


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

പാണ്ഡ്യരാജനായി അവതരിച്ച ഭക്തവത്സലനായ ശ്രീ പരമശിവൻ മധുരയിലെ മീനാക്ഷീസുന്ദരേശ്വരക്ഷേത്രത്തിൽ—ഹാലാസ്യ ക്ഷേത്രത്തിൽ—വാണരുളിക്കൊണ്ടു ചെയ്തിട്ടുള്ള അത്ഭുതലീലകൾ.......

ശ്രീരസ്തു.
ശ്രീസോമസുന്ദരേശ്വരായനമഃ.

ശ്രീ

# ഹാലാസ്യമാഹാത്മ്യം

## കേരള ഭാഷാഗാനം

## അദ്ധ്യായം 1

### പ്രശ്നാദ്ധ്യായം

ശങ്കരശംഭോജയശങ്കരശംഭോജയ
ശങ്കരപാർവ്വതീശശങ്കരജയജയ

തൻകഴൽവണങ്ങുന്നകിങ്കരന്മാക്കളെല്ലാരു
സങ്കടങ്ങളെത്തീക്കുംശങ്കരനമോസ്തുതേ

ഭൂലോകേപ്രസിദ്ധമാംഹാലാസ്യക്ഷേത്രത്തിങ്കൽ
മാലോകക്ക്ഭീഷ്ടത്തെച്ചാലവേകൊടുപ്പാനായ്

ലീലകളറുപത്തുംനാലുമമ്പോടുചെയ്തു
കാലാരെനീലകണ്ഠപാലയകൃപാലയ

സുന്ദരേശ്വരകാന്തേസുന്ദരിശ്രീമീനാക്ഷി
വന്ദാരുവൃന്ദകാമസന്ദോഹസന്ദായിനി

സുന്ദരമന്ദസ്മിതനന്ദനീയാസ്യേമണി-
വന്ദിതേശ്രീഹാലാസ്യമന്ദിരാവാസേപാഹി

സുന്ദരേശ്വരഗൌരീസുന്ദരവാമഭാഗം
വന്ദിച്ചുവേൽപാദമിന്നതിഭക്തിയോടും

ഹാലാസ്യമാഹാത്മ്യത്തെമൂലത്തിൽനിന്നെടുത്തു
ചാലവേമലയാളഭാഷയിൽചൊല്ലുന്നുഞാൻ

ദോഷസംയുക്തമാമെൻഭാഷിതമെന്നാകിലും
ഭൂഷയായ്ദോഷാകരഭൂഷതേഭവിക്കേണം

ദാരുണവിഘ്നങ്ങളാംവാരണവ്യൂഹങ്ങടെ
ദാരണേസിംഹതുല്യൻചാരണസിദ്ധസേവ്യൻ

വാരണാനനൻജഗൽകാരണന്തൻെറപാദ-
താരിണവന്ദേവിഘ്നംതീരണമെന്നാശയാൽ

ഏണലോചനേദേവിവാണീലോകൈകനാഥേ
നാണിയാതെന്റെനാവിൽവാണിനിക്കനാരതം
ക്ഷോണീഭൃഗളത്ഗംഗാവേണിപോൽ വേഗമുള്ള
വാണിയെനൽകീടുവാൻതാണിതാവണങ്ങുന്നേൻ
കരുണാബ്ധിയാംരാമഗുരുനാഥന്റെദിവ്യ–
ചരണാംബുജദ്വയംശരണംസദാമമ
സ്മരണംയസ്യശാസ്ത്രവരുണാലയങ്ങളെ
തരണംചെയ്‌വതിന്നുതരണിയായീടുന്നു
വരണംചെയ്‌വാൻതാനെവരണംകവിതയാം
തരുണീയതിന്നുമേതരണംഗുരുകൃപാം
എത്രയോപണിപ്പെട്ടുഗർഭത്തിൽവളർത്തഥ
പുത്രനാമെന്നെമഹാദുഃഖേനപെററുപിന്നെ
മൂത്രവുംപുരീഷദുർഗ്ഗന്ധവുമഹോതന്റെ
ഗാത്രത്തിൽവഹിച്ചതിമാത്രലാളനയോടും
നന്മുലപ്പാലുമൂട്ടിശൈശവേവളർത്തിയോ–
രമ്മുനാമകിയാമെന്നംബയ്ക്കുനമസ്കാരം
മാതാവുതന്നേദൈവമെന്നല്ലോവേദങ്ങളും
വീതസന്ദേഹംഘോഷിച്ചീടുന്നുമുഹുരപി
ഇത്രമാഹാത്മ്യമുള്ളമാതൃപാദാബ്ജങ്ങളി–
ലെത്രയും ഭക്ത്യാനമസ്കരിക്കയെന്നല്ലാതെ
അത്യുന്നതോപിപുത്രൻതന്നുടെമാതാവിന്നു
പ്രത്യുപകാരമെന്തുചെയ്‌വതിന്നാളായ്‌വരും
എത്രയുംസ്നേഹിച്ചുതൻപുത്രനെപ്പോലെയെന്നെ
ഇത്രനാളുംവളർത്തധാത്രിക്കുംനമസ്കാരം
സൽപുരുഷാഗ്രേസരൻസൽഗ്ഗുണാംബുധികേനാ–
ത്തുല്പന്നനായോരച്ഛൻശ്രീപാമുനാമാശ്രീമാൻ
പ്രീതനായനുഗ്രഹംനല്കുവാൻവണങ്ങുന്നേൻ
താതപാദാനുഗ്രഹംസർവ്വസിദ്ധിദമല്ലോ
ഇന്ദിരാകാന്തനരവിന്ദസംഭവൻലക്ഷ്മീ
സ്കന്ദനുംവ്യാസന്താനുംവൃന്ദാരകേന്ദ്രന്മാരും
എന്നല്ലാമഹാമുനിവൃന്ദവുംവിപ്രന്മാരും
മന്ദനാമെന്നെനന്നായൊന്നനുഗ്രഹിക്കേണം
ധീമതാംവരൻശാന്തമാനസൻഗോവിന്ദാഖ്യ–
ശ്രീമദഗ്രജൻതുണച്ചീടേണമത്രയല്ല
സമ്പദാലയജാതമാതുലാഗ്രജരെല്ലാ–
മമ്പോടുതുണയ്ക്കേണംമററുള്ളമഹാന്മാരും
മാടഭൂപാലവംശമൌക്തികമഹാമണി
കേടകന്നുള്ളരാമവർമ്മരാജർഷിധന്യൻ

ആടൽതീർത്തല്ലാവർക്കുംകൊച്ചിരാജ്യത്തെനീതി-
യോടുപാലനംചെയ്യുകാരുണ്യവാരാംനിധി
ആയിരത്തറുപത്തിരണ്ടായകൊല്ലവർഷം
പോയതിൽപിന്നെവന്നമിഥുനമാസാദ്യത്തിൽ
സ്വർപ്പതിസിംഹാസനേവാഴ്‌വതിന്നിച്ഛിച്ചുട-
നർപ്പിച്ചുമാടരാജ്യഭാരത്തെവഹിച്ചഹോ
വീരകേരള മാടഭൂപതിമഹാനീതി-
വാരിധിദയാനിധിസമസ്തവിദ്യാനിധി
സർവ്വസൽഗ്ഗുണപൂർണ്ണൻപാലിക്കനിമിത്തമായ്
സർവ്വപുഷ്ടിയുംതിങ്ങിവിളങ്ങുംമാടരാജ്യേ
ഉമ്പർകോൻപുരമൊത്തകിഴക്കഞ്ചേിററൂരിങ്കൽ
സമ്പദാലയത്തിങ്കൽ ജനിച്ചുവളർന്നഞാൻ
അമ്പിളിത്തുമ്പചാമ്പൽപാമ്പെല്ലുമ്പണിയുന്ന
തമ്പുരാൻപരമേശൻതന്നനുഗ്രഹത്തിനാൽ
തെല്ലുമേസംസ്കൃത്തിലറിവില്ലായ്കമൂലം
മുല്ലബാണാരിതൻെറമാഹാത്മ്യമറിയാതെ
വല്ലവണ്ണവുംകാലംകഴിച്ചീടുന്നലോക-
രെല്ലാരുമറിവാനുമതിനാലവർക്കുള്ളിൽ
മുല്ലബാണാരിപാദഭക്തിയുണ്ടാകുവാനും
ചൊല്ലുന്നുഹാലാസ്യമാഹാത്മ്യത്തെയിപ്രകാരം
ഇല്ലമൽകവിതയ്ക്കുരസമെന്നാലുംഗൌരീ-
വല്ലഭമാഹാത്മ്യത്തിലതിനെപ്രയോഗിക്കിൽ
നല്ലവരെല്ലാവരുംശിരസാശ്ലാഘിച്ചീടും
മുല്ലപ്പൂവോടുചേർന്നനാരിനെയെന്നപോലെ
വല്ലതുമൊരുവാക്കുചൊല്ലുമ്പോളതിൽതെററു
വല്ലവണ്ണവുംപറഞ്ഞീടുവാൻദുരാത്മാക്കാം
എല്ലാരുംതുനിയുമെന്നോർത്തുഞാൻമഹേശൻെറ
നല്ലമാഹാത്മ്യംചൊൽവാൻതുടങ്ങാതടങ്ങുമോ
ദുർജ്ജനംപരിഹസിച്ചീടുകിലതുകൊണ്ടു-
മിജ്ജനത്തിൻെറപാപംനശിക്കുമെന്നല്ലാതെ
തെല്ലുമേഖേദമില്ലപണ്ടുസർവ്വജ്ഞനീശൻ
ചൊല്ലിയവാക്യത്തിലുംനൽക്കീരൻതെററുചൊന്നാൻ
അക്കഥയിതിലമ്പത്തെട്ടാമദ്ധ്യായത്തിലു-
ണ്ടക്കണക്കുള്ളജനമിക്കാലമില്ലെന്നാമോ
തെററുകാണേണമെന്നുള്ളാശയാലെന്നാകിലും
ചെററിതുനോക്കുന്നവർക്കുടനേമാനസത്തിൽ
ശങ്കരപാദപത്മഭക്തിയുണ്ടാകുംനൂന-
മെങ്കിലോമനോരഥംസാധിച്ചുസാധിച്ചുമേ

വല്ലത്തുംപിഴയിതിൽകണ്ടാലുമെന്തുചേത-
മെല്ലാരുമീശഭക്തന്മാരായാൽമതിമതി

ഹാലാസ്യമാഹാത്മ്യത്തെച്ചൊല്ലുന്നേനഹമിനി
മാലോകരെല്ലാംകേൾപ്പിൻമാനസഭക്തിയോടും

സർവ്വപർവ്വതങ്ങൾക്കുംസാർവ്വഭൌമനായൊരു
പർവ്വതംശ്രീകൈലാസമെന്നുവിഖ്യാതംലോകെ

സർവ്വഗീർവ്വാണന്മാരാൽസന്തതംസംസേവിതം
സർവ്വജ്ഞാലയം സർവ്വകാമദംസംസേവിനാം

സർവ്വതീർത്ഥങ്ങൾക്കുമേകാലയംശ്രവണത്താൽ
സർവ്വപാപഘ്നംസർവ്വസിദ്ധിദംമഹാപൂതം

ശിക്ഷയിൽതപോബലംകൊണ്ടുവീക്ഷിക്കുന്നോർക്കു
മോക്ഷദംനാലുപാടുംരക്ഷിതംഭൃതങ്ങളാൽ

ജഗദീശ്വരൻതൻെറകല്പനക്കൂടാതെന്നു-
മഗമ്യംവിഷ്ണുമുഖ്യവിബുധന്മാരാൽപോലും

ക്ഷീരവാരിധിയെക്കാൾധവളമാകുംപ്രഭാ-
പൂരത്തെക്കൊണ്ടുലോകമാകവേശുഭ്രമാക്കി

ശോഭിച്ചീടുന്നിതേററമീശാനദിക്കിങ്കലും
ശോഭനംവിദ്വജ്ജനമാനസതാരിങ്കലും

മഹത്താംമേരുശൃംഗമുണ്ടതിൻമദ്ധ്യേമദ്ധ്യേ
മഹസാപരിപൂർണ്ണംപാവനമതിന്മീതെ

ദർപ്പണോദരംപോലെനിർമ്മലമേററംസമം
സുപ്രഭംവിശാലമായുണ്ടൊരുമഹാസ്ഥലം

തപസോവിഘ്നങ്ങളാംകാമാദിശത്രുക്കളാൽ
തപസ്വിമാനസംപോൽദുഷ്പ്രാപംമഹാപൂതം

കല്പവൃക്ഷങ്ങളാലുംകാമധേനുക്കളാലും
അല്പമല്ലാതചിന്താരത്നശൈലങ്ങളാലും

ക്ഷീരവുംനെയ്യുംതേനുംദധിയെന്നിവകളാം
വാരികളുള്ളമഹാനദികളാലുംപൂർണ്ണം

ശ്രേഷ്ഠരത്നങ്ങൾകൊണ്ടുനിർമ്മിതങ്ങളായുള്ള
കുട്ടിമസ്ഥലങ്ങളുമുണ്ടതിലനവധി

മന്ദരതുല്യങ്ങളാംപ്രമഥഗണങ്ങടെ
മന്ദിരങ്ങളുംസ്വർണ്ണഗോപുരപ്രാകാരങ്ങൾ

സമകാലത്തിലുദിച്ചുയർന്നസൂര്യകോടി
സമകാന്തികളായുംസോമകാന്തികളായും

സ്വർണ്ണരത്നങ്ങളാലുംദിവ്യസ്ത്രീഗണത്താലും
പൂർണ്ണങ്ങളായുമുള്ളകോമളവിമാനങ്ങൾ

ശോഭിതമിവകളാലസ്ഥലമതിലേററം
ശോഭനംശങ്കരൻെറപ്രാസാദമത്യുന്നതം

ഗോമേദപുഷ്യരാഗവജ്രാദിരത്നങ്ങളാൽ
സീമയില്ലാതകാന്തികൊണ്ടേററംശോഭിക്കുന്ന

ദ്വാരങ്ങൾനാലുണ്ടതിൻമദ്ധ്യേനല്ലൊരുപീഠേ
മാരവൈരിയാമീശൻതന്നുടെമഹാലിംഗം

ശ്രീകണ്ഠപരമേശമെന്നതിൻനാമധേയം
ശ്രീകരംസ്വയംഭൂതംസർവ്വദേവതാമയം

പാകശാസനവിരിഞ്ചാദികളായുള്ളൊരു
നാകവാസികൾമുനിശ്രേഷ്ഠന്മാർയോഗീന്ദ്രന്മാർ

വൈകുണ്ഠന്താനുംഭോഗമോക്ഷലാഭായഭക്ത്യാ
ശ്രീകണ്ഠലിംഗത്തിനെപൂജിച്ചീടുന്നുനിത്യം

ജംഗമമൂർത്തിയാലുംസ്ഥാവരലിംഗംകൊണ്ടു–
മംഗജവൈരിരക്ഷിച്ചീടുന്നുഭക്തന്മാരെ

യാതൊരുജനമൊരുനേരമെന്നാലുമിഹ
ചേതസിഭക്ത്യാശിവലിംഗത്തെപൂജിക്കുകിൽ

ഭൂലോകസൌഖ്യമവനൊക്കയുംഭുജിച്ചഥ
കൈലാസേചെന്നുശിവസന്നിധൌ വസിച്ചീടാം

ശ്രീകണ്ഠപരമേശലിംഗത്തിൻസമീപത്തിൽ
ശ്രീകരംശിവതീർത്ഥംസർവ്വമംഗളപ്രദം

ശിവത്തെദ്ദാനംചെയ്കനിമിത്തംശിവതീർത്ഥം
ഭവത്തെനശിപ്പിപ്പാൻസമർത്ഥംമഹാപുണ്യം

ഉണ്ടതിൻതീരത്തിങ്കൽവിശ്വകർമ്മാവുതന്നാ–
ലുണ്ടാക്കപ്പെട്ടമഹാമണ്ഡപംമണിമയം

സഹസ്രസ്തംഭങ്ങളാൽമണ്ഡിതമതിൻമദ്ധ്യേ
മഹത്വമേറുന്നൊരുകുട്ടിമമതിന്മേലേ

പൂതമായുള്ളപുലിത്തോലതിൽവസിക്കുന്ന
സൂതമാമുനിശിവധ്യാനവുംചെയ്തുഭക്ത്യാ

ഭസ്മരുദ്രാക്ഷമാലാലംകൃതകളേബരൻ
സുസ്മേരമുഖൻസർവ്വശാസ്ത്രങ്ങൾക്കൊരുനിധി

സർവ്വജ്ഞൻവ്യാസശിഷ്യൻസുവ്രതൻപൌരാണികൻ
സർവ്വജ്ഞഭക്തോത്തമനായസൂതനെക്കാണ്മാൻ

ശംഭുഭക്തനമൂർദ്ധ്വരേതസ്സംശതാനന്ദൻ
ശംഭുസേവകനുഗ്രവീര്യനുംപ്രഭാകരൻ

സ്ഥൂലകണ്ഠനുംമഹാവീര്യനുംമഹാകായൻ
നീലലോഹിതഭക്തൻപ്രചണ്ഡൻമഹോദരൻ

വേദനിഷ്ഠനുംയജ്ഞനിഷ്ഠനുംതപോനിഷ്ഠൻ
വേദജ്ഞൻമഹാവ്രതൻകൈവല്യപ്രിയന്താനും

യോഗനിഷ്ഠനുംജ്ഞാനനിഷ്ഠനുംശിവപ്രിയൻ
യോഗീന്ദ്രൻജലാശിയുംജീർണ്ണപർണ്ണാശിതാനും

ഉത്തമൻദേവഭക്തൻജിതക്രോധാദിമുനി
സത്തമന്മാരുംകൂടിതത്രകൈലാസേചെന്നു
സാദരംസമാധിയിലിരിയ്ക്കുംസൂതന്തന്റെ
പാദത്തിൽവീണുകൂപ്പിപൂജിച്ചുപ്രാർത്ഥിച്ചിതു
വഹ്നികുണ്ഡത്തിൽനിന്നുജനിച്ചമഹാപൂത–
വഹ്നിലോചനഭക്തവേദപാരഗസൂത
മേരുമന്ദരകൈലാസാദ്രിയിൽവിളങ്ങുന്ന
ഘോരപാപഘ്നങ്ങളാംശിവക്ഷേത്രങ്ങളുടെ
ഐഹികപാരത്രികസൌഖ്യദങ്ങളായുള്ള
മാഹാത്മ്യങ്ങളെഭവാനേററവുംവിസ്തരിച്ചു
ചൊന്നതുഞങ്ങൾമന്ദബുദ്ധികളാകമൂല–
മൊന്നുമേധരിച്ചീലെന്നറികകൃപാനിധെ
അതിനാലിപ്പോൾശിവക്ഷേത്രങ്ങളെല്ലാററിലും
മതിശേഖരന്തന്റെസാന്നിധ്യമേററമുള്ള
ഉത്തമശിവക്ഷേത്രമേതെന്നുപറയണം
സത്തമഭവാനല്ലാതില്ലചൊല്ലുവാനാരും
ഇങ്ങിനെതാപസന്മാർചോദിച്ചനേരത്തിങ്കൽ
തിങ്ങിനമോദത്തോടുംകരുണാനിധിസൂതൻ
വഹ്നിയുംവിദ്യാമുദ്രസർപ്പമെന്നിവകളെ
തന്നുടെകൈകൾ കൊണ്ടുധരിച്ചുവിളങ്ങുന്ന
ഉക്ഷവാഹനംസാംബമീശ്വരംജഗൽഗുരും
പക്ഷിവാഹനസേവ്യംസർവ്വജ്ഞംചന്ദ്രചൂഡം
ദക്ഷിണാമൂർത്തിതന്നെദ്ധ്യാനിച്ചുഭക്തിയോടും
ശിക്ഷയിൽമുനീന്ദ്രന്മാരോടുരചെയ്താനേവം
താപസന്മാരേനിങ്ങൾ സാദരംകേട്ടുകൊൾവിൻ
ശ്രീപരമേശക്ഷേത്രമുത്തമംപുരാതനം
ശ്രീപതിമുമ്പാംദേവവൃന്ദത്താൽ സംസേവിതം
പാപനാശനംസർവ്വമംഗളപ്രദംനിത്യം
ആനന്ദവനമെന്നകാശിയിൽവെച്ചഗസ്ത്യൻ
സാനന്ദംവസിഷ്ഠാദിമുനിമാരോടുമുന്നം
സാദരമുരചെയ്ത ഹാലാസ്യമാഹാത്മ്യത്തെ
മോദമോടിന്നുനിങ്ങളോടുഞാനുരചെയ്യാം
മറയിൽഗൂഢങ്ങളായുള്ളൊരുസംഗതികൾ
പറയപ്പെടുംപുരാണങ്ങളിൽ സവിസ്തരം
അതിഗൂഢമാംവേദാന്തത്തിങ്കൽ ശ്രീഹാലാസ്യ–
മതിനാലെല്ലാപുരാണങ്ങളിലതുകാണും
എങ്കിലുംസ്കാന്ദത്തിങ്കൽവിസ്താരമായിച്ചൊല്ലും
പങ്കനാശനമായഹാലാസ്യമാഹാത്മ്യത്തെ

ആറുസംഹിതയുണ്ടു സ്കാന്ദമാം പുരാണത്തിൽ
ആറുസംഹിതകളുംകൂടിയമ്പതുഖണ്ഡം

ആയതിൽസനൽകുമാരോക്തയൊന്നാമതല്ലൊ
മായമല്ലെടോസൂതസംഹിതരണ്ടാമതാം

മൂന്നാമതായുള്ളതുശങ്കരസംഹിതയാം
പിന്നെവൈഷ്ണവിയായസംഹിതനാലാമതും

ബ്രാഹ്മിയഞ്ചാമതാറാമതുസൂരോക്തിയല്ലൊ
ബ്രഹ്മജ്ഞന്മാരേ അതിൽമൂന്നാമതായുള്ളൊരു

ശങ്കരസംഹിതയെശ്ശങ്കരിക്കായിമുന്നം
ശങ്കരനുപദേശം ചെയ്യുമ്പോളുമയുടെ

അങ്കത്തിൽവസിക്കുന്നസ്കന്ദനുംധരിച്ചതു
തങ്കലത്യന്തഭക്തിയുള്ളൊരുശിഷ്യനായ

കുംഭസംഭവനായ്ക്കൊണ്ടുപദേശിച്ചുമഹാ–
ശംഭുക്തനാമവൻവസിഷ്ഠാദികൾക്കായും

അത്യന്തഭക്തിയോടും പ്രാർത്ഥിക്കനിമിത്തമായ്
ശ്രുത്യന്തഗൂഢയായശങ്കരസംഹിതയെ

ഉത്തമക്ഷേത്രമായകാശിയിൽവെച്ചുമുന്നം
വിസ്തരിച്ചുപദേശിച്ചീടിനാനതുമുതൽ

അഗസ്ത്യസംഹിതയെന്നതിന്നുപേരായ്‌വന്നു
ജഗദ്വാസികൾക്കുപകാരാർത്ഥമതുചൊല്ലാം

കാമധേനുവിനെപ്പോലഗസ്ത്യസംഹിതയും
കാമിതഫലങ്ങളെക്കൊടുക്കുംമുനികളെ

മാമുനിമാരേകേൾപ്പിൻതങ്ങടെഭക്തന്മാൎക്കു
കാമിതഫലങ്ങളെ സ്സർവ്വദാകൊടുപ്പാനായ്

വിശ്വനാഥനുംവിശാലാക്ഷിയും വസിച്ചീടും
വിശ്വമോഹനംഗംഗാജലത്താൽപരിശുദ്ധം

നശ്വരമല്ലാതുള്ളമോക്ഷത്തെനൽകുംലോക–
വിശ്രുതമായകാശീക്ഷേത്രത്തിൽപണ്ടുധാതാ

സത്യലോകത്തിൽനിന്നുവന്നുദേവന്മാരോടും
ഉത്തമംപിതാമഹേശ്വരമെന്നൊരുലിംഗം

തന്നുടെനാമപൂർവ്വംസ്ഥാപിച്ചുതത്സന്നിധി
തന്നിലങ്ങശ്വമേധംചെയ്‌വതിന്നൊരുമ്പെട്ടാൻ

അന്നേരംനൈമിശാരണ്യത്തിങ്കൽനിന്നുതത്ര
വന്നിതുവസിഷ്ഠാദിതാപസേന്ദ്രന്മാരെല്ലാം

യാഗകർമ്മജ്ഞന്മാരാമവരെക്കൊണ്ടുപത്തു
യാഗങ്ങൾനടത്തിച്ചാൻവിധിപോൽവിധാതാവും

പിന്നെയങ്ങവഭൃഥസ്നാനവുംചെയ്തുധാതാ
ധന്യരാംമുനിമാൎക്കുദക്ഷിണാബഹുവിധം

ഭൂഷണദിവ്യവസ്ത്രരത്നാദിനൽകീടിനാൻ
തോഷിച്ചുമുനികളും കമലാസനന്തൻെറ
അനുവാദത്തെവാങ്ങിതീർത്ഥസ്നാനത്തിനായി
മുനിനായകന്മാരാം വസിഷ്ഠൻവാമദേവൻ
പുലസ്ത്യൻബോധായനൻഗൌതമൻയാജ്ഞ്യവല്ക്യൻ
പുലഹൻഭരദ്വാജൻകാശ്യപൻവരുണനും
അത്രിയും കുത്സൻശക്തിവേദവ്യാസനും വിശ്വാ-
മിത്രനുമഗസ്ത്യനും ശുകനും കഹോളനും
നാരദൻവാല്മീകിയും സനകാദികരംമററും
ധീരരാം താപസന്മാർസർവ്വതീർത്ഥങ്ങളിലും
സ്നാനവും ചെയ്തുഗണനായകന്മാരെയെല്ലാം
മാനസേഭക്തിയോടും പൂജിച്ചുകമ്പിട്ടഥ
ദേവിയാം വിശാലാക്ഷിതന്നെയും ഭക്തിയോടും
സേവിച്ചുകാലരാജഭൈരവാദികളെയും
ആദികേശവലോലാദിത്യാദിദേവന്മാരെ
മോദേനപൂജിച്ചഥപിണ്ഡദാനവും ചെയ്തു
ഓങ്കാരേശ്വരപ്രമുഖങ്ങളായുള്ളമഹാ-
ശങ്കരലിംഗങ്ങളേയാകവേപൂജിച്ചഥ
വിപ്രക്കുമുഷ്ടാന്നമായ്ഭോജനങ്ങളും നൽകി
ക്ഷിപ്രമത്താപസന്മാർമണികർണ്ണികയിങ്കൽ
സപ്രമോദമായ്സ്നാനം ചെയ്തുടൻദേവന്മാക്കു
തർപ്പണമദ്ധ്യാഹ്നികകർമ്മവും ചെയ്തുപിന്നെ
സുപ്രഭങ്ങളായുള്ളരത്നങ്ങരംഭൂഷണങ്ങരം
പുഷ്പങ്ങരംഗന്ധങ്ങളും ഫലങ്ങളിവകളാൽ
വിശ്വനാഥനെപൂജിച്ചുത്തമസ്തോത്രങ്ങളാൽ
വിശ്വാസഭക്തിപൂർവ്വം സ്തുതിച്ചുനമിച്ചഥ
മുക്തിമണ്ഡപത്തിങ്കൽചെന്നുമാമുനീന്ദ്രന്മാർ
ഭക്തവത്സലന്തന്നെസ്മരിച്ചുവസിക്കുമ്പോരം
പാവനഗംഗാജലസ്നാനവും വിശ്വനാഥ-
സേവയും ചെയ്വാനേററമുത്സാഹഭക്തിയോടും
വൃദ്ധരായ്മേരുപാർശ്വവാസികളായവിഷ്ണു-
വൃദ്ധാദിമുനീന്ദ്രന്മാരൊന്നിച്ചുതത്രവന്നാർ
കണ്ടപ്പോരംവിഷ്ണുവൃദ്ധാദികളാം മുനികളെ
ഉണ്ടായമോദാൽവസിഷ്ഠാദിമാമുനീന്ദ്രന്മാർ
ആസനാദികരംകൊടുത്താദരാൽപൂജിച്ചിതു
ഭൂസുരന്മാക്കും വഴിനടന്നക്ഷീണം തീൻ
ചോദിച്ചുവസിഷ്ഠാദിമുനിമാരവരോടു
മോദമോടെവിടെനിന്നെന്തിനായിവിടേയ്ക്കു

വന്നതുഭവാന്മാരെന്നറിവാനാശയെന്ന
ചൊന്നതുകേട്ടുചൊന്നാർവിഷ്ണുവൃദ്ധാദികളും
മാമുനിമാരേമേരുപാർശ്വത്തിൽനിന്നുഞങ്ങൾ
സാമോദംബ്രഹ്മപുരംതന്നിൽചെന്നിതുമുന്നം
അവിടെചെന്നനേരംശാസ്ത്രജ്ഞന്മാരിൽനിന്നും
ശ്രവണംചെയ്തുഞങ്ങൾകാശീമാഹാത്മ്യമെല്ലാം
സർവ്വക്ഷേത്രങ്ങളിലുമുത്തമംകാശീക്ഷേത്രം
സർവ്വതീർത്ഥങ്ങളിലുംമണികർണ്ണികാശ്രേഷ്ഠം
സകലശിവലിംഗങ്ങളിലുമത്യുത്തമം
സകലാഭീഷ്ടപ്രദംവിശ്വനാഥാഖ്യലിംഗം
പുണ്യകാലങ്ങൾക്കെല്ലാമുത്തമമമാവാസ്യാ
പുണ്യകാലമെന്നല്ലൊചൊല്ലുന്നുപുരാണങ്ങൾ
മാമുനിമാരേകേൾപ്പിനാഷാഢമാസത്തിങ്കൽ
സോമവാരവുമമാവാസ്യയുമൊത്തുകൂടി
വന്നീടുന്നിതുമററന്നാളതുമൂലമത്ര
വന്നിതുഞങ്ങൾമണികർണ്ണികാസ്നാനംചെയ്‌വാൻ
കൂർമ്മപൃഷ്ഠഗയായുംവിശ്വേശസന്നിധാനാൽ
നൈർമ്മല്യമോടുംവടക്കോട്ടൊഴുകീടുന്നൊരു
മണികർണ്ണികതന്നിൽസ്നാനംചെയ്തിലോസർവ്വ–
ഗുണസമ്പന്നനായിമോക്ഷത്തെലഭിച്ചീടാം
കേശവബ്രഹ്മേന്ദ്രാദിദേവന്മാരോടുംജഗ–
ദീശനുംവിശാലാക്ഷിയോടുംതൻപുത്രരോടും
ഭക്തന്മാരുടെമുന്നിൽപ്രത്യക്ഷനായ്ഭവിച്ചു
ഭുക്തിയുംദേഹാന്ത്യത്തിൽ മുക്തിയുംകൊടുക്കുംപോൽ
ഇങ്ങിനെശിവതീർത്ഥമാമുനിപറകയാൽ
ഇങ്ങുവന്നിതുഞങ്ങൾവിശ്വനാഥനെകാണ്മാൻ
ഇന്നഹോശനിത്രയോദശിയാമമാവാസ്യാ
ഇന്ദുവാരത്തിൽവരുമന്നുനാമെല്ലാവരും
ഒന്നിച്ചങ്ങുഷസ്സിങ്കൽസ്നാനംചെയ്തീടവേണ–
മെന്നുകേട്ടവർകളും ചൊല്ലിനാർപരസ്പരം
പുണ്യകാലവുംതീർത്ഥലിംഗവൈശിഷ്ട്യങ്ങളും
പുണ്യവാന്മാരാമിവരറിയിച്ചതുമൂലം
ഇന്നുനമ്മുടെജന്മം സഫലമായിവന്നി–
തെന്നതുകേട്ടു ചൊന്നാൻ വസിഷ്ഠമുനീന്ദ്രനും
സത്തമന്മാരാമിവർചൊന്നവാക്യങ്ങളെല്ലാം
സത്യമെന്നറിഞ്ഞാലും താപസോത്തമന്മാരേ
വ്രതങ്ങളെല്ലാററിലുംശാസ്ത്രോക്തവ്രതംശ്രേഷ്ഠം
അതിലുംശിവവ്രതമതിലുംസോമവാരം

അതിലുംശിവരാത്രിവ്രതമുത്തമമെന്നു–
മതിമാന്മാരാംമഹാജനങ്ങൾ പറയുന്നു

സോമവാസരമമാവാസ്യയോടൊത്തുവന്നാ–
ലാമതുമൂന്നുകോടി ശിവരാത്രിക്കുതുല്യം

ആയതാഷാഢമാസേവരികിലത്യുത്തമം
മായമല്ലെടോ പുരാണങ്ങൾചൊല്ലുന്നിതേവം

മതിശേഖരൻതന്റെ സാന്നിദ്ധ്യമന്നുണ്ടാക–
മതിനാൽകൃതാർത്ഥരായ്ഭവിക്കുംനാമെല്ലാരും

താപസോത്തമനായ ശിവതീർത്ഥന്റെവാക്യം
താപസന്മാരേസത്യമല്ലാതെവന്നീടുമോ

ഇങ്ങിനെപറഞ്ഞുടൻ വസിഷ്ഠമുനീന്ദ്രനും
തിങ്ങിനമോദത്തോടും വിഷ്ണുവൃദ്ധാദികളെ

ശിക്ഷയിലഭ്യംഗവുംചെയ്യിച്ചുബഹുവിധ–
ഭക്ഷണവസ്ത്രതാംബൂലങ്ങളാൽ സല്ക്കരിച്ചു

എല്ലാരുംപുണ്യകാലം പാർത്തുവാണീടുംവിധൌ
മെല്ലവേവന്നിതമാവാസിയാംപുണ്യകാലം

ഭക്തിയോടപ്പോൾ മുനിപുംഗവന്മാരെല്ലാരും
മുക്തിദമാകുംമണികർണ്ണികാതീർത്ഥത്തിങ്കൽ

സ്നാനവുംഭക്ത്യാദിവ്യമന്ത്രങ്ങൾചൊല്ലിശ്ശിവ–
ധ്യാനവും നിത്യകൃത്യമെന്നിവചെയ്തുപിന്നെ

വിശ്വനാഥന്റെ സന്നിധാനത്തിൽചെന്നുമോദാൽ
വിശ്വമോഹനം ജ്യോതിർമ്മയമാംലിംഗത്തിന്നെ

പുഷ്പഗന്ധോദകങ്ങൾ ദിവ്യരത്നോദങ്ങളും
അല്പമെന്നിയെപഞ്ചഗവ്യവുംപഞ്ചാമൃതം

ആയിരത്തെട്ടുസ്വർണ്ണകലശങ്ങളിൽഗംഗാ–
തോയങ്ങൾദിവ്യങ്ങളാം ക്ഷീരങ്ങളിവകളാൽ

അഭിഷേകങ്ങൾപതിനൊന്നുവാരവുംചെയ്തു
അഭിപൂജനമിടയ്ക്കിടയിൽവിധിപോലെ

നിർമ്മലവസ്ത്രംകൊണ്ടുതുടച്ചുശിവലിംഗം
കർമ്മന്മാരാമവർ ഗന്ധലേപനംചെയ്തു

ധൂപവുംവില്വപത്രംതാമരസാദിപുഷ്പം
ദീപവുംനൈവേദ്യങ്ങളൊക്കയുംസമർപ്പിച്ചു

നീരാജനങ്ങൾകൊണ്ടും പൂജിച്ചുപഞ്ചാക്ഷരം
പാരമില്ലാതഭക്ത്യായാന്തമായ്സാന്തമായും

ഓങ്കാരപൂർവ്വമായുംതാപസപ്രവരന്മാർ
ശങ്കരപ്രീതിക്കായ്ജപിച്ചീടിനാർസഹസ്രകം

ഭക്തവത്സലനായഭഗവാൻവിശ്വനാഥൻ
ഭക്തന്മാരുടെമുന്നിലാവിർഭവിച്ചാനപ്പോൾ

സർവ്വജ്ഞൻ സർവ്വസാക്ഷി സർവ്വഗീർവ്വാണസേവ്യൻ
സർവ്വലോകൈകനാഥൻ ഭക്തവത്സലൻസാംബൻ

സച്ചിദാനന്ദമൂർത്തിശങ്കരൻതന്നെക്കണ്ടു
നിശ്ചലഭക്ത്യാസ്തുതിച്ചീടിനാർ താപസന്മാർ

നമസ്തേദേവദേവ നമസ്തേജഗന്നാഥ
സമസ്തചരാചരനായകനമോസ്തുതേ

ജടയുംതിങ്കളാറുംധരിച്ചുവിളങ്ങുന്ന
നിടിലവിലോചന നിത്യംതേനമസ്കാരം

ശൂലവുംകടുന്തുടിമാൻമഴുധരിച്ചൊരു
നീലലോഹിതകാലകാലതേനമസ്കാരം

ജഗദാധാരഭൂതപാർവ്വതീപതേശംഭോ
നിഗമവേദ്യനായനിനക്കുനമസ്കാരം

സ്രഷ്ടാവും വിഷ്ണുരുദ്രനെന്നുള്ള മൂർത്തിഭേദാൽ
സൃഷ്ടിയുംസ്ഥിതിസംഹാരങ്ങളുംചെയ്തീടുന്ന

ശങ്കരസദാശിവസർവ്വജ്ഞഭക്തർക്കുള്ള
സങ്കടങ്ങളെ തീർക്കും നിനക്കുനമസ്കാരം

ചിന്മയശംഭോപരബ്രഹ്മരൂപാഖിലേശ-
ജന്മനാശാദിഹീനനിർമ്മലനമോസ്തുതേ

ശ്രീമഹാദേവശംഭോഭവേദംശജനായ
ദാമോദരനുപോലും ദുർല്ലഭമായുള്ളൊരു

യോഗരൂപനാം തവപാദപങ്കജംകാണ്മാൻ
യോഗമുണ്ടായതോർത്താൽഞങ്ങടെമഹാഭാഗ്യം

ഇങ്ങിനെസ്തുതിച്ചുടൻ വസിഷ്ഠാദികളെല്ലാം
തിങ്ങിനഭക്ത്യാ ദണ്ഡനമസ്കാരവുംചെയ്താർ

മുക്തിദാനൈകനാഥൻ സർവ്വജ്ഞൻസാംബനീശൻ
ഭക്തവത്സലൻകൃപാവീക്ഷണംകൊണ്ടുതന്നെ

ശാംഭവന്മാരെയനുഗ്രഹിച്ചുകൃപാനിധി
ഗാംഭീര്യമോടുമവരോടരുൾചെയ്താനേവം

തുഷ്ടനായ്ഭവിച്ചുഞാൻസ്തോത്രങ്ങൾകൊണ്ടും മുനി-
ശ്രേഷ്ഠരേനിങ്ങളുടെനിസ്തുലഭക്തികൊണ്ടും

പുഷ്ടമോദേനനിങ്ങൾക്കെന്നുടെ പ്രസാദത്താൽ
കഷ്ടമാംസംസാരത്തെക്കടക്കായ്വരുംദൃഢം

ഭക്തിയോടിസ്തോത്രത്തെപഠിക്കുംപുരുഷനു
ഭുക്തിയും ദേഹാന്ത്യത്തിൽ മുക്തിയുംകൊടുക്കുംഞാൻ

ശ്രീമഹാദേവവാക്യമിങ്ങനെ കേട്ടനേരം
മാമുനിമാരെല്ലാരുംതൊഴുതുചൊന്നാരേവം

സോമശേഖരഭവൽപാദാബ്ജത്തിങ്കൽ സദാ
സീമയില്ലാത്ത ഭക്തി സംഭവിച്ചീടുവാനായ്

തരികവരമെന്നുയാചിച്ചനേരത്തിങ്കൽ
കരുണാനിധിശിവനങ്ങനെതന്നെയെന്നു
പറഞ്ഞുമഹാദേവൻശിവലിംഗത്തിലാശു
മറഞ്ഞുമഹാമുനിമാരെല്ലാംകാൺകെത്തന്നെ
അന്നേരംതാപസന്മാരെല്ലാരുംസന്തോഷിച്ചു
പിന്നെയുംവിശേശനെസ്തുതിച്ചുവിശേഷമായ്
ഭക്തിയോടവർദണ്ഡനമസ്കാരവുംചെയ്തു
മുക്തിമണ്ഡപസ്ഥിതദേവതാവൃന്ദത്തേയും
ദക്ഷിണാമൂർത്തിതന്നെസ്തുതിച്ചുനമസ്കരി–
ച്ചക്ഷിതിസുരേന്ദ്രന്മാർ തത്സന്നിധാനത്തിങ്കൽ
വേദശാസ്ത്രാദികളെപ്രസംഗംചെയ്തുശിവ–
മോദവുമുളവാക്കിവസിക്കുന്നേരത്തിങ്കൽ
വേദജ്ഞോത്തമനായനാരദമുനിയോടു
ചോദിച്ചുതാപസന്മാരെല്ലാരുംവിനീതരായ്
സർവലോകങ്ങളിലുംതപസ്സിൻപ്രഭാവത്താൽ
സർവ്വദാസഞ്ചരിച്ചുസർവ്വവൃത്താന്തങ്ങളും
അറിഞ്ഞഭവാനിപ്പോളുത്തമശിവക്ഷേത്രം
പറഞ്ഞീടുകവേണമിന്നതെന്നതിമോദാൽ
അത്യന്തംകൌതുഹലമറിവാൻഞങ്ങൾക്കെന്നു
സത്തമന്മാർചൊന്നതുകേട്ടുനാരദൻചൊന്നാൻ
ക്ഷേത്രമാഹാത്മ്യങ്ങളെശ്രീസനൽകുമാരൻതാൻ
അത്രയുംവേദവ്യാസൻതന്നോടുചൊന്നാൻമുന്നം
അതിനാലതുചൊൽവാൻവേദവ്യാസനേപോറ്റു
മതിമാനവനെന്നുനാരദൻപറഞ്ഞപ്പോൾ
തങ്ങടെ സമീപത്തിൽവസിക്കുംവ്യാസൻതന്നോ–
ടിങ്ങനെചൊല്ലീടിനാർതാപസന്മാരെല്ലാരും
ശ്രുതികൾപുരാണങ്ങൾസ്മൃതികൾശാസ്ത്രങ്ങളും
ഇതിഹാസങ്ങൾകാവ്യനാടകാലങ്കാരങ്ങൾ
ഇവകളെല്ലാംശിവഭക്തനാംഭവാനെന്യേ
ഭുവനങ്ങളിലാരും ചൊല്ലുവാനില്ലനൂനം
ഇന്നതുകൊണ്ടുശിവക്ഷേത്രങ്ങളെല്ലാററിലു–
മിന്നതുത്തമമെന്നുചൊല്ലേണംകൃപാനിധേ
ഇങ്ങനെതാപസന്മാർചൊന്നതുകേട്ടനേരം
തിങ്ങിനമോദത്തോടുംചൊല്ലിനാൻവേദവ്യാസൻ
ശംഭുഭക്തരിലെല്ലാമുത്തമോത്തമനായ
കുംഭസംഭവനിവനഗസ്ത്യനറിഞ്ഞാലും
സർവ്വജ്ഞപുത്രനായഷൺമുഖൻതങ്കൽനിന്നു
സർവ്വശാസ്ത്രങ്ങളേയുംഗ്രഹിച്ചമഹാധീരൻ

പണ്ടുകൈലാസത്തിങ്കൽശങ്കരൻതന്നെക്കാണ്മാൻ
കൊണ്ടൽവർണ്ണനംബ്രഹ്മാമററുള്ള ദേവന്മാരും

ഒന്നിച്ചുചെന്നനേരംഭൂമിതൻതെക്കുഭാഗ-
മുന്നതമായ്‌വന്നിതുഘനമില്ലായ്കമൂലം

ഉത്തരഭാഗമേററംതാണിതുതദാമുനി
സത്തമന്തന്നെയങ്ങോട്ടയച്ചുമഹാദേവൻ

ശംഭുതൻകല്പനയെശിരസാവഹിച്ചുകൊ-
ണ്ടംഭോധിപാനംചെയ്തോരഗസ്ത്യൻതെക്കുഭാഗം

പ്രാപിച്ചനേരത്തിങ്കൽസമയായ്‌വന്നുഭൂമി
താപസോത്തമനിവന്തന്നുടെമാഹാത്മ്യത്താൽ

ഉത്തരമുരചെയ്യുംനിങ്ങടെ പ്രശ്നത്തിനു
വിസ്തരിച്ചിവനെന്നുചൊന്നതുകേട്ടനേരം

തങ്ങടെപുരോഭാഗേഭസ്മരുദ്രാക്ഷങ്ങളെ
അംഗങ്ങളെല്ലാററിലുംധരിച്ചുപ്രസന്നനായ്

ശംഭുസേവയുംസദാചെയ്തുവാണീടുന്നൊരു
കുംഭസംഭവൻതന്നെതൊഴുതുചോദ്യംചെയ്താർ

സ്കന്ദപാദാരവിന്ദവന്ദനംചെയ്തുശാസ്ത്ര-
മെന്നല്ലപുരാണങ്ങളാകവേഗ്രഹിച്ചോരു

വന്ദനീയനാംതവതുല്യനായീശനല്ലാ-
തിന്നുലോകത്തിങ്കലില്ലാരുമെന്നതൂനം

ഭൂതലംസമമാക്കിസമുദ്രംപാനംചെയ്തു
വാതാപീലാലന്മാരെഭക്ഷണംചെയ്തുഭവാൻ

ഉത്തുംഗമായുള്ളൊരുവിന്ധ്യപർവ്വതത്തിനെ
സത്തമഭവാൻഭൂമിക്കൊപ്പമായമർത്തില്ലേ

പണ്ടുനീമഹേശ്വരസൂത്രങ്ങൾ ഗ്രഹിച്ചുട-
നുണ്ടാക്കിയതിൽനിന്നുദ്രാവിഡഭാഷയേയും

ലക്ഷണമലങ്കാരംവർണ്ണോല്പത്തികളെല്ലാം
ശിക്ഷയിൽചമച്ചതുമഗസ്ത്യാഭവാനല്ലോ

നിത്യവുംതാമ്രവർണ്ണീനദിയിൽസ്നാനംചെയ്തു
ചിത്തത്തിൽഭക്തിയോടുംഭസ്മരുദ്രാക്ഷങ്ങളെ

ധരിച്ചുശിവനേയും പൂജിച്ചുതെക്കേദിക്കി-
ലിരിക്കുന്നതുംഭവാനല്ലയോഘടോത്ഭവ

ഇത്രമാഹാത്മ്യമുള്ളതാപസേന്ദ്രന്മാരാരു-
മിത്രിലോകത്തിങ്കലില്ലതിനാൽമഹാമുനേ

ശിവക്ഷേത്രങ്ങൾശിവലിംഗങ്ങൾതീർത്ഥങ്ങളും
ശിവകാരുണ്യത്തിനാലറിയാംഭവാനെല്ലാം

അവകളെല്ലാററിലുമുത്തമങ്ങളായുള്ള
ശിവക്ഷേത്രവുംശിവലിംഗവുംതീർത്ഥമിവ

എന്തെന്നുപറയേണമഗസ്ത്യമഹാമുനേ
കൌതുകമേററം കേൾപ്പാൻഞങ്ങൾക്ക വളരുന്നു
മാമുനീന്ദ്രന്മാരേവം ചൊന്നതുകേട്ടഗസ്ത്യൻ
രോമാഞ്ചംപൂണ്ടുസന്തോഷാശ്രുക്കളോടും കൂടി
ചൊല്ലിനാൻചോദ്യമേററം നല്ലതുമുനികളെ
ചൊല്ലുവനവയെല്ലാം കേട്ടുകൊള്ളുവിൻനിങ്ങൾ
എന്നുരചെയ്തുമുനിഗണനായകനേയും
തന്നുടെഗ്ഗുരുവരനാകിയ സ്കന്ദനേയും
മീനാക്ഷിസുന്ദരേശപാദപത്മങ്ങളേയും
മാനസേഭക്തിയോടുംധ്യാനിച്ചപഞ്ചാക്ഷരം
ഓങ്കാരപൂർവ്വം ജപിച്ചമ്മുനിമാരെനോക്കി
ശങ്കരമാഹാത്മ്യത്തെചൊൽവതിനാരംഭിച്ചാൻ
ഇങ്ങിനെപ്രശ്നാദ്ധ്യായമിതിനെ ശ്രവിക്കിലോ
ഗംഗാസ്നാനത്തിൻഫലം ലഭിക്കുംമുനികളേ
മുല്ലബാണാരിപ്രസാദേനഞാനിപ്രകാരം
ചൊല്ലിനേനൊന്നാമതാമദ്ധ്യായംമാലോകരേ.

ഒന്നാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 2

### ക്ഷേത്രതീർത്ഥമാഹാത്മ്യം

**അഗസ്ത്യൻ**

മാമുനിമാരേകേൾപ്പിൻശ്രദ്ധയോടെല്ലാവരും
ശ്രീമഹാക്ഷേത്രതീർത്ഥലിംഗമാഹാത്മ്യങ്ങളെ
പണ്ടിതുപരമേശൻ പർവ്വതപുത്രിക്കായി-
ക്കൊണ്ടുപദേശിച്ചപ്പോൾ ശങ്കരിതന്നംകത്തിൽ
ഇരുന്നസുബ്രഹ്മണ്യൻഗ്രഹിച്ചമഹാധീമാൻ
ഇരന്നോരെന്നോടതുപറഞ്ഞുകൃപാനിധി
അതുഞാനിന്നുനിങ്ങളോടുരചെയ്തീടുവൻ
മതിമാന്മാരായുള്ളമാമുനിവരന്മാരേ
ക്ഷേത്രംഹാലാസ്യത്തിന്നുതുല്യമായില്ലലോകേ
തീർത്ഥവുംഹേമാബ്ജിനീസദൃശമെങ്ങുമില്ല
സുന്ദരേശ്വരലിംഗസന്നിഭംശിവലിംഗം
മൂന്നുലോകങ്ങളിലുമില്ലെന്നുധരിച്ചാലും
ക്ഷേത്രമാഹാത്മ്യമല്പംചുരുക്കിപ്പറയാംഞാൻ
എത്രയുംഭക്തിയോടുകേട്ടുകൊള്ളുവിൻനിങ്ങൾ
ഭുവനങ്ങളിൽപുണ്യക്ഷേത്രങ്ങളുത്തമങ്ങൾ
ശിവക്ഷേത്രങ്ങളത്രേശ്രേഷ്ഠങ്ങളവററിലും

അവകളെല്ലാററിലുമറുപത്തെട്ടുമഹാ–
ശിവക്ഷേത്രങ്ങളത്രേശ്രേഷ്ഠങ്ങളവററിലും
ശ്രേഷ്ഠങ്ങൾകൈലാസാദി ക്ഷേത്രങ്ങൾപതിനാറും
ശ്രേഷ്ഠങ്ങളവററിലുംക്ഷേത്രങ്ങൾനാലുണ്ടല്ലോ
ഒന്നതിൽകാശീക്ഷേത്രംവിശേഷസാന്നിധ്യത്താൽ
ഉന്നതപാപാപഹംമോക്ഷദംദേഹാന്ത്യത്തിൽ
പിന്നൊരുകാളഹസ്തി കാളഹസ്തീശലിംഗം
തന്നുടെസാന്നിദ്ധ്യത്താലെത്രയുമത്യുത്തമം
ഉത്തമംചിദംബരം മറെറാന്നതത്രനിത്യം
നർത്തനംചെയ്യുവാണീടുന്നിതുമഹേശ്വരൻ
ചിന്മയം നടേശനെക്കണ്ടുകൈക്കൂപ്പുന്നാകിൽ
ജന്മമില്ലെടോമേലിലെന്നതു നിസ്സംശയം
ശ്രവണംകൊണ്ടുതന്നെമോക്ഷത്തെക്കൊടുക്കുന്ന
ഭുവനപ്രസിദ്ധമാംഹാലാസ്യമെന്നുമൊന്നാം
അവിടെസ്വായംഭുവംസുന്ദരേശ്വരലിംഗം
അവകളെല്ലാററിലുമുത്തമംപുരാതനം
തീർത്ഥങ്ങളെല്ലാററിലുംഹേമപത്മിനീതീർത്ഥ–
മെത്രയുമത്യുത്തമംപാപനാശനംപരം
ക്ഷേത്രവൈഭവംകൊണ്ടുംലിംഗവൈഭവംകൊണ്ടും
തീർത്ഥവൈഭവംകൊണ്ടുമവിടെമഹേശ്വരൻ
സർവ്വദാവസിക്കയാലുത്തമോത്തമംക്ഷേത്രം
സർവ്വസിദ്ധിദമേവംകേട്ടപ്പോൾതാപസന്മാർ
കുംഭസംഭവന്തന്നെത്തൊഴുതുചോദിച്ചിതു
കിംഭവാൻകാശിയേക്കാൾശ്രേഷ്ഠംഹാലാസ്യമെന്നു
ചൊന്നകാരണമെന്നുകേട്ടഗസ്ത്യനും ചൊന്നാ–
നിന്നതിൻഹേതുചൊല്ലാംസ്കന്ദനോതിയപോലെ
ബ്രഹ്മാവിൻദ്വാദശാന്തസ്ഥാനമായതുകൊണ്ടും
ചിന്മയൻതൻെറലീലാസ്ഥാനമായതുകൊണ്ടും
ഭൂലോകംശിവലോകമായതുകൊണ്ടുംതന്നെ
ഹാലാസ്യംക്ഷേത്രങ്ങളിലുത്തമമെന്നുചൊന്നേൻ
ഭുവനങ്ങളിൽക്ഷേത്രമില്ലാത്തകാലത്തിങ്കൽ
ശിവനാൽ ക്രീഡാർത്ഥമായ്നിർമ്മിതംശ്രീഹാലാസ്യം
അതിനാൽശ്രീഹാലാസ്യമാഹാത്മ്യംചൊൽവതിന്നു
മതിശേഖരനെന്യേമതിയാകയില്ലാരും
സ്മരണംചെയ്യീടിലും കാൺകിലുംശ്രവിക്കിലും
പുരുഷാർത്ഥങ്ങൾനാലും ലഭിക്കുംവസിക്കിലും
ആ നന്ദവനാദിയിൽമരിക്കിൽമുക്തനാകും
നൂനമിശ്രീഹാലാസ്യേവസിക്കിൽമുക്തൻതന്നെ

ആകയാൽ ശ്രീഹാലാസ്യതുല്യമാംപുണ്യക്ഷേത്രം
ലോകത്തിലെങ്ങുമില്ലെന്നറിവിൻമുനികളേ

അണ്ടർകോൻബ്രഹ്മഹത്യകൊണ്ടിണ്ടൽപൂണ്ടുപാരം
പണ്ടുഹാലാസ്യേചെന്നുപാപവുംതീൎന്നിതപ്പോാം

അറിഞ്ഞുമറിയാതെ എങ്ങിനെയെന്നാകിലും
നിറഞ്ഞപാപമുള്ളമനുഷ്യർഹാലാസ്യത്തെ

പ്രാപിക്കിൽ പാപമെല്ലാംനശിച്ചുമുക്തനാകും
താപസോത്തമന്മാരേകിംപുനരല്പപാപീ?

പണ്ടൊരുമഹാപാപിബ്രാഹ്മണൻകാമബാണം
കൊണ്ടുമോഹിച്ചുപാരംപുണർന്നുമാതാവിനെ

പിന്നെത്താൻപിതാവിനെക്കൊന്നിതുകാമബാണ-
ഖിന്നന്മാൎക്കുണ്ടോപാപഭയവുംവിവേകവും

അമ്മഹാപാപിപോലും ഹാലാസ്യത്തിങ്കൽവന്നു
ബ്രഹ്മഹത്യയിൽനിന്നുമുക്തനായ്‌വന്നുമുന്നം

വസ്തുക്കളഗ്നിയിങ്കൽ നശിക്കുന്നതുപോലെ
ഉത്തമക്ഷേത്രത്തിങ്കൽ നശിക്കുംപാപമെല്ലാം

സുന്ദരേശ്വരൻതന്റെജടയിൽവിളങ്ങുന്നോ-
രിന്ദുവിൻകലയിൽനിന്നുണ്ടായ പീയൂഷത്തിൻ

ധാരയാലപ്രദേശംനനകനിമിത്തമായ്
പേരുമുണ്ടായിവന്നുമധുരാപുരിയെന്നും

നത്തനമൊന്നേചിദംബരത്തിലുള്ള പാൎത്താൽ
വ്യത്യസ്തനൃത്തംഹാലാസ്യത്തിലൊന്നധികമാം

ഇനിയുംവിശേഷങ്ങളുണ്ടവിടത്തിലവ
മുനിനായകന്മാരേചൊല്ലുവാനാളല്ലഞാൻ

സർവ്വദേവന്മാരാലും സേവിതം സേവികാംക്ക
സർവ്വകാമദംഭോഗമോക്ഷദംശ്രീഹാലാസ്യം

അവിടെവസിക്കുന്നസകലജന്തുക്കൾക്കും
ഭേദുഃഖങ്ങൾതീർന്നുമോക്ഷവുംലഭിക്കുമേ

അശ്വമേധവുമഗ്നിഷ്ടോമമത്യഗ്നിഷ്ടോമം
വിശ്വജിത്തതിരാത്രംസോമയാഗവുംപിന്നെ

വാജപേയവുംദ്വാദശാഹവും ഷോഡശാഹം
രാജസൂയവുംമററുമുത്തമയാഗങ്ങളെ

എത്രയുംഭക്തിയോടും ചെയ്കീടിലുണ്ടാംഫലം
തത്രഹാലാസ്യേസേവിച്ചീടുകിൽസിദ്ധിക്കുമേ

തിലങ്ങൾഘൃതങ്ങളുംവസ്ത്രങ്ങൾഭൂഷണങ്ങൾ
അലങ്കാരത്തേചേൎത്തഗോക്കളെമനവധി

അന്നപാനങ്ങൾനല്ലകൃഷികൾരത്നങ്ങളും
കന്യകാദാസീദാസമന്ദിരരഥാദികൾ

ഇന്നിയുംബഹുവിധദാനങ്ങൾചെയ്യുന്നവൻ
തന്നേക്കാൾപുണ്യവാനാംഹാലാസ്യേവസിപ്പവൻ
ഗുരുതല്പഗൻമാതൃഗാമിയുംബ്രഹ്മഹന്താ
ഗുരുഹന്താവുംഭ്രൂണഹന്താവും സുരാപായി
എന്നല്പമഹാപാപമൊന്നൊഴിയാതെചെയ്തോർ-
ക്കിന്നുഹാലാസ്യക്ഷേത്രമെന്നിയേഗതിയില്ല
ഗംഗയുംയമുനയും നർമ്മദാസരസ്വതി
തുംഗഭദ്രയുംഗോദാവരിയുംഗോമതിയും
സരയൂതമസയുംതാമ്രവർണ്ണിയുംകൃഷ്ണാ
സരിതാംവരയായകാവേരിമററുമുള്ള
നദികൾസർവ്വപുണ്യതീർത്ഥങ്ങളിവകളിൽ
ഹൃദയഭക്തിയോട്ടംസ്നാനംചെയ്തീടുന്നാകിൽ
ഉളവാംപുണ്യത്തേക്കാൾഹാലാസ്യേവസിക്കകിൽ
വളരേപുണ്യംലഭിച്ചീടുമെന്നറിഞ്ഞാലും
ഭക്ഷണമൊരുനേരംഹാലാസ്യേത്യജിക്കകിൽ
ലക്ഷചാന്ദ്രായണത്തേക്കാൾഫലമറിഞ്ഞാലും
അന്യപുണ്യക്ഷേത്രത്തിൽമാസോപവാസത്തേക്കാൾ
ഉന്നതപുണ്യംഹാലാസ്യത്തിലേകോപവാസം
ഹാലാസ്യത്തിങ്കൽമൂന്നുനേരമൂണപേക്ഷിച്ചു
കാലകാലനേഭജിച്ചീടുന്നപുരുഷന്നു
പലനാളൂണില്ലാതെതപസ്സുചെയ്താലുണ്ടാം
ഫലത്തേപ്രാപിച്ചീടാമില്ലസംശയമേതും
അനന്തമായുള്ളൊരുഹാലാസ്യമാഹാത്മ്യത്തെ
അനന്തൻപോലുംവർണ്ണിച്ചീടുവാനാളാകുമോ
സകലദാനഫലംസകലതപഃഫലം
സകലപൂജാഫലംസകലയാഗഫലം
സകലതീർത്ഥഫലംസകലമന്ത്രഫലം
സകലയോഗഫലംലഭിക്കുംഹാലാസ്യത്തിൽ
അതിനാലാത്മാവിന്നുഹിതകാംക്ഷിയാംപുമാൻ
മതിശേഖരപ്രിയേഹാലാസ്യേവസിക്കേണം
ശിവക്ഷേത്രങ്ങൾക്കെല്ലാമുത്തമംപുരാതനം
പവിത്രംവിശിഷ്ടംപസർവ്വദംശ്രീഹാലാസ്യം
എന്തിനുവൃഥാപറഞ്ഞീടുന്നുവളരെഞാൻ
കിന്തുഹാലാസ്യക്ഷേത്രതുല്യമാംക്ഷേത്രമില്ല
ഹാലാസ്യമെന്നുംശ്രീമൽകദംബവനമെന്നും
ഭൂലോകശിവലോകംകന്യകാപുരിയെന്നും
സമഷ്ടവിദ്യാപുരീശ്രീചതുഷ്കൂടപുരം
സമസ്തകാമപ്രദംശ്രീശിവാസ്പദമെന്നും

മധുരാപുരമെന്നുംശ്രീദ്വാദശാന്തമെന്നും
വിധുശേഖരക്ഷേത്രോത്തമമെന്നപിഖ്യാതം
സർവ്വദംജീവന്മുക്തിപുരമെന്നൊരുനാമം
സവ്ജ്ഞാലയത്തിനുണ്ടിനിയുംബഹുനാമം
ഇങ്ങനെശ്രീഹാലാസ്യക്ഷേത്രമാഹാത്മ്യംമുനി
പുംഗവന്മാരേചൊന്നേനെത്രയുംചുരുക്കിഞാൻ
എന്നതുകേട്ടവസിഷ്ഠാദികരംവിസ്മയിച്ചു
പിന്നെയുമഗസ്ത്യനോടിങ്ങനെപ്രാർത്ഥിച്ചിതു
ക്ഷേത്രമാഹാത്മ്യംകേട്ടധന്യരായഹോഞങ്ങരം
തീർത്ഥമാഹാത്മ്യമിനിപറഞ്ഞീടേണം ഭവാൻ
എന്നുകേട്ടഗസ്ത്യനും ശ്രീഹേമപത്മാകരം
തന്നുടെമാഹാത്മ്യത്തെ ഉല്പത്തിപൂർവ്വം ചൊന്നാൻ
തീർത്ഥങ്ങളെല്ലാററിലുംഹേമപത്മിനീതീർത്ഥം
ഉത്തമോത്തമമെന്നുചൊല്ലുന്നു ബുധജനം
സുന്ദരേശ്വരാജ്ഞയാഹേമപത്മിനീതീർത്ഥേ
ഒന്നുമില്ലഹോജലജന്തുക്കളെറിഞ്ഞാലും
ആഴികരംമേഘങ്ങളും തീർത്ഥങ്ങരംനദികളും
ഊഴിയിലിവയെല്ലാമുണ്ടാകുന്നതിൻമുന്നേ
തന്നുടെഗണങ്ങളാൽ ലിംഗാഭിഷേകാർത്ഥമാ-
യുന്നതഭക്തിയോടുംപ്രാർത്ഥിക്കപ്പെട്ടമൂലം
ശങ്കരൻനിർമ്മിച്ചിതുഹേമപത്മാകരത്തെ
ശങ്കയുണ്ടെങ്കിലതുവിസ്തരിച്ചുരചെയ്യാം
പൂർവ്വകാലത്തിലീശൻകദംബകാനനേശൻ
സർവലോകൈകനാഥൻചന്ദ്രശേഖരൻശംഭു
ശൂലവുംകപാലവുംധരിച്ചമഹേശ്വരൻ
നീലലോഹിതൻ സുന്ദരേശ്വരനുമയോടും
ശൈലസന്നിഭവൃഷാരൂഢനായ്ഗണൈസ്സമം
ലീലയാസഞ്ചരിച്ചുമൂന്നുലോകങ്ങളിലും
കേശവബ്രഹ്മേന്ദ്രാദിദേവന്മാർതദാഭക്ത്യാ
ഈശനെസ്തുതിച്ചിതുനിർമ്മലസ്തോത്രങ്ങളാൽ
ഭഗവാനവർക്കിഷ്ടവരങ്ങളെല്ലാംനൽകി
ജഗദീശ്വരൻനിജമന്ദിരമായീടുന്ന
ഹാലാസ്യത്തിങ്കൽവന്നുനന്ദ്യാദിഗണങ്ങളെ
ചാലവേകൃപാദൃഷ്ടികൊണ്ടൊന്നുകടാക്ഷിച്ചു
മൂലലിംഗത്തിലന്തർദ്ധാനംചെയ്‌വതിന്നായി
ശൈലകന്യകാപതിശങ്കരൻഭാവിച്ചപ്പോരം
ഗണങ്ങരംപ്രദക്ഷിണംചെയ്തുകമ്പിട്ടുചൊന്നാർ-
ണങ്ങരംക്കൊരുനിധേഭക്തവത്സലശംഭോ

ലിംഗത്തിന്നഭിഷേകം ജലമില്ലായ്കമൂലം
എങ്ങനെചെയ്തീടുന്നു ഭക്തന്മാർദയാനിധേ
ഞങ്ങൾക്കുംസ്നാനംചെയ്‌വാനിച്ഛയുണ്ടതിനാലെ
മംഗലമായതീൎത്ഥംനിർമ്മിക്കവേണംഭവാൻ
ഗണങ്ങളിപ്രകാരംപ്രാൎത്ഥിച്ചനേരംഗുണ-
ഗണങ്ങൾക്കൊരുനിധിസുന്ദരേശ്വരൻശിവൻ
മന്നിടംതന്നിൽമഹാലിംഗത്തിന്നഗ്നികോണിൽ
തന്നുടെകരാംബുജേവിളങ്ങുംത്രിശ്ശൂലത്താൽ
മോദേനകഴിച്ചപ്പോൾബ്രഹ്മാണ്ഡമധോഭാഗേ
ഭേദിച്ചപരിശുദ്ധജലവുംപൊങ്ങിവന്നു
ശൂലനിൎമ്മിതതടാകത്തേയും കവിഞ്ഞപ്പോൾ
ഫാലലോചനൻസ്തംഭിപ്പിച്ചിതുജലങ്ങളെ
തന്നുടെശിരസ്സിങ്കലുള്ളഗംഗാജലത്തെ
പിന്നെത്തജ്ജലത്തോടുചേൎത്തതിശുദ്ധമാക്കി
ചൊല്ലിനാൻമഹേശ്വരൻഗണങ്ങളോടീവണ്ണം
ഇല്ലിതിനോടുതുല്യമായുള്ളപുണ്യതീർത്ഥം
ശിവനാമെന്നാലിതുനിർമ്മിതമാകയാലും
ശിവദമാകയാലുംനാമതശ്ശിവതീൎത്ഥം
തീൎത്ഥങ്ങൾക്കെല്ലാംപരമാകയാൽപരതീൎത്ഥം
തീൎത്ഥങ്ങൾക്കാദിഭൂതമാകയാലാദിതീൎത്ഥം
മഹത്വമേറുംതീർത്ഥമാകയാൽമഹാതീൎത്ഥം
മഹത്താംപാപമെല്ലാംനശിക്കുംദർശിക്കുകിൽ
അതിനാലഹോപാപനാശനമെന്നും പുണ്യ-
ശതങ്ങൾവൎദ്ധിച്ചീടുമതിനാൽപുണ്യപ്രദം
എന്നുടെശിരസ്സിങ്കൽവാഴുന്നസുരനദി
തന്നുടെസംയോഗത്താൽശിവഗംഗേതിനാമം
മുക്തിക്കുംജ്ഞാനത്തിനുംകാരണമാകയാലെ
മുക്തിതീൎത്ഥംജ്ഞാനതീർത്ഥമെന്നപിഖ്യാതം
സവ്ധർമ്മദംസുഖകാരണംശൂലഖാതം
സർവകാമദമെന്നുംദീർഘായുഷ്കരമെന്നും
ഉത്തമതീൎത്ഥമെന്നും ശ്രീകരമെന്നുംപിന്നെ
തത്തൽകാരണങ്ങളാലിങ്ങനെബഹുനാമം
അണ്ടർകോൻതൻെറവൃത്രഹത്യയേതീൎത്തീടുംഞാ-
നണ്ടാകുംഹേമപത്മാകരമെന്നപ്പോൾനാമം
ഇന്നിയും ബഹുവിധനാമങ്ങൾ സാൎത്ഥങ്ങളാ-
യെന്നുടെതീൎത്ഥത്തിനുണ്ടെന്നറിഞ്ഞാലും നിങ്ങൾ
യാതൊരുത്തനെന്നാലുമിതിങ്കൽസ്നാനംചെയ്തു
ചേതസിഭക്ത്യായഥാശക്തിദാനവുംചെയ്തു

ദേവതർപ്പണാദിയുംചെയ്തുടൻപഞ്ചാക്ഷരം
ഭാവനയോടുംജപിച്ചെന്നെയുംസ്തോത്രങ്ങളാൽ
സേവിക്കിലവൻസർവകാമവുംലഭിച്ചീടും
ഏവമല്ലാതെചൊൽവതെന്തുഞാൻസത്ഭാഗ്യത്തെ
ഇജ്ജലംകൊണ്ടുശിവലിംഗാഭിഷേകംചെയ്തി—
ലജ്ജന്മംകൊണ്ടുതന്നെമുക്തനാമവൻനൂനം
നിങ്ങളുംഗണങ്ങളേസ്നാനംചെയ്തുടൻശിവ—
ലിംഗാഭിഷേകംചെയ്തുകൊള്ളുവിനെന്നുചൊല്ലി
ഭുവനേശ്വരൻശിവൻഗണങ്ങളോടുംകൂടി
ശിവതീർത്ഥത്തിൽസ്നാനംചെയ്തുഹാലസ്യനാഥൻ
സുന്ദരേശ്വരൻസ്വായംഭുവമാലിംഗത്തിങ്ക—
ലന്നേരംതന്നെമറഞ്ഞീടിനാൻദയാനിധി
സ്നാനവുംചെയ്തുഗണനാഥന്മാരെല്ലാവരും
മാനസേഭക്തിയോടുംലിംഗാഭിഷേകംചെയ്തു
തങ്ങടെകാമിതങ്ങളാകവേലഭിച്ചുപോ—
ലിങ്ങനെശിവതീർത്ഥാല്പത്തിയെന്നറിഞ്ഞാലും
ഹേമപത്മിനിതൻറമാഹാത്മ്യമിനിച്ചൊല്ലാം
മാമുനിമാരേപാപംനശിക്കുംശ്രവിക്കുകിൽ
ശിവതീർത്ഥത്തിന്നുടെദർശനംകൊണ്ടുതന്നെ—
ശിവലോകത്തിൽചെന്നുസുഖമായ്‌വസിച്ചീടാം
ഭക്തിയുക്തമായ്‌സ്നാനംവിധിപോൽചെയ്തീടുകിൽ
മുക്തിസിദ്ധിക്കുമതിനില്ലസംശയമേതും
മൃത്തികകൊണ്ടുംവരുണാദിസൂക്തങ്ങൾകൊണ്ടും
ശ്രദ്ധയാസ്നാനംചെയ്തിലന്തമില്ലതിൻഫലം
അഖിലതീർത്ഥസ്നാനഫലവുംലഭിച്ചീടും
അഘവുംനശിച്ചുപോമേകസ്നാനത്താലതിൽ
അനലൻതന്നെയറിയാതെയെന്നാലുംതൊട്ടാൽ
മുനിനായകന്മാരേദഹിക്കുമതുപോലെ
അജ്ഞാനംകൊണ്ടെന്നാലുംശിവതീർത്ഥത്തെത്തൊട്ടാൽ
സുജ്ഞാനമുണ്ടാംപാപമാകവേനശിച്ചുപോം
നിത്യവുംശിവതീർത്ഥസ്നാനംചെയ്യുന്നപുമാൻ
ഉത്തമൻജീവന്മുക്തനില്ലസംശയമേതും
വരുണസ്നാനമാഗ്നേയസ്നാനം മന്ത്രസ്നാനം
മാരുതസ്നാനംമാഹേന്ദ്രസ്നാനമെന്നുള്ളതിൽ
വരുണമന്ത്രംചൊല്ലിഗംഗാദിജലേസ്നാനം
വാരുണസ്നാനംഭസ്മംധരിപ്പതാഗ്നേയമാം
ഗോധൂളിയേല്ക്കുന്നതുമാരുതസ്നാനമല്ലോ
ബോധിപ്പിൻമന്ത്രംജപിച്ചീടുകിൽ മന്ത്രസ്നാനം

ആതപത്തോടുകൂടിപെയ്യുന്നമഴയേല്ക്കിൽ
ഹേതാപസേന്ദ്രന്മാരേമാഹേന്ദ്രസ്നാനമേവം
സ്നാനങ്ങരംബഹുവിധമുണ്ടവയെല്ലാററിലും
നൂനമിശ്ശിവതീൎത്ഥസ്നാനമെത്രയും ശ്രേഷ്ഠം
ശിവതീൎത്ഥത്തിൽസ്നാത്വാസോമസുന്ദരേശനെ
അവലോകനംചെയ്കിലധികംശ്രേയസ്സുണ്ടാം
ശ്രദ്ധയെന്നിയേസ്നാനംചെയ്കിലുംസ്വൎഗ്ഗത്തിങ്കൽ
സിദ്ധചാരണന്മാരോടൊന്നിച്ചുവസിച്ചിടാം
ശ്രദ്ധയാസ്നാനംചെയ്തുദേവതർപ്പണംചെയ്കിൽ
സിദ്ധിക്കുംകോടിയാഗഫലമെന്നറിഞ്ഞാലും
ഹേമപത്മിനീസ്നാനംചെയ്തുടൻതത്തീരത്തിൽ
ഹേമാദിദാനംചെയ്കിലന്തമില്ലതിൻഫലം
എന്തുവേണ്ടവിടത്തിൽചെയ്യുന്നപുണ്യകൎമ്മ-
മൊന്നിനു നൂറായിരംഫലമെന്നറിഞ്ഞാലും
ജന്മനക്ഷത്രസ്നാനംചെയ്കിലവനുടെ-
ജന്മാന്തരേഷുചെയ്തപാപങ്ങളെല്ലാംതീരും
ചൈത്രമാസത്തിങ്കലുംവൃശ്ചികമാസത്തിലും
എത്രയുംഹേമാബ്ജിനീസ്നാനമുത്തമമല്ലോ
സ്നാനത്താൽ പുണ്യമമാവാസ്യയിൽശതഗുണം
നൂനംസംക്രമത്തിങ്കലായിരംഭാഗമേററം
ഗ്രഹണേവ്യതീപാതേലക്ഷമെന്നറിഞ്ഞാലും
മഹത്വമേറുംവിഷുവത്തിങ്കലയുതമാം
അയനത്തിങ്കൽപിന്നെനിയുതഗുണമേററം
നിയമിവരന്മാരേധരിച്ചീടുവിൻനിങ്ങരം
സോമവാരവുമമാവാസ്യയുംചേരുംദിനേ
ഹേമപത്മാകരത്തിൽസ്നാനദാനാദിചെയ്കിൽ
അന്തമില്ലതിൻഫലമെന്നല്ലോബുധന്മാരും
സന്തതംചൊല്ലീടുന്നുതാപസോത്തമന്മാരെ
ഹേമപത്മിനിയിങ്കൽപിണ്ഡദാനാദിചെയ്കിൽ
സീമയില്ലാതകാലംപിതൃക്കരംസ്വൎഗ്ഗത്തിങ്കൽ
സാമോദംവസിച്ചീടുംസകലതീൎത്ഥങ്ങളും
ഹേമപത്മാകരത്തേസ്സേവിച്ചീടുന്നുനിത്യം
മുക്കണ്ണലിംഗത്തിനെപൂജിക്കിൽദേവന്മാരെ-
യൊക്കയും പൂജിച്ചപുണ്യംലഭിപ്പതുപോലെ
ഏകദാശിവതീൎത്ഥസ്നാനത്താൽതീൎത്ഥങ്ങളി-
ലാകവേസ്നാനംചെയ്തഫലത്തെലഭിച്ചീടാം
ശിവതീൎത്ഥത്തിൽസ്നാനംചെയ്തതിൻകരയിങ്കൽ
ശിവലിംഗത്തെപൂജിച്ചീടുന്നപുരുഷനു

യോഗവുംവേദങ്ങളുംവ്രതങ്ങൾദാനങ്ങളും
യാഗവുമൊന്നുംവേണ്ടമോക്ഷവുംലഭിക്കുമേ
ജന്മാന്തരത്തിൽബഹുപുണ്യംചെയ്തവർക്കത്രേ
ഇമ്മഹാതീർത്ഥസ്നാനംലഭിക്കുമെന്നൂനം
ശംഭുവിൻപൃഥിവ്യാദിമൂർത്തികളെട്ടുള്ളതിൽ
അംഭോരൂപിണിയായമൂർത്തിയാംശിവതീർത്ഥേ
ഒരുവത്സരംസ്നാനംചെയ്കിലോവന്ധ്യകൾക്കു
പുരനാശനപ്രസാദേനസത്പുത്രരുണ്ടാം
എന്തിനുവൃഥാപറഞ്ഞീടുന്നുവളരെഞാൻ
ചിന്തിച്ചാലവസാനമില്ലിതിൻമാഹാത്മ്യങ്ങൾ
ദർശനംകൊണ്ടുതന്നെധർമ്മങ്ങൾവർദ്ധിച്ചീടും
സ്പർശനംകൊണ്ടുസമ്പത്തേററവുമുണ്ടായ്വരും
ഹേമപത്മിനീജലപാനത്താൽപ്രാപിച്ചീടാം
കാമത്തെയെല്ലാംമോക്ഷംലഭിക്കുംസ്നാനത്തിനാൽ
ഹേമപത്മിനീതീർത്ഥമാഹാത്മ്യമിപ്രകാരം
മാമുനിമാരേപറഞ്ഞീടിനേൻ ചുരുക്കിഞാൻ
ശുദ്ധമാംക്ഷേത്രതീർത്ഥമാഹാത്മ്യമടങ്ങിയോ–
രദ്ധ്യായമിതുഭക്ത്യാശ്രവിച്ചീടുന്നപുമാൻ
സർവ്വഭോഗങ്ങളേയുംഭുജിച്ചുദേഹാന്ത്യത്തിൽ
സർവ്വജ്ഞസായൂജ്യവുംലഭിക്കുംമുനികളേ
അംഗജവൈരിപ്രസാദേനഞാൻജനങ്ങളെ
ഇങ്ങനെചൊന്നേൻരണ്ടാമദ്ധ്യായംഭാഷയായി

രണ്ടാമദ്ധ്യായം സമാപ്തം.

# അദ്ധ്യായം 3

## ലിംഗമാഹാത്മ്യം

അഗസ്ത്യൻ

മംഗലപ്രദംപാപഭംഗദംസുന്ദരേശ–
ലിംഗമാഹാത്മ്യംമുനിപുംഗവന്മാരേകേൾപ്പിൻ
മേരുവുംശ്രീകൈലാസംമന്ദരംശ്രീപർവ്വതം
വാരാണസ്യാദിപുണ്യസ്ഥലങ്ങളിവകളിൽ
ശിവലിംഗങ്ങളുണ്ടാകുന്നതിൻമുന്നേതന്നെ
ശിവദംശിവലിംഗമുണ്ടായിഹാലാസ്യത്തിൽ
അതിനാൽപുരാതനംഹാലാസ്യേവിളങ്ങുന്ന
മതിശേഖരലിംഗമെത്രയുമത്യുത്തമം
സുന്ദരംസ്വഭാവത്താൽതല്ലിംഗമുമയോടു–
മൊന്നിച്ചുവസിക്കയാൽസോമസുന്ദരലിംഗം

ലിംഗങ്ങൾക്കെല്ലാം ഭൂതമാകയാൽമൂലഭൂത-
ലിംഗമെന്നപിനാമം ചൊല്ലുന്നുബുധജനം

സർവവ്യാപിയായ്സ്വയം ഭൂതമായ്വ്യഷ്ടിഭൂത-
സർവലിംഗങ്ങളുടെസമഷ്ടിയായീടുന്ന

മൂലലിംഗത്തെസ്സേവിച്ചീടുകിൽവൃക്ഷത്തിൻെറ
മൂലസേചനംകൊണ്ടുകൊമ്പുകൾതളിക്കുംപോൽ

ലിംഗങ്ങളഖിലവും പൂജിച്ചഫലമുണ്ടാം
മംഗലമായുള്ളോരുമോക്ഷവുംലഭിക്കുമേ

എന്നവേണ്ടറുപത്തിനാലുലീലകൾചെയ്ത
സുന്ദരേശ്വരനോടുതുല്യനാംദേവനില്ല

ലീലയാമൃത്യുഞ്ജയമന്ത്രത്തെദ്ദയാനിധി
ബാലവേഭരദ്വാജപക്ഷിക്കായുപദേശം

മന്ദമെന്നിയെചെയ്തുപക്ഷിശ്രേഷ്ഠനാകിയ
സുന്ദരേശ്വരനോടുതുല്യനാംദേവനില്ല

പിട്ടിന്നുമൺചുമന്നുക്ഷേതനാംശരാരിക്കും
വിഷ്ടപനാഥനീശൻമുക്തിയെനൽകിപ്പിന്നെ

ഫേരവങ്ങളെയെല്ലാമശ്വരൂപങ്ങളാക്കി
പാരാതെപാണ്ഡ്യഭൂപനായ്ക്കൊണ്ടുവിററീടിന

സുന്ദരേശ്വരനോടുതുല്യനായുള്ളദേവൻ
മൂന്നുലോകങ്ങളിലുമില്ലെന്നു ധരിച്ചാലും

ദ്രാവിഡസൂത്രമിനിക്കുപദേശിച്ചീടിന
ദേവദേവേശനോടുതുല്യനാംദേവനില്ല

ശൂലത്തിൽനഗ്നന്മാരെയേററിസ്സംഹരിപ്പിച്ച
ഹാലാസ്യനാഥനോടുതുല്യനാം ദേവനില്ല

കോലബാലകന്മാക്കസ്തന്യത്തെദാനംചെയ്തു
പാലിച്ച ദേവനോടുതുല്യനാംദേവനില്ല

ആകയാൽപുരുഷാർത്ഥംലഭിച്ചീടേണമെങ്കി-
ലാകുലമെന്യേസുന്ദരേശനെസ്സേവിക്കേണം

യോഗീന്ദ്രന്മാരേശ്രേഷ്ഠൻഹിമവാൻഗിരികളിൽ
യാഗങ്ങളെല്ലാററിലുമുത്തമമശ്വമേധം

ഉത്തമമന്നദാനം ദാനങ്ങളെല്ലാററിലും
ഉത്തമംവ്രതങ്ങളിൽ സോമവാസരവ്രതം

മന്ത്രങ്ങളെല്ലാററിലുമുത്തമം പഞ്ചാക്ഷരം
മന്ത്രാധികാരിയായബ്രാഹ്മണൻവർണ്ണങ്ങളിൽ

സാലങ്ങളെല്ലാററിലുമുത്തമംകല്പവൃക്ഷം
കാലകാലനാമീശനുത്തമൻദേവന്മാരിൽ

കാമധേനുവാംശ്രേഷ്ഠഗോക്കളിലതുപോലെ
സോമസുന്ദരലിംഗമുത്തമംലിംഗങ്ങളിൽ

ജഗദാധാരഭൂതൻശങ്കരൻജ്യോതിർമ്മയൻ
ജഗദ്വാസികൾക്കിഷ്ടവരത്തെക്കൊടുപ്പാനായ്
കന്യകാനഗരിയിൽ ലിംഗരൂപിയായ്സദാ
സാന്നിദ്ധ്യംചെയ്തീടുന്നുസുന്ദരേശ്വരൻശിവൻ
അന്യങ്ങളായുള്ളൊരുശിവലിംഗങ്ങളെല്ലാം
വന്നീടുന്നിതുസുന്ദരേശലിംഗത്തെക്കാണ്മാൻ
ഇത്രവൈഭവമുള്ളലിംഗത്തെദ്ദർശിക്കുന്ന
മർത്ത്യനുജന്മമില്ലമേലിലെന്നറിഞ്ഞാലും
ഭാനുമാനുദിക്കുമ്പോളിരുട്ടെന്നതുപോലെ
ജ്ഞാനമുണ്ടാകുന്നേരമജ്ഞാനമെന്നപോലെ
ഗരുഡൻതന്നെക്കണ്ടാൽസർപ്പങ്ങളെന്നപോലെ
ദുരിതംനശിച്ചുപോംസുന്ദരേശനെക്കണ്ടാൽ
കാമത്താൽബുദ്ധിപോലെ കോപത്താൽതപസ്സുപോൽ
സീമയില്ലാതവിദ്യാ ഗർവ്വത്താലെന്നപോലെ
വഹ്നിയാലഹോതൂലരാശികളെന്നപോലെ
സുന്ദരേശനെക്കണ്ടാൽദോഷങ്ങൾ നശിച്ചുപോം
ഹാലാസ്യേശനെപ്രാതഃകാലത്തുദർശിക്കുകിൽ
ഭൂലോകദാനംചെയ്തഫലത്തെലഭിച്ചീടാം
ശ്രൂയതാംമദ്ധ്യാഹ്നത്തിലീശനെദ്ദർശിക്കുകിൽ
ആയിരംഗോദാനത്തിൻഫലത്തെപ്രാപിച്ചീടാം
ശിവലിംഗത്തെസ്സന്ധ്യാകാലത്തുദർശിക്കിലോ
അവനുലഭിക്കുമേകോടിഗോദാനപുണ്യം
അദ്ധ്യാമത്തിൽ സുന്ദരേശനെദ്ദർശിക്കുകിൽ
അദ്ധ്വരമെല്ലാംചെയ്തപുണ്യത്തെപ്രാപിച്ചീടാം
അതിനാൽമുന്നേചൊന്നസമയങ്ങളിൽ ഭക്ത്യാ
മതിമാനായപുമാൻസുന്ദരേശനെനിത്യം
സ്തോത്രങ്ങൾപ്രദക്ഷിണനമസ്കാരാദിചെയ്തി–
ലൈത്രയുംഭാഗ്യവാനായ്സകലകാമങ്ങളും
പ്രാപിച്ചുദേഹാന്ത്യത്തിൽമോക്ഷവുംലഭിച്ചീടും
താസശ്രേഷ്ഠന്മാരേസത്യമെന്നറിഞ്ഞാലും
ഉത്തമശിവലിംഗംശ്രവണംചെയ്തീടുകിൽ
പത്തുജന്മത്തിൽചെയ്ത പാപങ്ങൾനശിച്ചുപോം
ചിന്മയംശിവലിംഗംസ്മരിച്ചീടുകിൽനൂറു–
ജന്മത്തിൽചെയ്തപാപമാകവേനശിച്ചുപോം
ഹാലാസ്യേശനെക്കാൺമാൻഗൃഹത്തിൽനിന്നുമെല്ലേ
കാലെടുത്തങ്ങുവെയ്ക്കിലായിരംജന്മംചെയ്ത
പാതകംനശിച്ചുടൻപൂതനായ്വരുംപിന്നെ
ചേതസിഭക്തിയോടുംദർശിക്കിൽചൊല്ലേണമോ?

സ്തോത്രങ്ങൾകൊണ്ടും രുദ്രസൂക്തങ്ങൾകൊണ്ടും ശിവ-
സ്തോത്രംചെയ്കിലുണ്ടാം കോടിയാഗത്തിൻഫലം
ഒരുകൈജലംകൊണ്ടെന്നാകിലുമഭിഷേകം
പരമേശ്വരലിംഗേചെയ്യുന്നപുരുഷന്നു
അധികമൈശ്വര്യവും ക്ഷേമവും ലഭിച്ചീടും
വിധിപോൽചെയ്കിലൊചൊല്ലേണമെന്നില്ലല്ലോ
പഞ്ചഗവ്യവുംഗന്ധപുഷ്പങ്ങൾഫലങ്ങളും
പഞ്ചാമൃതഞ്ചധൂപദീപങ്ങളിവകളാൽ
പഞ്ചബാണാരിതന്നെപൂജിക്കിൽഭക്തിയോടും
പഞ്ചമില്ലവന്നഹോപുരുഷാർത്ഥങ്ങൾനാലും
ചന്ദനം കർപ്പൂരവുംകസ്തൂരികുങ്കമങ്ങ-
ളെന്നല്ലമററുമുള്ളഗന്ധദ്രവ്യങ്ങൾകൊണ്ടും
സുന്ദരേശ്വരലിംഗേലേപനംചെയ്താൽദേവ-
സുന്ദരിമാരോടൊത്തുരമിക്കാംബഹുകാലം
ഏകപുഷ്പത്തെക്കൊണ്ടെന്നാകിലുംപൂജിക്കകിൽ
നാകലോകത്തുചെന്നുവസിക്കാംബഹുകാലം
ഏകദാധൂപദാനംചെയ്കീടിലപരാധ-
മാകവേക്ഷമിച്ചീടുംശങ്കരൻകൃപാനിധി
കർപ്പൂരദീപദാനമൊരിക്കൽചെയ്യുന്നവൻ
ദർപ്പകവൈരിതൻെറസാരൂപ്യംലഭിക്കുമേ
വല്ലതെന്നാലുമല്പംനൈവേദ്യംസമർപ്പിക്കിൽ
നല്ലഭോഗങ്ങളോടുംവസിക്കാംശിവലോകെ
ശിവലിംഗാർത്ഥംനല്ലതാംബൂലംദാനംചെയ്കിൽ
ശിവലോകത്തുവാഴാമായിരംബ്രഹ്മകല്പം
ധൂപദീപാദിപാത്രംമണിയുംമററുമുള്ള
ശ്രീപരമേശപൂജയ്ക്കായ്ക്കൊണ്ടുപാത്രങ്ങളെ
ദാനംചെയ്യുന്നപുമാൻപാപങ്ങളെല്ലാംനശി-
ച്ചാനന്ദത്തോടുംശിവലോകത്തിൽവസിച്ചീടും
ഗീതവുംനൃത്തംവാദ്യഘോഷങ്ങളിവചെയ്കിൽ
ഭൂതനായകനൃത്തംസർവ്വദാകാണായ്‌വരും
ഹാലാസ്യേശനെനമസ്കരിച്ചീടുന്നപുമാൻ
ഭൂലോകചക്രവർത്തിയായ്ഭവിച്ചീടുംദൃഢം
സുന്ദരേശ്വരസന്നിധാനത്തിൽജപംദാന-
മെന്നല്ലപുണ്യകർമ്മംചെയ്കീടിലവയെല്ലാം
ഒന്നിനന്പതായിരംഫലമാം സുന്ദരേശൻ
തന്നുടെമാഹാത്മ്യത്തെവർണ്ണിപ്പാനാളാരെടോ
ശ്രീമധുരയ്ക്കുതുല്യമായുള്ളശിവക്ഷേത്രം
ഹേമപത്മിനിയോടുതുല്യമായുള്ളതീർത്ഥം

സോമസുന്ദരലിംഗതുല്യമാംശിവലിംഗം
മാമുനിമാരേ ഇഹലോകത്തിലെങ്ങുമില്ല
സുന്ദരേശ്വരമാദിസുന്ദരമഭിഷേക–
സുന്ദരംശ്രീഹാലാസ്യസുന്ദരമെന്നുംപിന്നെ
ദേവസുന്ദരംപാണ്ഡ്യസുന്ദരമെന്നുംസർവ്വ–
ദേവതാമയമെന്നും സോമസുന്ദരമെന്നും
കസ്തൂരിസുന്ദരേശംകർപ്പൂരസുന്ദരേശം
നിസ്തുലംസൽസുന്ദരമാനന്ദസുന്ദരേശം
ശ്രീമൂലഭൂതലിംഗംകല്യാണസുന്ദരേശം
ശ്രീമഹാലിംഗമെന്നുംഹാലാസ്യേശ്വരനെന്നും
കന്യകാനഗരീശംമധുരാപതിയെന്നും
ഇന്നിയുമുണ്ടുലിംഗനാമങ്ങൾബഹുവിധം
മാലോകർക്കഭീഷ്ടങ്ങളാകവേകൊടുപ്പാനായ്
ഭൂലോകശിവലോകമെന്നഹാലാസ്യത്തിങ്കൽ
പാതാളതലത്തോളം വ്യാപിച്ചമഹാലിംഗം
ഹേതാപസേന്ദ്രന്മാരേശോഭിച്ചീടുന്നുനിത്യം
മാമുനിമാരെ സർവ്വാഭീഷ്ടവുംനൽകീടുന്ന
സോമസുന്ദരലിംഗമാഹാത്മ്യമിപ്രകാരം
എന്നുടെഗുരുഭൂതനാകിയസുബ്രഹ്മണ്യൻ
ചൊന്നതുപോലെ ഞാനുംപറഞ്ഞേനറിഞ്ഞാലും
എന്നുകേട്ടപ്പോൾ വസിഷ്ഠാദികളെല്ലാവരും
നന്നുനന്നെന്നു പ്രശംസിച്ചുചൊല്ലിനാരേവം
സോമസുന്ദരലിംഗക്ഷേത്രതീർത്ഥങ്ങളുടെ
സീമയില്ലാതമാഹാത്മ്യങ്ങൾനീചൊന്നതെല്ലാം
കേൾക്കയാൽഞങ്ങൾക്കെല്ലാംസുന്ദരേശ്വരഭക്തി–
യുൾക്കരുന്നിങ്കലേററംവർദ്ധിച്ചുചമഞ്ഞിതു
സുന്ദരേശ്വരൻചെയ്തലീലകളിനിബ്ഭവാൻ
മുന്നമേസൂചിപ്പിച്ചതാകവേപറയേണം
ഇന്നുനീയൊഴിഞ്ഞാരുമില്ലെടോചൊല്ലീടുവാ–
നെന്നുകേട്ടഗസ്ത്യനുമുക്തവാൻഭക്തിയോടും
സുന്ദരേശ്വരൻതൻെറ ലീലകൾ കേൾപ്പതിന്നാ–
യിന്നുകൌതുകമുണ്ടായ്വന്നിതുമഹാഭാഗ്യം
ക്രമത്താൽസംക്ഷേപിച്ചുചൊല്ലുവനവയെല്ലാം
സമസ്തപാപങ്ങളുംനശിക്കുംശ്രവിക്കുകിൽ
ആദ്യന്തഹീനൻവിഷ്ണുബ്രഹ്മാദിദേവന്മാരാൽ
വേദ്യനല്ലാതെയുള്ളസുന്ദരേശ്വരനീശൻ
സർവ്വജ്ഞൻദയാനിധിസർവ്വലോകങ്ങളേയും
സർവ്വദാരക്ഷിപ്പതിന്നായ്ക്കൊണ്ടു ഹാലാസ്യത്തിൽ

ലിംഗരൂപിയായ്സദാ പാൎവ്വതീദേവിയോടും
മംഗലപ്രദൻശിവൻ സാന്നിദ്ധ്യംചെയ്തീടുന്നു

ഇന്ദുവംശജന്മാരാം പാണ്ഡ്യഭൂപന്മാർസോമ-
സുന്ദരേശ്വരൻ തങ്കലേററവും ഭക്തിമാന്മാർ

സർവ്വലോകേശൻതന്നെവാണ്ട് മനഃകായങ്ങളാൽ
സർവ്വദാസേവചെയ്തുവസിച്ചാരവരെല്ലാം

പിന്നെയുംശതക്രതുമുമ്പായദേവന്മാരും
സുന്ദരേശ്വരൻതന്നെബ്ഭജിച്ചാർഭക്തിയോടും

ശിഷ്ടരാംമററുംചിലർസേവിച്ചാരവക്കെല്ലാം
ഇഷ്ടദാനത്തെച്ചെയ്‌വാൻയുഗങ്ങളംനാലിങ്കലും

പ്രത്യേകംപതിനാറുലീലകളംചെയ്തതെല്ലാം
ചേൎത്തുനോക്കുകിലറുപത്തിനാലവകളിൽ

ഒന്നാമതിന്ദ്രൻതൻെറപാപനാശനമല്ലോ
പിന്നെരണ്ടാമതൈരാവതത്തിൻശാപമോക്ഷം

മൂന്നാംലീലയിലീശൻനീപകാനനത്തിങ്കൽ
സുന്ദരമായുള്ളൊരു മധുരാപുരംതീൎത്തു

നാലാമതത്തുതടാതകയായവതാരം
ചാലവേചെയ്തീടിനാളംമീനാക്ഷി ജഗന്മാതാ

അഞ്ചാമതേതതിൽപാണ്ഡ്യദേവനായ്സുന്ദരേശൻ
ചഞ്ചലാക്ഷിയാംതടാതകയെവേട്ടീടിനാൻ

ഭക്തനാംപതഞ്ജലിമാമുനിക്കായിക്കൊണ്ടു
വ്യക്തമായ്നൃത്തംചെയ്തുസുന്ദരേശ്വരനാറിൽ

അന്നങ്ങളനവധിഭക്ഷണംചെയ്‌വാനേഴിൽ
സുന്ദരേശ്വരൻ കുണ്ഡോദരന്നുശക്തിനൽകി

അന്നഗൎത്താദികളാൽഭക്തനാംകുണ്ഡോദരൻ
തന്നുടെവിശപ്പടക്കീടിനാനെട്ടാമതിൽ

ഒമ്പതാമതിലേഴുസമുദ്രങ്ങളെസ്വാമി
തൻപുരത്തിങ്കൽ പ്രിയാപ്രീതിക്കായ്‌വരുത്തിനാൻ

ദേവലോകത്തുവാഴുംമലയദ്ധ്വജന്തന്നെ
ദേവേശൻമധുരയിൽവരുത്തീപത്താമതിൽ

ഉഗ്രനെന്നൊരുപുത്രനുണ്ടായീപതിനൊന്നിൽ
ഉഗ്രനായ്മൂന്നായുധം നല്കിനാൻപന്തിരണ്ടിൽ

ശക്തിയാൽസമുദ്രത്തെയകററിപതിമൂന്നിൽ
വൃത്രാരിതൻ കിരീടമുടച്ചുപതിന്നാലിൽ

പതിനഞ്ചതിൽസ്വൎണ്ണംമേരുവിൽനിന്നെടുത്തു
പതിനാറതിലുപദേശിച്ചുവേദാർത്ഥത്തെ

ഭൂപനുകിരീടത്തിന്നായ്ക്കൊണ്ടുപതിനേഴിൽ
ശ്രീപരമേശൻരത്നവിക്രയംചെയ്തീടിനാൻ

സമുദ്രപാനംചെയ്തുമേഘങ്ങളാംപതിനെട്ടിൽ
അമൃത്തുപത്തൊമ്പതിലതിവൃഷ്ടിയേപ്പിന്നെ

അത്യത്ഭുതങ്ങളായ സിദ്ധവൈഭവങ്ങളെ
എത്രയുംവിസ്തരിച്ചുകാട്ടിനാനിരുപതിൽ

ഇക്ഷുദണ്ഡത്തെവാങ്ങി തൽക്ഷണംശിലാഗജം
ഭക്ഷിച്ചതിരുപത്തിയൊന്നിലെന്നറിഞ്ഞാലും

നഗ്നന്മാരയച്ചോരുമാതംഗമത്യുന്നതം
ഭഗ്നമായിരുപത്തിരണ്ടാംലീലയിൽപിന്നെ

ക്ഷിപ്രമങ്ങിരുപത്തിമൂന്നാംലീലയിലീശൻ
വിപ്രകന്യകയ്ക്കനുഗ്രഹത്തെനല്കീടിനാൻ

വ്യത്യസ്തനൃത്തമിരുപത്തിനാലിങ്കൽപിന്നെ
പൃഥ്വീസുരേന്ദ്രപത്നീവധത്തെത്തെളിയിച്ചു

അമ്മയെപുണർന്നുതൻതാതനെക്കൊലചെയ്ത
ബ്രാഹ്മണൻമുക്തനായാനിരുപത്താറാമതിൽ

ഗുരുപത്നിയെകാമിച്ചീടിനസിദ്ധാഖ്യനെ
ഇരുപത്തേഴിൽഭേദ്രരൂപിയായീശൻകൊന്നാൻ

ഇരുപത്തെട്ടിൽനഗ്നപ്രേരിതസർപ്പത്തിൻെറ
ഗരളംനശിപ്പിച്ചുരക്ഷിച്ചുജനങ്ങളെ

ശ്രമണന്മാരയച്ചധേനുവെക്കൊന്നുദേവൻ
ഭുവനരക്ഷചെയ്താനിരുപത്തൊമ്പതിങ്കൽ

മുപ്പതിൽപാണ്ഡ്യസേനാപതിയെരക്ഷിപ്പാനായ്
അല്പമല്ലാതസൈന്യംകാണിച്ചുസുന്ദരേശൻ

അവ്യയദ്രവ്യയായനീവിയേരാജാവിന്നാ-
യവ്യയൻനൽകീടിനാൻ മുപ്പത്തിയൊന്നാമതിൽ

മുപ്പത്തിരണ്ടിൽ വള വിററിതു വൈശ്യരൂപി
അപ്പുറമഷ്ടസിദ്ധിയക്ഷസ്ത്രീകൾക്കുനൽകി

ചോളഭൂപനുവേണ്ടിമുപ്പത്തിനാലാമതിൽ
കേളിയാൽക്ഷേത്രദ്വാരംതുറന്നുമഹേശ്വരൻ

മുപ്പത്തിയഞ്ചിൽപാണ്ഡ്യസേനയ്ക്കുജലംനൽകി
മുപ്പത്തിയാറിലീശൻകാണിച്ചുരസവാദം

മുപ്പത്തിയേഴിൽചോളഭൂപനേജയിച്ചിതു
മുപ്പത്തിയെട്ടിൽ ധാന്യപാത്രംശൂദ്രനുനല്കി

വൈശ്യബാലനുവ്യവഹാരത്തിൽജയംനല്കി
വിശ്വനായകൻമുപ്പത്തൊമ്പതാംലീലയിങ്കൽ

ചിന്മയൻനാല്പതിങ്കൽപാണ്ഡ്യഭൂപതിയുടെ
ബ്രഹ്മഹത്യയേതീർത്തുസൌഖ്യത്തെനൽകീടിനാൻ

നാല്പത്തിയൊന്നിലീശൻവിറകുവിററീടിനാൻ
നാല്പത്തിരണ്ടിൽപത്രംചോരഭൂപന്നയച്ചു

ഭഗ്നനുഫലകയെനാല്പത്തിമൂന്നിലേകി
ഭദ്രഭാര്യയ്ക്കുജയംനൽകി നാല്പത്തിനാലിൽ
പാലിച്ചവരാഹപോതങ്ങളെനാല്പത്തഞ്ചിൽ
ചാലേമന്ത്രികളാക്കിയവയെനാല്പത്താറിൽ
ഖഞ്ജരീടനുജയംനൽകിനാൽപത്തിയേഴിൽ
അഞ്ജസാശരാരിയുംമുക്തനായ്നാല്പത്തെട്ടിൽ
പുരത്തിന്നരുത്തിയെക്കാട്ടിനാല്പത്തൊമ്പതിൽ
ശരത്താൽചോളന്തന്നെജയിച്ചിതമ്പതിങ്കൽ
സംഘികൾക്കേകിസംഘപീഠത്തെയമ്പത്തൊന്നിൽ
ശങ്കരനട്ടത്തതിൽവിപ്രന്നുപദ്യംനൽകി
അമ്പത്തിമൂന്നിൽപാലിച്ചീടിനാൻനൽകീരനെ
അമ്പത്തിനാലിൽതസ്യൈസൂത്രോപദേശംചെയ്തു
പിന്നേതിൽനിശ്ചയിച്ചുപ്രബന്ധതാരതമ്യം
ചെന്നിതമ്പത്തിയാറിലുത്തരഹാലാസ്യത്തിൽ
കൈവർത്തകന്യകയേവേട്ടിതമ്പത്തിയേഴിൽ
ശ്രീവാതപുരേശ്വരദീക്ഷയാമമ്പത്തെട്ടിൽ
ചാലവേമായാശ്വങ്ങൾവിററതമ്പത്തൊമ്പതിൽ
കാലാരിയറുപതിൽ നദിയേയാകർഷിച്ചു
വിഷ്ടപനാഥനീശനറുപത്തൊന്നിൽപിന്നെ
പിഷ്ടാർത്ഥംമൺചുമന്നു വടിയാലടികൊണ്ടു
അട്ടത്തലീലയിങ്കൽ കുബ്ജപാണ്ഡ്യന്റെജ്വരം
അടക്കികുബ്ജതവുംതീർത്തു സൌഖ്യവുംനൽകി
തരുശൂലത്തിലേററിത്തരസാനഗ്നന്മാർക്കു
മരണമറുപത്തിമൂന്നതിൽവരുത്തിനാൻ
വൃക്ഷവുംകൂപംശിവലിംഗവുംമധുരയിൽ
സാക്ഷികളായിവന്നതന്ത്യലീലയിലേവം
ഹാലാസ്യനാഥൻതന്റെലീലകളറുപത്തി-
നാലുമിന്നുരചെയ്തേൻക്രമത്തിൽചുരുക്കിഞാൻ
കേൾക്കിലുംപഠിക്കിലും സംഗ്രഹലീലകളെ
ഓർക്കിലുമഭീഷ്ടങ്ങളാകവേസിദ്ധിച്ചീടും
എത്രയും ചുരുക്കിഞാൻചൊന്നലീലകളിനി
വിസ്തരിച്ചുരചെയ്യാം ക്രമത്തിൽ കേട്ടുകൊൾവിൻ
ഇങ്ങനെലീലോദ്ദേശസംയുതമായുള്ളൊരു
ലിംഗമാഹാത്മ്യാധ്യായം തിങ്ങിനഭക്ത്യാകേൾക്കിൽ
അംഗനാധനാദിയിൽ സംഗഹീനത വന്നു
ഭംഗമില്ലാതമോക്ഷം മംഗലം ലഭിക്കുമേ.
ഇങ്ങനെമൂന്നാമതാമദ്ധ്യായംചൊല്ലീടിനേ-
നംഗജവൈരിപ്രസാദേനഞാൻമാലോകരേ!

മൂന്നാം അദ്ധ്യായം സമാപ്തം

# അദ്ധ്യായം 4

## വൃത്രാസുരവധം

അഗസ്ത്യൻ

താപസന്മാരേപാകശാസനൻതന്റെ മഹാ
പാപനാശനംചെയ്തലീലയെക്കേട്ടുകൊൾവിൻ
സ്വർപ്പതികൃതയുഗാരംഭത്തിലൊരുദിനം
സുപ്രഭാന്വിതയായോരമരാവതിയിങ്കൽ
ശില്പിവര്യനായോരു വിശ്വകർമ്മാവിനാലേ
കല്പിതയായുള്ളൊരുസഭയിൽവിളങ്ങുന്ന
ഗോമേദപുഷ്യരാഗവജ്രാദിരത്നോജ്ജ്വലേ
ഹേമസിംഹാസനത്തിലിരിക്കും നേരത്തിങ്കൽ
ദേവരാജനെക്കാണ്മാൻമുപ്പത്തിമൂന്നുകോടി
ദേവന്മാർനാരദാദിമാമുനീശ്വരന്മാരും
ഉർവ്വശീതിലോത്തമാമേനകാമുതലായ
സ്വർവ്വധൂജനങ്ങളുംസിദ്ധചാരണന്മാരും
കിന്നരന്മാരുംപിന്നെയക്ഷഗന്ധർവ്വന്മാരും
വന്നുകണ്ടിതുദേവരാജനാമിന്ദ്രൻതന്നെ
നാരദാദികളെല്ലാമാശീർവാദവുംചെയ്തു
പാരാതെഗന്ധർവ്വന്മാർഗാനവുംചെയ്തിതപ്പോൾ
പാകശാസനപ്രീതൈ്യസ്വർവ്വേശ്യമാരെല്ലാരു–
മാകുലമെന്ന്യേനൃത്തംചെയ്തിതുബഹുവിധം
നർത്തകിമാരിലെല്ലാമുത്തമാതിലോത്തമാ
ചിത്തമോഹനമായനർത്തനംചെയ്താളപ്പോൾ
പാടിയും കല്യാണിയും തോടിയുംസരസമായ്
പാടിയുംമന്ദഹാസമോടിയുംകലർന്നവൾ
ആടിയുമിടയ്ക്കിടെചാടിയുമപ്പോൾസ്തന–
മാടിയുമുടനതുമൂടിയുംപുടവയാൽ
ഓടിയുംകാമൻപുഷ്പവാടിയിൽചെന്നുബാണം
തേടിയുംകൊണ്ടുവന്നുമൂടിയുംജനങ്ങളെ
കൂടിയുള്ളവരല്ലൽതേടിയുംമോഹാബ്ധിയേ
ചാടിയുംകാമാഗ്നിയാൽവാടിയുമിപ്രകാരം
ചിത്രമാംതിലോത്തമതന്നുടെനൃത്തംകണ്ടു
വൃത്രവൈരിയുംചിത്തേകാമബാണാർത്തിപൂണ്ടു
മോഹിച്ചപാരംപരവശനായഹോതന്റെ
ദേഹത്തെപ്പോലുംമറന്നിങ്ങനെവസിക്കുമ്പോൾ
വന്നിതുസുരഗുരുദേവേന്ദ്രൻതന്നെക്കാൺമാൻ
ഒന്നുമേസല്ക്കാരങ്ങൾചെയ്തതുമില്ലശക്രൻ

വാസവനൌദാസീന്യംചെയ്യപ്പോഠംബൃഹസ്പതി
ഹാസവുംചെയ്യമറഞ്ഞീടിനാനുടൻതന്നെ
ന്റുത്തമാശ്ചര്യമെന്നുസർവ്വരുംപ്രശംസിച്ചു
വൃത്രാരിതിലോത്തമയ്ക്കാക്ക്ലൊണ്ടുതദാമുദാ
വിത്തവുംതരിവളമോതിരങ്ങളുംനല്ല
മുത്തുമാലയുംപട്ടുവസ്ത്രവുംനൽകീടിനാൻ
നാരദാദികളെയുംക്രമമായ്സല്ക്കരിച്ചു
പാരാതെദേവരാജനയച്ചാനവരെയും
സുരന്മാരെല്ലാവരുംതങ്ങടെഗൃഹങ്ങളിൽ
സുരനാഥാനുജ്ഞയാചെന്നൊരുനേരത്തിങ്കൽ
ഗുരുവന്നതുംസല്ക്കാരങ്ങഠംതാൻചെയ്യാഞ്ഞതും
സുരനായകനോർമ്മവന്നിതുമനതാരിൽ
ഉടനെഗുരുദ്രോഹഭയത്താൽദേവരാജൻ
നടന്നുഗുരുവിൻെറമന്ദിരംപ്രാപിച്ചപ്പോഠം
കണ്ടീലഗുരുവിനെപിന്നെയുംപാഷണ്ഡനാ-
യണ്ടർകോൻനിജാലയംപ്രാപിച്ചുമരുവിനാൻ
പാപങ്ങളെല്ലാററിലുംശ്രേഷ്ഠമാംഗുരുദ്രോഹ-
പാപത്താൽ ദേവേന്ദ്രൻെറതേജസ്സുംപ്രാഭവവും
ശൌര്യവുംബലങ്ങളും നശിച്ചനേരത്തിങ്കൽ
ധൈര്യമോടസുരന്മാരട്ടുത്തുയുദ്ധംചെയ്യാർ
തോററുയുദ്ധത്തിലിന്ദ്രാദികളാംഗീർവ്വാണന്മാർ
തെറെറന്നുഭയപ്പെട്ടുസത്യലോകത്തുചെന്നു
സ്രഷ്ടാവിൻപാദങ്ങളിൽവീണു കുമ്പിട്ടുകൂപ്പി
തുഷ്ടാവസ്തോത്രങ്ങളാലെത്രയുംഭക്തിയോടെ
ത്രിഗുണാത്മാവായ്പരബ്രഹ്മരൂപിയായ്സർവ്വ
ജഗദാധാരനായബ്രഹ്മണേനമോസ്തുതേ
ക്ഷിത്യാദിപഞ്ചഭൂതരൂപിണേനമസ്തുഭ്യം
ബുദ്ധ്യഹംകാരമനോരൂപിണേനമോസ്തുതേ
നമസ്തേകർമ്മേന്ദ്രിയജ്ഞാനേന്ദ്രിയാത്മൻസദാ
സമസ്തചരാചരരൂപായനമോസ്തുതേ
ഭക്തരക്ഷണംചെയ്‌വാൻവിഗ്രഹംധരിച്ചൊരു
മുക്തിദാനൈകമൂർത്തേനമസ്തേനമോസ്തുതേ
നമസ്തേചതുർമ്മുഖനമസ്തേവിധാതാവേ
നമസ്തേപ്രജാപതേനമസ്തേനമോസ്തുതേ
സുരസംഘങ്ങളേവംസ്തുതിച്ചനേരത്തിങ്കൽ
സരസീരുഹോത്ഭവനവരോടരുഠംചെയ്തു
ശിഷ്യരാം നിങ്ങളുടെസ്തുതിയാൽഞാനിദാനീം
തുഷ്ടനായിതു വരം വേണ്ടതെന്തെന്നുചൊൽവിൻ

ഇങ്ങിനെകേട്ടനേരംദേവന്മാരെല്ലാവരും
തിങ്ങിനഭക്ത്യവീണകമ്പിട്ടുചൊല്ലീടിനാർ

ബലശാലികളായദാനവന്മാരെല്ലാരും
വലശാസനാദികളായഞങ്ങളെയെല്ലാം

അടലിൽതോല്പിച്ചടൻസ്വർഗ്ഗവുംകയ്ക്കലാക്കി
പടയിൽകഥംഞങ്ങളവരെജയിക്കേണ്ടു

നല്ലതായിന്നതിന്നുചൊല്ലേണമൊരുമാർഗ്ഗ–
മില്ലഞങ്ങൾക്കഭവാനല്ലാതെഗതിയാരും

സുരഭാഷിതമേവംകേട്ടൊരുനേരത്തിങ്കൽ
പരമേഷ്ഠിയുംജയോപായത്തെയരുൾചെയ്താൻ

ഗുരുഹീനന്മാരായനിങ്ങൾക്കസുരന്മാരെ
വരികയില്ലജയമൊരുനാളുമേന്നൂനം

ഗുരുസേവയാലല്ലോവീര്യധൈര്യാദികളും
പുരുഷന്നുണ്ടാകുന്നുകീർത്തിയുംഗുണങ്ങളും

ദേശികൻനിങ്ങൾക്കിപ്പോളദൃശ്യനായിവന്നു
കൌശലമതിന്നുഞാൻചൊല്ലുവൻകേട്ടുകൊൾവിൻ

വിശ്വവിശ്രുതകീർത്തി ത്വഷ്ടാവിൻപുത്രനായ
വിശ്വരൂപനെ നിങ്ങൾഗുരുവായ്‌വരിക്കേണം

ദാനവഭാഗിനേയനാമവൻ വിദ്യാനിധി
ആനനങ്ങളുംമൂന്നുണ്ടവനെന്നറിഞ്ഞാലും

അവനാലുപദിഷ്ടസൽക്കർമ്മങ്ങളെച്ചെയ്കിൽ
ഭവതാംജയംവരുമരികൾനശിച്ചുപോം

ഇങ്ങനെകേട്ടനേരംവിശ്വരൂപനെച്ചെന്നു
തങ്ങടെഗുരുവാക്കിവരിച്ചുഗീർവ്വാണന്മാർ

ഗുരുവാമവൻചൊന്നസൽക്കർമ്മങ്ങളെയെല്ലാം
സുരന്മാർപ്രതിദിനംഭക്തിയോടനുഷ്ഠിച്ചു

വിശ്വരൂപനുമിന്ദ്രനായ്ക്കൊണ്ടുജയപ്രദം
വിശ്വവിശ്രുതംശിവകവചമന്ത്രത്തിനെ

ഉപദേശിച്ചനേരമിന്ദ്രനും തൽപ്രഭാവാൽ
രിപുവൃന്ദത്തെയെല്ലാംകൊന്നടൻരണാങ്കണെ

ദേവന്മാരോടുകൂടിമുൻപോലെയഥാസുഖം
ദേവലോകത്തുവാണുദേവേന്ദ്രൻപ്രതാപവാൻ

ദൈത്യഭാഗിനേയനാംവിശ്വരൂപനുംതദാ
നിത്യവുംയാഗത്തിങ്കലുളവാംഹവിസ്സിനെ

ദാനവന്മാർക്കുനൽകുംദേവന്മാരറിയാതെ
ജ്ഞാനദൃഷ്ടിയാലതുധരിച്ചുദേവേന്ദ്രനും

എത്രയുംകോപംപൂണ്ടുവജ്രത്താലവനുടെ
ഉത്തമാംഗങ്ങൾമൂന്നുംമുറിച്ചനേരത്തിങ്കൽ

സോമപാനത്തെച്ചെയ്തവദനംകപിഞ്ജല
നാമകപക്ഷിയായിതൽക്ഷണംഭവിച്ചിതു
അന്നഭക്ഷണംസുരപാനവുംചെയ്ത വക്ത്ര-
ദ്വന്ദ്വംതിത്തിരിയെന്നുംകലപിംഗകമെന്നും
രണ്ടുപക്ഷികളായുംഭവിച്ചുതപോബലം
കൊണ്ടുമൂന്നുംപറന്നുപോയിതുനഭസ്സിങ്കൽ
ഉടനെബ്രഹ്മഹത്യാഭീഷണസ്വരൂപിണീ
വടിയുമെടുത്തിന്ദ്രൻതന്നുടെപൃഷ്ഠഭാഗേ
തുടർന്നുദിവാനിശംബാധിച്ചീടുന്നുനിത്യം
അടങ്ങീലൊട്ടുമൊരുവത്സരംകഴിഞ്ഞിട്ടും
ദേവതാപസന്മാരോടൊത്തുടൻബ്രഹ്മഹത്യാം
ദേവരാജനുംനാലായ്ഭാഗിച്ചിട്ടോരോഭാഗം
ഭൂമിക്കുംജലത്തിനുംസ്ത്രീകൾക്കുംവൃക്ഷങ്ങൾക്കും
താമസമെന്യെകൊടുത്തതുവാങ്ങുന്നതിന്നു
പ്രത്യുപകാരമായിനൽകിനാൻ വരങ്ങളെ
പൃഥ്വിക്കുകുഴിയൊരുവർഷത്താൽമൂടുമെന്നും
ഛേദിച്ചീടിലുംപിന്നെത്തളിക്കുമെന്നുംവരം
മോദിച്ചുവൃക്ഷങ്ങൾക്കുംനൽകിനാൻ സുരേശ്വരൻ
ഗർഭമുണ്ടായീടിലുംപ്രസവത്തോളംസദാ
സുഭ്രുവാംരതിസൌഖ്യമുണ്ടാകമെന്നുംപിന്നെ
എത്രയുമെടുത്താലുംപിന്നെയുംമേൽക്കുമേലായ്
തത്രൈവസംഭവിക്കുമെന്നുടൻജലത്തിനും
വരങ്ങൾനല്കിപ്പാപഹീനനായ്സൌഖ്യമോടും
സുരനായകൻസ്വർഗ്ഗേവാണിതുമുന്നെപ്പോലെ
പുത്രനാംവിശ്വരൂപൻമരിച്ചവർത്തമാനം
എത്രയുംകോപത്തോടെത്വഷ്ടാവുകേട്ടനേരം
ഇന്ദ്രനുശത്രുവർദ്ധിച്ചീടേണമെന്നർത്ഥമാം
മന്ത്രത്താലഗ്നിയിങ്കൽശ്രദ്ധയാഹോമിച്ചപ്പോൾ
ആശ്രയാശങ്കൽനിന്നുതൽക്ഷണംവൃത്രനെന്നു
വിശ്രുതനായദൈത്യനുണ്ടായിമഹാബലൻ
പ്രത്യക്ഷമിഷുമാത്രംവളന്നീടുന്നോരവൻ
എത്രയുംതപശ്ശക്തികൊണ്ടഹോലോകങ്ങളെ
ഒക്കെയുമുപദ്രവിച്ചമരാവതിയിങ്കൽ
നാകത്തിൽചെന്നനേരംവജ്രവുമെടുത്തിന്ദ്രൻ
ഐരാവതത്തിലേറിവന്നിതുദേവന്മാരും
പാരാതെശസ്ത്രാസ്ത്രങ്ങളെടുത്തുവന്നീടിനാർ
വിക്രമശാലീമഹാവീരനാംവൃത്രാസുരൻ
ശക്രനോടേററുഘോരമായ്പോർചെയ്തീടിനാൻ

ബാണവർഷങ്ങൾകൊണ്ടു ലോകമാകവേമൂടി
കാണപ്പെടാതെയായിസൂര്യരശ്മികൾപോലും
അത്രഭീഷണമായയുദ്ധത്തിൽ വജ്രത്തിനാൽ
വൃത്രാസുരൻെറമാറിലടിച്ചുദേവരാജൻ
വൃത്രനും കാലദണ്ഡതുല്യമാം മുസലത്തെ
എത്രയും കോപത്തോടുമെടുത്തുമഹാബലൻ
ഗജത്തെയൊന്നുതാഡിച്ചുടനെദേവേന്ദ്രൻെറ
ഭുജത്തിലടിച്ചപ്പോൾവജ്രവും വീണുഭൂമൌ
ദേവരാജനുമപ്പോളേററവും ഭയം പൂണ്ടു
ദേവന്മാരോടുകൂടിയോടിച്ചെന്നതിശീഘ്രം
കമലോത്ഭവൻതന്നെക്കണ്ടുകുമ്പിട്ടുകൂപ്പി
സമരോദന്തമെല്ലാം സാദരമറിയിച്ചു
കമലാസനനോടുകൂടവേദേവന്മാരും
കമലാകാന്തൻതന്നെക്കാൺമാനായ്വൈകുണ്ഠത്തിൽ
ചെന്നതുനേരം കാണായ്വന്നിതുവൈകുണ്ഠനെ
സുന്ദരൻശംഖചക്രശോഭിതകരാംബുജൻ
ഉന്നതസിംഹാസനപന്നഗവൈരിയോടും
ഇന്ദിരാസമേതനായ്വാഴുന്നപീതാംബരൻ
കേശവൻതന്നെക്കണ്ടുദേവന്മാരെല്ലാവരും
ആശയേഭക്തിയോടും സ്തുതിച്ചുനമിച്ചുടൻ
ചൊല്ലിനാർവൃത്രാസുരചേഷ്ടിതങ്ങളെയെല്ലാം
മല്ലലോചനനതുകേട്ടരുൾചെയ്താനേവം
വലശാസനവിരിഞ്ചാദികൾ കേട്ടീടേണം
വലദേഹജം വജ്രമിന്ദ്രൻെറകരാൽച്യുതം
ബലഹീനമാമതിനാലതുവൃത്രാസുര-
ദലനത്തിന്നുമതിയാകയില്ലറിഞ്ഞാലും
പണ്ടുദേവാസുരന്മാർപാലാഴിമഥിപ്പാനായ്
കൊണ്ടുഭാവിച്ചനേരം തങ്ങടെശസ്ത്രങ്ങളെ
രക്ഷിപ്പാൻദധീചിമാമുനിതന്നുടെകയ്യിൽ
ശിക്ഷയിലേല്പിച്ചങ്ങുപോയൊരുനേരത്തിങ്കൽ
ദക്ഷനാം ദധീചിമാമുനിയും ശസ്ത്രങ്ങളെ
കുക്ഷിയിലാക്കീടിനാൻതന്നുടെതപശ്ശക്ത്യാ
ഭക്ഷിച്ചശസ്ത്രാസ്ത്രങ്ങളാകവേപൃഷ്ഠാസ്ഥിയിൽ
തൽക്ഷണം ലയിച്ചതുമൂലമായ്സുരന്മാരെ
ശ്രേഷ്ഠനാം ദധീചിമാമുനിനായകൻതൻെറ
പൃഷ്ഠത്തിലുള്ളൊരസ്ഥിവജ്രം പോൽമഹാസാരം
അതിനാലതുവൃത്രാസുരനെക്കൊന്നീടുവാൻ
മതിയായിട്ടുമെന്നുധരിച്ചീടുവിൻ നിങ്ങൾ

അർത്ഥികൾക്കഭീഷ്ടത്തെകൊടുത്തീടുന്നമുനി
സത്തമനോടുചെന്നുയാചിച്ചീടുവിൻവേഗം
തന്നീടുമെന്നാലവനസ്ഥിയെമടിയാതെ
കൊന്നീടാംവൃത്രാസുരൻതന്നെയുമതിനാലെ
ഇങ്ങിനെമഹാവിഷ്ണുചൊന്നൊരുനേരത്തിങ്കൽ
അങ്ങിനെതന്നെയെന്നുദേവന്മാരെല്ലാവരും
കമ്പിട്ടുകൂപ്പിത്തിരിച്ചീടിനോരനന്തരം
ഉമ്പരിൽമുമ്പൻതന്നോടംഭോജാസനൻതാനും
ചെന്നനീദധീചിയോടസ്ഥിയെയാചിച്ചാലു-
മെന്നരുൾചെയ്തുസത്യലോകത്തെപ്രാപിച്ചിതു.
വൃന്ദാരകേന്ദ്രൻതന്നോടൊന്നിച്ചുദേവന്മാരും
ചെന്നുടൻദധീചിമാമുനിയെക്കണ്ടീടിനാർ
ഭസ്മരുദ്രാക്ഷമാലാലംകൃതകളേബരൻ
വിസ്മൃതവിഷയനായ്തപസ്സുചെയ്തീടുന്ന
മുനിനായകൻതന്നെക്കണ്ടൊരുനേരത്തിങ്ക-
ലനിമേഷന്മാരവർജയഘോഷവുംചെയ്തു
തരികവരമെന്നുയാചിച്ചോരനന്തരം
കരുണാനിധിദാനശൌണ്ഡനാംമുനിചൊന്നാൻ
എന്തൊരുവരംനിങ്ങൾക്കാഗ്രഹമെന്നാലതി-
ന്നന്തരമില്ലതരുന്നുണ്ടുഞാനെടോനൂനം
എന്നതുകേട്ടനേരംചൊല്ലിനാരിന്ദ്രാദികൾ
ഇന്നഹോവൃത്രാസുരൻതന്നെക്കൊൽവതിന്നായി
നിന്നുടെദേഹമദ്ധ്യസ്ഥിതമാംവീണാദണ്ഡ-
മെന്നുപേരുള്ളൊരസ്ഥിതന്നീടവേണംഭവാൻ
എന്നുരചെയ്തുദേവവൃന്ദവുംമഹാമുനി
തന്നുടെമുന്നിലൊന്നിച്ചിരുന്നീടിനാരപ്പോൾ
വാനവർചൊന്നവാക്യംകേട്ടമാമുനിതാനും
മാനസതാരിലേവംചിന്തിച്ചുമഹാധീരൻ
നിത്യമായുള്ളതാത്മാവെന്നതുനിസ്സംശയം
നിത്യമല്ലാത്തതല്ലോദേഹമിന്നതിനാൽഞാൻ
നാകവാസികളുടെകാമത്തെസ്സാധിപ്പിച്ചു
ലോകവിശ്രുതയായകീർത്തിയെപ്രാപിക്കുന്നേൻ
എന്നുറച്ചഥമഹാധീരനാംദധീചിയും
എന്നുടെദേഹസ്ഥമാമസ്ഥിദണ്ഡത്തെനിങ്ങൾ
ചെന്മയിലെടുത്താലുമെന്നുരചെയ്തുശീഘ്രം
ബ്രഹ്മരന്ധ്രത്തെഭേദിച്ചുടലുമുപേക്ഷിച്ചു
ശിവസാരൂപ്യംപ്രാപിച്ചൊരുഹൃവിമാനത്തിൽ
ശിവലോകത്തുചെന്നുവാണിതുമഹാധന്യൻ

എടുത്തുദേവന്മാരുംമുനിദേഹാസ്ഥിദണ്ഡം
കൊടുത്തുവിശ്വകർമ്മാവിന്നുടെകരത്തിങ്കൽ

തൽക്ഷണമസ്ഥിദണ്ഡംകൊണ്ടൊരുവജ്രായുധം
ശിക്ഷയിലതിതീക്ഷ്ണമായ് ചമച്ചരികളെ

ആകവേവധിച്ചാലുമെന്നുടൻവിശ്വകർമ്മാ
പാകശാസനൻതന്റെകരത്തിൽകൊടുത്തിത്തു

വൈരിവൃന്ദത്തിനെല്ലാമെത്രയുംഭയങ്കരം
ഘോരമാംവജ്രായുധമെടുത്തുദേവരാജൻ

ഐരാവതത്തിലേറിസ്സർവ്വദേവന്മാരോടും
പാരാതെവൃത്രാസുരനിരിക്കുംദിക്കിൽചെന്നാൽ

വൃത്രാസുരേന്ദ്രനപ്പോളത്യന്തദുർന്നിരീക്ഷ്യം
എത്രയുംതീക്ഷ്ണമായവജ്രായുധത്തെക്കണ്ടു

പേടിപൂണ്ടുടനോടിക്കടലിൽചെന്നുചാടി
ആടലോടൊരുദിക്കിൽഗൂഢമായ്‌വസിച്ചിതു

സുരസംഘവുമതുകണ്ടുവിസ്മയംപൂണ്ടു
തരസാസത്യലോകംപ്രാപിച്ചുധാതാവിനെ

തൊഴുതുവൃത്രാസുരചേഷ്ടിതംചൊന്നനേരം
വഴിയുണ്ടിതിനെന്നുചൊല്ലിനാൻവിധാതാവും

അംഭോധിജലമെല്ലാംപാനംചെയ്യിടുവാനായ്
കുംഭസംഭവൻതന്നെപ്രാർത്ഥിപ്പിൻസുരന്മാരെ

ബ്രഹ്മാവിൻവാക്യമേവംകേട്ടപ്പോളമരന്മാർ
നമ്മെയും കണ്ടുകാര്യം പ്രാർത്ഥിച്ചനേരത്തിങ്കൽ

ഹാലാസ്യനാഥനായസുന്ദരേശ്വരനെഞാൻ
കാലാഗ്നികോടിതുല്യനായകക്കാമ്പിലോർത്തു

കടലിലുള്ളജലമാകവേവലങ്കയ്യിൻ
നടുവിലാക്കിക്കുടിച്ചീടിനേൻനിമിഷത്താൽ

നിർജ്ജലമായിവന്നുസമുദ്രമതുനേരം
നിർജ്ജരന്മാർക്കുകാണായ്‌വന്നിതുദൈത്യേന്ദ്രനെ

അബ്ധിതൻനടുവിലുള്ളൊരു പർവ്വതാഗ്രത്തിൽ
ബദ്ധപത്മാസനസ്ഥൻ നിശ്ചലശരീരനായ്

ഇന്ദ്രിയങ്ങളെയെല്ലാമടക്കിമനസ്സിങ്കൽ
സാന്ദ്രമാംപരബ്രഹ്മംധ്യാനിച്ചുവസിക്കുന്ന

വൃത്രാസുരേന്ദ്രൻതന്നെക്കണ്ടപ്പോൾദേവേന്ദ്രനും
എത്രയുംകോപത്തോടുംതീക്ഷ്ണവജ്രായുധത്താൽ

ബ്രഹ്മനിഷ്ഠനാമവൻതന്നെക്കൊന്നിതുതദാ
ബ്രഹ്മഹത്യയും മഹാഘോരരൂപിണിയായി

പാണിയിൽമുസലവുമെടുത്തുപൃഷ്ഠഭാഗേ
കാണായിവന്നുഘോരയാരൂപേണഭയങ്കരീ

ദേവരാജനന്മതുകണ്ടപ്പോഠംഭയപ്പെട്ട
ധാവനംചെയ്തരുദ്രലോകത്തുചെന്നുശീഘ്രം

താമരത്തണ്ടിലുള്ളനൂലതിൽമറഞ്ഞവൻ
താമസിച്ചിതുബഹുവത്സരം ഭയത്തോടും

അക്കാലംനഹുഷനെന്നുള്ളൊരുമഹീപതി
തക്കത്തിലിന്ദ്രസ്ഥാനംപ്രാപിച്ചുഗവ്വിഷ്ഠനായ്

ഭൂപതിനമ്മെയവമാനിച്ചുഞാനുമപ്പോഠം
ശാപവുംനൽകീസർപ്പമായ്പോക എന്നുതന്നെ

പത്മസൂത്രത്തിൽവാഴംദേവേന്ദ്രൻതദാചിത്ത-
സത്മത്തിൽബൃഹസ്പതിതന്നെധ്യാനിച്ചുഭക്ത്യാ

ഭജിച്ചനേരത്തിങ്കലദൃശ്യഭാവത്തെയും
ത്യജിച്ചുബൃഹസ്പതിപ്രത്യക്ഷനായീടിനാൻ

ഇന്ദ്രനുംബൃഹസ്പതിതന്നെക്കണ്ടൊരുനേരം
സാന്ദ്രമോദത്തോടെഴുന്നേററുടനതിഭക്ത്യാ

അപരാധങ്ങളെല്ലാംക്ഷമിച്ചുരക്ഷിക്കേണം
കൃപയാലെന്നുചൊല്ലിപാദത്തിൽവീണനേരം

കരുണാനിധിയായഗുരുവുംദേവേന്ദ്രനെ
തരസാ പിടിച്ചെഴുന്നേല്പിച്ചുചൊല്ലീടിനാൻ

വൃത്രഹത്യയാലുള്ളദോഷത്താൽഭവാനിന്നു
വൃത്രനാശനപേടിച്ചീടുകവേണ്ടതെല്ലും

നിന്നുടെമഹാപാപശാന്തിക്കായ്പ്രായശ്ചിത്ത-
മിന്നുഞാൻജ്ഞാനദൃഷ്ട്യാകണ്ടറിഞ്ഞിരിക്കുന്നു

സർവ്വപാതകങ്ങളുമുടനെ നശിപ്പാനായ്
സവ്വജ്ഞലിംഗാർച്ചനമല്ലാതെയില്ലൌഷധം

ഭക്തന്മാരുടെപാപശാന്തിയെവരുത്തുവാൻ
ഭക്തവത്സലനായ ഭഗവാൻപരമേശൻ

ഉത്തമക്ഷേത്രങ്ങളിൽ സാന്നിദ്ധ്യംചെയ്തീടുന്നു
നിത്യനഭയൻ കൃപാവാരിധി മഹാദേവൻ

ആകയാൽഭവാൻപുണ്യതീത്ഥങ്ങളെല്ലാററിലും
പാകശാസനസ്നാനംചെയ്തതിഭക്തിയോടും

സത്വരംശിവലിംഗമാകവേപൂജിച്ചാലു-
മുത്തമതീർത്ഥലിംഗസേവനെപാപംതീരും

സുരനായകൻ തന്നോടീവണ്ണമുരചെയ്തു
ഗുരുവുംസുരന്മാക്കുമുൻപോലെദൃശ്യനായാൻ

ഇത്തരംവൃത്രാസുരവധസംയുക്തമായോ-
രുത്തമാദ്ധ്യായമിതുകേഠംക്കിലുംപഠിക്കിലും

ഭൂപതിമാക്കുജയമുണ്ടാകുമന്യന്മാക്കും
പാപനാശനംവരും താപസോത്തമന്മാരെ

ഹാലാസ്യനാഥൻതൻെറകാരുണ്യകടാക്ഷത്താൽ
നാലാമതാകുമദ്ധ്യായത്തേയും ചൊന്നേനഹം

നാലാം അദ്ധ്യായം സമാപ്തം

## അദ്ധ്യായം 5

### ഇന്ദ്രശാപമോചനം

**അഗസ്ത്യൻ**

ആദ്യലീലാവിശേഷം ചൊല്ലുവൻമുനികളെ
വേദ്യമാനന്ദപ്രദം കേട്ടുകൊള്ളുവിൻനിങ്ങൾ
ഇന്ദ്രനും ബൃഹസ്പതിതന്നുടെവാക്യമേവം
സാന്ദ്രകൌതുകം കേട്ടനേരത്തുസന്തുഷ്ടനായ്
വൃത്രഹത്യയാലുള്ളഭയത്തെത്യജിച്ചുട-
നെത്രയും ഭക്ത്യാനിജദേശികനോടുകൂടി
ദേവലോകത്തുചെന്നുദേവന്മാരോടുംകൂടി
ദേവരാജനുംനിജതുരഗത്തിന്മേലേറി
സ്വർഗ്ഗത്തിൽനിന്നും ശീഘ്രം മൃഗയാവ്യാജത്തിനാൽ
നിർഗ്ഗമിച്ചിതുബാണകോദണ്ഡപാണിയായി
ഭൂലോകത്തിങ്കൽവന്നുദുഷ്പ്രവേശങ്ങളായ
ശൈലങ്ങളരണ്യങ്ങളാകവേസഞ്ചരിച്ചു
സിംഹശാർദ്ദൂലമുഖ്യദുഷ്ടജന്തുക്കളേയും
സംഹാരം ചെയ്തുവേട്ടയാടിയങ്ങിനെശക്രൻ
കൈലാസാദികളായപുണ്യക്ഷേത്രങ്ങളേയു-
മാലോക്യതീർത്ഥങ്ങളിൽസ്നാനവും ചെയ്തുഭക്ത്യാ
ശങ്കരലിംഗങ്ങളെപ്പൂജിച്ചാൻവിധിപോലെ
എങ്കിലും വൃത്രഹത്യാപാതകം നശിച്ചീല
എട്ടുത്തുമുസലത്തെവൃത്രഹത്യയുമേററ-
മട്ടത്തീടുന്നുമഹാഘോരരൂപിണീപിമ്പെ
തിരിഞ്ഞുവിലോകനം ചെയ്കയും വൃത്രഹത്യാ
പിരിഞ്ഞീലെന്നുകണ്ടുമണ്ടിയും ദേവരാജൻ
സുന്ദരേശ്വരലിംഗസാന്നിദ്ധ്യമുള്ളകാട്ടിൽ
ചെന്നൊരുനേരമിന്ദ്രൻവിസ്മയിച്ചുരചെയ്തു
വേട്ടയാടീടുവാനീക്കാട്ടിൽവന്നൊരുനമു-
ക്കൊട്ടുമേദുഷ്ടജന്തുവധത്തിലാശയില്ല
എന്നല്ലസർവ്വജന്തുസഞ്ചയത്തിലും കൃപാ
തോന്നീടുന്നിതുമമമാനസതാരിലേററം

എന്തൊരത്ഭുതമത്രകദംബകാനനത്തിൽ
എന്തുവാൻവിശേഷമൊന്നുണ്ടതുനിസ്സംശയം
എന്നരചെയ്തുസുന്ദരേശ്വരക്ഷേത്രസീമ
തന്നിലാമ്മാറുദേവരാജനുംചെന്നനേരം
ക്ഷേത്രമാഹാത്മ്യത്തിനാലെത്രയുംഭയംപൂണ്ടു
വൃത്രഹത്യയുമിന്ദ്രനന്നെവേർപെട്ടുദൂരെ
ചെന്നുവാണിതുമുനിശ്രേഷ്ഠരേതൽസ്ഥലത്തി-
നിന്നുമെവൃത്രഹത്യാസ്ഥിതമെന്നല്ലോനാമം
തന്നുടെപിമ്പെതുടർന്നീടിനബ്രഹ്മഹത്യ
തന്നെക്കാണായ്കമൂലമേററവുംസന്തോഷിച്ചു
ആശ്ചര്യമഹോവൃത്രഹത്യാദോഷത്തിൽനിന്നു
നിശ്ചയമിപ്പോാംമുക്തനായിഞാൻ സുരന്മാരെ
എന്നുദേവേന്ദ്രനച്ചൊരുച്ചരിച്ചതുകേട്ടു
വൃന്ദാരകന്മാരേററംവിസ്മയിച്ചുരചെയ്തു
അണ്ടർനായകവിശേഷജ്ഞതനീവിശേഷമൊ-
ന്നുണ്ടിവിടത്തിലെന്നുചൊന്നതുസത്യംതന്നെ
കണ്ടാലുംജാതിവൈരമുള്ളോരുജന്തുക്കളും
കൊണ്ടാടിമേളിച്ചത്രവാണീടുന്നിതുവിഭൊ
വിശക്കുന്നില്ലെയെന്നുചൊല്ലിത്തൻമുലകളെ
പശുക്കുട്ടികാംക്കിതാവ്യാഘ്രികാംകൊടുക്കുന്നു
പുലിയുംമൃദാനല്ലപുല്ലുകളുള്ളദിക്കിൽ
കലമാൻകിടാവിനെകൊണ്ടുചെന്നാക്കീടുന്നു
ആനകളുറങ്ങുമ്പോാംവണ്ടുകാംഘോഷത്തോടും
ദാനപാനാത്ഥംവന്നീടുന്നതുകണ്ടുസിംഹം
ചെന്നുടൻനിദ്രാഭംഗംവരുമേന്നോത്തുമെല്ലെ
തങ്ങടെജടകളാൽവീശുന്നുസുരേശ്വര
ഇരതേടുവാൻചെന്നൊരുരഗക്കിടാവിൻെറ
വരവുകാണാഞ്ഞുയാലുരഗീകരയുമ്പോാം
ഗരുഡൻസമാശ്വസിപ്പിക്കുന്നുകീരിചെന്നു
തരസാപോതത്തിനെക്കൊണ്ടിതാപോന്നീടുന്നു
എങ്ങുമേജാതിവൈരമുള്ളോരുമൃഗാദിക-
ളിങ്ങനെവാഴുന്നതുകണ്ടതില്ലഹോഞങ്ങാം
അതിനാൽകദംബസംപൂർണ്ണമാമീവനത്തിൽ
അതിപാവനമായവസ്തുവൊന്നുണ്ടു നൂനം
ഇതിദേവന്മാർചൊന്നവാക്കുകേട്ടൊരുനേരം
മതിമാനാകുമിന്ദ്രനവരോടുരചെയ്താൻ
നിങ്ങളെല്ലാരുംചെന്നീവനത്തിൽസുരന്മാരെ
മംഗലമായവസ്തുവെന്തെന്നു തിരഞ്ഞുടൻ

അറിഞ്ഞുപോന്നീടേണമെന്നു ഗീർവ്വാണനാഥൻ
പറഞ്ഞനേരംതന്നേ സുരന്മാരെല്ലാവരും

നാലുഭാഗത്തും ചെന്നു തിരഞ്ഞനേരത്തിങ്കൽ
ചാലവെയൊരുതടാകത്തിനെക്കാണായ്‌വന്നു

ശുദ്ധനിർമ്മലജലപൂർണ്ണമാംതടാകത്തെ
ബദ്ധസന്തോഷംകണ്ടനേരത്തുഗീർവ്വാണന്മാർ

ചെന്നുടൻതടാകത്തിൻതീരത്തിലെല്ലാവരും
മന്ദവായുവുമേററുശ്രമവുംതീർന്നുവാണാർ

പുണ്യമാംതടാകത്തിൻവായുകോണിലായേററം
കണ്ണിനാനന്ദമേകീടുന്നൊരുപുണ്യസ്ഥലേ

പുഷ്പിച്ചുവിളങ്ങുന്നകദംബവൃക്ഷങ്ങളും
അല്പമല്ലാതവില്വവൃക്ഷങ്ങളിവകളിൽ

ചഞ്ചലമെന്യേശങ്കരാജ്ഞയാവാണീടുന്ന
പഞ്ചവർണ്ണത്തെപൂണ്ടകിളികളത്യുച്ചമായ്

ശങ്കരശിവശംഭോശരണാഗതപ്രിയ
പങ്കജബാണാന്തകപാർവ്വതീപ്രാണനാഥ

പരമേശ്വരചന്ദ്രശേഖരമഹാദേവ
പുരനാശനശൂലിൻസുന്ദരേശ്വരഹര

ഇങ്ങനെശിവനാമോച്ചാരണംചെയ്യുന്നതു
തിങ്ങിനമോദത്തോടുംകേട്ടദേവന്മാരെല്ലാം

എത്രയുമുഴറേറാടുംചെന്നൊരുനേരത്തിങ്കൽ
തത്രകാണായിനീപവനത്തിൻമദ്ധ്യഭാഗേ

ഉത്തമംസ്വായംഭുവമമൃതദ്രവയുക്തം
എത്രയുംനേത്രാനന്ദദായകംശിവലിംഗം

കണ്ടതുനേരംതന്നെദേവന്മാർവിസ്മയിച്ചു
മണ്ടിവന്നിന്ദ്രൻതന്നോടിങ്ങനേചൊല്ലീടിനാൻ

നീപവില്വാദിവൃക്ഷപൂർണ്ണമാംവനമദ്ധ്യേ
ശ്രീപരമേശലിംഗമുണ്ടൊന്നുകാണാകുന്നു

ആയതിൻസമീപത്തിലുണ്ടൊരുമഹാതീർത്ഥം
മായമല്ലിതുദേവനായകമഹാത്ഭുതം

ദേവഭാഷിതമേവംകേട്ടൊരുനേരത്തിങ്കൽ
ദേവേന്ദ്രൻബൃഹസ്പതിതന്നോടുകൂടിവേഗം

ചെന്നുടൻതടാകത്തിൻതീരത്തുബൃഹസ്പതി
തന്നോടുചൊല്ലീടിനാനെന്തൊന്നുചെയ്യേണ്ടുഞാൻ

എന്നതുകേട്ടുദേവാചാര്യനുമുരചെയ്താ—
നിന്നു നീചെയ്യേണ്ടതു ചൊല്ലുവൻകേട്ടുകൊൾക

വിധിപോലിത്തീർത്ഥത്തിൽസ്നാനവുംചെയ്തുഭവാ—
നധുനാനിജനാമപൂർവ്വകംവിമാനത്തെ

ലിംഗത്തിന്നർപ്പിച്ചനീപൂജയുംചെയ്തീടുക
മംഗലമുണ്ടാമെന്നുകേട്ടൊരുനേരമിന്ദ്രൻ

ഗുരുതന്നോടുംദേവന്മാരോടുമൊത്തുതീർത്ഥേ
തരസാമന്ത്രംചൊല്ലിവിധിപോൽസ്നാനംചെയ്തു

ഗാത്രത്തിൽഭസ്മരുദ്രാക്ഷങ്ങളെധരിച്ചുടൻ
നിത്യകൃത്യങ്ങളെല്ലാംവഴിപോലനുഷ്ഠിച്ചു

ശിവദംസ്വയംഭൂതമായൊരുശിവലിംഗം
അവലോകനംചെയ്താനന്നേരംദേവേന്ദ്രന്റെ

മൂർത്തിയെവിട്ടുമാറിവസിച്ചീടുന്നവൃത്ര–
ഹത്യയും നശിച്ചിതുവഹ്നിയിൽപഞ്ഞിപോലെ

എന്നല്ലപാപജാലമാകവേനശിച്ചപ്പോൾ
വൃന്ദാരകേന്ദ്രന്താനുമെത്രയുംസന്തുഷ്ടനായ്

സ്തോത്രങ്ങൾപ്രദക്ഷിണമെന്നിവചെയ്തുപിന്നെ
വൃത്രനാശനൻവിശ്വകർമ്മാവുതന്നെനോക്കി

ലിംഗത്തിന്നത്യാശ്ചര്യമായൊരുവിമാനംനീ
ഭംഗിയിലിപ്പോൾസൃഷ്ടിച്ചീടേണമെന്നുചൊല്ലി

തീർത്ഥത്തിൽസ്നാതന്മാരായുള്ളൊരുദേവന്മാരെ
പാർത്തുടൻശിവലിംഗപൂജയ്ക്കുപുഷ്പങ്ങളെ

കൊണ്ടുവന്നീടവേണമെന്നുരചെയ്തുതന്റെ
രണ്ടുകൈകൊണ്ടുംപുല്ലുംചെടികളെല്ലാമുടൻ

വലിച്ചുകളഞ്ഞുടനസ്ഥലംവെടിപ്പാക്കി
ജ്വലിച്ചതേജസ്സിനാൽവിളങ്ങുംലിംഗത്തിന്നു

തന്നുടെകുടപിടിച്ചീടുവാൻഭാവിച്ചപ്പോൾ
വന്നിതുവിശ്വകർമ്മാനിർമ്മിച്ചവിമാനവും

അഷ്ടദിക്കിലുമെട്ടുഗജങ്ങൾസിംഹങ്ങളും
ശിഷ്ടരാംചതുഷ്ഷഷ്ടിഗണങ്ങളിവകളാൽ

ശിരസാധൃതം ശിവലിംഗത്തെഭജിപ്പാനായ്
തരസാവരുന്നൊരുമേരുപർവ്വതംപോലെ

ദിനനായകനെക്കാളേററവുംപ്രഭയുള്ള
കനകകുംഭങ്ങളുമുത്തമരത്നങ്ങളും

മുത്തുമാലകൾനല്ലകിങ്കിണീഗണങ്ങളും
ചിത്തമോഹനകരമായൊരുവിതാനവും

ഛത്രചാമരങ്ങളുംവൃഷഭാങ്കിതമായൊ–
രുത്തമധ്വജദണ്ഡുമിവയാൽമനോഹരം

ഇത്രസുന്ദരമായൊരുത്തമവിമാനത്തെ
വൃത്രവൈരിയുംകണ്ടുനേരത്തുസന്തുഷ്ടനായ്

ശീഘ്രമതിയുരചെയ്തുസന്മുഹൂർത്തത്തിൽതന്നെ
സ്വർപ്പതിവിമാനത്തെയവിടെപ്രതിഷ്ഠിച്ചാൻ

പാകശാസനാജ്ഞയാവിശ്വകർമ്മാവുമഞ്ചു
പ്രാകാരങ്ങളുംനല്ലമണ്ഡപങ്ങളുംപിന്നെ
ഗോപുരങ്ങളുംബഹുവിധമായ്നിർമ്മിച്ചിതു
ശ്രീപരമേശ്വരിക്കുംപ്രാസാദമത്യത്ഭുതം
അതിമോഹനമായോരാലയംചമച്ചിതു
പ്രതിമാപരിവാരദേവതകൾക്കമെല്ലാം
തീർത്ഥത്തിന്നുടെനാലുഭാഗത്തുംസോപാനങ്ങൾ
തീർത്തിതുവിശ്വകർമ്മാതപസ്സിൻപ്രഭാവത്താൽ
പുഷ്പങ്ങൾപറിപ്പാനായ്ച്ചെന്നദേവന്മാരെല്ലാം
പുഷ്പങ്ങളൊന്നുംലഭിച്ചീലെന്നുവന്നുചൊന്നാർ
അപ്പൊഴുതമരേന്ദ്രൻചൊല്ലിനാൻസുരന്മാരെ
പുഷ്പങ്ങളക്ഷതങ്ങൾ ഗന്ധവസ്ത്രാദ്യങ്ങളും
സൌവർണ്ണപാത്രങ്ങളും ഭൂഷണങ്ങളുംശീഘ്രം
ദേവലോകത്തുചെന്നുകൊണ്ടുപോരുവിൻനിങ്ങൾ
ഇങ്ങിനെചൊല്ലിദ്ദേവന്മാരെയുമയച്ചുടൻ
അങ്ങുമിങ്ങമരേന്ദ്രനായിരംകണ്ണുകൊണ്ടും
ദുഷ്പ്രവേശമായുള്ളകാടതിലൊക്കെനോക്കി
പുഷ്പമെങ്ങുമേലഭിയാഞ്ഞവൻ ശ്രമത്തോടും
തീർത്ഥതീരത്തുവന്നാൻസുന്ദരേശ്വരനപ്പോൾ
അത്യന്തഭക്തൻമമപൂജാതല്പരനിവൻ
എന്നുചിന്തിച്ചുദയാവാരിധിമഹാതീർത്ഥം
തന്നിലമ്പൊടുസ്വർണ്ണപത്മങ്ങൾനിർമ്മിച്ചിതു
സ്വർണ്ണപത്മങ്ങൾകൊണ്ടു പൂർണ്ണമാംതടാകത്തെ
വിണ്ണവർനാഥൻകണ്ടനേരത്തുസന്തുഷ്ടനായ്
ഹേമപത്മാകരമെന്നുടനെതീർത്ഥത്തിന്നു
നാമവുമിട്ടുപുഷ്പമാകവേപറിച്ചിന്ദ്രൻ
സുന്ദരേശ്വരലിംഗസന്നിധൌചെല്ലുന്നേരം
വന്നിതുപൂജാദ്രവ്യമെടുത്തുദേവന്മാരും
തരസാവാചസ്പതിവിധിയെയറിഞ്ഞുള്ള
സുരന്മാർമുനീന്ദ്രന്മാരിവരെക്കൊണ്ടുശക്രൻ
നിർമ്മലേജ്ഞാനശക്തിരൂപമാംലിംഗേവിശ്വ–
കർമ്മണാകൃതംക്രിയാശക്തിരൂപമാംപീഠം
ചേർത്തുടൻദേവീപരിവാരദേവതാദീനാം
മൂർത്തികളെല്ലാംശിവലിംഗസന്നിധിയിങ്കൽ
പ്രതിഷ്ഠിപ്പിച്ചുദേവതാപ്സരസ്സുമം
ശ്രുതിപ്രോക്തങ്ങളായ മന്ത്രങ്ങൾകൊണ്ടുശക്രൻ
ഏത്രയുംഭക്തിയോടുംസ്തുതിച്ചുഗന്ധർവ്വന്മാ–
രത്രയും ഗാനംചെയ്താരത്യന്തം മധുരമായ്

ആദ്യന്തഹീനപ്രീതൈ്യസ്വർവ്വേശ്യമാരെല്ലാരും
വാദ്യഘോഷങ്ങളോടുനൃത്തനംചെയ്തീടിനാർ

പഞ്ചാമൃതങ്ങൾതീർത്ഥജലങ്ങൾകൊണ്ടുപിന്നെ
പഞ്ചബാണാരിലിംഗമഭിഷേകവുംചെയ്തു

വസ്ത്രങ്ങൾഭൂഷണങ്ങൾഗന്ധങ്ങളിവയെല്ലാം
വൃത്രനാശനൻശിവലിംഗത്തിലർപ്പിച്ചുടൻ

എണ്ണമററുള്ളസ്വർണ്ണത്താമരപ്പൂക്കൾകൊണ്ടും
വിണ്ണവർകൊണ്ടുവന്നദിവ്യപുഷ്പങ്ങൾകൊണ്ടും

സ്വർപ്പതിയർച്ചിച്ചുടൻധൂപങ്ങൾദീപങ്ങളും
അർപ്പണംചെയ്തുനൈവേദ്യങ്ങളുംതാംബൂലവും

ലിംഗത്തെപ്രദക്ഷിണം ചെയ്തുടൻ ദേവരാജൻ
തിങ്ങിനഭക്തിയോടുംനമസ്കാരവുംചെയ്തു

ഉത്ഥാനംചെയ്തുനോക്കുംനേരത്തുശിവലിംഗ–
മെത്രയും സുന്ദരമാശ്ശാണായ്വന്നിതുതദാ

സാന്നിധ്യമസ്തിൻലിംഗേചെയ്യുന്നമഹേശ്വരൻ
സുന്ദരേശ്വരനെന്നുചൊല്ലിനാമവുമിട്ടു

പിന്നെയുംലിംഗമദ്ധ്യേനോക്കിയ നേരത്തിങ്കൽ
തന്നുടെനാമത്തുല്യനായ്മഹേശനെക്കണ്ടാൻ

തരുണാരുണകോടിസന്നിഭകാന്തിയോടും
കരുണാനിധിശിവൻസുന്ദരരൂപിയായി

പരശ്ശുമൃഗങ്ങളുംവരദാഭയങ്ങളും
കരസാരസങ്ങളിൽധരിച്ചുമഹാദേവൻ

ചാരുവാംകിരീടത്തിൽഗംഗയുംചന്ദ്രക്കലാ–
ഹാരകുണ്ഡലകേയൂരാദികളംഗങ്ങളിൽ

വസ്ത്രങ്ങൾപുഷ്പങ്ങളുംഗന്ധങ്ങളിവകളാൽ
എത്രയുമലംകൃതഗാത്രനായ്ത്രിലോചനൻ

സുന്ദരമായീടുന്നമുഖമാം പൂർണ്ണേന്ദുവിൽ
നിന്നുളവായമന്ദഹാസചന്ദ്രികയോടും

തരുണീമണിയായപാർവ്വതിയോടുംകൂടി
തരുണാകൃതിവിളങ്ങീടുന്നുമഹാദേവൻ

ഇങ്ങിനെസോമസുന്ദരേശ്വരൻതന്നെക്കണ്ടു
തിങ്ങിനഭക്തിയോടും സ്തുതിച്ചുദേവരാജൻ

ഏകനായ്പരബ്രഹ്മമായ്പരാല്പരനായി
ലോകമാകവേനിറഞ്ഞദ്വിതീയനായ്നിത്യം

യാതൊരുദേവൻവസിച്ചീടുന്നുനിരഞ്ജനൻ
ചേതസിഭക്ത്യാസോമസുന്ദരംതംനമസ്യേ

സർവ്വദാജ്ഞാതൃജ്ഞാനജ്ഞേയരൂപിയായ്പരൻ
സർവ്വവും വ്യാപിച്ചെല്ലാലോകക്ക്മദൃശ്യനായ്

യാതൊരുദേവൻവസിച്ചീടുന്നുനിരഞ്ജനൻ
ചേതസിഭക്ത്യാസോമസുന്ദരംതംനമസ്യേ

അശ്വമേധാദിയാഗംചെയ്യുന്നജനങ്ങൾക്ക
വിശ്വനായകൻസർവ്വാഭീഷ്ടവുംദാനംചെയ്തു

യാതൊരുദേവൻവസിച്ചീടുന്നുനിരഞ്ജനൻ
ചേതസിഭക്ത്യാസോമസുന്ദരം തം നമസ്യേ

യാതൊരുദേവൻതൻെറ തത്ത്വത്തെഗ്രഹിച്ചവ–
ർക്കേതുമേസംസാരത്തിലാശയില്ലാതെനിത്യം

പരമാനന്ദദായമോക്ഷവുംലഭിക്കുന്നു
പരമേശ്വരംസോമസുന്ദരംതംനമസ്യേ

ഉത്തമൻമാർക്കണ്ഡേയൻയാതൊരുദേവംനത്വാ
നിത്യനായിതുസോമസുന്ദരം തം നമസ്യേ

പണ്ടുവൈകുണ്ഠൻനിജനേത്രമാകുന്നപത്മം
കൊണ്ടുപൂജിച്ചനേരമേത്രയും പ്രസന്നനായ്

യാതൊരുദേവൻചക്രായുധത്തെനൽകീടിനാൻ
ചേതസിഭക്ത്യാസോമസുന്ദരംതംനമസ്യേ

സൃഷ്ടിച്ചുലോകമെല്ലാംരക്ഷിച്ചുസംഹരിച്ച
തുഷ്ടനായ്സദാവാണീടുന്ന യാതൊരുത്തനെ

വേദങ്ങൾനമസ്കരിച്ചീടുന്നുരൂപികളായ്
സാദരംസോമസുന്ദരേശ്വരംതംനമസ്യേ

ഭൂതനാഥനായ്സർവ്വവിദ്യാരൂപിയായുള്ള
യാതൊരുദേവന്തന്നെനമിച്ചീടുന്നവർക്ക

സന്തതമൈശ്വര്യവുംലഭിക്കുംസായൂജ്യവു–
മന്ത്യകാലത്തു സോമസുന്ദരംതംനമസ്യേ

ചിന്മയനായയസ്യലിംഗദർശനാൽത്തീരും
ബ്രഹ്മഹത്യയുംസോമസുന്ദരംതംനമസ്യേ

ബ്രഹ്മാവുംവിഷ്ണുതാനുമേത്രയുംപണിപ്പെട്ടും
ചിന്മയനായീടുന്ന യാതൊരുദേവൻതൻെറ

ശിരസ്സുംചരണവുംകാണ്മതിന്നാളായില്ല
സുരപ്രാർത്ഥിതംസോമസുന്ദരംതംനമസ്യേ

കല്പവൃക്ഷവുംകാമധേനുവുംകൌസ്തുഭവും
ഉല്പലാക്ഷിയാംലക്ഷ്മീപീയൂഷാദികൾമററും

പാല്ക്കടൽമഥിക്കമ്പോളുണ്ടായവസ്തുക്കളെ
തക്കത്തിലിനിക്കിനിക്കെന്നു വാദിച്ചുതമ്മിൽ

കശ്മലാക്കിനവിഷ്ണുമുമ്പായവിബുധന്മാ–
രൊക്കവേകാളകൂടവിഷത്തെക്കണ്ടുപാരം

ഉൾക്കരുന്നികൽഭയംപൂണ്ടുമണ്ടുന്നനേരം
നിഷ്കൃവിൻഭയപ്പെടേണ്ടെന്നരുൾചെയ്തുവേഗം

അക്സന്നിഭകോന്ത്യാപ്രത്യക്ഷനായ്ഭവിച്ച
തൃക്കരംതന്നിലാക്കിവിഷത്തെപ്പാനംചെയ്തു
ഇക്കണ്ടലോകമെല്ലാംരക്ഷിച്ചദയാനിധേ
മുക്കണ്ണുവേൽസമനേതൊരുദേവനുള്ള

അണുവിന്നണുവായുംമഹതാംമഹത്തായും
ഗുണവാരിധേ വിളങ്ങുന്നനിൻമാഹാത്മ്യത്തെ
നിന്തിരുവടിയെന്യേവർണ്ണിപ്പാനാളാരഹോ
സന്തതമപരാധം പൊറുത്തുരക്ഷിക്കമാം

ഇങ്ങിനെസ്തുതിച്ചിന്ദ്രൻസാഷ്ടാംഗംനമസ്കരി–
ച്ചങ്ങിനെഭൂമിതന്നിൽകിടക്കുന്നേരത്തിങ്കൽ
ഉത്ഥാനംചെയ്കശക്രവരമെന്തിച്ഛയെന്നാൽ
സത്വരംതരാമെന്നുകല്പിച്ചുമഹേശ്വരൻ

ഇന്ദ്രനുംസാന്ദ്രമോദമുത്ഥായകൈകൂപ്പി
ചന്ദ്രശേഖരന്തന്നോടിങ്ങനെപ്രാർത്ഥിച്ചിതു
ഇന്നംനിൻമഹാലിംഗദർശനംകൊണ്ടുതന്നെ
എന്നുടെവൃത്രഹത്യാപാതകംനശിച്ചിതു

വിശ്വനായകയിനി നിൻപാദപത്മങ്ങളിൽ
നശ്വരയല്ലാതുള്ളഭക്തിവർദ്ധിപ്പാൻമമ
അധികവരമെന്നുദേവേന്ദ്രൻപ്രാർത്ഥിച്ചപ്പോൾ
പരമേശ്വരനരുൾചെയ്തിതുദയാനിധി

സുരനായകഭക്തവരനായ്ഭവിക്കനീ
വരമൊന്നിനിയുംഞാൻതരുന്നുനിനക്കെടോ
നീമമപ്രീതൈപ്രതിഷ്ഠിച്ചൊരുവിമാനവു–
മാമിന്ദ്രവിമാനമെന്നാഖ്യയാപ്രസിദ്ധമായ്

ഉത്തമക്ഷേത്രമിതുപ്രളയകാലത്തിലും
സത്രനാശന നശിച്ചീടുകയില്ലനൂനം
ശരവഹ്നിയാൽമമപുരന്മാർദഹിച്ചപ്പോൾ
പുരമദ്ധ്യസ്ഥിതന്മാരായുള്ളമൽഭക്തന്മാർ

എങ്ങിനെദഹിച്ചതില്ലെന്നപോലിക്ഷേത്രവു–
മന്തകാലാനലജ്വാലയാൽനശിച്ചീടാ
പുണ്യമായുള്ളമമലിംഗത്തെദ്ദർശിക്കുകിൽ
പാതകമെല്ലാമുടൻനശിക്കുമസംശയം

ഐഹികഭോഗങ്ങളെബ്ഭുജിച്ചുബഹുകാലം
അന്തേമത്സായൂജ്യവുംലഭിക്കും സുരേശ്വര
പരമേശ്വരനേവമരുളിച്ചെയ്തനേരം
സുരനായകനാനുംപിന്നെയുംപ്രാർത്ഥിച്ചിതു

സർവ്വപാപഘ്നമായസുന്ദരേശ്വരലിംഗം
സർവ്വദാപൂജിപ്പതിന്നാശമേവളരുന്നു.

അതിനായനുഗ്രഹിക്കേണമെന്നിന്ദ്രവാക്യം
മതിചൂടുന്നദേവൻകേട്ടരുളംചെയ്താനേവം
മാസവുംമേടംവസന്തർത്തുവുംപൌർണ്ണമാസീ–
വാസവധരിച്ചാലുംനക്ഷത്രംചിത്രയല്ലൊ
ഇവകളംചേൎന്നപുണ്യദിവസമാകുമിന്നു
തവപൂജയാലഹമേററവുംസന്തോഷിച്ചേൻ
ഇങ്ങിനെവരുന്നൊരുപുണ്യവാസരങ്ങളിൽ
ഇങ്ങുവന്നുടൻഭവാൻദേവന്മാരോടുംകൂടി
തീൎത്ഥത്തിൽസ്നാനംചെയ്തുനല്ലപുഷ്പങ്ങളംകൊണ്ടു
ചിത്തത്തിൽഭക്തിയോടുംപൂജിക്കലിംഗത്തിനെ
സൽക്കർമ്മമിവിടത്തിലന്നുചെയ്തീടിലതി–
നുൽക്കർഷമേററമുണ്ടാമതിനാൽശക്തിപോലെ
സ്നാനദാനാദിപുണ്യകർമ്മങ്ങളത്രചെയ്കിൽ
ജ്ഞാനമുണ്ടാകുംപാപമാകവേനശിച്ചുപോം
നിനക്കുംവീര്യകീൎത്തിപ്രാഭവാദികളുണ്ടാം
മനക്കാമ്പിങ്കൽശത്രുഭയവുമുണ്ടായ്വരാ
എങ്കിൽനീസ്വർഗ്ഗത്തിങ്കൽചെന്നാലുംസുരേശ്വര
സങ്കടമൊരുനാളുമുണ്ടാകയില്ലതവ
സർവ്വദേവന്മാരാലുംസേവ്യനായ്ഭവാൻസ്വൎഗ്ഗേ
സർവ്വഭോഗങ്ങളേയുംഭുജിച്ചുവസിച്ചാലും
ഭക്തവര്യനായുള്ള നിനക്കുദേഹാന്ത്യത്തിൽ
മുക്തിഞാൻ തരുന്നതുണ്ടില്ലസംശയമേതും
യാതൊരുത്തനെന്നാലുംതവൽകൃതമിദംസ്തോത്രം
ചേതസീഭക്ത്യാപഠിച്ചീടുകിലവന്നുഞാൻ
പുരുഷാർത്ഥങ്ങളം നാലുംകൊടുക്കുംസത്യമെന്നു
പരമേശ്വരൻദേവരാജന്നുവരം നൽകി
തന്നുടെമൂലലിംഗംതന്നിലാമ്മാറുതദാ
സുന്ദരേശ്വരൻമറഞ്ഞീടിനാൻദയാനിധി
സുന്ദരേശ്വരങ്കൽനിന്നിങ്ങിനെവരംലഭി–
ച്ചുന്നതഭക്തിയോടും ദേവേന്ദ്രൻലിംഗത്തിനെ
പിന്നെയുംപ്രദക്ഷിണസ്തോത്രങ്ങളം ചെയ്തുലിംഗ–
സന്നിധിതന്നിലിരുന്നീശനെധ്യാനംചെയ്തു
പഞ്ചാക്ഷരത്തെനൂറുമെട്ടുമാവൃത്തിജപ്ത്വാ
പഞ്ചബാണാരേപരമേശ്വരദയാനിധേ
ശങ്കരമഹാദേവസുന്ദരേശ്വരശംഭോ
എങ്കലുള്ളപരാധംപൊറുത്തുരക്ഷിക്കമൊം
ഇങ്ങിനെപ്രാൎത്ഥിച്ചുടൻ നമസ്കാരവുംചെയ്തു
തിങ്ങിനഭക്ത്യാഗുരുതന്നെയുംവന്ദിച്ചഥ

പൂജയും സമർപ്പിച്ചു ദേവന്മാരോടു ദേവ–
രാജനും സ്വർഗ്ഗേ ചെന്നുവാണിതു നിഷ്പാപനായ്
അന്നു തൊട്ടഹോ മേടമാസത്തിൽ ചിത്രയിങ്കൽ
വന്നു പൂജിച്ചീടുന്നു വത്സരം തോറുമിന്ദ്രൻ
അത്രമാഹാത്മ്യമുള്ള സോമസുന്ദരലിംഗം
നേത്രഗോചരമാവാനെത്രയും ഭാഗ്യം വേണം
ഇന്ദ്രന്റെ വൃത്രഹത്യാദോഷത്തെ നശിപ്പിച്ച
ചന്ദ്രശേഖരനായ സുന്ദരേശ്വരന്റെ
ഒന്നാമതായ ലീല ചൊല്ലിനേനിതു കേൾക്കിൽ
സന്ദേഹമില്ല പാപമാകവേ നശിച്ചുപോം
വ്യാധികളെല്ലാം തീരുമാധിയും നശിച്ചീടും
ബോധവും നല്ല കീർത്തി പുണ്യവും വർദ്ധിച്ചീടും
എന്നുമാത്രവുമല്ല താപസോത്തമന്മാരേ
എന്നുമാനന്ദമായ മോക്ഷവും ലഭിക്കുമേ
എങ്കിലോ മാലോകരേ ഭാഷയായ് ഞാനീവണ്ണം
ശങ്കരാനുഗ്രഹത്താലദ്ധ്യായമഞ്ചും ചൊന്നേൻ.

അഞ്ചാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 6

## അഭ്രമാതംഗാനുഗ്രഹം

സൂതൻ

താപസോത്തമനായോരഗസ്ത്യൻ ദേവേന്ദ്രന്റെ
പാപനാശിനിയായ ലീലയെച്ചൊന്നതെല്ലാം
മോദേന കേട്ടു വസിഷ്ഠാദിമാമുനീന്ദ്രന്മാർ
ചോദിച്ചു കുംഭോത്ഭവൻ തന്നോടു സകൗതുകം
ഇന്നഹോ ഭവാൻ ചൊന്നൊരാദ്യലീലയെ കേട്ടു
ധന്യരായ് വന്നു ഞങ്ങളില്ല സംശയമേതും
ഇന്നിയും സുന്ദരേശൻ ചെയ്ത ലീലകൾ ഭവാൻ
ഒന്നൊഴിയാതെ പറഞ്ഞീടേണം ദയാനിധേ
എന്നു കേട്ടഗസ്ത്യനും ദുർവ്വാസസ്സെന്ന മുനി
തന്നുടെ ശാപത്തിൽനിന്നിന്ദ്രവാഹനമായ
ഐരാവതത്തിന്നീശൻ മോക്ഷമേകിയ ലീലാ
സാരമാദരാലുരച്ചീടുവാനാരംഭിച്ചു
പണ്ടു ദേവേന്ദ്രൻ ജംഭപ്രമുഖന്മാരാം ദേവ–
കണ്ടകന്മാരെ വെന്നു വിജയലക്ഷ്മിയോടും
കൈലാസഗിരിപോലെ ധവളകാന്തികൊണ്ടും
നാലു കൊമ്പുകൾകൊണ്ടും ഏററവും ശോഭിക്കുന്ന

ഐരാവതാഖ്യമായവാരണത്തിന്മേലേറി
പാരാതെസ്വർഗ്ഗത്തിങ്കൽജംഭാരിചെല്ലുംവിധൌ
സുരചാരണഗന്ധർവ്വാദികളാംമുനികളും
തരസാജയജയേത്യുച്ചരിച്ചത്യാദരാൽ
നല്ലവസ്തുക്കളെല്ലാം കാഴ്ചയായ്‌വെച്ചീടുന്ന–
തുല്ലാസമോടുമിന്ദ്രൻസ്വീകരിച്ചിതുതദാ
ദുർവ്വാസസ്സെന്നമുനികാശിയിൽചെന്നുഭക്ത്യാ
സർവ്വതീർത്ഥസ്നാനവുഞ്ചെയ്തീശലിംഗമെല്ലാം
പൂജിച്ചുകാമേശ്വരമെന്നൊരുശിവലിംഗം
തേജസാംനിധിയായമാമുനിപ്രതിഷ്ഠിച്ചു
എത്രയുംഭക്തിയോടുംപൂജിച്ചുസ്തുതിച്ചുടൻ
തത്രലിംഗത്തെനോക്കിവസിക്കുംനേരത്തിങ്കൽ
ലിംഗത്തിൻശിരസ്സിങ്കൽ നിന്നൊരുമഹോല്പലം
ഭംഗിയിൽ വീഴുന്നതുകണ്ടുമാമുനിതാനും
ചെന്നുടൻകുസുമത്തെയെടുത്തുവരുന്നേരം
വൃന്ദാരകേന്ദ്രന്തന്നെക്കാണായിതാനമീതേ
മോദേനമുനിശ്രേഷ്ഠൻശങ്കരപ്രസാദമെ–
ന്നാദരാൽ കുസുമത്തെദേവരാജനുനൽകി
ഐശ്വര്യമദാലിന്ദ്രനൊരുകൈകൊണ്ടുവാങ്ങി
ഈശ്വരപ്രസാദത്തെമൌലിയിൽ ധരിക്കാതെ
വാരണമസ്തകത്തിൽവെച്ചിതുചലനത്താൽ
പാരിടത്തിങ്കൽവീണപുഷ്പവുമതുനേരം
ഉന്നതമദാന്ധിതനായൊരുവാരണേന്ദ്രൻ
തന്നുടെകാലുകൊണ്ടുചവിട്ടിമർദ്ദിച്ചിതു
താപസോത്തമനായദുർവ്വാസസ്സതുകണ്ടു
കോപമോടിന്ദ്രനേയുംശപിച്ചുഗജത്തെയും
വാനവർക്കെല്ലാംമുമ്പനായൊരുഭവാനിന്നു
ദാനവന്മാരെയെല്ലാംജയിക്കനിമിത്തമായ്
മാനസേഗർവ്വമേററംവർദ്ധിച്ചുനിനക്കതി–
ന്നൂനമാക്കീടുവൻഞാനൊരുശാപത്താൽതന്നെ
അന്യമാമുനിമാരോടെന്നെയുംസമമായി–
ട്ടിന്നു നീവിചാരിച്ചിതതിന്നുഫലംകാണാം
എന്നല്ലഭവാനിപ്പോൾദേവന്മാർമുനികളും
തന്നകാഴ്ചകളെല്ലാമാദരാൽസ്വീകരിച്ചു
ശങ്കരപ്രസാദമാംപങ്കജംഞാൻതന്നതു
ശങ്കയെന്നിയേയനാദരിച്ചനിമിത്തമായ്
നിന്നുടെതലയടിച്ചുടച്ചുംപാണ്ഡ്യഭൂപൻ
എന്നുശക്രന്നുംക്ഷുദ്രഗജമായ്ഭൂമിതന്നിൽ

ചെന്നുസഞ്ചരിച്ചാലുംഗജരാജനാംഭവാ-
നെന്നിന്ദ്രഗജത്തിന്നുംകോപേനമഹാമുനി

ശാപങ്ങരംനൽകിയപ്പോരംദേവന്മാർചെന്നുവേഗം
താപസൻതൻെറപാദംകുമ്പിട്ടുകുമ്പിട്ടുടൻ

കീർത്തിച്ചുകോപമെല്ലാംതീർത്തുമാമുനിയോടു
ചീർത്തമോദത്തോടവരിത്തരമുണർത്തിച്ചു

സലിലംസ്വഭാവത്താൽശീതമെന്നിരിക്കിലും
ജ്വലനസംയോഗത്താലുഷ്ണമാമതുപോലെ

സമ്പത്തുകൊണ്ടുമദോന്മത്തനായ്‌വന്നുശക്രൻ
സമ്പ്രതിഭവാനതുപൊറുത്തുരക്ഷിക്കേണം

താപസോത്തമനേവംകേട്ടപ്പോരംസഹജമാം
കോപവുമടക്കിനിന്നവരോടുരചെയ്തു

എന്നുടെശാപംമാത്രമല്ലെടോതീർത്തീടുവാൻ
ഇന്നിവർക്കുണ്ടുശിവദ്രോഹമാംമഹാപാപം

കാശിയിൽചെന്നുകാമേശ്വരമെന്നൊരുലിംഗം
ആശയേഭക്തിയോടുംസ്ഥാപിച്ചുപൂജിച്ചുഞാൻ

തൽപ്രസാദമാംപുഷ്പംനൽകിനേനിന്ദ്രനതു
സ്വർപ്പതിശിരസ്സിങ്കൽധരിച്ചില്ലത്രയല്ല

ഭൂമിയിലിട്ടുഗജംചവിട്ടിയതുകൊണ്ടും
ശ്രീമഹാദേവദ്രോഹപാപമുണ്ടിരുവക്കും

ശങ്കരപ്രസാദത്തെയാദരിച്ചില്ലെന്നാലും
ലംഘനംചെയ്തീടിലുംശങ്കരദ്രോഹമത്രെ

ചൊല്ലുന്നുശിവതത്ത്വവേദികളിപ്രകാരം
ഇല്ലിതിന്നൊരുപ്രായശ്ചിത്തമെന്നിരിക്കിലും

പരമേശ്വരൻദയാവാരിധിരഹസ്യമാ-
യരുരംചെയ്തിതുശിവദ്രോഹശാന്തിക്കുപായം

അതുഞാനിന്നുനിങ്ങരംക്കായിട്ടോണ്ടുപറയുന്നു
ശ്രുതിവാക്യത്താൽ പ്രതിപാദിതമത്യുത്തമം

ഭൂലോകശിവലോകംപാപശാപങ്ങളാകും
തൂലരാശികരംക്കഗ്നിയായഹാലാസ്യക്ഷേത്രം

ഉണ്ടതിൽസ്വയംഭൂതംസോമസുന്ദരലിംഗം
കണ്ടുസേവിക്കിൽ സർവ്വപാപശാപങ്ങരംതീരും

ഹേമപത്മാകരമെന്നുണ്ടതിൻ സമീപത്തിൽ
ശ്രീമഹാതീർത്ഥംമഹാപാപനാശനമതിൽ

സ്നാനവുംചെയ്തുസോമസുന്ദരലിംഗത്തിനെ
മാനസേഭക്തിയോടുംസേവിക്കുന്നവനുടെ

ശാപദോഷങ്ങരംശിവദ്രോഹമുഖ്യങ്ങളായ
പാപജാലങ്ങരംപോലുംനശിക്കുംനിസ്സംശയം

എന്നല്ലലഭിക്കമേ പുരുഷാർത്ഥങ്ങളാംനാലു-
മെന്നല്ലോ ശിവനെന്നോടരുളംചെയ്തതുംമുന്നം
അതിനാൽ ദേവേന്ദ്രനുംവാരണേന്ദ്രനുമിപ്പോഠം
മതിചൂഡൻെറമഹാക്ഷേത്രമാംഹാലാസ്യത്തിൽ
ചെന്നുടൻഭക്തിയോടുംസേവിച്ചീടുന്നതാകിൽ
സുന്ദരേശ്വരകൃപാലേശത്താൽപാണ്ഡ്യഭൂപൻ
വൃത്രാരികിരീടത്തെമാത്രമേയുടച്ചീടു-
മത്രസംശയംവേണ്ട ഗജരാജനും പിന്നെ
പാരിടംതന്നിൽക്ഷുദ്രഗജമായ്സഞ്ചരിച്ചു
നൂറുവത്സരംകഴിഞ്ഞീടുമ്പോഠംമഹേശനെ
സേവിച്ചുശാപമോക്ഷം ലഭിക്കുമെന്നുചൊല്ലി
ദേവേശപ്രസാദമാംപുഷ്പവുമെടുത്തുടൻ
ധരിച്ചുശിരസ്സിങ്കൽസ്വച്ഛന്ദസഞ്ചാരിയായ്
തിരിച്ചുമഹാമുനിദുർവ്വാസസ്സുനേരം
മുനിനായകൻതൻെറശാപവൈഭവത്തിനാൽ
വനഹസ്തികളോടുകൂടവേഗജേന്ദ്രനും
മലിനദേഹത്തോടുംരണ്ടുകൊമ്പുകളോടും
പലകാടുകഠംതോറുംകേവലഗജംപോലെ
മണ്ടിദുഃഖിച്ചുംമഹാഘോരമാംസൂര്യാതപം
കൊണ്ടുമോഹിച്ചുമാഹാരാദികഠംലഭിയാഞ്ഞും
ഇങ്ങിനെ ബഹുകാലം കഴിച്ചുഗജശ്രേഷ്ഠ-
നങ്ങുഹാലാസ്യത്തിങ്കൽചെന്നിതുദൈവഗത്യാ
അമ്മുനിപറഞ്ഞൊരുശാപമോചനോപായം
ചിന്മയക്ഷേത്രപ്രഭാവത്തിനാലോർമ്മവന്നു
അന്നേരമൈരാവതംഹേമപത്മാകരത്തിൽ
ചെന്നുടൻസ്നാനംചെയ്താനേററവുംഭക്തിയോടും
പാപനാശനതീർത്ഥസ്നാനത്താൽഗജേന്ദ്രൻെറ
ശാപദോഷവുംതീർന്നുദേഹവുംവെളുത്തിതു
ദന്തങ്ങഠംനാലുമുണ്ടായ്വന്നിതുമുന്നെപ്പോലെ
ഹന്തതീർത്ഥത്തിന്നുടെമാഹാത്മ്യമത്യത്ഭുതം
അന്നേരമൈരാവതമേററവുംസന്തോഷിച്ചു
സുന്ദരേശ്വരലിംഗസന്നിധിതന്നിൽചെന്നു
തന്നുടെവർഗ്ഗങ്ങളാൽധരിക്കപ്പെട്ടമഹാ
സുന്ദരവിമാനത്തിന്നുള്ളിലുജ്വലിക്കുന്ന
സോമസുന്ദരലിംഗേതന്നുടെ തുമ്പികൊണ്ടു
ഹേമപത്മിനിതന്നിൽനിന്നെടുത്തൊരുനല്ല
തീർത്ഥത്താലഭിഷേകംചെയ്തുടൻഗന്ധാദികഠം
ചിത്തത്താൽസമർപ്പിച്ചുപൂജിച്ചുസ്തുതിച്ചുടൻ

അത്യന്തഭക്തിയോടും നമസ്കാരവും ചെയ്തു
ഉത്ഥാനംചെയ്തുപിന്നെ പ്രാർത്ഥിച്ചാനീപ്രകാരം
സുന്ദരേശ്വരശംഭോകരുണാവാരിരാശേ
ഇന്ദുശേഖരശിവഹാലാസ്യനാഥാവിഭോ
എന്നുടെവംശ്യന്മാരാമഷ്ടദന്തികളിതാ
നിന്നുടെവിമാനത്തെ വഹിച്ചുസ്കന്ധങ്ങളിൽ
മോദേനവസിക്കുന്നിതതുപോൽഞാനുമത്ര
സാദരംവിമാനത്തെവഹിച്ചുവാണീടുവൻ
അതിനായനുഗ്രഹംനൽകേണംദയാനിധേ
മതിശേഖരസുന്ദരേശ്വരമഹാദേവ
എന്നു വാരണശ്രേഷ്ഠൻപ്രാർത്ഥിച്ചനേരത്തിങ്കൽ
സുന്ദരേശ്വരനരുളിച്ചെയ്തിതുപ്രത്യക്ഷനായ്
എന്നുടെഭക്തനിന്ദ്രൻതത്സമന്തന്നെനീയും
ചെന്നുനീദേവേന്ദ്രനെ വഹിക്കമുന്നെപ്പോലെ
ഇന്നിനിക്കതുതന്നെപ്രീതിയെന്നറികനീ
എന്നുകേട്ടൈരാവതംപിന്നെയുംപ്രാർത്ഥിച്ചിതു
ഭക്തവത്സലഞാനുംദുർവ്വാസസ്സിൻെറശാപാൽ
മുക്തനായ്‌വന്നുഭവൽകാരുണ്യലേശത്തിനാൽ
കാരുണ്യാംബുധേഭവൽപ്രാസാദംധരിക്കുന്ന
വാരണങ്ങളിൽതവകാരുണ്യമുള്ളപോലെ
എന്നിലുംകാരുണ്യമുണ്ടാകേണംഭവാനെന്നു
ചൊന്നതുകേട്ടുസുന്ദരേശ്വരൻദയാനിധി
അങ്ങിനെതന്നെഭവാൻപൊയ്ക്കൊൾകെന്നരുൾചെയ്തു
ലിംഗത്തിലുടൻതന്നെമറഞ്ഞുമഹേശ്വരൻ
ശാപമോചനംമഹാപാപനാശനംപരം
ശ്രീപരമേശക്ഷേത്രമുത്തമംപുരാതനം
ത്യജിച്ചുപോവതിന്നുമനസ്സില്ലായ്കമൂലം
ഗജപ്രൌഢനുംലിംഗപശ്ചിമഭാഗത്തിങ്കൽ
കാലിനാൽകുഴിച്ചൊരുതീർത്ഥത്തെനിർമ്മിച്ചുടൻ
ചാലവേതത്തീരത്തിൽതന്നുടെനാമപൂർവ്വം
ശ്രീപരമേശലിംഗഗണനായകന്മാരെ
സ്ഥാപിച്ചുഭക്തിയോടും പൂജിച്ചുവിധിപോലെ
ത്രിദിവത്തിങ്കൽവാണീടുന്നപോൽഗജേന്ദ്രനും
മുദിതാശയനായിതത്രവാണിതുചിരം
കരിരാജന്നുശാപമോചനംവന്നവാർത്താം
സുരനായകൻകേട്ടനേരത്തുസന്തുഷ്ടനായ്
സുരലോകത്തുകൂട്ടിക്കൊണ്ടുചെൽവതിന്നായി
തരസാദൂതന്തന്നെയയച്ചനേരത്തിങ്കൽ

വൃത്രവൈരിതന്നാജ്ഞായെത്താൽഗജേന്ദ്രനും
പ്രസ്ഥാനംചെയ്തദേവപൂർവ്വഭാഗത്തിലായി
ചിത്രമാംവിമാനത്തെനിർമ്മിച്ചവാരണേന്ദ്രൻ
തത്രതന്നുടെസ്വാമിനാമപൂർവ്വകമായി
സ്ഥാപിച്ചാനിന്ദ്രേശ്വരമെന്നൊരുലിംഗത്തെയും
നീപകാനനേതത്രവാണുപിന്നെയുംചിരം
പിന്നെനിർജ്ജരനാഥപ്രേഷിതനായദൂതൻ
തന്നോടുകൂടിസ്വർഗ്ഗലോകത്തുചെന്നീടിനാൻ
ഗജത്തിൻപാദത്തിനാൽ നിർമ്മിച്ചതീർത്ഥത്തിന്നു
ഗജപുഷ്കരിണിയെന്നുളവായിതുനാമം
മാമുനിമാരേഗജസ്ഥാപിതഗണേശന്നു
നാമവുമൈരാവതഗണനായകനെന്നാം
തൽപ്രതിഷ്ഠിതലിംഗമൈരാവതേശ്വരാഖ്യം
കല്പകവൃക്ഷംപോലെകാമിതഫലപ്രദം
ഗജപുഷ്കരിണിയിൽസ്നാനവുംചെയ്തപിന്നെ
നിജമാനസത്തിങ്കൽനിറഞ്ഞഭക്തിയോടും
ഐരാവതേശ്വരാഖ്യലിംഗത്തെഭജിച്ചീടിൽ
പാരാതെപാപങ്ങളുംനശിക്കുംശാപങ്ങളും
ഐഹികസൌഖ്യമെല്ലാംലഭിക്കുമത്രയല്ല
ദേഹാവസാനത്തിങ്കൽമുക്തിയുംസിദ്ധിച്ചീടും
ഗജപുംഗവൻപ്രസ്ഥാനംചെയ്തവീഥിക്കിന്നും
ഗജധാവനവീഥിയെന്നല്ലോനാമധേയം
പ്രസ്ഥാനംചെയ്തുതത്രവസിച്ചഗജരാജ-
നസ്ഥലമൈരാവതപുരമെന്നതിഖ്യാതം
തത്രവാണീടുമിന്ദ്രേശ്വരനെഭജിക്കിലോ
വൃത്രാരിലോകേബഹുവത്സരംവസിച്ചീടാം
താപസന്മാരേകേൾപ്പിനദ്ഭുതമതംഗത്തിന്നു
ശാപമോചനംനല്കിപാലനംചെയ്തീടിന
സോമസുന്ദരൻതന്റെരണ്ടാമതായലീല-
യാമിതുഭക്തിയോടുകേൾക്കിലുംപഠിക്കിലും
ശ്രീപരമേശ്വരന്റെകൃപയാരോഗങ്ങളും
ശാപദോഷവുംമഹാപാപവുംനശിച്ചുപോം
സർവ്വഭാഗ്യങ്ങളുംഭുജിച്ചദേഹാന്ത്യത്തിൽ
സർവ്വജ്ഞസായൂജ്യവുംലഭിക്കുംമുനികളേ
മല്ലബാണാരിപ്രസാദേനഞാൻ ജനങ്ങളേ
ചൊല്ലിനേനാറാമതാമദ്ധ്യായമിപ്രകാരം

ആറാം അദ്ധ്യായം സമാപ്തം.

—•—

# അദ്ധ്യായം 7

## നീപകാനന മാഹാത്മ്യം

അഗസ്ത്യൻ

ഹാലാസ്യനാഥൻനീപവനത്തെപുരിയാക്കി
ചാലവേചമച്ചൊരുലീലയെകേട്ടുകൊാംവിൻ
സ്ഥാപിച്ചുവിമാനത്തെദേവേന്ദ്രൻപണ്ടുസ്വർഗ്ഗം
പ്രാപിച്ചകാലംമുതൽസുരന്മാരെല്ലാവരും

അത്യന്തഭക്തിയോടുംഹാലാസ്യനാഥന്തന്നെ
നിത്യവുംഭജിക്കുന്നിതെങ്കിലുംവിശേഷമായ്
സോമവാസരേനൃത്തഗീതവാദ്യങ്ങളോടും
സോമചൂഡനെപൂജിച്ചീടുന്നുയാമംതോറും

ഇങ്ങിനെബഹുകാലംകഴിഞ്ഞോരളവിങ്കൽ
തുംഗങ്ങളായനീപവിലപാദിവൃക്ഷങ്ങളാൽ
കാനനതലമേററംനിറഞ്ഞുകവിഞ്ഞിതു
മാനുഷസഞ്ചാരവുംകുറഞ്ഞുചമഞ്ഞിതു

അപ്പൊഴുതൊരുദിനംപാവ്വതിശ്രീമീനാക്ഷി
മുപ്പുരാന്തകനായസുന്ദരേശനെനോക്കി
ദുഷ്പ്രവേശമായീടുമിപ്രദേശത്തെഭവാൻ
സൽപുരമാക്കീടേണംക്ഷിപ്രമെന്നുണത്തിച്ചു

അംഗജാന്തകൻസുന്ദരേശ്വരനതുകേട്ടി–
ട്ടങ്ങിനെതന്നെയെന്നുചൊല്ലിവാണീടുംവിധൌ
ചൊല്ലെഴുന്നൊരുനല്ലകല്യാണപുരത്തിങ്കൽ
കല്യനായൊരുവൈശ്യനുണ്ടായിമഹാധീമാൻ

നാമവുംധനഞ്ജയനെന്നവന്നറിഞ്ഞാലും
സോമശേഖരന്തങ്കലത്യന്തഭക്തിയുക്തൻ
വിത്തങ്ങാംസമ്പാദിക്കുംശിവഭക്തന്മാക്ക്വെ
സത്വരംദാനംചെയ്യുമെത്രയുംവിനീതനായ്

സോമവാരങ്ങാംതോറുമുപവാസവുംചെയ്തു
യാമങ്ങാംതോറുംശിവപൂജയുഞ്ചെയ്തുഭക്ത്യാ
നിദ്രയെക്കൈവെടിഞ്ഞുശിവരാത്രിയിൽപോലെ
രുദ്രനെസേവിച്ചവനിങ്ങനെവാഴുംകാലം

ഒരുനാാംവ്യാപാരാർത്ഥംപശ്ചിമദിക്കിൽചെന്നു
തരസാസഞ്ചരിച്ചുധനങ്ങാംസമ്പാദിച്ചാൻ
കിട്ടിയപണമവനൊട്ടൊഴിയാതെകെട്ടി
പെട്ടിയിലിട്ടുപൂട്ടിപെട്ടെന്നുപുറപ്പെട്ടു

കല്യാണപുരംനോക്കിച്ചെല്ലുന്നനേരത്തിങ്കൽ
മെല്ലവേദൈവഗത്യാനീപകാനനേവന്നാൻ

മന്ദമെന്നിയേസൂര്യൻമന്ദോഷ്ണകിരണനാ-
യന്നേരമസ്താചലകന്ദരംപുക്കീടിനാൻ
പക്ഷിവൃന്ദങ്ങളെല്ലാംപക്ഷങ്ങളടിച്ചുകൊ-
ണ്ടക്ഷണം നിജവാസവൃക്ഷങ്ങളാംനോക്കിച്ചെന്നു
കോകദമ്പതികളുംഹാകഷ്ടമെന്നുചൊല്ലി-
ശോകവുംപൂണ്ടുപാരമാകവേപിരിയുന്നു
ദളനീവിയാൽമദ്ധ്യംനളിനീമൂടുന്നേരം
അളിനീവേണ്ടഎന്നുകളിനീരസത്തിനാൽ
പിരിഞ്ഞെന്നതുപോലെവിരിഞ്ഞുല്ലലിനിയെ
തിരിഞ്ഞുമധുവുണ്ടുപിരിഞ്ഞീടാതെവാണു
ഇങ്ങിനെസന്ധ്യാകാലംവന്നപ്പോൾധനഞ്ജയൻ
എങ്ങുപോകേണ്ടതെന്നു ചിന്തിച്ചുദുഃഖിക്കയും
വ്യാഘ്രസിംഹാദികളെക്കൊണ്ടേമ്പോൾ ഭയംപൂണ്ടു
ശീഘ്രമോടിയുംവഴിതെററിയുമിപ്രകാരം
സുന്ദരേശ്വരന്തൻെറപ്രാസാദസമീപത്തിൽ
ചെന്നിതുഭാഗ്യത്തിനാലെന്നതേപറയേണ്ടു
സോമവാരോപവാസാലേററവുംശ്രമത്തോടും
സീമയില്ലാതഭയദുഃഖങ്ങളോടുംകൂടി-
അന്ധകാരത്താലൊന്നുമറിവാൻവഹിയാഞ്ഞു-
ചിന്തപൂണ്ടവിടെവാണീടിനാൻധനഞ്ജയൻ
സോമവാസരമാകയാലന്നുഗീർവ്വാണന്മാർ
സോമസുന്ദരലിംഗപൂജസ്സായ്ക്കത്രവന്നു-
ഹേമപത്മിനിതന്നിൽസ്നാനവുംചെയ്തുഭക്ത്യാ
സാമോദംനൃത്തഗീതവാദ്യങ്ങളോടുംകൂടി
സോമശേഖരപൂജസ്സാരംഭിച്ചതുനേരം
സോമസുന്ദരൻഭക്തവത്സലൻകൃപാനിധി
അവ്യയനീശൻനിജഭക്തനാംവൈശ്യന്നു
ദിവ്യദൃഷ്ടിയെക്കൊടുത്തീടിനാൻമഹാദേവൻ
വൈശ്യവര്യന്നുതദാദേവന്മാരേയുംപിന്നെ-
ഈശ്വരലിംഗത്തെയുംകാണുമാറായിവന്നു
എത്രയുംവിസ്മയിച്ചുചെന്നഥധനഞ്ജയൻ
ഉത്തമതീർത്ഥത്തിങ്കൽ സ്നാനവുംചെയ്തുഭക്ത്യാ-
തന്നുടെനിത്യകർമ്മമാകവേചെയ്തുപിന്നെ
ചെന്നുടൻപ്രദക്ഷിണക്രമമായ്പ്രാസാദത്തെ
കണ്ടനേരത്തുവൈശ്യനേററവുംമോദത്തോടു-
മുണ്ടായഭക്തിയോടുമുൾപ്പുക്കുമുഗ്ദ്ധമായി
അഷ്ടമൂർത്തിയാംസോമസുന്ദരേശ്വരൻതന്നെ
സാഷ്ടാംഗനമസ്കാരംചെയ്തുടനെഴുന്നേററു

ദേവന്മാർചെയ്യുംശിവലിംഗപൂജയുംകണ്ടു
ദേവദേവൻെറസന്നിധാനത്തിൽനിന്നുപിന്നെ
കുങ്കുമങ്ങളുംനല്ലകസ്തൂരിമലയജ
പങ്കവുംനല്ലഗോരോചനയുംകർപ്പൂരവും
എന്നല്ലഗന്ധദ്രവ്യമുള്ളതൊക്കയുമവൻ
തന്നുടെഭാണ്ഡമഴിച്ചെടുത്തുഭക്തിയോടും
നനച്ചഹിമോദകംകൊണ്ടുമർദ്ദിച്ചനന്നായ്
നിനച്ചശിവനെയുംലിംഗത്തിലർപ്പിച്ചിതു
പിന്നെയും ഭക്ത്യാനമസ്കരിച്ചസ്തുതിച്ചവൻ
സന്നിധിതന്നിലിരുന്നീടിനാൻമണ്ഡപത്തിൽ
തന്നുടെഗുരുവിനാൽദത്തമാംശിവലിംഗം
തന്നെയുംയാമംതോറുംപൂജിച്ചനമിക്കയും
പിന്നെയുമെഴുന്നേററുദേവസേവ്യമാംലിംഗം
തന്നെക്കണ്ടഹംധന്യനായെന്നുചിന്തിക്കയും
നൃത്തഗാനാദിചെയ്യുമമരാൻദർശിക്കയു-
മിത്ഥമത്രിയാമയെനയിച്ചശീഘ്രമവൻ
അവ്യയൻസുന്ദരേശൻവൈശ്യന്നുകൊടുത്തൊരു
ദിവ്യദൃഷ്ടിയെത്തദാമറച്ചമഹേശ്വരൻ
സത്വരംസുന്ദരേശലിംഗവുംവിമാനവും
മാത്രമേകാണമാറായുള്ളവൈശ്യന്നുമുന്നിൽ
എന്തൊരത്ഭുതമത്രരാത്രിയിൽകണ്ടതെല്ലാം
ഭ്രാന്തിയോമായയോവാൻസ്വപ്നമോശിവശിവ
അന്തകവൈരിയെന്നെരക്ഷിച്ചാനെന്നുവൈശ്യൻ
ചിന്തിച്ചവാഴുംനേരംസൂര്യനുമുദിച്ചിതു
സുന്ദരേശ്വരഭക്തന്മാരുടെചിത്തംപോലെ
അന്നേരംതമോഹീനമായ്ചമഞ്ഞിതുതദാ
നല്ലമാർഗ്ഗത്തിൽക്കൂടിനടന്നുധനഞ്ജയൻ
കല്യാണപുരത്തിങ്കൽചെന്നതിമോദത്തോടും
തന്നുടെഗൃഹത്തിങ്കൽചെല്ലാതെതന്നെവേഗം
മന്നവന്തൻെറമണിമന്ദിരേചെന്നീടിനാൻ
സോമവംശപ്രസൂതൻനീതിമാൻമഹാശൂരൻ
ശ്രീമഹാദേവപാദപങ്കജഭക്തോത്തമൻ
കാമദേവനെക്കാളുംകോമളനർത്ഥികൾക്കു
കാമദൻമഹാധീരൻകല്യാണപുരാധീശൻ
വലശാസനതുല്യപ്രാഭവത്തോടുവാഴും
കുലശേഖരനെന്നപാണ്ഡ്യഭൂപനെക്കണ്ടു
രാത്രിയിലുണ്ടായുള്ളവൃത്താന്തമശേഷവും
ചിത്തമോദേനവൈശ്യൻപാർത്ഥിവനോടുചൊന്നാൻ

അതുകേട്ടവനീശനീശ്വരപ്രഭാവത്തെ
മതിയിൽചിന്തിച്ചന്നുരാത്രിയിലുറങ്ങുമ്പോൾ

സുന്ദരേശ്വരൻദയാവാരിധിമഹാദേവൻ
ഇന്ദിരാരമണാദിവൃന്ദാരകേന്ദ്രസേവ്യൻ

ഇന്ദുശേഖരനീശൻസിദ്ധവേഷംധരിച്ചു
വന്നുടൻസ്വപ്നത്തിങ്കൽമന്നവനോടുചൊന്നാൻ

സോമവംശപ്രസൂതപാണ്ഡ്യദേശാധിനാഥ
മാമകഭക്തോത്തമകുലശേഖരധീര

ഭൂപകേളിട്ടിക്കിന്നുപശ്ചിമദിക്കിലായി
നീപവൃക്ഷങ്ങൾനിറഞ്ഞുണ്ടൊരുവനമതിൽ

വൃത്രവൈരിയാൽദത്തമായമൽപ്രാസാദമു-
ണ്ടെത്രയുംപവിത്രമാം ലിംഗവുമതിന്നുള്ളിൽ

തത്രനീപുരംതീർത്തുവസിക്കെന്നരുൾചെയ്തു
സത്വരംതിരോധാനംചെയ്തിതുസുന്ദരേശൻ

രാജാവുമമാത്യരെവിളിച്ചുപ്രഭാതത്തിൽ
വ്യാജമെന്നിയേസ്വപ്നവൃത്താന്തംപറഞ്ഞപ്പോൾ

എങ്ങനെപരമേശൻതന്റെകല്പനയെന്നാ-
ലങ്ങനെതന്നെവേണമെന്നുമന്ത്രികൾചൊന്നാർ

ഭൂപനതുകേട്ടുമന്ത്രികളോടുകൂടി
നീപകാനനേചെന്നുകണ്ടിതുപ്രാസാദത്തെ

ഉത്തമശിവലിംഗംതീർത്ഥവുംകാണായ്വന്നു
സത്വരംസ്നാനംചെയ്തുതീർത്ഥത്തിലവരെല്ലാം

സുന്ദരേശ്വരലിംഗദർശനംചെയ്തുഭക്ത്യാ
മന്നവൻമന്ത്രിമാരോടൊന്നിച്ചുനമിച്ചുടൻ

പുറത്തുവന്നുനിന്നുനാലുഭാഗവുംനോക്കി
പുരത്തിന്നുള്ളസ്ഥലമേതെന്നുചിന്തിക്കുമ്പോൾ

ഭൂപതിരാത്രിയിങ്കൽകണ്ടതുപോലെസിദ്ധ
രൂപവുംധരിച്ചീശനവിടെപ്രത്യക്ഷനായ്

പുരത്തിന്നുള്ളസ്ഥലംകാണിച്ചുസിദ്ധരൂപി
തരത്തിൽമറഞ്ഞൊരുനേരത്തുമഹീപതി

എത്രയുംവിസ്മയിച്ചുമന്ത്രിമാരോടുചൊന്നാ-
നത്രവന്നൊരുസിദ്ധരൂപിയെക്കണ്ടീലയൊ

ഇങ്ങനെതന്നെരാത്രൌവന്നതെന്നറിഞ്ഞാലും
മംഗലപ്രദനായശങ്കരൻദയാനിധി

മന്നവനേവംചൊന്നനേരത്തുസചിവന്മാ-
രൊന്നിച്ചുവിസ്മയിച്ചുഭൂപനോടുരചെയ്തു

ബ്രഹ്മവിഷ്ണ്വാദിദേവന്മാരാലുമദൃശ്യനാം
ചിന്മയൻപ്രത്യക്ഷനായ്പുരത്തിന്നതിർത്തിയെ

വ്യക്തമായ്നിനക്കിന്നുകാണിച്ചമൂലം ശിവ
ഭക്തനാം ഭവാനിനിശ്രേയസ്സുവർദ്ധിച്ചീടും

ചാലവെയൊരുപുരം തീക്ക്ണമിവിടത്തിൽ
ഭൂലോകവാസികൾക്കും ഭാഗ്യകാരണം തന്നെ

അഷ്ടദന്തികൾധരിച്ചീടുമിപ്രാസാദത്തി–
ന്നൊട്ടുമേദോഷമൊരുദിക്കിലുമില്ലനൂനം

ഗോപുരപ്രാകാരാദൌദോഷമില്ലെന്നാകിലും
ഭൂപതേയവയെല്ലാം ശുഭ്രങ്ങളാക്കീടേണം

ഇങ്ങനെസചിവന്മാർ ചൊന്നതുകേട്ടനേര–
മങ്ങിനെതന്നെയെന്നുരാജാവുമുരചെയ്തു

തങ്ങടെഭൃത്യന്മാരെക്കൊണ്ടുടൻവനന്തന്നിൽ
തിങ്ങിനവൃക്ഷങ്ങളെയാകവേമുറിപ്പിച്ചു

എങ്ങുമേനിമ്നോന്നതമെന്നിയെ സമമാക്കി
ഭംഗിയും വരുത്തിനാനപ്രദേശത്തിനേററം

തുംഗഗോപുരപ്രാകാരാദിയും ശുഭ്രമാക്കി
ഗംഗാധരന്റെഭക്തനാകിയപാണ്ഡ്യഭൂപൻ

മംഗലാകരമാകുമസ്ഥലം പത്തനാക്കൊ–
ണ്ടിങ്ങിനെവിചിത്രമായ്ചമച്ചാനത്യുത്തമം

ഉന്നതപൂർണ്ണകുംഭശോഭിതദ്വാരങ്ങളാം
മന്ദിരങ്ങളും ചമച്ചീടിനാൻബഹുവിധം

തോരണസ്തംഭങ്ങളും വീഥികൾതോറും നല്ല–
വാരണാശ്വാദികൾക്കും ശാലകൾനിർമ്മിച്ചിതു

ബ്രാഹ്മണക്ഷത്രവൈശ്യശൂദ്രാദിജാതികൾക്കും
സാമ്യമില്ലാതനല്ലമന്ദിരങ്ങളും പിന്നെ

മേടകൾബഹുവിധമങ്ങാടിത്തെരുവുകൾ
നാടകശാലാദിയുമവിടെനിർമ്മിച്ചിതു

എത്രയും വിസ്തീർണ്ണങ്ങളായുള്ളതടാകങ്ങൾ
തത്രസാരസങ്ങളും കൽഹാരപുഷ്പങ്ങളും

തത്തീരങ്ങളിൽപൂഗനാളികേരാദികളും
ചിത്തമോഹനകരമെന്നതേപറയേണ്ടു

മാതുളംഗവും ജംബീരങ്ങളും വില്വങ്ങളും
ചൂതങ്ങൾചമ്പകങ്ങൾപനസങ്ങളും പിന്നെ

മന്ദാരം ചേമന്തിയും ചെത്തിപിച്ചകങ്ങളും
കന്ദാദിബഹുവിധവൃക്ഷവല്ലികളാലും

എത്രയും പൂർണ്ണങ്ങളാമുദ്യാനദേശങ്ങളും
തത്രശാരികാഭൃംഗകോകിലദ്ധ്വനികളും

ഇപ്രകാരം കദംബകാനനം പുരമാക്കി
വിപ്രാദിവർണ്ണങ്ങളും സുഖമായ്വസിച്ചിതു

ലിംഗപൂജാർത്ഥംകുലശേഖരഭൂപൻപിന്നെ
ഗംഗാതീരത്തിൽവാഴുംബ്രാഹ്മണോത്തമന്മാരെ

ആനയിച്ചുടൻകാമികാദിസിദ്ധാന്തരീത്യാ
മാനസേഭക്തിയോടുലിംഗപൂജനംചെയ്‌വിൻ

ഇത്തരംപ്രാർത്ഥിച്ചുടനവർക്കുവേണ്ടുവോളം
പ്രവൃത്തിനിശ്ചയിച്ചുനൽകിനാൻമഹീപതി

നിത്യവുംബഹുവിധവിഭവസമേതമായ്-
ക്ഷിത്യധീശ്വരൻശിവപൂജചെയ്യിച്ചുഭക്ത്യാ

ക്ഷേത്രത്തിന്നീശാനദിശാഗത്തിൽചമച്ചിതു
ചിത്രമായൊരുമഹാപ്രാസാദമത്യുന്നതം

നേത്രനിർവ്വാണപ്രദമാമതിൽമഹീപതി
ചിത്തതാരിങ്കൽസുന്ദരേശനെധ്യാനംചെയ്തു

നിത്യവുംത്രികാലവുംശിവലിംഗത്തെഭജി-
ച്ചത്യന്തഭക്തിയോടുംകുലശേഖരപാണ്ഡ്യൻ

വൃത്രാരിസ്വർഗ്ഗത്തിങ്കൽവസിക്കുന്നതുപോലെ
തത്രസൌഖ്യേനവാണാനൈശ്വര്യസമ്പൂർണ്ണനായ്

വ്യാഘ്രസിംഹാദിദുഷ്ടജന്തുപൂർണ്ണമാംവനം
ശീഘ്രമിന്നഹംപുരമാക്കിനേൻശിവാജ്ഞയാൽ

ഇക്ഷിതിതലംശുദ്ധമാകുന്നതെങ്ങിനെഞാൻ
രക്ഷിക്കുന്നതുംപുനരെങ്ങിനെശിവശിവ

തങ്കരളിങ്കലേവംഭൂപതിചിന്തിച്ചതു
ശങ്കരൻസുന്ദരേശനറിഞ്ഞുദയാനിധി

ഇന്ദുരശ്മിയെക്കാളുംനിർമ്മലതരമായ-
തന്നുടെശിരോഗംഗാജലത്താലപ്രദേശം

നാലുഭാഗവുംവൃഷ്ടിവ്യാജത്താൽനനച്ചുടൻ
ചാലവേപരിശുദ്ധമാക്കിനാൻജഗന്നാഥൻ

രക്ഷാർത്ഥംശാസ്താവിനെക്കിഴക്കെദിക്കിങ്കലും
ദക്ഷിണദിക്കുതന്നിൽസപ്തമാതാക്കളേയും

പശ്ചിമദിക്കിൽവിഷ്ണുതന്നെയുമന്യദിക്കിൽ
നിശ്ചയംഭദ്രകാളിതന്നെയുംപ്രതിഷ്ഠിക്കിൽ

ആകുലംവേണ്ടാപുരരക്ഷയുംഭവിക്കുമെ-
ന്നാകാശവാക്യമവനീശനുകേറംക്കായ്‌വന്നു

പാർത്ഥിവനതുകേട്ടുവിസ്മയപ്പെട്ടുപാരം
തീർത്തുടൻനാലുദിക്കുതന്നിലുമാലയങ്ങളം

ശാസ്താവുമുമ്പാംദൈവതങ്ങളെപ്രതിഷ്ഠിച്ചു
നിത്യവുംവിധിപോലെപൂജയുംചെയ്യിച്ചിതു

മുപ്പുരാന്തകന്തൻെറസാന്നിധ്യവിശേഷത്താ-
ലപ്പുരമേററമപ്പോറംവിശ്രുതമായിവന്നു

നാലുഭാഗത്തും രക്ഷാദേവതാസമേതനായ്
ഹാലാസ്യനാഥൻപുരമദ്ധ്യസ്ഥവിമാനത്തിൽ
ക്ഷേത്രരക്ഷണംചെയ്‌വാനദൃശ്യനെന്നാകിലും
വ്യക്തമാംലിംഗരൂപംധരിച്ചുവസിച്ചിതു
ചിലനാഠംകൊണ്ടുസുന്ദരേശ്വരാനുഗ്രഹത്താൽ
കുലശേഖരനേററംസമ്പത്തുമുണ്ടായ്‌വന്നു
കലയൻസുന്ദരേശന്തന്നെയുംഹൃദയത്തിൽ
നിലയംതന്നിൽനിന്നുനൃപതിനിർഗ്ഗമിച്ചു
കലഹംചെയ്തു ശത്രുവൃന്ദത്തെയെല്ലാമവൻ
നിലയംപ്രാപിപ്പിച്ചുവിത്തങ്ങഠംഭൂഷണങ്ങഠം
പലരത്നങ്ങളെന്നുവേണ്ടവൻവസുന്ധരാ
വലയംകരസ്ഥമാക്കീടിനാനഖിലവും
കുലശേഖരസാവ്വഭൌമനുതദാഭാഗ്യാൽ
മലയധ്വജനെന്നനന്ദനൻജനിച്ചിതു
കലകളെല്ലാമവൻപഠിച്ചുമഹാശൂരൻ
തുലയില്ലവനാരുമെന്നതേപറയേണ്ടു
ഹാലാസ്യനാഥന്തൻെറകൃപയാഭൂമിയേയും
പാലനംചെയ്തുകുലശേഖരൻപുത്രനോടും
മോദമോടാറായിരംവത്സരംവസിച്ചിതു
മേദിനീപതിമഹാഭാഗ്യവാൻശിവഭക്തൻ
പുത്രനായഭിഷേകംചെയ്യെന്നുസുന്ദരേശൻ
രാത്രിയിലൊരുദിനംചൊൽകയാലവനീശൻ
പുത്രനെസിംഹാസനെസ്ഥാപിച്ചുസന്മുഹൂർത്തേ
തീർത്ഥവാരികളെക്കൊണ്ടഭിഷേകവുംചെയ്തു
ഛത്രചാമരകിരീടാദികളെല്ലാംനൽകി
പുത്രനോടിപ്രകാരമുരചെയ്തിതുഭൂപൻ
പുത്രഹേവത്സകേട്ടുകൊഠംകനീമമാക്യ-
മിത്രിലോകങ്ങഠംക്കേകനാഥനാംസുന്ദരേശൻ
അത്രവാഴുന്നുലിംഗരൂപിയായ്തൽപാദാബ്ജ-
മെത്രയുംഭക്തിയോടുംസേവിച്ചുവസിക്കകിൽ
അത്രഭോഗവുമന്ത്യേമോക്ഷവുംലഭിച്ചീടു-
മിത്രകാരുണ്യവാനായില്ലമററൊരുദേവൻ
ശത്രുസംഹാരംചെയ്തുലിംഗത്തെസേവിച്ചുനീ
ധാത്രിയെനീതിയോടുംപാലിക്കബഹുകാലം
ഇത്തരംമഹീപതിപുത്രനുബോധിപ്പിച്ചു
സത്വരംസുന്ദരേശലിംഗന്നിധൌചെന്നു
തത്രലിംഗത്തെപ്രദക്ഷിണവുംചെയ്തുക്ഷേത്യാ-
ഗാത്രത്തോടവൻശിവസായൂജ്യംലഭിച്ചിതു

ഇത്രഭാഗ്യവാനാരുമില്ലെന്നുജനങ്ങളു-
മെത്രയുംപ്രശംസിച്ചാർ കുലശേഖരന്തന്നെ
നീപകാനനത്തിനെപുരമായ്ചമച്ചൊരു
ശ്രീപരമേശ്വരൻെറമൂന്നാമതായലീലാം
താപസന്മാരേചൊന്നേൻകേൾക്കിലുംപഠിക്കിലും
പാപങ്ങളെല്ലാംതീർന്നുപുണ്യവുംവർദ്ധിക്കുമേ
അർദ്ധചന്ദ്രാവതംസൻതന്നനുഗ്രഹത്താൽഞാ-
നദ്ധ്യായമേഴുചൊന്നേനിങ്ങിനെമാലോകരേ.

ഏഴാമദ്ധ്യായം സമാപ്തം

# അദ്ധ്യായം 8

## തടാതകാവതാരം

**അഗസ്ത്യൻ**

ഹാലാസ്യനാഥപ്രിയയായമീനാക്ഷീദേവി
ചാലവേതടാതകയായവതരിച്ചോരു
ലീലയെചൊല്ലാമിതുകേൾക്കിലൊമുനികളെ
മാലകന്നീടുമഭീഷ്ടങ്ങളുംസിദ്ധിക്കുമെ
കുലശേഖരപാണ്ഡ്യന്തന്നുടെപുത്രനായ
മലയദ്ധ്വജഭൂപൻപാണ്ഡ്യവംശപ്രദീപൻ
കാമകോമളനിന്ദ്രസദൃശപ്രതാപവാൻ
യാമിനീനാഥതുല്യകീർത്തിമാനാർത്തിഹന്താ
കരുണാകരൻധീരൻസർവ്വശാസ്ത്രാംഭോനിധി
ശരണാഗതജനരക്ഷിതാവക്ഷതാസ്ത്രൻ
സകലജനമനോരഞ്ജനൻസാധുശീലൻ
സകലകലകളിൽപണ്ഡിതൻഖണ്ഡിതാരി
പരമേശ്വരപൂജാധ്യാനസേവാദികളിൽ
നിരതൻശിവഭക്തിപ്രയതൻനിയതാത്മാ
അശ്വവാരണസൈന്യസ്യന്ദനസമൃദ്ധിമാൻ
വിശ്രുതൻധൈര്യൗദാര്യസംയുതൻസാംയുഗീനൻ
വിത്തരാശികൾകൊണ്ടുവിത്തനാഥന്നുതുല്യൻ
സത്തമൻധീമാൻമഹാവിക്രമിചക്രവർത്തി
എത്രയുംബുദ്ധിമാന്മാരായമന്ത്രികളോടു-
മൊത്തുടൻമഹീപതിമനുവെന്നതുപോലെ
പൃത്ഥ്വീമണ്ഡലമെല്ലാംപാലിച്ചുജനങ്ങൾക്കു
ചിത്തതാരിങ്കലേററംപ്രീതിയുമുണ്ടാക്കിനാൻ

രാജപുംഗവനായമലയദ്ധ്വജൻപിന്നെ
രാജകന്യകമാരെവളരെവേട്ടീടിനാൻ
നാരിമാർക്കെല്ലാംശ്രേഷ്ഠാസൂര്യവംശജനായ
ശൂരസേനൻെറപുത്രീകാഞ്ചനമാലാസതീ
ഭൂപൻെറധർമ്മപത്നിയായിതുതയോരന–
ുരൂപയോരിദമോർക്കിൽ ദാമ്പത്യമത്യത്ഭുതം
കാമിനിമാരെല്ലാരും കൈതൊഴുതീടുന്നൊരു
കോമളഗാത്രിയായ കാഞ്ചനമാലയോടും
ധർമ്മവാനായമലയദ്ധ്വജമഹീപതി
കർമ്മങ്ങളെല്ലാംവിധിപോലനുഷ്ഠിച്ചുനിത്യം
തന്നുടെപിതാചൊന്നപോലവെമഹീപതി
സുന്ദരേശ്വരപാദപങ്കജഭക്തിയോടും
നീലലോഹിതംസുന്ദരേശ്വരംകൃപാനിധിം
ഹാലാസ്യനാഥമീശംനിത്യവുംചെന്നുകണ്ടു
തൊഴുതുപ്രദക്ഷിണംചെയ്തുകുമ്പിട്ടുകൂപ്പി
വഴിയെപിന്നെരാജകാര്യവുംവിചാരിക്കും
ഇങ്ങിനെസംവത്സരംപതിനായിരംനൃപൻ
മംഗലംജനങ്ങൾക്കവരുത്തിദിനംതോറും
പൃത്ഥ്വിയെനീതിപോലെപാലിച്ചുവാഴുംകാലം
പുത്രനില്ലാഞ്ഞുനൃപനേററവുംഖേദംപൂണ്ടോൻ
ശങ്കരപ്രീത്യർത്ഥമായമ്മഹീപതിപിന്നെ
തിങ്കളാഴ്ചകൾ പ്രദോഷാദികളായുള്ളൊരു
ശങ്കരദിനങ്ങളിലുപവാസവും ദിനം
ശങ്കരപൂജാനമസ്കാരാദിചെയ്തുഭക്ത്യാ
രാത്രിയിലുറങ്ങാതെശിവസേവയുംചെയ്തു
ധാത്രീശനനുഷ്ഠിച്ചിതുശങ്കരഭക്തന്മാക്കായ്
അന്നവസ്ത്രാദിദാനംചെയ്തുസന്തോഷമോടും
മന്നവൻതാനുംപിന്നെപാരണകഴിച്ചീടും
ഇങ്ങിനെശിവവ്രതമാകവെഭക്തിയോടും
ഭംഗമെന്നിയെയനുഷ്ഠിച്ചഥമഹീപതി
സുന്ദരേശ്വരസന്നിധാനത്തിലശ്വമേധ–
മൊന്നുകൂടാതെന്തുറുചെയ്തിതുവിധിപോലെ
പിന്നെന്തുറാമതായയാഗത്തിൽശതക്രതു
വന്നപേക്ഷിച്ചമൂലംമന്നവനപേക്ഷിച്ചു
എത്രയുംഭക്തിയോടുംബഹുദക്ഷിണയായ
പുത്രകാമേഷ്ടിചെയ്താൻമലയദ്ധ്വജൻപിന്നെ
അന്നേരംവേദിതന്നിലഷ്ടമൂർത്തിയായൊരു
സുന്ദരേശ്വരൻതൻെറമൂർത്തികളെട്ടുള്ളതിൽ

പാവനയായും സർവ്വം വ്യാപിച്ചും വിളങ്ങുന്ന
പാവകാഖ്യയായൊരുമൂർത്തിയിൽനിന്നുതന്നെ

സുന്ദരേശ്വരപ്രിയാമീനാക്ഷീനിജാംശത്താൽ
കന്യകാരൂപം ധരിച്ചവതാരവും ചെയ്തു

ശ്യാമളവർണ്ണം മൂന്നുവയസ്സുതോന്നീടുന്ന
കോമളമായദേഹമെത്രയും മനോഹരം

നീണ്ടുരുണ്ടഗ്രം ചുരുണ്ടുള്ളൊരുകേശഭാരം
വണ്ടുകൾകണ്ടാലുടൻമണ്ടുമേബഹുദൂരം

ബാലചന്ദ്രനുതോലിനൽകുന്നഫാലമൂലെ
ചാലവെചില്ലികളും കാമവില്ലുകൾപോലെ

കോമളങ്ങളായുള്ളനേത്രങ്ങൾകാണുന്നേരം
താമരദളങ്ങളും നാണിക്കമല്ലോപിന്നെ

നാസികാഭംഗികണ്ടാൽതിലപുഷ്പങ്ങളെല്ലാം
ദാസരായീടുമെന്നുസംശയം വിട്ടുചൊല്ലാം

ചാരുകുണ്ഡലാഞ്ചിതഗണ്ഡമണ്ഡലം രണ്ടും
നേരിട്ടുകണ്ണാടികൾകണ്ടെങ്കിലുടൻമണ്ടും

കുന്ദകുഡ്മളശോഭാവശ്യതോഹരം ദന്തം
സുന്ദരാധരങ്ങളും കാണുകിലെത്രചന്തം

മന്ദഹാസാലംകൃതമാനനമതിരമ്യം
ഇന്ദുവിന്നുണ്ടാമങ്കമില്ലെങ്കിൽതേനസാമ്യം

കിംബഹുനാത്രകണ്ഠഭംഗികാൺകയാൽമങ്ങി
കംബുവും വാണീടുന്നിതംബുപൂരത്തിൽമുങ്ങി

മൃത്യുഞ്ജയൻെറമൂന്നുകണ്ണിന്നുമൊരുപോലെ
പ്രത്യേകം നോക്കിയും നന്ദിക്കവാനെന്നപോലെ

അല്പം മുളച്ചമൂന്നുമുലകൾകാണുന്നേരം
ഉല്പത്തിരക്ഷാലയം മൂന്നിനുമധികാരം

ഉണ്ടെന്നുകാണിക്കുന്നമുദ്രകളെന്നുതോന്നും
കണ്ടതില്ലിപ്രകാരമല്ലാതെചൊൽവാനൊന്നും

നല്ലബാഹുക്കളുടെസൌന്ദര്യഗുണമല്പം
ചൊല്ലുവൻമതിയാകയില്ലല്ലൊവിഷ്ണുതല്പം

പാണിസൌന്ദര്യം കണ്ടാൽതാമരപ്പൂക്കൾ വാടി
നാണിച്ചുതന്നെമുങ്ങുമംബുവിലെല്ലാം കൂടി

ആലിലയെല്ലാമുദരപ്രഭകൊൺകയാലെ
ലോലതയോടും വസിക്കുന്നുവൃക്ഷത്തിന്മേലെ

വളരെകൃശമായമദ്ധ്യത്തെവാഴ്ത്തുവാനും
കളവല്ലാളാകയില്ലം ബുജാസനന്താനും

എത്രയും വിസ്തീർണ്ണമാം നിതംബം മനോഹരം
ഇത്രയല്ലാതെചൊൽവാനാക്കമേപണിപാരം

കണ്ടെങ്കിലുരുക്കളെക്കടെളിത്തണ്ടനാണം
കൊണ്ടുടൻതലതാഴ്ത്തിവല്ലദിക്കിലും പോണം

ജാനുയുഗ്മത്തെക്കണ്ടാൽഗജരാജൻെറകുംഭം
നൂനമങ്ങുപേക്ഷിക്കും നിജസൌന്ദര്യഡംഭം

അബ്ജോജബാണതൂണീരാഭമാം ജംഘാദ്വയം
വർണ്ണിപ്പാനനന്തനും ധാതാവുമല്ലവയം

ശോണാംബുജതുല്യം മഹാസുന്ദരമായപാദം
കാണുന്നവർക്കതിരും ശത്രുമിത്രാദിഭേദം

ഉണ്ടാകയില്ലപിന്നെസ്സംസാരമഹാഖേദം
ഉണ്ടാകും നിത്യമോദമെന്നുചൊല്ലുന്നുവേദം

ഇങ്ങിനെമനോജ്ഞമാം കന്യകാരൂപത്തോടു–
മംഗങ്ങളെല്ലാററിലും ദിവ്യഭൂഷകളോടും

അംഗജവൈരിതൻെറകാന്തയാം ശ്രീമീനാക്ഷി
ഭംഗിയിലവതാരം ചെയ്തുടനോടിവന്നു

നെഞ്ചിലേററവും ക്ഷേത്ര്യാന്യപസന്നിധൌവാഴും
കാഞ്ചനമാലതൻെറമടിയിൽചെന്നുകേറി

പുഞ്ചിരിയോടുമമ്മേഎന്നുനന്മധുവാക്യം
കൊഞ്ചിമോദേനകളിക്കുന്നൊരുപുത്രിതൻെറ

വക്ഷസ്സതന്നിൽമൂന്നുമുലകൾകണ്ടനേരം–
മക്ഷിതീശ്വരനകതാരിൽദുഃഖിച്ചപാരം

പുത്രനില്ലായ്കമൂലം ദുഃഖിച്ചുവാഴും വിധൌ
പുത്രിയേനൽകിമമ ഹാലാസ്യനാഥനീശൻ

സകലനാരിമാക്കുമുള്ളതിലധികമായ്
വികൃതസ്സനമൊന്നുകാണുന്നതിവൾക്കിതാ

പാപമെന്തഹം ചെയ്തതിങ്ങനെവരുവാനായ്
ശ്രീപരമേശനെന്നിൽകൃപയില്ലയോതെല്ലും

മന്നവനേവം വിചാരിച്ചുകേഴുന്നനേരം
സുന്ദരേശ്വരവാക്കുകേൾക്കായിതാകാശത്തിൽ

മന്നവഖേദിക്കേണ്ടഭക്തരക്ഷണം ചെയ്‌വാൻ
സുന്ദരീശ്രീമീനാക്ഷീജഗദീശ്വരീദേവീ

ഇന്നുനിൻഭാഗ്യത്തിനാൽകന്യകാരൂപം പൂണ്ടു
നിന്നുടെപുത്രിയായിവന്നതെന്നറിഞ്ഞാലും

ഇന്നുനിൻമകൾക്കുള്ളൊരധികസ്സനം കാന്തൻ
തന്നെക്കാണുന്നനേരം മാഞ്ഞുപോം മഹീപതേ

താമസമെന്യേജാതകർമ്മാദിചെയ്തുഭവാൻ
നാമവും തടാതകയെന്നിവൾക്കിട്ടീടുക

സർവ്വദാസഭാര്യനാം നിനക്കുമഹീപതേ
സർവ്വസൌഭാഗ്യങ്ങളുമിവളാലുളവാകും

എന്നശങ്കരവാക്യംകേട്ടപ്പോഠംസന്തുഷ്ടനായ്
മന്നവൻ ഭാര്യയോടുംജാതകർമ്മാദികളെ
ചെയ്തുടൻതടാതകയെന്നുനാമവുമിട്ടു
പെയ്തിതുസന്തോഷാശ്രുസകലജനങ്ങഠംക്കും
ദാനങ്ങഠംബഹുവിധംചെയ്കയുംജഗന്മാതാ
നൂനമിന്നഹോമമപുത്രിയായ്വന്നമൂലം
എന്നുടെവംശത്രയംശുദ്ധമായ്വന്നിതെന്നും
ധന്യനായഹമെന്നുംമാനസേചിന്തിക്കയും
ദുഷ്ടരെശ്ശിക്ഷിച്ചുടൻശിഷ്ടരക്ഷണംചെയ്വാൻ
വിഷ്ടപനാഥയായോരീശ്വരീനമുക്കിപ്പോഠം
പുത്രിയായ്വന്നതെന്നുകാഞ്ചനമാലതന്നോ–
ടെത്രയുമാദരേണഭ്രൂയോപിപറകയും
പുത്രിയെയാലിംഗനംചെയ്കയുംമടിയിൽവെ–
ച്ചുത്തമാംഗംനുകൎന്നുതൃപ്തിയില്ലാതെപിന്നെ
നേത്രമോഹനങ്ങളാമാഭരണങ്ങഠംകൊണ്ടു
പുത്രിതന്നുടെഗാത്രമെത്രയുമലംകൃത്യ
കണ്ണിമയ്ക്കാതെതന്നെനോക്കിയുംസന്തോഷമാ–
മണ്ണവന്തന്നിൽവീണുമുങ്ങിനാനേവംനൃപൻ
കാഞ്ചനമാലതാനുംപുത്രിയെയെടുത്താശ്ശു
കൊഞ്ചിയുംകളിവസ്തുകാട്ടിയുംസന്തോഷത്താൽ
നെഞ്ചിൽഞാൻകൃതാൎത്ഥയായെന്നുടൻചിന്തിക്കയും
പുഞ്ചിരിപൂണ്ടുകാന്തൻതന്നെനോക്കിയുമേവം
മേളിച്ചുകാന്തനോടുകൂടവേപുത്രിതന്നെ
ലാളിച്ചുഭോഗങ്ങളുംഭുജിച്ചുവാണീടിനാഠം
മുപ്പുരാന്തകാന്തൻെറകൽപനയാലീവണ്ണ–
മുല്പത്തിനാശഹീനയായൊരുപരാശക്തി
അവനീനായകനുപുത്രിയായ്നിജാംശത്താൽ
അവതാരവുംചെയ്തുജഗദീശ്വരീദേവീ
ഭൂപമന്ദിരേശ്ശുക്ലപക്ഷേന്ദുകലപോലെ
താപസന്മാരേവളൎന്നീടിനാഠംദിനംതോറും
ഇങ്ങിനെതാപസേന്ദ്രനഗസ്ത്യൻചൊന്നനേരം
തിങ്ങിനമോദത്തോടുംചോദിച്ചുതാപസന്മാർ
മുന്നമാട്ടാക്ഷായണീദക്ഷയാഗത്തിൽശിവ–
നിന്ദകൻപിതാതന്നെയവമാനിച്ചമൂലം
ഗർവ്വിഷ്ഠനായദക്ഷൻതന്നെയങ്ങുപേക്ഷിച്ചു
പർവ്വതപുത്രിയായിജ്ജനിച്ചാളെന്നുകേഠംപ്പൂ
പാർവ്വതീദേവീജഗന്നായികാശ്രീമീനാക്ഷീ
ഉർവ്വീശനായുള്ളൊരുമലയദ്ധ്വജൻതൻെറ

പുത്രിയായ്ജനിപ്പതിന്നെന്തുകാരണംമുനി
സത്തമഭവാനതുവിസ്തരിച്ചുരക്കേണം
എന്നതുകേട്ടനേരംചൊല്ലിനാനഗസ്ത്യനു-
മിന്നതിൻഹേതുചൊല്ലാംതാപസോത്തമന്മാരെ
പണ്ടഹോവിശ്വാവസുവെന്നഗന്ധർവ്വരാജ-
നണ്ടായിവന്നുവിദ്യാവതിയെന്നൊരുപുത്രി
സംഗീതശാസ്ത്രത്തിങ്കലേററവുംസമർത്ഥയാ-
മംഗനാമണിയവരക്കെത്രയുംബാല്യകാലേ
ജഗദീശ്വരിയായ ദേവിതൻപാദപത്മ-
യുഗളത്തിങ്കൽഭക്തിവദ്ധിച്ചുഭാഗ്യത്തിനാൽ
ചന്ദനാദിയാംഗന്ധദ്രവ്യമഞ്ജുപേക്ഷിച്ചു
തന്നുടെ ദേഹത്തിങ്കൽ ഭസ്മലേപനംചെയ്യാറ
ഭൂഷണമാല്യാദികളാകവെവെടിഞ്ഞവറ
ഭൂഷിച്ചുഗാത്രമെല്ലാംരുദ്രാക്ഷങ്ങളാൽതന്നെ
സർവ്വദാമൂലവിദ്യാജപവുംസ്തുതികളും
പാർവ്വതീപദാംബുജപൂജയുംതുടങ്ങിനാറ
ഇങ്ങനെവാഴുംകാലമൊരുനാറപിതാവിനോ-
ടംഗനാമണിയവറചോദിച്ചു ഭക്തിയോടും
പാരിടംതന്നിലുള്ളപാർവ്വതീക്ഷേത്രങ്ങളിൽ
ഭൂരിസാന്നിദ്ധ്യമുള്ളതേതെന്നുപറയേണം
അറിഞ്ഞീടുവാനേററമാഗ്രഹമെന്നുപുത്രി
പറഞ്ഞനേരമുരചെയ്തിതുവിശ്വാവസു
കന്യകേവിദ്യാവതീകേട്ടാലുംശതാനന്ദൻ
മുന്നമെന്നോടുചൊന്നവണ്ണംഞാനതുചൊല്ലാം
ക്ഷേത്രമാഹാത്മ്യതാരതമ്യങ്ങളെല്ലാംശത-
പത്രസംഭവൻപണ്ടുതൂക്കിനിശ്ചയിച്ചിതു
ഒരുഭാഗത്തുകാശീകൈലാസശ്രീപർവ്വത-
മേരുമന്ദരപ്രമുഖോത്തമക്ഷേത്രങ്ങളും
ഹാലാസ്യക്ഷേത്രമൊന്നു മറെറാരുഭാഗത്തിലും
തുലയിൽസ്ഥാപിച്ചപ്പോറമാഹാത്മ്യഗൌരവത്താൽ
ഹാലാസ്യക്ഷേത്രസ്ഥിതഭാഗമേററവുംതാണ
മൂലമെത്രയുംശ്രേഷ്ഠംഹാലാസ്യമെന്നുകേറപ്പൂ
തത്രചെന്നൊരുനേരമെങ്കിലുംഭജിക്കകി-
ലത്രഭോഗവുമന്ത്യേമോക്ഷവുംലഭിച്ചീടും
ഇങ്ങനെയുള്ളമഹാക്ഷേത്രമാംഹാലാസ്യത്തിൽ
മംഗലപ്രദമായഹേമപത്മിനീതീരേ
ദിവ്യമാംപ്രാസാദത്തിലീശ്വരിമഹാദേവി
അവ്യയാശ്രീമീനാക്ഷിസാന്നിദ്ധ്യംചെയ്തീടുന്നു

പാപനാശിനീംപരമേശ്വരീംജഗന്നാഥാം
ശ്രീപരമേശപ്രിയാം ഭക്തകാമിതപ്രദാം
ചിന്മയീംസദാനന്ദരൂപിണീം മഹാദേവീം
ജന്മനാശാദിഹീനാംസുന്ദരീംശ്രീമീനാക്ഷീം
സേവിച്ചീടുന്നവൎക്ക സകലാഭീഷ്ടങ്ങളും
കൈവരുമതിനില്ലസംശയംവിദ്യാവതി
വിഷ്ടപങ്ങളിലുള്ളദേവീപീഠങ്ങൾക്കെല്ലാം
ശ്രേഷ്ഠങ്ങളറുപത്തിനാലുപീഠങ്ങളല്ലോ
അവയെല്ലാററിലുംശ്രീഹാലാസ്യത്തിങ്കലുള്ള
ഭുവനേശ്വരീപീഠമെത്രയുമത്യുത്തമം
എന്നുടെപിതാപഞ്ചസ്വരനുംവസുപൂൎണ്ണൻ
ധന്യനാംസ്വച്ഛവിദ്യനിന്നിയും മഹാത്മാക്കൾ
തത്രസിദ്ധിയെപ്രാപിച്ചീടിനാരെന്നുതാതൻ
പുത്രിയോടുരചെയ്യനേരത്തുവിദ്യാവതി
ബദ്ധസന്തോഷംതത്രദേവിയെയാരാധിച്ചു
സിദ്ധിയെപ്രാപിക്കുന്നുണ്ടെന്നുചിന്തിച്ചുവേഗം.
ജനകൻതന്നെനമസ്കരിച്ചുപ്രാൎത്ഥിച്ചവ–
ളനുവാദവുംവാങ്ങിനടന്നാളതിശീഘ്രം
ഉത്തരായണാരംഭസംക്രമപുണ്യകാലേ
ഉത്തമക്ഷേത്രമായഹാലാസ്യംപ്രാപിച്ചഥ
മതിയിൽഭക്തിയോടുംകന്യകാസാംവത്സര
വ്രതമുത്തമമന്യദുഷ്കരമാരംഭിച്ചാൾ
ഹേമപത്മിനിതന്നിൽ സ്നാനവുംചെയ്തുഭക്ത്യാ
ശ്രീമഹാഗണേശനെനമസ്കാരവുംചെയ്തു
സുന്ദരേശ്വരനേയുംമീനാക്ഷീദേവിയേയും
വന്ദനംചെയ്തുവ്രതസിദ്ധിയെ പ്രാൎത്ഥിച്ചുടൻ
കാമിനീമണിയവൾദേവീസന്നിധൌചെന്നു
ശ്യാമളാംഭുജദ്വയശോഭിതാംശ്രീമീനാക്ഷീം
കോമളനേത്രദ്വയശോഭിതമുഖാംബുജാം
കാമിതഫലപ്രദാംകൽഹാരലസൽക്കരാം
സുന്ദരീംദിവ്യഗന്ധമാല്യശോഭിതദേഹാം
സുന്ദരേശ്വരപ്രിയാം രക്തവസ്ത്രാലംകൃതാം
ഭക്തരക്ഷണലോലയാകിയദേവിതന്നേ
ചിത്തത്തിലിപ്രകാരം ധ്യാനിച്ചുഭക്തിയോടും
തീൎത്ഥാംബുനിറച്ചുള്ളനൂററെട്ടുകുംഭങ്ങളാ–
ലാൎത്തിനാശിനിക്കഭിഷേകവുംചെയ്തുഭക്ത്യാ
ഗന്ധമാല്യാദിദിവ്യഭൂഷണാംബരങ്ങളാൽ
ഗന്ധൎവ്വരാജപുത്രി പൂജയുംചെയ്തുപിന്നെ

ആയിരത്തെട്ടുനീലോല്പലനിർമ്മിതമായോ-
രായതമാല്യത്തേയുമർപ്പിക്കുംദിനംതോറും

ഇങ്ങിനെപൂജിച്ചുഫലഭക്ഷിക്കമൊരുനേര-
മംഗനാമണിയേവംകഴിച്ചാളാദ്യമാസം

പിന്നെയുള്ളൊരുമാസംരാത്രിമാത്രാശനത്താ-
ലന്യമാസത്തിലയാചിതഭക്ഷണംകൊണ്ടും

ഫലമൂലങ്ങളുംതിന്നുകഴിച്ചുനാലാംമാസം
തിലപിഷ്ടത്തെമാത്രംഭുജിച്ചാളഞ്ചാംമാസേ

കന്യകാചാന്ദ്രായണവ്രതത്താലാറാം മാസ-
മന്യമാസംകഴിച്ചുപഞ്ചഗവ്യാശനത്താൽ

പാനീയപാനംപയോവ്രതവുംകശാഗ്രാംബു-
പാനമെന്നിവകളാൽ കഴിച്ചുമൂന്നുമാസം

സുന്ദരീപതിനൊന്നിൽവായുഭക്ഷണംചെയ്താ-
ളൊന്നുമേഭുജിക്കാതെ ഭജിച്ചാളൊരുമാസം

പുഷ്കരവിലോചനാതാപസന്മാരാൽപോലും
ദുഷ്കരംസാംവത്സരവ്രതത്തേയിപ്രകാരം

ഭക്തിയോടനുഷ്ഠിച്ചു ദേവിയെയാരാധിച്ചു
ഉത്തമംപതിമ്മൂന്നാംമാസാദ്യദിവസത്തിൽ

പ്രാതഃകാലത്തുചെന്നു ഹേമപത്മിനീതീർത്ഥേ
ചേതസിഭക്ത്യാസ്നാനംചെയ്തുടൻദേവിതൻെറ

സന്നിധൌചെല്ലുന്നേരം കാരുണ്യാംബുധിദേവി
മൂന്നുവത്സരരൂപമുള്ളകന്യകയായി

ശ്യാമളവർണ്ണത്തോടുംകൽഹാരംകയ്യിലേന്തി
താമരദളങ്ങളുംപോലുള്ളനേത്രങ്ങളോടും

മന്ദഹാസാലംകൃത സുന്ദരമുഖത്തോടും
സുന്ദരീഗൌരീസർവ്വഭൂഷണാലംകൃതയായ്

അവ്യയഗന്ധപുഷ്പാലംകൃതശരീരയായ്
ദിവ്യമായുള്ളപീതാംബരവുംധരിച്ചുടൻ

വരമെന്തെടോതവവേണ്ടതെന്നുരചെയ്തു
തരസാവിദ്യാവതിതരുന്നേനെന്നുചൊല്ലി

കന്യകാസ്വരൂപിണീമീനാക്ഷിഗർഭഗേഹം
തന്നിൽനിന്നെഴുന്നള്ളിവന്നിതുമണ്ഡപത്തിൽ

അന്നേരംവിദ്യാവതി നേത്രാനന്ദദയായ
കന്യകതന്നെക്കണ്ടു നമിച്ചുസ്തുതിച്ചിതു

സർവ്വലോകൈകനാഥേസർവ്വജ്ഞപ്രിയേദേവി
സർവ്വമംഗളേശിവേനിനക്കുനമസ്കാരം

ഭക്തർക്കുസർവ്വാഭീഷ്ടദാനവുംചെയ്തുനിത്യം
മുക്തിയുംനൽകീടുന്നനിനക്കുനമസ്കാരം

പഞ്ചകൃത്യങ്ങരംപരമേശ്വരൻചെയ്യുന്നതും
ചഞ്ചലാക്ഷിയാംതവസാഹായ്യംകൊണ്ടല്ലയോ
കമലാസരസ്വതീമുഖ്യദേവികളെല്ലാം
വിമലേതവതേജഃകണജാതകളല്ലോ
അങ്ങിനെയുള്ളമഹാസുന്ദരിശ്രീമീനാക്ഷി
മംഗലമൂർത്തേനിത്യേനിനക്കുനമസ്കാരം
ശങ്കരൻതവപ്രീതിക്കല്ലയോപ്രദോഷേഷു
ശങ്കകൂടാതെനിത്യംനൎത്തനംചെയ്തീടുന്നു
അത്രമാഹാത്മ്യമുള്ളസുന്ദരിമഹാദേവി
ഇത്രിലോകൈകനാഥേനിനക്കുനമസ്കാരം
നിന്നുടെപാദാംബുജംതൊഴുതീടുന്നവർക്കും
സുന്ദരിനിന്നെസ്തുതിച്ചീടുന്ന ജനങ്ങരംക്കും
ഭക്തിയോടകക്കാമ്പിൽധ്യാനം ചെയ്യുന്നവർക്കും
ഭുക്തിമുക്തികരം നൽകും നിനക്കുനമസ്കാരം
സകലചരാചരജനനിശ്രീമീനാക്ഷി
സകലാഭീഷ്ടപ്രദേനിനക്കുനമസ്കാരം
കാമാന്തകാനുകൂലേ കാമിനീമണിമൌലേ
ഹേമപത്മിനീകൂലേഹേദേവിവാസലോലേ
സാന്ദ്രസൽഗ്ഗുണജാലേസംഭൃതഗന്ധമാലേ
ചന്ദ്രാർദ്ധചാരുഫാലേ ചതുരേസുകപോലേ
ഭക്തരക്ഷണശീലേഭാസുരാനേകലീലേ
ശക്തിയാംനിൻെറ കാലേശരണംമമബാലേ
ഇങ്ങിനെവിദ്യാവതിദേവിയെസ്തുതിച്ചുടൻ
തിങ്ങിനഭക്തിയോടുംനമസ്കാരവുംചെയ്താരം
പരമെന്തിച്ഛയെന്നാൽതരുന്നേനെന്നുദേവി–
യരുരംചെയ്തപ്പോളപേക്ഷിച്ചിതുവിദ്യാവതി
ജഗദീശ്വരിമമജനനിനിൻെറപാദ
യുഗളദ്ധ്യാനേചിത്തംനിശ്ചലമായ്‌വരേണം
ഇന്നതുതന്നെവരംവേണ്ടതുമുഖ്യമായി–
ട്ടന്യങ്ങരംകൊണ്ടുദേവികിംപ്രയോജനമോൎത്താൽ
ഇങ്ങിനെകേട്ടനേരംകോകിലധ്വനിയേക്കാരം
ഭംഗിയേറുന്നവാക്യമരുളിച്ചെയ്തുദേവി
കന്യകേവിദ്യാവതി മാമകരൂപധ്യാനേ
നിന്നുടെചിത്തമേററം നിശ്ചലമായ്‌ഭവിക്കും
ഇന്നിയുംവരംതവവേണ്ടതെന്തെന്നുചൊൽക
സന്ദേഹമില്ലതരുന്നുണ്ടേടോവിദ്യാവതി
എന്നതുകേട്ടനേരംപിന്നെയുംപ്രാൎത്ഥിച്ചിതു
ധന്യയാംഗന്ധൎവ്വേശ കന്യകാഭക്തിയോടും

ഇങ്ങിനെതന്നെയുള്ളരൂപത്തെദ്ധരിച്ചുനീ
മംഗലപ്രദേദേവിപുത്രിയായ്‌വന്നുമമ
ആലിംഗനാദികൊണ്ടു സന്തോഷംവളർത്തുമേ
ചാലവേദേഹാന്ത്യത്തിൽ മുക്തിയുംനൽകീടേണം
എന്നതുകേട്ടനേരംദേവിയുമതാശംചെയ്തു
സുന്ദരിവിദ്യാവതി കേൾക്കെടോചാരുശീലേ
ഇന്നിയുണ്ടാകുന്നൊരുജന്മത്തിൽ ഭവതിയു–
മിന്ദുവംശജനായമലയദ്ധ്വജന്തന്റെ
ഭാര്യയായ്‌ഭവിച്ചുഥസകലഭോഗങ്ങളു–
മാര്യയാംനീഭുജിച്ചു സൌഖ്യമായ്‌ബഹുകാലം
മന്നവനോടുകൂടിവാഴുമ്പോൾഗന്ധർവ്വേശ
കന്യകേപുത്രകാമേഷ്ടിയിൽനിന്നുത്ഭവിച്ചു
നിന്നുടെപുത്രിയായിട്ടിക്കണ്ടരൂപേണഞാൻ
വന്നുനിന്നഭീഷ്ടങ്ങളാകവേനൽകീടുന്നേൻ
പിന്നെനീകാന്തനോടുംമോക്ഷത്തെ പ്രാപിച്ചീടും
സുന്ദരിവിശ്വാവസുകന്യകേവിദ്യാവതി
എന്നുമാത്രവുമല്ലത്വൽകൃതമിദംസ്തോത്രം
തന്നുടെചിത്തേഭക്ത്യാപഠിച്ചീടുകിൽനിത്യം
പുരുഷനെന്നാകിലുംനാരിമാരെന്നാകിലും
പുരുഷാർത്ഥങ്ങൾനാലുംലഭിക്കുംനിസ്സംശയം
എന്നരുൾചെയ്തുപരമേശ്വരിഗർഭഗേഹേ
ചെന്നുടനദൃശ്യയായ്‌ഭവിച്ചു മുനികളേ
ചഞ്ചലാക്ഷിമാർമണിയായൊരുവിദ്യാവതി
കാഞ്ചനമാലയായിജ്ജനിച്ചീടിനാൾപിന്നെ
അതിനാൽനൃപതിയ്ക്കുമവൾക്കുംപുത്രിയായി
ക്ഷിതിയിലവതാരം ചെയ്തിതുജഗന്മാതാ
നിങ്ങടെചോദ്യത്തിനുചൊല്ലിനേനുത്തരമായ്‌
മംഗലംവിദ്യാവതീചരിത്രംപാപാപഹം
മലയദ്ധ്വജൻതടാതകയെപുത്രനെപ്പോൽ
കലയൻസദാഹൃദിതന്നുടെഭാര്യയോടും
ധനുർവ്വേദാദിസർവ്വവിദ്യയുംപഠിപ്പിച്ചു
മനസിസന്തോഷേണവാണിതുമഹാധന്യൻ
പലനാൾനീതിയോടുംരാജ്യപാലനംചെയ്തു
മലയദ്ധ്വജൻപിന്നെ പുത്രിയ്ക്കുവിധിപോലെ
രാജ്യാഭിഷേകംചെയ്തുരാജ്യവുംസമർപ്പിച്ചു
പൂജ്യനാംമഹീപതിപുക്കിതുസ്വർഗ്ഗലോകം
മന്നവന്തനിയ്ക്കുഥശേഷക്രിയാദിയെല്ലാം
നന്ദനനില്ലായ്കയാൽപുത്രിയാംതടാതകാ

താന്തന്നെചെയ്തീടിനാരംദേശികാഭ്യനുജ്ഞയാ
ഹന്തഭ്രപന്റെ ഭാഗ്യമത്ഭുതമത്യത്ഭുതം
സർവ്വകർമ്മങ്ങളിലും സമത്ഥാതടാതകാ
ഉർവിയെയെല്ലാം പരിപാലിച്ചുനീതിയോടും
സർവ്വശത്രുക്കളേയും യുദ്ധത്തിൽ ജയിച്ചവരം
സർവ്വദേശാധിപത്യംപ്രാപിച്ചവാണീടിനാരം
ഇങ്ങിനെനാലാമതായൊരുലീലയേമുനി
പുംഗവന്മാരേ ചൊന്നേൻ കേരംക്കിലുംപഠിയ്ക്കിലും
അംഗനാധനപുത്രദീർഗ്ഘായുരാരോഗ്യവും
മംഗലംയശോവിദ്യാമോക്ഷവുംലഭിക്കമേ
അംഗജാന്തകൻതന്റെകാരുണ്യംകൊണ്ടുഞാനു-
മിങ്ങിനെചൊന്നേനെട്ടാമദ്ധ്യായംജനങ്ങളെ

എട്ടാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 9

### തടാതകാപരിണയം

**അഗസ്ത്യൻ**

ബ്രഹ്മവിഷ്ണ്വാദിദേവന്മാരാലുമദൃശ്യനാം
ചിന്മയൻസോമസുന്ദരേശ്വരൻകൃപാനിധി
മൂലലിംഗത്തിൽനിന്നുനിർഗ്ഗത്യനിജാംശത്താൽ
നീലലോഹിതൻമഹാസുന്ദരരൂപനായി
മലയദ്ധ്വജൻതന്റെ പുത്രിയെവേട്ടുപിന്നെ
പലനാരംമധുരയെ പാലിച്ചുവസിച്ചോരു
ലീലയെചൊല്ലീടുന്നേ നിരുകേരംക്കിലോപാപ-
മൂലനാശനംവരുംമുനിപുംഗവന്മാരേ
മലയദ്ധ്വജപുത്രിയാകിയതടാതകാ
വലശാസനതുല്യപ്രഭാവത്തോടുക്കൂടി
വിലയേററവുമുള്ള പലരത്നങ്ങരംകൊണ്ടും
കലിതകിരീടത്തെ ധരിച്ചുശിരസ്സിങ്കൽ
ഛത്രചാമരാദിയാംരാജചിഹ്നങ്ങളോടും
ഉത്തമസിംഹാസനാരൂഢയായ്‌വിളങ്ങിനാരം
മതിമാന്മാരായുള്ളമന്ത്രികളോടുക്കൂടി
ക്ഷിതിയെപരിപാലിച്ചധികംനീതിയോടും
ദുഷ്ടശിക്ഷയുംശിഷ്ടരക്ഷയുംചെയ്തുലോക-
പുഷ്ടിയുമുളവാക്കിത്തുഷ്ട്യാവാഴുന്നകാലം
ചിന്മയീതടാതകയായേവംകളിപ്പതു
കാൺമതിനെന്നപോലെവന്നിതുയൌവനവും

ചഞ്ചലാക്ഷിമാർമൌലിരത്നമാമവളപ്പോറം
കാഞ്ചനമാലതന്നെ തൊഴുതുചോദിച്ചിതു
മൂന്നാമതായമമവികൃതസ്തനമമ്മേ–
യെന്നഹോനശിക്കുന്നതെന്നുകേട്ടമ്മതാനും
സുന്ദരിഭർത്താവിനെ കാണുമ്പോറംമറഞ്ഞുപോ–
മെന്നുചൊന്നതുകേട്ട ചിന്തിച്ചുതടാതകാ
അത്രവാണീടിൽമമ തുല്യനാംഭർത്താവിനെ
എത്രയുംപ്രയാസമാം ലഭിപ്പാനെന്നേവേണ്ടു
ആകയാലിന്നുഞാനുംദിഗ്ജയവ്യാജത്തിനാൽ
ഭൂലോകങ്ങളിലെല്ലാം സഞ്ചരിക്കുന്നേൻദൃഢം
എന്നുചിന്തിച്ചുചതുരംഗസൈന്യങ്ങളോടു–
മൊന്നിച്ചുപരാക്രമശാലിനീതടാതകാ
മാരുതസമവേഗമുള്ളൊരുമഹാശ്വേത
തുരഗചതുഷ്ടയശോഭിതംമനോഹരം
ഉന്നതമീനദ്ധ്വജശോഭിതമായരഥം
തന്നിലാരുഹ്യദേവിബാണചാപങ്ങളോടും
മേരുവേപ്രദക്ഷിണംചെയ്തുടൻതടാതകാ
ഘോരമാംതമസ്സിനെസൂര്യനെന്നതുപോലെ
ആശ്ചര്യംദേശമെല്ലാംജയിച്ചുനൃപതികറം
കാഴ്ചയായ്‌വെച്ച നവരത്നങ്ങറംകാഞ്ചനങ്ങറം
തുരഗംഗജംഭൂഷണാംബരാദികളെല്ലാം
തരസാസ്വീകരിച്ചുകന്യകാതടാതകാ
അഷ്ടദിക്പാലന്മാരെ ജയിപ്പാൻപഞ്ചാക്ഷരം
പുഷ്ടമോദേനജപിച്ചാത്മസൈന്യങ്ങറംക്കെല്ലാം
ദിവ്യദൃഗ്ബലങ്ങളുമാകാശചാരിത്വവു–
മവ്യയയായദേവിനൽകിനാറംതടാതകാ
തത്താദൃക്സൈന്യങ്ങളോടൊത്തുടൻസ്വർഗ്ഗേചെന്നു
വൃത്രവൈരിയെയുദ്ധേജയിച്ചനേരത്തിങ്കൽ
വാഹനവജ്രങ്ങളെത്യജിച്ചുവിനീതനായ്
ദേഹിമേകൃപാലേശമെന്നുകുമ്പിട്ടുശക്രൻ
കല്പവൃക്ഷവും കാമധേനുവും ചിന്താരത്ന–
കല്പിതമായദിവ്യമാല്യമെന്നിവകളെ
തല്പാദാംബുജത്തിങ്കൽകാഴ്ചയായ്‌വെച്ചതെല്ലാ–
മുൽപലാക്ഷിയാമവറം സ്വീകരിച്ചുടൻപിന്നെ
ആശ്രയാശനാൽനിത്യമാശ്രിതാശയേനോക്കി
വിശ്രുതാദേവീജഗദാശ്രയാതടാതകാ
ചെല്ലുന്നനേരമഗ്നിപേടിച്ചുതല്പാദത്തിൽ
നല്ലരത്നങ്ങറംദിവ്യവസ്ത്രങ്ങറംഭൂഷണങ്ങറം

വാഹനങ്ങളുമുടൻകാഴ്ചയായ്‌വെച്ചുപിന്നെ
പാഹിമാമെന്നുചൊല്ലി നമസ്കാരവുംചെയ്താൽ
ദേവിയുമവയെല്ലാംസ്വീകരിച്ചുടൻമോദാൽ
പാവകന്തന്നെയനുഗ്രഹിച്ചുകടാക്ഷത്താൽ
ശമനപുരന്തന്നിൽചെന്നുടൻയമനേയും
സമരേജയിച്ചപ്പോളവനുംഭയപ്പെട്ടു
നീലരത്നാംബരങ്ങൾനല്ലകസ്തൂരികളും
ചാലവെകാഴ്ചവെച്ചതാകവെസ്വീകരിച്ചു
നിരൃതിവരുണനുംവായുവുമിപ്രകാരം
തരസാതങ്ങൾക്കുള്ളശ്രേഷ്ഠവസ്തുക്കളെല്ലാം
തിരഞ്ഞുകൊണ്ടുവന്നുകാഴ്ചയായ്‌വെച്ചുഭീത്യാ
കരഞ്ഞുരക്ഷിക്കേണമെന്നപേക്ഷിച്ചീടിനാർ
അന്നേരംതടാതകയവരെയനുഗ്രഹി–
ച്ചുന്നതമോദത്തോടുമളകാപുരംതന്നിൽ
ചെന്നനേരത്തുരാജരാജനുംഭയപ്പെട്ടു
തന്നുടെപുരത്തിങ്കലുള്ളരത്നങ്ങളെല്ലാം
എന്നല്ലബഹുകോടികാഞ്ചനപൂർണ്ണങ്ങളാം–
മുന്നതകുംഭങ്ങളുമെടുപ്പിച്ചതിശീഘ്രം
വന്നുടൻമഹാധീരയായൊരു തടാതക
തന്നുടെതൃപ്പാദത്തിലർപ്പിച്ചുവിനീതനായ്
എന്നെരക്ഷിച്ചീടേണംജഗദീശ്വരിദേവി
എന്നുകൂപ്പിസ്തുതിച്ചു കുമ്പിട്ടാൻപലതരം
അന്നേരംതടാതകാദേവിയും വൈശ്രവണ–
ന്തന്നെയുമനുഗ്രഹിച്ചുടനെസേനയോടും
എട്ടാമതായദിക്പാലകനാംപരമേശൻ
വിഷ്ടപനാഥൻ കൃപാവാരിധിമഹാദേവൻ
തുഷ്ടികൈക്കൊണ്ടുവസിച്ചീടുന്നകൈലാസത്തിൽ
ഒട്ടുമേവൈകീടാതെചെന്നിതുതടാതകാ
കോട്ടതൻനാലുഭാഗംചുഴന്നുസൈന്യങ്ങളും
പെട്ടെന്നുഭയങ്കരമാംവണ്ണമാത്തശബ്ദം
കേട്ടനേരത്തിൽദ്വാരപാലരാംഭൂതങ്ങളു–
മൊട്ടൊഴിയാതെവന്നു തോററിതുയുദ്ധത്തിങ്കൽ
തെറെറന്നുകടന്നുള്ളിൽ സൈന്യങ്ങളോടുംദേവി
മററൊരുപ്രാകാരത്തെ പ്രാപിക്കുന്നേരത്തിങ്കൽ
വന്നുടൻതട്ടത്തൊരുശങ്കരസൈന്യത്തേയും
വെന്നുവെന്നേവമാദ്യപ്രാകാരേചെന്നനേരം
പരമേശ്വരൻതൻെറദ്വാരപാലരിൽശ്രേഷ്ഠൻ
പരമഭക്തൻമഹാവീര്യവാൻനന്ദികേശൻ

എടുത്തുഗദകയ്യിൽതടുത്തുദേവിതന്നോ-
ടടുത്തുയുദ്ധംചെയ്‌വാൻപടുത്വമോടുവന്നാൻ
അന്നേരംമഹാദേവീസുന്ദരീതടാതകാ
തന്നുടെകയ്യിലുള്ളൊരുന്നതമായചാപം
ജ്വലിച്ചകോപത്തോടുകുലച്ചമൌർവ്വിയൊന്നു
വലിച്ചുവിട്ടശബ്ദാൽ ചലിച്ചുപർവതങ്ങൾ
കടുത്വമുള്ളബാണമെടുത്തുമൌർവ്വിതന്നിൽ
തൊടുത്തുവിട്ടനേരം തടുത്തുനന്ദികേശൻ
തടിച്ചകോപാൽപല്ലുംകടിച്ചു ഗദകൊണ്ടൊ-
ന്നടിച്ചനേരംദേവീപൊടിച്ചുബാണങ്ങളാൽ
പടയുംപർവതങ്ങൾപൊടിയുംവണ്ണമാർത്ത-
ങ്ങടയും നേരമേററം പൊടിയുംകിളരുന്നു
നില്ക്കനിൽക്കെന്നുചൊല്ലി തങ്ങളിലടുക്കയും
തക്കമുണ്ടെന്നുകണ്ടു മുഷ്ടിയാലടിക്കയും
ശരങ്ങൾകൊണ്ടുരഥംമുറിഞ്ഞുപതിക്കയും
തുരഗഗജാദികളലറിക്കതിക്കയും
പോരനീയെന്നോടെതിർപ്പാനെന്നുഘോഷിക്കയും
നാരദൻകണ്ടുതലകുലുക്കിതോഷിക്കയും
എന്തിനുവളരെഞാൻപറഞ്ഞീടുന്നു യുദ്ധ-
മന്തരംഗത്തിലോർക്കിലെത്രയുംഭയങ്കരം
ഇങ്ങനെമഹാഘോരമായൊരുയുദ്ധത്തിങ്ക-
ലംഗനാരത്നമായദേവിതൻശരങ്ങളാൽ
അംഗങ്ങളററുപാരംഖേദിച്ചു നന്ദികേശ-
നംഗജവൈരിയോടു ചൊല്ലുവാനോടുംനേരം
ഹാലാസ്യനാഥൻ സുന്ദരേശ്വരൻകൃപാനിധി
മൂലലിംഗത്തിൽനിന്നുനിർഗ്ഗമിച്ചവിടത്തിൽ
മന്ദമെന്നിയേമഹാസുന്ദരരൂപനായി
നന്ദികേശന്റെമുന്നിൽ പ്രത്യക്ഷനായീടിനാൻ
മന്ദസ്മിതാലംകൃതസുന്ദരമുഖത്തോടും
കന്ദർപ്പദർപ്പാപഹമായസൌന്ദര്യത്തോടും
നന്ദനീയങ്ങളായനേത്രപത്മങ്ങളോടും
കുന്ദകുഡ്മളതുല്യദന്തപംക്തികളോടും
സുന്ദരതരങ്ങളായുള്ളബാഹുക്കളോടു-
മിന്ദിരാരമണാദിവന്ദ്യപാദങ്ങളോടും
കുണ്ഡലകടകകേയൂരാദിസർവ്വഭൂഷാ-
മണ്ഡിതമായുള്ളൊരു സുന്ദരദേഹത്തോടും
ദിവ്യങ്ങളായഗന്ധപുഷ്പവസ്ത്രങ്ങളോടു-
മവ്യയനീശൻഷോഡശാബ്ദതുല്യാകാരനായ്

ശക്തിയോടഭിന്നനായ്സഞ്ചരിച്ചീടുന്നൊരു
ഭക്തവത്സലനായശങ്കരന്തന്നെക്കണ്ടു

നന്ദികേശ്വരൻഭൂതഗണങ്ങളോടുംകൂടി
സുന്ദരേശ്വരപാദപങ്കജങ്ങളിൽവീണു

രക്ഷിച്ചീടുകശംഭോശങ്കരാദയാനിധേ
രക്ഷണീയരാമടിയങ്ങളെമടിയാതെ

വക്ഷസ്സുതന്നിൽമൂന്നുമുലകളോടുംകൂടി
പക്ഷ്മളാക്ഷിയാമൊരുകന്യകവന്നിദാനീം

ശിക്ഷയിൽജയിച്ചടിയങ്ങളെസ്സേനയോടും
ത്ര്യക്ഷനാംഭവാനെയുംജയിപ്പാൻവന്നീടുന്നു

ഇക്ഷണംതന്നെഭവാനവളെജയിച്ചുടൻ
പക്ഷിവാഹനസേവ്യഞങ്ങളെപാലിക്കേണം

എന്നവരപേക്ഷിച്ചനേരത്തുദയാനിധി
സുന്ദരേശ്വരനവരോടരുംചെയ്താനേവം

പേടിക്കവേണ്ടനിങ്ങൾഞാൻതന്നെചെന്നുവേഗം
കോടക്കാർവേണിയാളെജ്ജയിച്ചീടുവനിപ്പോൾ

എന്നുകിങ്കരന്മാരെയാശ്വസിപ്പിച്ചുകര–
ത്തന്നിലാദായനല്പശരചാപങ്ങളേയും

സുന്ദരേശ്വരൻതല്പാണിഗ്രഹാഗ്രഹത്തോടും
ചെന്നുടൻതടാതകതന്നെയുംനോക്കിനിന്നാൻ

സുന്ദരേശ്വരന്തന്നെക്കണ്ടൊരുനേരത്തിങ്കൽ
സുന്ദരീതടാതകതന്നുടെമാർവ്വിലുള്ള

മൂന്നാമതായോരധികസ്തനംമാഞ്ഞുശീഘ്രം
മുന്നമെന്നുടെമുമ്പിൽവിന്ധ്യപർവ്വതംപോലെ

അതുകണ്ടൊരുനേരമഖിലജനങ്ങള–
മതുലമായുള്ളൊരുവിസ്മയംതേടീടിനാർ

തന്നുടെക്കൂടെവന്നസുമതിമന്ത്രിശ്രേഷ്ഠ–
നന്നേരംതടാതകതന്നരികത്തുചെന്നു

സുന്ദരിനിൻറഭർത്താവിവനെന്നറിഞ്ഞാലു–
മെന്നതിരഹസ്യമായ്ചൊന്നവാർത്തയെക്കേട്ടു

തന്നുടെമാർവ്വിലുള്ളവികൃതസ്തനംമാഞ്ഞി–
തെന്നതുമൂലമിവൻഭർത്താവെന്നോർത്തുചിത്തേ

സുന്ദരമുഖാംബുജമിന്ദീവരായതാക്ഷം
സുന്ദരഭുജദ്വയംതരുണംചന്ദ്രചൂഡം

കന്ദർപ്പകോടിതുല്യസുന്ദരകളേബരം
സുന്ദരേശ്വരന്തന്നെക്കണ്ടുസന്തോഷത്തോടും

മന്ദാക്ഷംപൂണ്ടുകയ്യിലുള്ളചാപാസ്ത്രങ്ങളെ–
മന്ദമെന്നിയേത്യജിച്ചാനനംതാഴ്ത്തിദേവീ

തന്നുടെപാദാംഗുഷ്ഠംനോക്കിക്കൊണ്ടിളകാതെ-
സ്യന്ദനത്തിങ്കൽചിത്രമെന്നതുപോലെനിന്നാൾ
അന്നേരമഖിലേശൻനീപകാനനനാഥൻ
സുന്ദരേശ്വരനരുൾചെയ്തിതുമധുരമായ്
സുന്ദരീജനമെല്ലാമണിയുംമണിയായ-
നിന്നുടെവിവാഹാത്ഥംവന്നുഞാനറിഞ്ഞാലും
ഇന്നതിന്നാനുകൂല്യംചെയ്കെടോകന്യകേനീ-
യെന്നുകേട്ടൊരുനേരമരുൾചെയ്തിതുദേവി
സുന്ദരപാണ്ഡ്യദേശേമധുരയെന്നുലോകം
മൂന്നിലും പ്രസിദ്ധമായുണ്ടൊരുപുരമതിൽ
മന്നവമണിയായമലയദ്ധ്വജഭൂപൻ
തന്നുടെപത്നീമമമാതാകാഞ്ചനമാലാ
ഉന്നതതപസ്സോടുംവസിച്ചീടുന്നിതവൾ
തന്നനുജ്ഞയാലെന്നെവേട്ടാലുംദയാനിധേ
എന്നവൾസംപ്രാത്ഥിച്ചനേരത്തുജഗന്നാഥൻ
സുന്ദരേശ്വരൻകൃപാസാഗരനരുൾചെയ്തു
ഇന്നുതൊട്ടെട്ടാമതാംദിവസംമഹാശുഭ-
മിന്ദുവാരമാമന്നുമധുരാപുരന്തന്നിൽ
വന്നുഞാൻതവമാതാവിന്നനുവാദപൂർവ്വം
സുന്ദരീനിൻെറപാണിഗ്രഹണംചെയ്തീടുന്നേൻ
ഇന്നുനീഗമിച്ചാലുമെന്നവളോടുചൊല്ലി-
സുന്ദരേശ്വരനന്തദ്ധാനവുംചെയ്തീടിനാൻ
മൂന്നാമതായസ്തനംമാഞ്ഞുപോയതുകൊണ്ടും
സുന്ദരനായകാന്തൻതന്നെക്കണ്ടതുകൊണ്ടും
സുന്ദരീതടാതകയേററവുംസന്തോഷിച്ചു-
മന്ദമെന്നിയെനിജസൈന്യങ്ങളോടുകൂടി
ഇന്ദുസുന്ദരമുഖിമധുരാപുരന്തന്നിൽ
ചെന്നുമാതാവുതന്നെക്കണ്ടാത്മവൃത്താന്തങ്ങൾ
ഒന്നൊഴിയാതെപറഞ്ഞീടിനാളതുകേട്ടു-
കന്ദളിതാനന്ദയായ്‌വാണിതുജനനിയും
അന്നേരംതടാതകാമന്ത്രികളോടുചൊന്നാ-
ളിന്നതിശീഘ്റംനിങ്ങളഖിലനൃപന്മാക്കും
കല്യാണമഹോത്സവത്തിന്നുവന്നീടുവാനാ-
യുല്ലാസമോടുപത്രമെഴുതിയയക്കേണം
സർവ്വഭൂപതിമാക്കുംവസിപ്പാൻഗൃഹാദികൾ
വെവ്വേറെനിർമ്മിക്കേണമെത്രയുംചിത്രങ്ങളായ്
നാടകമാടുവാനുംശാലകൾനിർമ്മിക്കേണം
ഘോടകഗജങ്ങൾക്കുംപന്തികൾചമയ്ക്കേണം

വിപ്രാദിവർണ്ണങ്ങൾക്കുംഗൃഹങ്ങൾവേറെവേറെ
സുപ്രഭങ്ങളായ്ചമച്ചീടുവിൻബഹുവിധം
ഉന്നതങ്ങളാംനെടുമ്പുരകൾബഹുവിധ—
മന്നശാലകൾനിർമ്മിച്ചീടുവിനുടൻതന്നെ
ഉന്നതങ്ങളായുള്ളതോരണങ്ങളുംപിന്നെ—
സുന്ദരതരമായവേദിയുമുണ്ടാക്കേണം
എന്നല്ലകല്യാണസംഭാരങ്ങൾവേണ്ടുവോളം
മന്ദമെന്നിയേനിങ്ങൾസംഭരിച്ചീടവേണം
എന്നുകല്പനകേട്ടനേരത്തുസംഭാരങ്ങ—
ളൊന്നൊഴിയാതെസമ്പാദിച്ചിതുശീഘ്രമവർ
അണ്ടർകോൻകൊടുത്തോരുകല്പകവൃക്ഷംനൽകി—
വേണ്ടുന്നവസ്ത്രങ്ങളും സ്വർണ്ണകൌശേയങ്ങളും
പാലുതേൻദധിഘൃതശർക്കരാദികളെല്ലാം
ചാലവേവേണ്ടുവോളം കാമധേനുവുമേകി
ഗന്ധമാല്യങ്ങൾദിവ്യഭൂഷണരത്നാദിക—
ളന്തമെന്നിയേചിന്താരത്നവുംകൊടുത്തിതു
പൂർണ്ണകുംഭങ്ങൾകൊണ്ടുപുരവാസികളെല്ലാം
തൂർണ്ണമപ്പുരമെല്ലാമലങ്കാരവുംചെയ്തു
ഇങ്ങിനെസംഭാരങ്ങളാകവേസമ്പാദിച്ചു
മംഗലമായസോമവാരവുംവന്നിതപ്പോൾ
സുന്ദരീമൌലീരത്നമാകിയതടാതകാ—
സുന്ദരേശ്വരൻതന്നെചിന്തിച്ചുമനതാരിൽ
ഉന്നതദ്ധ്വജപതാകാദികൾകൊണ്ടുമേററം
മിന്നുന്നരത്നങ്ങളാലെത്രയുമലംകൃതേ
സുന്ദരമായീടുന്നപ്രാസാദേമാതാവോടു—
മൊന്നിച്ചുകാന്തൻതന്റെവരവുംപാത്തുവാണാൾ
സന്മുഹൂർത്തവുമപ്പോളേററവുംസമീപിച്ചു
ചിന്മയൻതദാമൂലലിംഗത്തിൽനിന്നുശീഘ്രം
തുല്യമില്ലാത്തമഹാസൌന്ദര്യസമന്വിതം
കല്യാണോചിതംദിവ്യഭൂഷണൈരലംകൃതം
അത്യന്തതേജോമയമായരൂപംധരിച്ചു
പ്രത്യക്ഷനായ്ഭവിച്ചുസുന്ദരേശ്വരൻഹരൻ
തുള്ളിയാടീടുന്നോരുവെള്ളിമാമലയെന്നു
ഉള്ളിലേററവുംശങ്കകൊള്ളിക്കുംകാളതന്മേൽ
ഇരുന്നുസുന്ദരേശൻരാജധാനിയെനോക്കി
വരുന്നവരവുകണ്ടീടുകിലെത്രചിത്രം
നവരത്നങ്ങൾകൊണ്ടുനിർമ്മിതദണ്ഡമായ
ധവളച്ഛത്രംകയ്യിൽപിടിച്ചുകണ്ഠോദരൻ

മെല്ലവേ ശങ്കരൻെറമുന്നിലായ്നടക്കുന്നു
ചൊല്ലീടുന്നിതുചിലരപദാനങ്ങളേയും
ശാംഭവമായുള്ളോരുശൂലായുധംധരിച്ചു
കുംഭോദരാഖ്യൻതാനുംപിറകെനടക്കുന്നു
സഹസ്രഗണങ്ങൾക്കുനാഥനായ്മരുവുന്ന
സഹസ്രവദനനെന്നുള്ളൊരുഭൂതശ്രേഷ്ഠൻ
സഹസ്രശംഖങ്ങളുമേകകാലത്തുതൻെറ
സഹസ്രമുഖങ്ങളാൽമുഴക്കിനടക്കുന്നു
ഗദ്യപദ്യങ്ങൾചൊല്ലിസ്തുതിച്ചീടുന്നുചിലർ
വാദ്യങ്ങളടിച്ചഗ്രേനടന്നീടുന്നുചിലർ
ആദ്യന്തഹീനന്തന്നെച്ചിലർകൂപ്പുന്നുവേദ-
വേദ്യനെനമസ്കരിച്ചീടുന്നുചിലരപ്പോൾ
ശങ്കുകർണ്ണനുംമഹാകർണ്ണനുംഘണ്ടാകർണ്ണൻ
ശങ്കരഭക്തോത്തമൻസ്ഥൂലകർണ്ണനുംപിന്നെ
കിങ്കരന്മാരായുള്ളസകലഗണങ്ങളും
ശങ്കരൻതന്നെഭക്ത്യാസ്തുതിച്ചുനടക്കുന്നു
ശങ്കരൻസുന്ദരേശൻക്ഷണിപ്പാനയച്ചോരു
കിങ്കരജനങ്ങടെവാക്കുകൾമൂലമായി
സുന്ദരേശ്വരവിവാഹോത്സവമറിഞ്ഞപ്പോൾ
ഇന്ദിരയോടുംനിജഗണങ്ങളോടുംകൂടി
പന്നഗവൈരിയായവാഹനത്തിന്മേലേറി
മന്ദമെന്നിയെതത്രവന്നിതുമഹാവിഷ്ണു
തന്നുടെപതിയായഭാരതീദേവിയോടു-
മന്നത്തിൻമുകളേറിവേഗേനവിരിഞ്ചനും
ദിവ്യന്മാരായമുനിശ്രേഷ്ഠന്മാരോടുകൂടി
അവ്യയൻതൻെറകല്യാണോത്സവംകാണ്മാൻവന്നു
വൃന്ദാരകേന്ദ്രൻതാനുമിന്ദ്രാണിയോടുംദേവ-
വൃന്ദങ്ങളോടുംസിദ്ധചാരണാദികളോടും
സുന്ദരിമാരായുള്ളോരപ്സരസ്ത്രീകളോടു-
മൊന്നിച്ചുമധുരയിൽവന്നുചേർന്നിതുവേഗം
മേരുമുഖ്യങ്ങളായപർവ്വതങ്ങളുംപിന്നെ
വാരിരാശികൾസപ്തദ്വീപങ്ങൾനദികളും
എന്നുവേണ്ടഹോലോകേവാഴുന്നചരാചര-
മൊന്നൊഴിയാതെരൂപംധരിച്ചുശിവാജ്ഞയാൽ
തങ്ങളാൽകഴിയുന്നകാഴ്ചകളെടുത്തുടൻ
മംഗളംകാണ്മതിന്നായ്വന്നിതുമധുരയിൽ
സുരകന്യകമാരുംനവരത്നങ്ങൾകൊണ്ടു
പരിപൂർണ്ണങ്ങളായകാഞ്ചനപാത്രങ്ങളെ

പാണികരംകൊണ്ടെടുത്തുശോഭനേങ്ങളുംപാടി
കാണിവൈകാതെതന്നെവന്നിതുമധുരയിൽ

സുന്ദരേശ്വരൻതൻെറകല്യാണോത്സവംകാണ്മാൻ
വന്നദേവന്മാരാലുംതാപസേന്ദ്രന്മാരാലും

സുപ്രഭാസമ്പിതമായമധുരാപുരമെങ്ങും
ക്ഷിപ്രമേററവുംപരിപൂർണ്ണമായ്ചമഞ്ഞിതു

അന്നേരംമഹാരാജ്ഞിയായോരുതടാതക
തന്നുടെനിയോഗത്താൽനൃപന്മാരെല്ലാവരും

തങ്ങടെസചിവന്മാർസൈന്യങ്ങളിവരോട്ട–
മങ്ങുവന്നഖിലേശപാദത്തെവണങ്ങിനാർ

ഇങ്ങനെദേവന്മാരുംസകലനൃപന്മാരും
മംഗലമൂർത്തിതന്നെക്കമ്പിട്ടനേരത്തിങ്കൽ

സുന്ദരേശ്വരൻകടാക്ഷത്തിനാലനുഗ്രഹി–
ച്ചൊന്നിച്ചുപ്രദക്ഷിണമായ്വന്നുനഗരിയെ

മന്ദമെന്നിയെതടാതകതന്നുടെമണി–
മന്ദിരദ്വാരംപ്രാപിച്ചീടിനാൻമഹേശ്വരൻ

കല്പകവൃക്ഷങ്ങളിലുല്പന്നങ്ങളായുള്ള
പുഷ്പങ്ങൾവാരിച്ചൊരിയുന്നുദേവന്മാരപ്പോൾ

സുന്ദരേശ്വരൻപിന്നെവൃഷഭത്തിങ്കൽനിന്നു
നന്ദിതൻകയ്യുംപിടിച്ചിറങ്ങിപത്തുക്കവൈ

ശോഭനേദിവ്യരത്നപട്ടവസ്ത്രങ്ങളാലും
ശോഭിതയായുള്ളോരുവേദികതന്നിൽചെന്നാൻ

അപ്പൊഴുതമരസ്ത്രീജനങ്ങൾപൂജാദ്രവ്യ–
മെപ്പേരുമെടുത്തുകൊണ്ടീശസന്നിധൌവന്നു

താപസന്മാരാൽപോലുമദൃശ്യങ്ങളാംസ്വർണ്ണ–
നൂപുരകടകാദിശോഭിതങ്ങളായുള്ള

സോമസുന്ദരന്തൻെറപാദപങ്കജങ്ങളെ
സാമോദംഹിമോദകംകൊണ്ടഥകഴുകിച്ചു

ചന്ദനാദികൾകൊണ്ടുമനുലേപനംചെയ്തു
നന്ദിച്ചുനവരത്നസ്വർണ്ണപുഷ്പാദ്യങ്ങളാൽ

ഭക്തിയോടർച്ചിച്ചവരാരാധനങ്ങൾചെയ്തു
ഭക്തവത്സലന്തന്നെനമസ്കാരവുംചെയ്താർ

കുങ്കുമമിശ്രങ്ങളാംമുത്തുകളനവധി
തങ്കരത്തിങ്കലെടുത്താശുകാഞ്ചനമാലാ

ശങ്കരപാദങ്ങളിലർപ്പിച്ചുനമസ്കരി–
ച്ചങ്കുരിതാമോദേനപ്രാർത്ഥിച്ചാളിപ്രകാരം

എന്നുടെതനൂജയായുള്ളോരുതടാതക–
തന്നുടെവിവാഹവുംചെയ്യുന്നിന്തിരുവടി

പാണ്ഡ്യരാജനായ്‌ഭവിച്ചഖിലേശ്വര ധാത്രീ-
മണ്ഡലംപാലിച്ചുമോദേനവസിക്കണം
എന്നവളപേക്ഷിച്ചനേരത്തുസുന്ദരേശൻ
മന്ദസ്മിതത്താലംഗീകാരവുംചെയ്തുപിന്നെ
കേശവവിരിഞ്ചന്മാരുടെകൈകളുംപിടി-
ച്ചാശ്രുസന്തോഷത്തോടുമന്തഃപുരത്തിൽചെന്നു
ചിത്തമോഹനയായവേദിയിൽവിളങ്ങുന്നൊ-
രുത്തമസിംഹാസനംരത്നനിർമ്മിതമതിൽ
സ്വർവ്വേശ്യാജനങ്ങടെനൃത്തവുംകണ്ടുമോദാൽ
സർവ്വജ്ഞൻവസിക്കുമ്പോൾ സകലദേവന്മാരും
നാരദാദികളായതാപസോത്തമന്മാരും
ചാരത്തുചുററുംനിന്നുസ്തുതിച്ചീടുന്നുപിന്നെ-
എത്രയുംഭക്ത്യാനമിച്ചീടുന്നിതതുകണ്ടാൽ
നേത്രമോഹനമെന്നുമാത്രമേപറയാവൂ
അങ്ങിനെവാഴുന്നേരംവാണിയുംശ്രീദേവിയു-
മംഗനാജനരത്നമാംതടാതകതന്നെ
മംഗലസ്നാനംചെയ്യിപ്പിച്ചുഭൂഷണങ്ങളാ-
ലംഗങ്ങളെല്ലാമലംകരിച്ചുയഥാക്രമം
കഞ്ജലോചനങ്ങളിലഞ്ജനംരഞ്ജിപ്പിച്ചു-
മഞ്ജുളമായുള്ളൊരുതിലകമിട്ടുനന്നായ്
മഞ്ജുഭാഷിണിയായദേവിയെക്കൊണ്ടുചെന്ന-
ങ്ങഞ്ജസാശിവവാമപാർശ്വത്തിലിരുത്തിനാർ
ശങ്കരാജ്ഞയാഹോമംചെയ്തുപങ്കജാവാസൻ
പങ്കജനാഭൻമഹാവിഷ്ണുതാനതുനേരം
ഭൂപതേ കന്യകയെക്കൊടുക്കെന്നരുൾചെയ്തു
ഭൂപനില്ലായ്കമൂലം തൽപ്രതിനിധിയായി
താന്തന്നെമാതാവായകാഞ്ചനമാലയോടും
സ്വാന്തമോദേനപുത്രിയാംതടാതകതന്നെ
ചിന്മയനായ്‌വിളങ്ങുംസുന്ദരേശ്വരനായി
സന്മുഹൂർത്തത്തിൽതന്നെസോദകംദാനംചെയ്താൻ
മംഗലമൂർത്തിയപ്പോൾദേവിതന്നുടെകണ്ഠേ
മംഗല്യംജഗദേകമംഗളംബന്ധിച്ചിതു
ശോഭനാംഗിയാംദേവിപുഷ്പിച്ചലതപോലെ
ശോഭിച്ചിതപ്പോൾജഗന്നായികാതടാതകാ
ലാജഹോമവുംചെയ്തുശങ്കരൻശിലയിന്മേൽ
രാജപുത്രിതൻകാലുംപിടിച്ചുവെപ്പിച്ചിതു
മന്ദമെന്നിയെസപ്തപദിയെന്നുള്ളകർമ്മം
സുന്ദരേശ്വരനനുഷ്ഠിച്ചിതുവിധിപോലെ

കങ്കമലിപ്പൂങ്ങളാംമൌക്തികങ്ങളെയെട—
ത്തങ്കരിതാമോദേനദേവന്മാർമുനികളും
സർവ്വലോകാനുഗ്രഹംചെയ്യുന്നഭഗവാനാം
സർവ്വജ്ഞൻതനിക്കാശീർവ്വാദവുംചെയ്തീടിനാർ
കേശവബ്രഹ്മേന്ദ്രാദിദേവന്മാർക്കെല്ലാവർക്കും
പേശലാംഗിമാരായതൽപത്നികൾക്കുംപിന്നെ
പുത്രമിത്രാമാത്യന്മാർഭൃത്യന്മാരിവർക്കുമ—
ങ്ങെത്രയും ചിത്രങ്ങളാംവസ്ത്രഭൂഷണങ്ങളെ
സമ്മാനിച്ചനുഗ്രഹിച്ചവരെയയച്ചുടൻ
ചിന്മയൻനൃപന്മാർക്കുമേകിനാൻ സമ്മാനങ്ങൾ
ഉർവ്വിയിലുള്ളസർവ്വജന്തുസഞ്ചയഭാഗ്യാൽ
സർവ്വജ്ഞൻശിവൻപാണ്ഡ്യരാജനായ്ഭവിച്ചിതു
ശമ്യാകമാലാംത്യക്ത്വാനീപപ്രതാനകത്തെ—
ചിന്മയൻധരിച്ചിതുസുന്ദരപാണ്ഡ്യേശ്വരൻ
ജടയെമറച്ചീശൻമകുടത്തെയുംധരി—
ച്ചുടനെചർമ്മംവെടിഞ്ഞുടുത്തുദിവ്യവസ്ത്രം
സർപ്പഭൂഷണംത്യജിച്ചാശു കാഞ്ചനരത്ന—
കല്പിതങ്ങളായുള്ളഭൂഷണങ്ങളെചാർത്തി
അംഗരാഗമാംഭസ്മംവെടിഞ്ഞുചന്ദനത്താൽ
ഭംഗിയോടംഗങ്ങളിലലങ്കാരവുംചെയ്തു
വൃഷഭദ്ധ്വജത്വംവിട്ടാശുമീനദ്ധ്വജനായ്
വൃഷഭൻപാണ്ഡ്യേശ്വരൻവിളങ്ങിമധുരയിൽ
രാജാവായ്ഭവിക്കിലുമെവനെന്നാലുംലോകെ
രാജശേഖരലിംഗസേവയാലല്ലൊചിരം
മന്നിടംപാലിച്ചേററംസൌഖ്യമായ്വസിക്കുന്നി—
തെന്നുചിന്തിച്ചുസുന്ദരേശ്വരൻപാണ്ഡ്യഭൂപൻ
എത്രയും ശുദ്ധമായമധുരാമദ്ധ്യഭാഗേ
ചിത്രമായൊരുശിവക്ഷേത്രത്തെനിർമ്മിച്ചതിൽ
നാമധേയത്താലഭീഷ്ടപ്രദംശിവലിംഗം
സാമോദംപശ്ചിമാഭിമുഖമായ്വിധിപോലെ
കല്യാണംകഴിഞ്ഞൊരുദിവസത്തിങ്കൽതന്നെ
മല്ലബാണാരിപ്രതിഷ്ഠിച്ചു പൂജിച്ചുഭക്ത്യാ
സോമസുന്ദരമഹാലിംഗത്തിന്നുള്ളപോലെ
സീമയില്ലാതവിഭവങ്ങളാൽപ്രതിദിനം
പൂജകളുത്സവങ്ങളെന്നിവകഴിപ്പിച്ചു
രാജവേഷംധരിച്ചൊരീശ്വരൻവസിച്ചിതു
ദേവാദിപ്രതിഷ്ഠിതലിംഗമാഹാത്മ്യംചൊൽവാ—
നാവതില്ലെന്നുനൂനമാദിശേഷനുപോലും

അങ്ങിനെയിരിക്കവേശങ്കരപ്രതിഷ്ഠിത-
ലിംഗമാഹാത്മ്യംചൊൽവാനാരുള്ളലോകത്രയെ
ഇങ്ങിനെയുള്ളോരഭീഷ്ടപ്രദലിംഗത്തിനെ
തിങ്ങിനഭക്തിയോടുംഭജിച്ചീടുന്നവന്നു
സന്ദേഹമില്ലസർവ്വാഭീഷ്ടവുംസിദ്ധിച്ചീടും
സുന്ദരേശ്വരൻതൻെറകാരുണ്യകടാക്ഷത്താൽ
പഞ്ചബാണാരിതടാതകയെവേട്ടീടിനോ-
രഞ്ചാമതായീടുന്നലീലയെച്ചൊല്ലീടിനേൻ
നെഞ്ചിലത്യന്തഭക്ത്യാകേൾക്കിലും പഠിക്കിലും
സഞ്ചിതമായസർവപാപവുംനശിച്ചീടും
സുന്ദരനായകാന്തനുണ്ടാകുംനാരിമാർക്കും
സന്തതംധനധാന്യകീർത്തികൾവർദ്ധിച്ചീടു-
മന്ത്യകാലത്തു മോക്ഷംലഭിക്കുംമുനികളെ
അമ്പിളിചൂടുമീശൻതന്നനുഗ്രഹത്താൽഞാ-
നൊമ്പതാമദ്ധ്യായവുംചൊല്ലിനേൻജനങ്ങളേ.

ഒൻപതാം അദ്ധ്യായം സമാപ്തം

## അദ്ധ്യായം 10

### ശങ്കരതാണ്ഡവം

അഗസ്ത്യൻ

ശങ്കരൻപാണ്ഡ്യഭൂപനീശ്വരനനാദിയാം
പങ്കമോചനംനിജപരമാനന്ദനൃത്തം
ശങ്കയെന്നിയെപതഞ്ജലിമുഖ്യന്മാരായ
തങ്കഴൽപണിയുന്നഭക്തർക്കുകാണിച്ചൊരു
ലീലയെചൊല്ലീടുന്നേനിതുകേൾക്കിലോപാപ-
ജാലങ്ങൾനശിച്ചുപോംമുനിപുംഗവന്മാരെ
കല്യാണത്തിന്നുവന്ന സകലനൃപന്മാരും
കല്യരാംമുനികളുംമററുള്ളജനങ്ങളും
മണ്ഡപത്തന്നിൽവസിച്ചീടുമ്പോളാദിത്യൻെറ
മണ്ഡലമാകാശത്തിൻമദ്ധ്യഭാഗത്തിലായി
അന്നേരമീശാജ്ഞയാനൃപന്മാർമററുള്ളോരും
ചെന്നുടൻതീർത്ഥത്തിങ്കൽമദ്ധ്യാഹ്നസ്നാനംചെയ്തു
സ്മരിച്ചുസുന്ദരേശന്തന്നെയുംഹൃദയത്തിൽ
ധരിച്ചുഭസ്മമംഗേദേവതർപ്പണംചെയ്തു
തീരസ്ഥനായവിഘ്നരാജനെനമസ്കരി-
ച്ചാശ്രുദ്ധഭക്ത്യാപിന്നെമീനാക്ഷീദേവിയേയും

സുന്ദരേശ്വരനേയുംസ്തുതിച്ചുനമസ്കരി–
ച്ചുന്നതഭക്ത്യാപിന്നെരാജശങ്കരനേയും
നമിച്ചുതദാജ്ഞയാസകലജനങ്ങളും
ഗമിച്ചുഭോജനാർത്ഥംഭോജനശാലതന്നിൽ
അന്നേരംപതഞ്ജലിമാമുനിഭക്തോത്തമൻ
തന്നുടെമിത്രമായവ്യാഘ്രപാദനുമായി
ഒന്നിച്ചുപാണ്ഡ്യേശ്വരനോടുതന്നഭീഷ്ടത്തെ
സന്നമിച്ചേവംപ്രാത്ഥിച്ചീടിനാൻഭക്തിയോടും
ശങ്കരപരാല്പരമേശ്വര ശിവശിവ
പങ്കജവാസശിരച്ഛേദകമഹാദേവ
സകലചരാചരസൃക്സ്ഥിതിലയകര
സകലാഭീഷ്ടപ്രദസുന്ദരപാണ്ഡ്യേശ്വര
നിത്യവുംചിദംബരേകനകസഭതന്നിൽ
നിത്യനായുള്ളനിൻെറനൃത്തത്തെകണ്ടുപിന്നെ
ഭക്ഷണംചെയ്യുമെന്നെൻനിശ്ചയമതിനാൽഞാ–
നിക്ഷണമെന്തുചെയ്‌വൂപക്ഷിവാഹനസേവ്യ
എന്നുമാമുനിശ്രേഷ്ഠൻപ്രാർത്ഥിച്ചനേരത്തിങ്കൽ
സുന്ദരേശ്വരനരുൾചെയ്തിതുഗംഭീരമായ്
നമ്മുടെക്ഷേത്രമിദംഹാലാസ്യംവിശ്വരൂപ
ബ്രഹ്മാവിൻദ്വാദശാന്തസ്ഥാനമത്യന്തശുദ്ധം
വിശ്വരൂപനാംവിധാതാവിൻെറഹൃദാകാശം
വിശ്വവിശ്രുതമതിപാവനംചിദംബരം
അതിനാൽശ്രീഹാലാസ്യംശ്രീചിദംബരത്തെക്കാ–
ളതിപാവനമേററംമുഖ്യമെന്നറികനീ
ഭക്തനാംനിനക്കുഞാനത്രനൎത്തനംപുണ്യം
ഭുക്തിമുക്തിദംകാണിച്ചീടുന്നേൻകണ്ടുകൊൾക
എന്നുകേട്ടപ്പോൾഭാഷ്യകൎത്താവാംപതഞ്ജലി
സുന്ദരേശ്വരനോടുപിന്നെയുംപ്രാർത്ഥിച്ചിതു
ഹേദയാനിധേവിരാഡ്രൂപനാംബ്രഹ്മാവിൻെറ
ദ്വാദശാന്തസ്ഥാനമാംഹാലാസ്യക്ഷേത്രമെന്നും
ഹൃൽപുണ്ഡരീകസ്ഥാനംശ്രീചിദംബരമെന്നും
കല്പിച്ചുവല്ലോഭക്തവത്സലഭവാനിപ്പോൾ
ചിന്മയകൈലാസാദിമുഖ്യക്ഷേത്രങ്ങൾവിരാൾ
ബ്രഹ്മത്തിന്നേതേതുസ്ഥാനങ്ങളെന്നരുൾചെയ്ക
ഇങ്ങിനെപതഞ്ജലിപ്രാത്ഥിച്ചനേരത്തിങ്ക–
ലംഗജാന്തകൻസുന്ദരേശ്വരനരുൾചെയ്തു
നല്ലതേററവുംപ്രശ്നംതാവകംപതഞ്ജലേ
ചൊല്ലുവനവയെല്ലാംജഗതാംഹിതാർത്ഥമായ്

ബ്രഹ്മജ്ഞതപോനിധേകേട്ടാലുംവിശ്വരൂപ
ബ്രഹ്മാവിന്നുടെദേഹംബ്രഹ്മാണ്ഡമെന്നതിൽ

കടിഭാഗത്തിൽനിന്നുകീഴേഴുപാതാളങ്ങളും
കടിഭാഗത്തിൽനിന്നുമേലേഴുലോകങ്ങളാം

അംഗുഷ്ഠംപാദാഗ്രവുംഗുൽഫവുംജംഘാജാനു
അന്തതിൻമീതെയൂരുമദ്ധ്യവുമൂരുമൂലം

ഇങ്ങിനെകടിക്കുതാഴേഴുലോകങ്ങളുംമേലു-
മങ്ങിനെമൂലാധാരാദ്യാധാരമാറിങ്കലും

ബ്രഹ്മരന്ധ്രത്തിങ്കലുമേഴുലോകങ്ങളുംവിരാൾ
ബ്രഹ്മാവിന്നുടെയെന്നുധരിക്കപതഞ്ജലേ

മൂലാധാരസ്ഥമായഭൂലോകത്തിങ്കൽസർവ്വ-
മാലോകങ്ങളിലുള്ളമുഖ്യലിംഗങ്ങളുംമമ

ഭക്താനുഗ്രഹംചെയ്‌വാൻസാന്നിധ്യംചെയ്തീടുന്നു
നിത്യവുംമദിച്ഛയാലെങ്കിലുമവകളെ

പൃത്ഥ്വിമുമ്പായലോകങ്ങളിലുംസ്വദേഹസ്ഥ
തത്തദാധാരങ്ങളിലെന്നുമോർക്കേണംധീമാൻ

വിശ്വരൂപബ്രഹ്മാവുതന്നുടെമൂലാധാരം
വിശ്വവിശ്രുതമായകമലാലയക്ഷേത്രം

തത്രഞാൻവസിക്കുന്നുത്യാഗരാജനായ്തന്നെ
ഭക്തന്മാരുടെസർവ്വാഭീഷ്ടവുംനൽകീടുവാൻ

തത്സ്വാധിഷ്ഠാനമല്ലോശ്രീഗജാരണ്യംഭക്ത-
വത്സലൻ തത്രജംബുനാഥനായ്‌വാഴുന്നുഞാൻ

ബ്രഹ്മാവിന്നുടെമണിപൂരകമരുണാദ്രി
ചിന്മയനഹംതത്രഭക്തേഷ്ടപ്രദാനാർത്ഥം

അനലാചലനാഥനായ്‌വസിക്കുന്നേൻനിത്യം
മുനിനായകധരിച്ചീടുകപതഞ്ജലേ

വിശ്വരൂപബ്രഹ്മാവിൻഹൃൽപുണ്ഡരീകമല്ലൊ
വിശ്രുതംചിദംബരമുത്തമശിവക്ഷേത്രം

തത്രഞാൻസഭാപതിയായ്‌സദാനടനംചെ-
യ്തുത്തമഭക്താനുഗ്രഹാർത്ഥമായ്‌വസിക്കുന്നേൻ

തദ്വിശുദ്ധിസ്ഥാനമാംദക്ഷിണകൈലാസത്തിൽ
സദ്വരകാളഹസ്തീശ്വരനായ്‌വാഴുന്നുഞാൻ

മാമുനേധാത്രുരാജ്ഞാസ്ഥാനമാംവാരാണസി
സാമോദംതത്രവിശ്വനാഥനായ്‌വാഴുന്നുഞാൻ

ബ്രഹ്മാവിന്നുടെബ്രഹ്മരന്ധ്രമാം ശ്രീകൈലാസം
അമ്മഹാസ്ഥലത്തിങ്കലാശ്രിതരക്ഷണാർത്ഥം

ശ്രീകണ്ഠപരമേശനായ്‌സദാവസിക്കുന്നേൻ
വൈകുണ്ഠസേവ്യനായഞാൻതന്നെമഹാമുനേ

ആധാരാതീതമായുമുള്ള വേധാവിൻപര
ദ്വാദശാന്തസ്ഥാനമാകുന്നതിശ്രീഹാലാസ്യം

തത്രഞാൻസുന്ദരേശനായ് സദാവസിക്കുന്നേൻ
ഭക്തന്മാർക്കുടനഭീഷ്ടങ്ങളെനൽകീടുവാൻ

സ്ഥാനങ്ങളെല്ലാററിന്നുമാദിയാം ദ്വാദശാന്ത–
സ്ഥാനത്തിൽജീവന്മുക്തിപുരമുണ്ടറിഞ്ഞാലും

എങ്ങിനെജഗത്തിന്നുമൂലകാരണമഹ–
മങ്ങിനെക്ഷേത്രങ്ങൾക്കുംഹാലാസ്യമാദിഹേതു

മൂർത്തികൾബഹുവിധമുണ്ടിനിക്കവകളിൽ
എത്രയുംപവിത്രയാം താണ്ഡവേശ്വരമൂർത്തി

ഉത്തമോത്തമയാകും സ്ഥാനവൈശിഷ്ട്യത്തിനാ–
ലിത്ഥമോതുന്നുവേദാന്തങ്ങളെന്നറികനീ

എത്രയുംശ്രേഷ്ഠമാധാരങ്ങളിൽദ്വാദശാന്തം
തത്രനൃത്തവും ശ്രേഷ്ഠമാദ്യന്തഹീനംപരം

അവ്യക്തംജ്യോതിർമ്മയംയോഗീന്ദ്രന്മാരാൽപോലും
സുവ്യക്തമായ് ധരിപ്പാനശക്യംമോക്ഷപ്രദം

അങ്ങിനെനിഷ്കളമായുള്ളൊരുതാണ്ഡവത്തെ
ഭംഗിയിൽ സകളമായിവിടെ കാണിക്കുന്നേൻ

കണ്ടാലുമെന്നുചൊല്ലി പ്രാസാദപുരോഭാഗേ
മണ്ഡപേസങ്കല്പമാത്രത്തിനാൽസുന്ദരേശൻ

ശോഭനയായരൌപ്യസഭയുംരത്നങ്ങളാൽ
ശോഭിതയായ വേദ്യാംകാഞ്ചനപീഠത്തേയും

നിർമ്മിച്ചുകോപാരുണനേത്രമാമപസ്മാരം
തന്നുകളിങ്കലഭയപ്രദമായുള്ളൊരു

ദക്ഷിണപാദമൂന്നിലോകാനുഗ്രഹകരം
ദക്ഷിണേതരമായ ചരണംപൊങ്ങിച്ചല്ലും

അഭയപ്രദഹസ്തേശ്ശൂലവുംവരദമാം
സ്വഭുജത്തിങ്കൽസർപ്പപാശവുംമററുമുള്ള

ദക്ഷിണകരങ്ങൾനാലിങ്കലുംഡമരുവും
ശിക്ഷയിൽശരംപിന്നെ ഖഡ്ഗവും പരശ്ശുവും

ദക്ഷിണേതരങ്ങളാംകരങ്ങൾനാലിലാശ്ശു–
ശ്ശുക്ഷണി പിന്നെവില്ലും ഖേടവുംദണ്ഡുമേവം

പത്തുബാഹുക്കളിലുംപത്തായുധങ്ങളോടും
തത്താദൃങ്മനോഹരമാകിയരൂപത്തോടും

ബാലേന്ദുസുരനദീശോഭിതജടയോടും
കാലാഗ്നിസൂര്യചന്ദ്രലോചനത്രയത്തോടും

നാഗയജ്ഞോപവീതത്തോടുമക്കാലകാലൻ
ഭോഗമോക്ഷദൻസർവ്വഭൂഷാഭൂഷിതനായി

പാർവ്വണചന്ദ്രശുഭ്രൻതാളത്തെദ്ധ്വനിപ്പിക്കം
പാർവ്വതീദേവിതന്നാൽ സാദരമീക്ഷിതനായ്

ശാശ്വതൻദയാനിധിസർവ്വലോകൈകനാഥൻ
ഈശ്വരൻപതഞ്ജലിമുമ്പായമുനികൾക്കായ്

പരമാനന്ദമാത്മതാണ്ഡവംകാണിച്ചിതു
പരമേശ്വരൻ ഭക്തവത്സലൻസുന്ദരേശൻ

ശിരസ്സിലുള്ളജടയൊട്ടകെട്ടഴികയും
സുരവാഹിനീജലമൊട്ടൊട്ടപൊഴികയും

ഭൂഷണംസ്ഥാനങ്ങളിൽ നിന്നൊട്ടകിഴികയും
ഏഷണത്രയംകാണ്മവരോരെവിട്ടൊഴികയും

കല്പവൃക്ഷത്തിൽനിന്നു താനേ പൂപ്പൊഴികയും
സർപ്പയജ്ഞോപവീതമൊട്ടിടസ്സിഴകയും

ഭക്തിയുള്ളവക്കാനന്ദാശ്രുക്കൾപൊഴികയും
ഭക്തിപാരവശ്യത്താൽകാൽകൈകൾകുഴകയും

താപസേന്ദ്രന്മാരാനന്ദാബ്ധിയിൽമുഴകയും
ശ്രീപരമേശൻതന്നെകുമ്പിട്ടു തൊഴുകയും

ഇങ്ങിനെയുള്ള പരമാനന്ദതാണ്ഡവത്തെ
തിങ്ങിനഭക്ത്യാ കണ്ടനേരത്തു പതഞ്ജലി

ഉൽഗതരോമാഞ്ചനായാനന്ദാശ്രുക്കളോടും
ഗൽഗദവാചാജഗദീശനെസ്തുതിച്ചിതു

ഹേമപത്മിനീതീരദിവ്യഹർമ്മ്യാന്തസ്ഥിത
സോമസുന്ദരഹരപങ്കജനാഭപ്രിയ!

കാമിതഫലപ്രദ! കോടിസൂര്യപ്രകാശ!
ശ്രീമഹാദേവ! സർപ്പഭൂഷണനമോസ്തുതേ

തുംഗഗംഗാതരംഗബാലചന്ദ്രാവതംസ!
സംഗവർജ്ജിത! സൂര്യചന്ദ്രപാവകനേത്ര!

അംഗജാന്തക! ഭുജംഗേന്ദ്രകുണ്ഡല! സർവ്വ!
മംഗലപ്രദ! പരമേശ്വര! നമോസ്തുതേ!

സർവ്വവേദാന്തഗീതപ്രാഭവ! മഹാദേവ!
സർവ്വമംഗളാപരിശോഭിതവാമഭാഗ

ശർവ്വധർമ്മാർത്ഥകാമമോക്ഷദാനന്ദനൃത്ത–
സർവ്വജ്ഞ! സുന്ദരേശ! നമസ്തേനമോസ്തുതേ

ശരച്ചന്ദ്രികാശുഭ്രമന്ദഹാസാലംകൃതാ
ധരപ്രോല്ലസന്മുഖപങ്കജാതങ്കാപഹ

കരസ്ഥകപാലസംവീതവൈകുണ്ഠരക്ത–
സുരസ്തൂയമാന! ഹേ ശങ്കര! നമോസ്തുതേ

ആയിരംപത്മങ്ങളാലർച്ചിക്കുന്നളവൊന്നു
മായയാമറഞ്ഞപ്പോൾ ഭക്തനാംവിഷ്ണുതൻെറ

ആയതനേത്രത്തിനാലർച്ചിച്ചമൂലം ചക്ര–
മായുധമായേകിയശങ്കര! നമോസ്തുതേ

ക്ഷിതിതേരായിവിഷ്ണുശരമായ് വാഹങ്ങളായ്
ശ്രുതികൾ മേരുവില്ലായ് വാസുകിഗുണമായി

മതിസൂര്യന്മാർ ചക്രമായ് വിധിസൂതനായി
സ്മിതസംഹതപുരോയസ്യതസ്മൈനമസ്തു

ഭക്ഷയാഗേവസിച്ചദേവന്മാർവീരഭദ്ര
ശിക്ഷയാൽ ദുഃഖിക്കുമ്പോളവരെ കൃപയോടും

രക്ഷണംചെയ്ത സർവ്വലോകസാക്ഷിയാം ദേവ
ത്ര്യക്ഷ! സുന്ദരേശ്വര! ശങ്കര! നമോസ്തുതേ

അന്തകൻതന്നൊവെന്നു ഭക്തനാം മാർക്കണ്ഡേയ–
ന്നന്തമില്ലാതായുസ്സുനൽകിരക്ഷിച്ചദേവ!

എന്തഭിലാഷം ഭക്തന്മാർക്കെന്നാലതുനൽകും
നിന്തിരുവടിക്കിതാ സാഷ്ടാംഗം നമസ്കാരം

അജവൈകുണ്ഠശക്രമുഖ്യദേവന്മാരാലും
നിജമാനസേ ഭക്ത്യാനിത്യമർച്ചിക്കപ്പെട്ട

ഭുജഗേശ്വരഭൂഷ! സുന്ദരേശ്വര! ശംഭോ!
രജതസഭാപതേ! നമസ്തേ നമോസ്തുതേ

ഹാലാസ്യനാഥശംഭോമീനാക്ഷീജീവനാഥ!
ഹാലാഹലാലംകൃതകന്ധരനമോസ്തുതേ

സുന്ദരതാണ്ഡവായതേനമശ്ശിവായാസ്തു
കന്ദർപ്പകോടിതുല്യകാന്തായ നമോസ്തുതേ

നമസ്തേ സുന്ദരേശ നമസ്തേസദാശിവ
സമസ്തചരാചരനായകനമോസ്തുതേ

ഇങ്ങിനെ പതഞ്ജലി സ്തുതിച്ചഭക്തിയോടു–
മംഗജവൈരിപാദദേവീണിതുസാഷ്ടാംഗമായ്

ഭക്തനാം മുനിയോടു താണ്ഡവമൂർത്തിശിവൻ
ഭക്തവത്സലനപ്പോളരുളിച്ചെയ്തുദേവൻ

ഉത്തിഷ്ഠോത്തിഷ്ഠമമഭക്തഹേപതഞ്ജലേ
യത്തവേപ്പിതമെന്നാലതുഞാൻതന്നീടുവൻ

എന്നുകേട്ടൊരുനേരമുത്ഥാനംചെയ്തുമുനി
സുന്ദരേശ്വരൻതന്നെത്തൊഴുതുപ്രാർത്ഥിച്ചിതു

ശങ്കരഭഗവാനെ സർവ്വലോകൈകനാഥ
നിൻകൃപാലേശമെങ്കലുണ്ടെങ്കിലീദൃശ്വിധം

താണ്ഡവമെന്നുംമമ കാൺമതിന്നത്യാഗ്രഹ–
മുണ്ടതുമൂലമത്രസാന്നിദ്ധ്യംചെയ്തീടുക

നിത്യവുംചിദംബരേചെന്നുഞാൻഭക്തിയോടും
നൃത്തത്തെദർശിച്ചോരു പുണ്യത്തിൻഫലത്തിനാൽ

ഇപ്പൊഴതിനിക്കമിത്താപസോത്തമന്മാക്കം
മുപ്പുരാന്തകനിന്റെ താണ്ഡവം കാണായ്‌വന്നു

അതിനാൽകൃതാർത്ഥരായ്‌ഭവിച്ചുഞങ്ങളെല്ലാ-
മിതികേട്ടൊരുനേരമീശ്വരനരുൾചെയ്തു

ഭക്തവര്യനാം ഭവാൻ പ്രാർത്ഥിച്ചപോലെഞാനു-
മത്രതാണ്ഡവമൂർത്തിയായ് സദാവസിക്കുന്നേൻ

ഇന്നുനിന്നോടുതുല്യനായൊരുഭക്തോത്തമൻ
മൂന്നുലോകങ്ങളിലുമില്ലെന്നുനിസ്സംശയം

ഭക്തരാംജനങ്ങൾക്കെന്തിച്ഛയെന്നാകിലതു
സത്വരം കൊടുക്കുന്നതെന്നുടെ മുഖ്യവ്രതം

ദ്വാദശാന്തമാംസ്ഥാനേ താണ്ഡവമൂർത്തിയെന്നീ
മോദേനധ്യാനിച്ചത്രവസിക്ക മൽസന്നിധൌ

പങ്കജോത്ഭവനല്ലോ ലോകങ്ങൾക്കെല്ലാം ശ്രേഷ്ഠൻ
പങ്കജനാഭൻവിധാതാവിനേക്കാളും ശ്രേഷ്ഠൻ

ഹരിയെക്കാളും ഹരൻ ഹരനേക്കാളീശ്വരൻ
വരനാംസദാശിവനീശ്വരൻതന്നേക്കാളും

തല്പരംബിന്ദുതസ്മാദധികം ശ്രേഷ്ഠംനാദം
തല്പരാപരാശക്തിതല്പരൻപരശിവൻ

ഇവയൊമ്പതുംലയിച്ചീടുന്നവസ്തുവല്ലൊ
ശിവദംദ്വാദശാന്തപരമാനന്ദനൃത്തം

അതിനാലഹംചൊന്നേൻതാണ്ഡവമൂർത്തിയേക്കാ-
ളിതരംശ്രേഷ്ഠമായ വസ്തുവില്ലെന്നുമുമ്പേ

ഇങ്ങനെ ചിന്തിച്ചെന്നെസർവ്വവുമുപേക്ഷിക്കിൽ
മംഗളമായുള്ളോരു മോക്ഷവും ലഭിച്ചീടും

സൂക്ഷ്മപഞ്ചാക്ഷരാഖ്യമായൊരു പ്രണവമാം
സൂക്ഷ്മമന്ത്രത്തിന്നു മിത്താണ്ഡവമൂർത്തിക്കമായ്

നിത്യമാകിയ വാച്യവാചകസംബന്ധമു-
ണ്ടിത്ഥമാത്മനോഹൃദി ധരിച്ചീടതിനാലെ

സമഷ്ടീഭൂതവേദ മൂലമന്ത്രത്തിന്നർത്ഥം
സമസ്തേശ്വരനായ ഞാൻതന്നെമുനിവര

വ്യഷ്ടീഭൂതങ്ങളായുള്ളോരുമന്ത്രങ്ങൾക്കർത്ഥം
സൃഷ്ടികർത്താവുമുമ്പായുള്ള ദേവതകളാം

ഇത്രമാഹാത്മ്യമുള്ള ദ്വാദശാന്തസ്ഥാനത്തിൽ
നൃത്തംമാമകംധ്യാനിക്കുന്നവൻജീവന്മുക്തൻ

ഏവനെന്നാലുംജന്മമദ്ധ്യത്തിൽ പുണ്യയോഗാൽ
ഭാവനയോടുംമമതാണ്ഡവംദർശിക്കുകിൽ

ഭുക്തിമുക്തികൾക്കവൻ പാത്രമെന്നറിഞ്ഞാലും
ഭക്തഹേപതഞ്ജലേതാപസശിഖാമണേ

തൽകൃതംസ്തോത്രംഭക്ത്യാപഠിച്ചീടുന്നവന്നു
മുക്തിയുംദീർഘായുരാരോഗ്യവുംകൊടുക്കുംഞാൻ
ധനുർമ്മാസത്തിലാർദ്രാനക്ഷത്രേമഹാപുണ്യേ
മനസ്സിൽഭക്തിയോടും ഭാസ്കരോദയത്തിങ്കൽ
ഉത്തമതീർത്ഥത്തിങ്കൽ സ്നാനവുംചെയ്തുമമ
നൃത്തത്തെദർശിക്കുകിൽനശിക്കുംപാപമെല്ലാം
അഖിലൈശ്വര്യങ്ങളുംവർദ്ധിക്കുംദിനംതോറും
സുഖമായ്ദേഹാന്ത്യത്തിൽ മോക്ഷവുംലഭിച്ചീടും
ധനുർമ്മാസത്തിലാർദ്രതുടങ്ങി ഭക്തിയോടും
ദിനവുമാവത്സരമുത്തമതീർത്ഥത്തിങ്കൽ
സ്നാനവും ചെയ്തുപിന്നെ മീനാക്ഷീദേവിയേയും
മാനസേഭക്തിയോടുമെൻമൂലലിംഗത്തെയും
സ്തോത്രപ്രദക്ഷിണങ്ങൾ ചെയ്തുകുമ്പിട്ടുപിന്നെ
ചീർത്തസന്തോഷത്തോടുംരജതസഭയിങ്കൽ
വന്നുടൻമദീയമാംതാണ്ഡവമൂർത്തിയേയും
സന്നമിച്ചുടൻമമ മന്ത്രത്തെമുന്നിൽനിന്നു
ആയിരത്തെട്ടാവൃത്തി ജപിക്കിൽ പാപങ്ങളും
കായത്തിലുള്ളസർവ്വരോഗവും നശിച്ചീടും
അർത്ഥാർത്ഥിജപിച്ചീടിലർത്ഥവുമേററമുണ്ടാം
പുത്രാർത്ഥിയെന്നാകിലൊ നല്ലപുത്രനമുണ്ടാം
കന്യാർത്ഥികന്യയേയുംവിദ്യാർത്ഥിവിദ്യയേയും
അന്യമെന്തഭീഷ്ടമെന്നാലതുംലഭിച്ചീടും
അത്രമൽപുരമായമധുരാപുരംതന്നിൽ
ചിത്തസന്തോഷത്തോടുംവസിക്കഭവാൻചിരം
പിന്നെനീമുക്തനായിഭവിക്കുംപതഞ്ജലേ
എന്നുടെനൃത്തമതിരഹസ്യംമോക്ഷപ്രദം
ഇന്നുഞാൻഭക്തനായനിനക്കുകാട്ടിത്തന്നേ–
നെന്നരുൾചെയ്തു കൃപാദൃഷ്ടിയാലനുഗ്രഹ്യ
ഭോജനത്തിന്നായെല്ലാവരെയുമയച്ചിതു
രാജശേഖരൻകൃപാസാഗരൻനടേശ്വരൻ
അന്നുതൊട്ടഖിലേശൻഹാലാസ്യത്തിങ്കലുള്ള
സുന്ദരതരയായരജതസഭയിങ്കൽ
അവ്യയനീശൻസച്ചിദാനന്ദസ്വരൂപമാം
സുവ്യക്തതാണ്ഡവത്തെചെയ്തുവാഴുന്നുസദാ
ഇങ്ങനെ ചൊന്നേനാറാംലീലയെമുനികളെ
മംഗലമുണ്ടാമിതുകേൾക്കിലുംപഠിക്കിലും
സർവ്വകാമിതങ്ങളും സിദ്ധിക്കുമന്ത്യകാലേ
സർവ്വജ്ഞസായൂജ്യവുംലഭിക്കാമസംശയം

ഇത്തരം സുന്ദരേശകാരുണ്യലേശേനഞാൻ
പത്താമതാകുമദ്ധ്യായത്തേയും ചൊല്ലീടിനേൻ

പത്താമദ്ധ്യായം സമാപ്തം.

# അദ്ധ്യായം 11

## തടാതകാഗർവ്വഭംഗം

**അഗസ്ത്യൻ**

താപസന്മാരെകുണ്ഡോദരനെന്നുള്ളഭൃതം
ശ്രീപരമേശ്വരാജ്ഞയാവ്യഞ്ജനാദികളോടും
അന്നങ്ങളം തണ്ഡുലാദിമററുസംഭാരങ്ങള-
മൊന്നൊഴിയാതെഭക്ഷിച്ചൊരുലീലയെകേൾപ്പിൻ
മാമുനിപതഞ്ജലിമുമ്പായമുനികളും
സോമഭാസ്കരവംശജാതരാം നൃപന്മാരും
ഫണിനായകന്മാരും സകലസൈന്യങ്ങളും
ഗണനാവിഹീനരാം കാണികളെല്ലാവരും
തത്രഭക്ഷണം ചെയ്‌വാൻയോഗ്യന്മാരായുള്ളവ-
രത്രയുംയഥായോഗ്യമായുള്ളാസനങ്ങളിൽ
ഇരുന്നുയഥാക്രമം സ്വർണ്ണനിർമ്മിതങ്ങളാം
പരന്നപാത്രങ്ങളിൽ വിളമ്പുന്നന്നങ്ങളും
അപ്പങ്ങളുപ്പേരിയുംവ്യഞ്ജനങ്ങളുംനെയ്യും
പപ്പടംപഴങ്ങളുംദധിയുംപാലുംതേനും
പഞ്ചസാരയുംനല്ലപായസങ്ങളുംമററും
പഞ്ചമെന്നിയേഭുജിച്ചേററവുംതൃപ്തരായി
കസ്തൂരിഹിമോദകകർപ്പൂരാന്വിതമായ
നിസ്തുലസുഗന്ധമാം ചന്ദനമണിഞ്ഞവർ
താംബൂലപൂഗാദിയുംസ്വീകരിച്ചനന്തരം
സാംബസുന്ദരന്തന്നെചെന്നുവന്ദിച്ചനേരം
അംബരഭൂഷണാദിസമ്മാനങ്ങളുംനൽകി
ശംബരവൈരിഹന്താവവരെയയച്ചിതു
സംഗതജനമെല്ലാമിങ്ങിനെഭുജിച്ചുടൻ
തങ്ങടെഗൃഹംനോക്കിചെന്നൊരുനേരത്തിങ്കൽ
സന്തുഷ്ടഹൃദയയാംതന്നുടെ മാതാവോടും
സന്തോഷമാകുന്നൊരുസമുദ്രത്തിങ്കൽമുങ്ങി
പുണ്ഡരീകാക്ഷിയേററമൈശ്വര്യമദത്തോടും
മണ്ഡപത്തിങ്കലാളിമാരോടുംകളിക്കുന്നു
സുന്ദരീശിരോരത്നമാംതടാതകയോടു
വന്നുകമ്പിട്ടുചൊന്നാരന്നശാലാധിപന്മാർ

ചന്ദ്രവംശത്തിന്നൊരുമകുടരത്നമായ
ചന്ദ്രശേഖരപ്രിയേഹേമഹാരാജ്ഞികേൾക്ക

നിന്നുടെകല്പനയാലന്നങ്ങളനവധി
കുന്നുകൾപോലെഞങ്ങൾപചിച്ചുകൂട്ടിയതിൽ

മന്നവന്മാരും മററുസകലജനങ്ങള–
മൊന്നുപാതിയെപ്പോലും ഭുജിപ്പാനാളായില്ല

സുന്ദരീശിരോരത്നമായനിന്നുടെകാന്തൻ
സുന്ദരേശ്വരൻബഹുകോടിഭൃതങ്ങളോടും

ഒന്നിച്ചുവരുമെന്നുകരുതിവേറെതന്നെ
അന്നങ്ങൾ ബഹുവിധവ്യഞ്ജനാദികളോടും

കുന്നുകൾപോലെവച്ചുകൂട്ടിവെച്ചിരിക്കുന്നു
വന്നതില്ലൊരുത്തനുമവരിലിതുവരെ

സുന്ദരീമണേചിലരെങ്കിലുമുണ്ടെന്നാകി–
ലന്നശാലയിലയച്ചീടുകവൈകീടാതെ

എന്നുകേട്ടൊരുനേരം മന്ദഹാസവുംപൂണ്ടു
ചൊന്നതുനന്നായ"നിങ്ങൾപൊയ്ക്കൊൾവിനെന്നുചൊല്ലി

മിന്നുന്നനക്ഷത്രങ്ങൾതന്നുടെമദ്ധ്യത്തിങ്കൽ
നന്നായിവിളങ്ങുന്നോരിന്ദുവിൻകലപോലെ

തന്നുടെസഖികളോടൊന്നിച്ചുതടാതക
മന്ദംമന്ദംനടന്നുകളിച്ചുപുളച്ചുവൾ

സുന്ദരിമന്ദഹാസംപൂണ്ടുതൻകാന്തനായ
സുന്ദരേശ്വരനോടുചൊല്ലിനാൾമധുരമായ്

സുന്ദരേശ്വരമമഭർത്താവേഭൃതനാഥ
കന്ദർപ്പദർപ്പാപഹ കാരുണ്യവാരാന്നിധേ

ഒന്നിന്നുഞാനുണർത്തിച്ചീടുന്നേനതുചെവി
തന്നുകേൾക്കേണം കൃപയാൽമമജീവനാഥ

മാമുനിമാരുംമമകല്പമേകുന്നസർവ്വ–
ഭൂമിപന്മാരുംഭുജിച്ചാകവേപോയീടിനാർ

നിന്തിരുവടിയോടു കൂടി വന്നവർക്കായി–
ട്ടന്തമില്ലാതൊരന്നവ്യഞ്ജനാദികളെല്ലാം

ഇന്നുവെച്ചൊരുക്കിയതാക്കുഞാൻകൊടുക്കേണ്ടു
സുന്ദരചൂടാറിയാലൊന്നിനും കൊള്ളാതെയാം

എന്നകേട്ടൊരുനേരമീശ്വരനരുൾചെയ്തു
സുന്ദരിമഹാരാജ്ഞികേൾക്കെടോതടാതകേ

എന്നുടെജനങ്ങളിൽ വിശപ്പുള്ളവനില്ല
പിന്നെഞാനാർക്കുകൊടുത്തീടുവാൻപറയേണ്ടു

എന്നല്ലെന്നോടുകൂടി വന്നതിൽകുണ്ഡോദര–
നൊന്നൊഴിഞ്ഞെല്ലാവരുമന്നേരംതന്നെപോയാർ

ഇന്നുനിന്നൈശ്വര്യഗർവ്വത്തിനാലിപ്രകാരം
വന്നതിന്നഹമെന്തുചെയ്യേണ്ടു പറഞ്ഞാലും

എന്നതുകേട്ടു ചെയ്തു സർവ്വഭൂതാന്തരസ്ഥനായ
സുന്ദരേശൻ കുണ്ഡോദരനെയൊന്നുനോക്കി

ജഠരാഗ്നിയെ ക്ഷണം വദ്ധിപ്പിച്ചൊരുനേരം
കഠിനമാംവിശപ്പുംദാഹവുമുണ്ടായ്‌വന്നു

ഉടനേകുണ്ഡോദരനടുത്തു വന്നീശനോ-
ടടിതാരിങ്കൽവീണു കുമ്പിട്ടുചൊല്ലീടിനാൻ

വിശക്കുന്നിതുമമസുന്ദരേശ്വരശംഭോ
പശ്ചാക്കൾക്കെല്ലാംനാഥപാഹിമാംകൃപാനിധേ

കല്യാണസുന്ദരേശ കരുണാനിധെ ശംഭോ
കല്യാണത്തിന്നു ഭവാനെഴുന്നള്ളുന്നനേരം

കുടയുംപിടിച്ചു ഞാനോടിവന്നതിനാലോ-
നിടിലവിലോചനമറെറന്തുഹേതുവാലോ

മുമ്പിനിക്കീവണ്ണമുണ്ടാകാത്തവിശപ്പിന്നു
സംഭവിച്ചിരിക്കുന്നു ഭക്തവത്സലപോററി

സഹിച്ചുകൂടാതുള്ളജഠരാനലജ്വാലാ
ദഹിപ്പിച്ചീടും ദേഹമെന്നുതോന്നുന്നുദേവ

ഭക്ഷണത്തിന്നാവേഗമനുവാദന്തരേണ-
മൃക്ഷവാഹനശംഭോനമസ്തേനമോസ്തുതേ

എന്നുകേട്ടീശൻ കുണ്ഡോദരൻെറക്ഷുത്തിനേയും
സുന്ദരീരത്നമായദേവിതൻ ഗർവ്വത്തെയും

ഒന്നിച്ചുനശിപ്പിക്കാമെന്നോർത്തു കടാക്ഷത്താൽ
ചെന്നുനീഭുജിച്ചാലുമെന്നനുവാദമേകി

അന്നേരംതടാതകാദേവിയും നേത്രത്തിനാ-
ലന്നശാലയിൽച്ചെന്നീടെന്നുകാണിച്ചീടിനാൾ

ശങ്കരാജ്ഞയെലഭിച്ചോരുനേരത്തുശിവ-
കിങ്കരൻകുണ്ഡോദരനേററവുംഖർവ്വഗാത്രൻ

രക്തനേത്രങ്ങളോടുംഘോരദംഷ്ട്രങ്ങളോടും
രക്തമാംവണ്ണത്തോടുംചില്ലിവില്ലാട്ടത്തോടും

എത്രയുംഭയങ്കരമാകിയരൂപത്തോടും
സത്വരംചെന്നാനന്നശാലയിൽമടിയാതെ

അന്നങ്ങൾബഹുവിധമുന്നതങ്ങളായുള്ള
കുന്നുകൾപോലെക്കൂടികിടക്കുന്നതുകണ്ടു

ഉല്ലസിച്ചടുത്തുചെന്നുടനേകുണ്ഡോദരൻ
കല്പാന്തരുദ്രൻബ്രഹ്മാണ്ഡങ്ങളെയെന്നപോലെ

തന്നുടെകരങ്ങൾകൊണ്ടുരുട്ടിവായുംപൊളി-
ച്ചന്നരാശികളെല്ലാംഭക്ഷിച്ചുനിമിഷത്താൽ

കാളനുപ്പേരിയോലനെന്നിവയെല്ലാമവൻ
മേളിച്ചുഭക്ഷിച്ചിതുപാത്രങ്ങളോടുകൂടി
തയിർതേൻഘൃതാദികളാകവേഭക്ഷിച്ചിട്ടു
വയറൊട്ടുന്നപാരംപിന്നെയുംശിവശിവ
കട്ടകംചെമ്പുംവാർപ്പുമെന്നിവഭക്ഷിക്കുമ്പോഠം
പട്ടകംകയിലിവപപ്പടമായീടുന്നു
ശിക്ഷയിൽപചിച്ചസാധനങ്ങഠംതിന്നുതീർത്തു
തൽക്ഷണംകലവറതന്നിലോടിക്കടന്നു
ഭക്ഷിച്ചാൻബഹുവിധതണ്ഡുലരാശികളെ
കുക്ഷിപിന്നെയുമേററമൊട്ടുന്നുശിവശിവ
ഗോധൂമമുൽഗമാഷാദികളുംകൂശ്മാണ്ഡാദി
സാധനങ്ങളുമവനാകവേഭക്ഷിച്ചിതു
അന്യങ്ങളായബഹുധാന്യരാശികളെയു-
മൊന്നൊഴിയാതെ ഭുജിച്ചീടിനാൻകുണ്ഡോദരൻ
കണ്ടസാധനമെല്ലാംഭക്ഷിച്ചുംതൃപ്തിയൊട്ടു-
മുണ്ടാകാഞ്ഞതുമൂലമുഴറേറാടങ്ങുമിങ്ങും
മണ്ടുന്നകുണ്ഡോദരൻതന്നെക്കണ്ടവർഭീതി
കൊണ്ടുമണ്ടുന്നുചിലർകുണ്ടിലങ്ങൊളിക്കുന്നു
ഇങ്ങിനെകുണ്ഡോദരകൃത്യങ്ങഠംകണ്ടനേരം-
മംഗനാമണിദേവിയാശ്ചര്യപ്പെട്ടുപാരം
ഏററവുംലജ്ജയോടുംമുഖവുംതാഴ്ത്തിമെല്ലെ
പോററിതന്നുടെമുന്നിൽചെന്നുനിന്നൊരുനേരം
മന്ദാക്ഷത്തിനാലൊന്നുമുരിയാടാതെനില്ക്കും
സുന്ദരിതന്നെക്കണ്ടുമന്ദഹാസംകലന്നു
ഭൂതവൃത്താന്തമൊന്നുമറിയാത്തതുപോലെ
ഭൂതനായകനരുഠംചെയ്തിതുഭംഗിയോടും
സർവ്വഭൂപന്മാരെയുംജയിച്ചസ്വശക്തിയാ-
ലുർവ്വിയെയെല്ലാം പാലിക്കുന്ന ഹേമഹാരാജ്ഞി
സർവ്വസൌഭാഗ്യങ്ങളുംതികഞ്ഞുവിളങ്ങുന്ന
സർവ്വാംഗസുന്ദരിയായുള്ളൊരുജീവനാഥേ
ധൈര്യസൌന്ദര്യവീര്യപ്രാഭവകീർത്ത്യാദിക-
ളാര്യയാംനിന്നോളമില്ലാർക്കുമേലോകങ്ങളിൽ
അങ്ങിനെയുള്ള നിൻെറവദനാംബുജമല്പം
മങ്ങുവാനെന്തുമൂലമിന്നെടോതടാതകേ
എന്നുടെനിമിത്തമായിന്നുനീസമ്പാദിച്ചോ-
രന്നങ്ങളനവധിയാറിപ്പോകുന്നുവെന്നോ
ഇന്നുനിൻകല്യാണഗേഹത്തിങ്കലിത്രമാത്രം
അന്നവ്യഞ്ജനാദികളുണ്ടായിരിക്കുമെന്നു

സുന്ദരിഞാനോക്കാഗ്ഗമൂലമെന്നടെഭൂത-
വൃന്ദത്തെയെല്ലാമിങ്ങുകൊണ്ടുപോന്നീലബാലേ
എങ്കിൽനീയതുകൊണ്ടുഖേദിക്കവേണ്ടതെല്ലം
കിങ്കരൻകുണ്ഡോദരൻതനിക്കുവേണ്ടുംവണ്ണം
ഭക്ഷണംനൽകിയിങ്ങോട്ടയക്കിലവനെഞാ-
നിക്ഷണംകൈലാസത്തിലയച്ചുഭൂതങ്ങളെ
ഒന്നൊഴിയാതെവേഗമിങ്ങുഞാൻവരുത്തീട്ടു
നിന്നഭിലാഷംപൂർത്തിയാക്കുന്നുണ്ടെടോബാലേ
എന്തുനിന്നിച്ഛയെന്നാലതുഞാൻസാധിപ്പിപ്പ-
നന്തരമില്ലപിന്നെഖേദമെന്തിന്നുവൃഥാ
ഇങ്ങിനെമർമ്മംതുളച്ചീടുന്നകാന്തവാക്യ-
മംഗനാമണികേട്ടുനടുങ്ങീതടാതകാ
തിങ്ങിവിങ്ങിനഗർവ്വംനശിച്ചുഭർത്താവിനോ-
ടിങ്ങിനേചൊല്ലീടിനാളേററവുംവിനീതയായ്
ശരണാഗതലോകപാലകജീവനാഥ!
കരുണാനിധേഇനികൈലാസത്തിങ്കൽനിന്നു
നന്ദ്യാദിഗണങ്ങളെവരുത്തീടുകവേണ്ട
വന്നഭൂതത്താൽതന്നെവളരെതൃപ്തിവന്നു
ഒരുഭൂതത്തെക്കൂടിവരുത്തിൽജഗത്തെല്ലാ-
മൊരുനാഴികകൊണ്ടുനശിക്കുംനിസ്സംശയം
ഖർവ്വഭൂതത്തിൻകൃത്യംചൊൽവതിനെളുതല്ല
സർവ്വജ്ഞഭവാനെല്ലാമറിയാമല്ലോവിഭോ
ഇങ്ങിനെചൊല്ലികുണ്ഡോദരനുതൃപ്തിയിനി
എങ്ങിനേഭവിക്കുമെന്നോർത്തുതൻഭർത്താവിൻെറ
സുന്ദരമായവക്ത്രപത്മവുംനോക്കിനോക്കി
സുന്ദരീതടാതകാദേവിയുംനിന്നീടിനാൾ
ശങ്കരൻസുന്ദരേശൻതന്നോടുകൂടിവന്ന
കിങ്കരന്മാരിലേകനേവമത്ഭുതകൃത്യം
ശങ്കയെന്നിയേചെയ്യുന്നതുകണ്ടെല്ലാവരും
സങ്കടപ്പെട്ടുനിന്നിതുഭീതികൈക്കൊണ്ടുപാരം
കിങ്കരനേകൻകൂടിവന്നെങ്കിൽനാമേററവും
സങ്കടപ്പെട്ടുമെന്നുജനങ്ങൾഘോഷിക്കുന്നു
ഇങ്ങിനെചൊന്നനേഴാംലീലയെമുനികളേ!
മംഗലമുണ്ടാമിതു കേൾക്കിലും പഠിക്കിലും
മല്ലബാണാരിയായദേവൻെറപ്രസാദത്താൽ
ചൊല്ലിനേൻപതിനൊന്നാമദ്ധ്യായംഞാനിദാനീം

പതിനൊന്നാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 12

### വേഗവതീമാഹാത്മ്യം

**അഗസ്ത്യൻ**

അന്നഗർത്തങ്ങളേയുംപിന്നെസ്വാന്ദിയേയും
സുന്ദരേശ്വരൻകുണ്ഡോദരനുകാണിച്ചൊരു
പുണ്യലീലയെച്ചൊല്ലാംതാപസന്മാരേകേൾക്കി-
ലെണ്ണമില്ലാതമഹാപാപങ്ങൾനശിച്ചീടും
കല്യാണസംഭാരങ്ങളാകവേഭുജിച്ചിട്ടും
തെല്ലുമേശാന്തിയില്ലാതുള്ളൊരുവിശപ്പിനാൽ
എത്രയുംദുഃഖംപൂണ്ടു മുഖമേററവുംവാടി
ഗാത്രവുംതളർന്നുകുണ്ഡോദരനോടിവന്നു
അംഗജാന്തകന്തൻെറ പാദത്തിൽനമസ്കരി-
ച്ചിങ്ങിനെപ്രാത്ഥിച്ചിതു ക്ഷുൽപ്രപീഡിതനായി
ശങ്കരശിവശംഭോസുന്ദരേശ്വര മമ
സങ്കടങ്ങളെകൃപചെയ്തുകേൾക്കേണംഭവാൻ
ഹന്തമേകുക്ഷിയിങ്കൽകത്തുന്നജഠരാഗ്നി
ശാന്തമായില്ലതെല്ലുമത്യല്പഭോജനത്താൽ
കത്തുന്നതീയ്യിലല്പംനെയ്യൊഴിച്ചതുപോലെ
ക്ഷുത്തുപിന്നെയുമേററംവർദ്ധിക്കുന്നതേയുള്ളു.
അന്നങ്ങളനവധിഭക്ഷിച്ചേനവയെല്ലാം
വഹ്നിയിൽവീണപഞ്ഞിപോലവേഭസ്മമായി
ത്രിപുരന്മാരേഭവാൻദഹിപ്പിച്ചതുപോലെ
സപദിജഠരാഗ്നിയെന്നെയുംദഹിപ്പിക്കും
ഇന്ദ്രിയങ്ങളുമേററംതളർന്നീടുന്നുനാഥ
ചന്ദ്രശേഖരകാരുണ്യാംബുധേരക്ഷിക്കമോം
പാഹിമാംസുന്ദരേശ ദേഹിഭക്ഷണംമമ
പാഹിമാംമഹാദേവപാഹിമാം പാഹിപാഹി
ഇങ്ങിനെവീണുകേണുംകാണിച്ചുമുദരത്തെ
മങ്ങിനമുഖത്തോടുംഭക്ഷണംയാചിക്കുന്ന
കുണ്ഡകുക്ഷിയെക്കണ്ടു സുന്ദരീതടാതകാ
പുണ്ഡരീകാക്ഷിസുന്ദരേശ്വരനോടുചൊന്നാൾ
സർവ്വലോകൈകനാഥ! സർവ്വാനുഗ്രഹപര!
സർവ്വജ്ഞ! ശംഭോ! മമ ഭർത്താവേ! കൃപാനിധേ
ക്ഷുത്തിനാലേററംപരിതപ്തനാമിവന്നിനി
തൃപ്തിയുണ്ടാക്കീടേണമെങ്ങിനെയെന്നാകിലും
നിന്തിരുവടിയെന്യേമതിയല്ലതിന്നാരു-
മന്തകാന്തകയെന്നുസുന്ദരിപ്രാത്ഥിച്ചപ്പോൾ

മുല്ലബാണാരിദയാവാരിധിസുന്ദരേശ-
നെല്ലാനേരവുംതന്നോടൊന്നിച്ചുവസിക്കുന്ന

അന്നപൂർണ്ണയായുള്ളശക്തിയെസ്സൂരിച്ചപ്പോൾ
മുന്നിൽനാലന്നഗൎത്തങ്ങളെയുംകാണായ്‌വന്നു

എന്നുമേക്ഷയിക്കാത്തദധിമിശ്രങ്ങളാക-
മന്നങ്ങൾകൊണ്ടുസമ്പൂൎണ്ണങ്ങളാംഗൎത്തങ്ങളെ

ക്ഷുൽക്ഷാമകക്ഷിയെയുംകാട്ടിനിൽക്കുന്ന-
കുണ്ഡകുക്ഷിക്കുകാട്ടിക്കൊടുത്തശിക്കെന്നരുൾചെയ്തു

ത്ര്യക്ഷാനുവാദംലഭിച്ചുക്ഷണംതന്നെ-
കുണ്ഡകുക്ഷിയുമന്നഗൎത്തസവിധത്തിങ്കൽച്ചെന്നു

ശിക്ഷയിലിരുന്നന്നമാകവേകരങ്ങളാൽ
ഭക്ഷിച്ചീടിനാൻ നാലുകബളമാക്കിദ്രുതം

കുക്ഷിയുംനിറഞ്ഞിതുവിശപ്പുംതീൎന്നുലോക-
രക്ഷകനീശന്തന്റെകാരുണ്യമത്യത്ഭുതം

ക്ഷുത്തുതീൎന്നൊരുനേരംദാഹപീഡിതനായി-
ഭക്തനാംകുണ്ഡോദരൻനടന്നുനാലുപാടും

വാപീകൂപാദ്യങ്ങളിലുള്ളവെള്ളത്തെയെല്ലാം
ശ്രീപരമേശഭൃത്യൻകുടിച്ചുമുടിച്ചിതു

പിന്നെയുംദാഹംതീരാഞ്ഞുടനെ വെള്ളംവെള്ളമെന്നവൻ
വിലാപിച്ചുശിവനോടുണൎത്തിച്ചാൻ

ഭൂരികാരുണ്യസിന്ധോകൂപാദ്യങ്ങളിലുള്ള
വാരികോരിക്കുടിച്ചുംതീരുന്നില്ലഹോദാഹം

എന്നുകമ്പിട്ടുചൊന്ന കുണ്ഡോദരന്റെവാക്യം
സുന്ദരേശ്വരൻകേട്ടുകാരുണ്യവാരാന്നിധി

സർവ്വലോകൈകനാഥൻ സർവ്വജ്ഞൻ സർവ്വസാക്ഷീ
പർവ്വതപുത്രീകാന്തൻചിന്തിച്ചുമനതാരിൽ

ഇന്നിവനുടെദാഹമടക്കീടുവാൻഗംഗ-
തന്നുടെപ്രവാഹമുണ്ടാക്കേണമിവിടത്തിൽ

അതിനാലസ്യദാഹംനശിക്കുംജനങ്ങൾക്കും
കുതുകമോടും സ്നാനപാനങ്ങൾചെയ്യാമല്ലൊ

ഇങ്ങിനെചിന്തിച്ചീശൻതന്നുടെ മൂർദ്ധ്നിവാഴും
ഗംഗയോടിപ്രകാരമരുളിച്ചെയ്തീടിനാൻ

സർവ്വകിൽബിഷാപഹേ! ഹേ ഗംഗേ! മമപ്രിയേ!
സർവ്വോപകാരാർത്ഥമായത്രനീപ്രവാഹിക്ക

വിളംബിക്കൊല്ലതെല്ലുമെന്നുകേട്ടപ്പോൾഗംഗാ
കളംബാലേന്ദു ചൂഡനോടേവംപ്രാർത്ഥിച്ചിതു

പൂർവ്വംഞാൻഭഗീരഥനേററവുംപ്രാൎത്ഥിക്കയാൽ
സർവ്വജ്ഞ! തവാജ്ഞയാലോകോപകാരാൎത്ഥമായ്

ഉർവ്വിയിൽപ്രവാഹിച്ചനിന്നനുഗ്രഹശക്ത്യാ
സർവ്വപാപങ്ങളേയും നശിപ്പിച്ചീടുന്നുഞാൻ

ഇപ്പൊഴുതിവിടെയുംഞാൻപ്രവാഹിച്ചിടുന്നേൻ
മുപ്പുരാന്തകതവകല്പനപോലെതന്നെ

മജ്ജലേഭക്തിയോടുമെവിടെയെന്നാകിലും
മജ്ജനംചെയ്യിൽസർവ്വപാപവുംനശിച്ചീടും

എങ്കിലുംകാശിയിങ്കൽസ്നാനംചെയ്യുന്നവർക്കു
ശങ്കരതവസാരൂപ്യത്തെഞാൻനൽകീടുന്നു

അത്രമൽപ്രവാഹത്തിൽസ്നാനംചെയ്യുന്നവർക്കു
നിത്യമായുള്ളതവസായൂജ്യംനൽകുവാനായ്

തരികവരമിനിക്കെന്നുസംപ്രാർത്ഥിച്ചൊരു
സുരവാഹിനിതന്നോടരുൾചെയ്തിതുഹരൻ

നല്ലതെത്രയുംനിന്റെഭാഷിതംപാപാപഹേ!
കല്യാണി! സരിദ്വരേ! കേൾക്കനീയെന്റെവാക്യം

അജ്ഞാനതിമിരത്തിന്നരുണോദയമായ
സുജ്ഞാനപ്രദംദ്വാദശാന്തമാമിപ്പുരത്തിൽ

എവിടെയെന്നാകിലുംത്വജ്ജലംദർശിക്കുകി-
ലവനുള്ളഖിലപാപങ്ങളും നശിച്ചുപോം

സ്നാനംചെയ്യുന്നവനുസർവ്വസൌഭാഗ്യങ്ങളും
പാനംചെയ്യുന്നവനുജ്ഞാനവുംനൽകീടുക

പിന്നെ യെന്മൂലലിംഗസാന്നിധ്യേപ്രവാഹിക്കും
നിന്നുടെസലിലത്തെദ്ദർശിച്ചീടുന്നവനു

ധർമ്മാർത്ഥകാമങ്ങളാംപുരുഷാർത്ഥങ്ങൾമൂന്നും
നിർമ്മലേകൊടുത്താലുമെന്നനുഗ്രഹശക്ത്യാ

സ്നാനമാത്രത്താൽസായൂജ്യത്തെനീകൊടുക്കുക
ഞാനതിന്നനുഗ്രഹംതരുന്നുനിനക്കിതാ

നിന്നുടെതീരത്തിങ്കൽചെയ്യുന്നപുണ്യകർമ്മ-
മൊന്നിനുനൂറായിരംഫലമെന്നറിഞ്ഞാലും

കാശിയിൽവിശ്വനാഥനാമെന്റെസന്നിധാനെ
സ്വാശയേ ഭക്തിയോടുംത്വജ്ജലേസ്നാനംചെയ്യിൽ

ഉളവാംഫലത്തെക്കാളധികംഫലമുണ്ടാം
കുളവല്ല്യത്രനിന്റെ സലിലേസ്നാനംചെയ്താൽ

ഇങ്ങനെവരംനൽകിഗ്ഗംഗേ! നീ വന്നാലുമെ-
ന്നംഗജാന്തകന്തന്റെകല്പനകേട്ടനേരം

തുംഗങ്ങളായനിജഭംഗങ്ങൾകൊണ്ടുപാർശ്വ-
മെങ്ങുമേപൂർണ്ണമാക്കിഗ്ഗംഗയുംപ്രവാഹിച്ചു

ഝരവേഗത്താൽസമീപത്തിൽനിൽക്കുന്ന വൃക്ഷ-
നിരകൾമൂലത്തോടുംപുഴങ്ങിവീഴുന്നിതു

തന്നുടെപ്രവാഹവേഗത്തിനാല്ലുളവായു-
ള്ളന്നതങ്ങളാംനരക്കട്ടകൾമീതേവീഴം
പന്നഗകാന്തികൊണ്ടുംതദ്രത്നകാന്തികൊണ്ടും
തോന്നുന്നുസരസ്വതീയമുനാമിശ്രയെന്നും
ഇരുഭാഗത്തുനിൽക്കുംഭൂരുഹങ്ങളിൽനിന്നു
തരസാവീഴംപുഷ്പനിരകളോടുകൂടി
വന്നീടുന്നതുകണ്ടാൽനക്ഷത്രഗണത്തോടു-
മൊന്നിച്ചു വന്നീടുന്നൊരാകാശമെന്നുംതോന്നും
മല്ലീചമ്പകപൂഗമാലത്യാദികളുടെ
നല്ലപൂക്കളിൽമെല്ലെത്തടവിവന്നീടുന്ന
ഗന്ധവാഹനൻെറസംബന്ധത്താൽമനോഹര
ഗന്ധയുക്തയായ്പ്രവാഹിക്കുന്നഗംഗതന്നെ
കണ്ടനേരത്തുസുന്ദരേശ്വരൻമന്ദഹാസം
പൂണ്ടഥകുണ്ഡോദരന്തന്നോടുകടാക്ഷത്താൽ
ചെന്നുനീകുടിച്ചാലുമെന്നുകാണിച്ചനേരം
സുന്ദരേശ്വരന്തന്നെവന്ദിച്ചുകുണ്ഡോദരൻ
ഏററവുംവിസ്മയിച്ചസ്വന്ദീപ്രവാഹത്തിൽ
തെറെറന്നുകുതിച്ചുതിന്നെതിരേതത്രനിന്നു
തന്നുടെരണ്ടുകൈകൾകൊണ്ടവനണകെട്ടി
കന്ദരംപോലെവായുംപൊളിച്ചുജലമെല്ലാം
കുടിച്ചനേരത്തവൻതന്നുടെകുക്ഷിയേററം
തടിച്ചുചമഞ്ഞിതുദാഹവും നശിച്ചിതു
കുണ്ഡോദരൻെറകൃത്യമെത്രയുമത്യത്ഭുതം
കണ്ടവരെല്ലാവരുംകൊണ്ടാടിവിസ്മയിച്ചാർ
ഗംഗയെപ്പാനംചെയ്തുതുംഗമാംനിജോദരം
ഭംഗിയിൽ കാട്ടിമെല്ലെത്തത്രനിന്നെഴനീററു
വന്നുടൻസർവഭൂതനാഥനാംസുന്ദരേശൻ
തന്നുടെകാല്ക്കൽവീണു കുമ്പിട്ടുപലതരം
സദ്യഃസ്വന്ദീജലപാനത്താലുളവായ
വിദ്യയാൽമഹേശനെ സ്തുതിച്ചുകുണ്ഡോദരൻ
"ശൈലാധീശ്വരപുത്രീകാന്ത! വേദാന്തവേദ്യ!
ശൂലാഗ്രവിദാരിതദേവാരിവക്ഷസ്ഥല!
കാലനിർമ്മുക്തകലാരൂപ! ശങ്കര! നിത്യ-
മാലയമാപദാംമാം പാലയകൃപാലയ!
കോലഹംസസ്വരൂപമാധവവധാതാക്കൾക്കും
കാലടിശിരസ്സുകൾ കാണിക്കാതൊരുദേവ
കൈലാസവാസ! ഗംഗാചന്ദ്രാവതംസ! നിത്യ-
മാലയമാപദാംമാംപാലയകൃപാലയ

ഹാലാക്ഷിജാതാനലദഗ്ദ്ധമന്മഥമൂർത്തേ!
നീലാഭ്രദേഹ! സർവ്വദേവതാനമസ്കൃത!
മൂലലിംഗാത്മൻശംഭോമീനാക്ഷീകാന്തനിത്യ-
മാലയമാപദാംമാം പാലയകൃപാലയ
മാലാകല്പിത സർപ്പഫണമാണിക്യകാന്തി-
ജാലശോഭിത! മഹാബാഹുസാഹസ്ര! ശംഭോ!
മൂലകാരണ! സർവ്വജഗതാമീശ! നിത്യ-
മാലയമാപദാംമാംപാലയകൃപാലയ
ബാലഭാസ്കരകോടിസച്ഛമാംവേഗവതീ
കൂലഭൂമിയിൽസദാമീനാക്ഷീദേവിയോടും
ലീലചെയ്യുന്നസുന്ദരേശ്വരശംഭോനിത്യ-
മാലയമാപദാംമാംപാലയകൃപാലയ
കീലാലാനലാനിലമുഖ്യാഷ്ടമൂർത്തേ! ജഗൽ-
പാലനജാഗരൂകഭക്തസർവ്വാഭീഷ്ടദ
കാലകാലാഖിലേശസുന്ദരേശ്വര നിത്യ-
മാലയമാപദാംമാംപാലയകൃപാലയ
ഹേലാർത്ഥമെന്നാകിലുമൊരിക്കൽതൊഴുന്നോർക്കു-
മാലകററീട്ടുസർവ്വാഭീഷ്ടവുംനൽകുംദേവ!
സ്ഥൂലസൂക്ഷ്മാത്മൻ! പാത്രാനുഗ്രഹപ്രദ! നിത്യ-
മാലയമാപദാംമാംപാലയകൃപാലയ!
ഹാലാഹലാലംകൃതകന്ധരഭക്തനായ
പാലാഴിശയനന്നുചക്രമേകിയശംഭോ
ഹാലാസ്യഗതസർവ്വദേവതാസ്തുതനിത്യ-
മാലയമാപദാംമാംപാലയകൃപാലയ!
ഹാലാസ്യനാഥസ്തോത്രമിഷ്ടമേകിടുംപരം
ലീലയാലെന്നാകിലുമൊരിക്കൽപഠിക്കുകിൽ
മാലകന്നുടൻസംസാരാംബുധിതന്റെമറു-
കൂലവുംകടന്നീശസായൂജ്യംലഭിച്ചീടും
ആലയധനധാന്യപുത്രബാന്ധവപൌത്ര-
ലോലാക്ഷീമുഖ്യഭോഗവസ്തുക്കളാകിച്ഛയെങ്കിൽ
ഹാലാസ്യേശ്വരസ്തോത്രമാനിത്യപാഠത്താൽ
പാലവേയവയെല്ലാം ലഭിക്കുംനിസ്സംശയം''
ഇങ്ങനെകുണ്ഡോദരൻ സ്തുതിച്ചുനമസ്കരി-
ച്ചുംഗജവൈരിപാദപങ്കജങ്ങളുംനോക്കി
തിങ്ങിനഭക്ത്യാശിരസ്യഞ്ജലിബന്ധത്തോടു-
മിങ്ങനെമിണ്ടാതെനിന്നീടിനാൻ മഹാഭക്തൻ
ശങ്കരൻസുന്ദരേശൻഭക്തവത്സലനപ്പോൾ
കിങ്കരനായ കുണ്ഡോദരനോടരുൾചെയ്തു

എങ്കലുള്ളോരുഭക്തികൊണ്ടുമിസ്തോത്രംകൊണ്ടും
നിങ്കലേററവുംമമസന്തോഷംവളർന്നിതു
കിങ്കരന്മാരാംമമഗണങ്ങൾക്കധിപനായ്
സങ്കടമൊഴിഞ്ഞുമൽസന്നിധൌവസിക്കനീ
നിൻകൃതിയായീടുമിസ്തോത്രത്തെപ്പഠിപ്പവൻ
പങ്കങ്ങളെല്ലാമററുമോക്ഷത്തെലഭിച്ചീടും
തങ്കരളിങ്കൽനിന്റെനാമത്തെയേകവാര-
മെങ്കിലുംസ്മരിപ്പവർക്കില്ലദാരിദ്ര്യമെന്നും
ശങ്കരനേവംകുണ്ഡോദരനോടരുൾചെയ്തു
താങ്കടാക്ഷിച്ചയച്ചു സുന്ദരപാണ്ഡ്യേശ്വരൻ
മങ്കമാരെല്ലാവരുംതൊഴുതുകുമ്പിടുന്ന
ശങ്കരീശ്രീമീനാക്ഷിയാം തടാതകതന്നെ
പങ്കജനാഭസേവ്യനീശ്വരൻ വിവാഹംചെ-
യ്തങ്കരിതാനന്ദനായ്നൃത്തഗീതാദ്യങ്ങളാൽ
സങ്കടമൊരുത്തനുമുളവാകാതെതന്നെ
വൻകൃപാനിധിരാജ്യംപാലിച്ചുനീതിയോടും
ശങ്കരൻസുന്ദരേശൻ മധുരാപുരത്തിങ്കൽ
ശങ്കരിയോടുംകൂടി വാണിതുയഥാസുഖം
ഇങ്ങിനെചൊന്നേൻവേഗവതിയാംനദിയുടെ
മംഗലപ്രദമായൊരുത്ഭവമത്യത്ഭുതം
ഇന്നദിതനിക്കപേർശിവഗംഗയെന്നേകെ
അന്യന്മാർ ചിലർ വേഗവതിയെന്നോതുന്നിതു
കേചനശിവജ്ഞാനനദിയെന്നോതുന്നുപേർ
കേചനവിളംബിതയെന്നുചൊല്ലുന്നുനാമം
ചൊല്ലുന്നുകൃതമാലയെന്നിതരന്മാർനാമ-
മില്ലിതിനോടുതുല്യമായുള്ളനദിയെങ്ങും
പുണ്യയാംശിവജ്ഞാനനദിയിൽസ്നാനംചെയ്താ-
ലെണ്ണമില്ലാതമഹാപാപങ്ങളൊക്കെനീങ്ങി
സർവ്വഭാഗ്യങ്ങളോടും വസിച്ചുബഹുകാലം
സർവ്വജ്ഞസായൂജ്യവും ലഭിക്കുംദേഹാന്ത്യത്തിൽ
അന്നങ്ങളെല്ലാം നാലുകബളമായ്ഭുജിച്ചു
പിന്നെദാഹത്താൽഖിന്നനായകുണ്ഡോദരന്നായ്
തന്നുടെശിരസ്ഥിതഗംഗയെപ്രവഹിപ്പി-
ച്ചന്നേരംതന്നെമഹാദാഹത്തെതീർത്തനാഥ
സുന്ദരേശ്വരഭക്തവത്സലശ്രീഹാലാസ്യ-
മന്ദിരാവാസശംഭോ രക്ഷിക്കരക്ഷിക്കമാം
അഷ്ടമൂത്തിയായൊരു ശ്രീസുന്ദരേശ്വരന്റെ
എട്ടാമതായലീലചൊല്ലിനേനിപ്രകാരം
ഉൾക്കരുന്നിങ്കൽഭക്തിയോടിതുപഠിക്കിലും
കേൾക്കിലും സർവ്വസൌഭാഗ്യങ്ങളുമുണ്ടായ്വരും

ദാഹവും ക്ഷുത്തുമൊന്നുമില്ലാത്തമോക്ഷത്തേയും
ദേഹാന്തകാലത്തികൽപ്രാപിക്കാം മുനികളേ
മുല്ലബാണാരിപ്രസാദേനഞാനിപ്രകാരം
ചൊല്ലിനേൻപന്തിരണ്ടാമദ്ധ്യായം മാലോകരേ

പന്ത്രണ്ടാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 13

### സപ്താബ്ധിമാഹാത്മ്യം

**അഗസ്ത്യൻ**

മധുരശഫരേക്ഷണയാം നിജകാന്തതൻ
മാനസംതന്നിലുള്ളാഗ്രഹപൂർത്തയെ
മധുരയിലുടൻതന്നെ സപ്തസിന്ധുക്കളെ
മാരാരിയാം സുന്ദരേശൻവരുത്തിയ
മധുരതരയായൊരുലീലയെച്ചൊല്ലുവൻ
മാമുനിമാരേശ്രവിപ്പിനെല്ലാവരും
സകലജഗദീശ്വരൻ പാണ്ഡ്യരാജേശ്വരൻ
സാമോദമേവരാജ്യം ഭരിക്കുംവിധൌ
പൃഥിവിയുമത്രസർവ്വസസ്യ സമ്പൂർണ്ണയായ്
പർജ്ജന്യവും വേണ്ടപോലെ വർഷിക്കുന്നു
സകലരുമനന്തധർമ്മങ്ങളെച്ചെയ്യുന്നു
സാദ്ധ്വിയല്ലാതൊരുപെണ്ണില്ലഭൂമിയിൽ
അവനിസുരരാകവേവേദശാസ്ത്രാദിക-
ളധ്യയനം ചെയ്തുതന്നെശിവനേയും
ഹൃദിസുദൃഢഭക്തിയോടർച്ചിച്ചുയാഗവും
ഹോമവും ചെയ്തുജിതേന്ദ്രിയന്മാരായി
യമനിയമമുഖ്യങ്ങളായയോഗങ്ങളിൽ
യത്നവും ചെയ്യുന്നു മോക്ഷത്തിലിച്ഛയാൽ
ക്ഷിതിതലമതിൽ സ്വസ്വധർമ്മമനുഷ്ഠിച്ചു
ക്ഷത്രിയാദ്യന്മാർ സുഖേനവസിച്ചിതു
അനലജലസംഭൃതയാം വിപത്തും പിന്നെ–
ആധിയും വ്യാധിയുമില്ലദാരിദ്ര്യവും
ഒരുവനപിപുത്രദുഃഖാപമൃത്യുക്കളും
ഓർക്കിലില്ലെന്നല്ലസർവജനങ്ങളും
സസുഖമിഹവാണുദേഹാന്ത്യത്തിലീശ്വര–
സായൂജ്യവും ലഭിക്കുന്നുമുനികളെ

വേതിശിവലോകവും ഹാലാസ്യവുംസമം
ക്ഷേത്രപ്രിയന്തന്റെ സാന്നിദ്ധ്യവൈഭവാൽ

സലിലനിധിമുഖ്യഭ്രതങ്ങൾമനുഷ്യരായ്
സാദരംവന്നുസേവിക്കുന്നിതീശനെ

മഹിതമണിനിർമ്മിതമായകിരീടത്തെ
മാരാരിദേവൻധരിച്ചശിരസ്സിങ്കൽ

കനകമണികല്പിതദണ്ഡമാംഛത്രവും
കംബുപോൽശുഭ്രമാംചാമരദ്വന്ദ്വവും

ഇരുപുറവുമേററമിവററാലലങ്കരി–
ച്ചീശ്വരൻസിംഹാസനത്തിലിരുന്നഥ

അഖിലമവനീതലംനിഷ്കണ്ടകമായി
ആശ്രിതവത്സലൻപാണ്ഡ്യരാജേശ്വരൻ

നയദയകളോടു പാലിച്ചുലോകങ്ങൾക്കും
നാഥനനുഗ്രഹംചെയ്തുകൃപാനിധി

സതികളടിച്ചപ്പുംതടാതകതന്നോടു
സാകംമധുരയിൽശങ്കരൻവാണിതു

നൃപതിവരപത്നിപതിവ്രതാരത്നമാം
നിർമ്മലാകാഞ്ചനമാലാദിനംപ്രതി

തരുണശശിചൂഡനെക്കാൺമാൻവരുന്നൊരു
താപസന്മാരെതൊഴുതുപുരാണങ്ങൾ

വിരവിലവരോടാശ്രുകേട്ടുകേട്ടങ്ങിനെ–
വീതശോകംവസിക്കുമ്പോളൊരുദിനം

മുനിവരരുമൊന്നിച്ചു നാഥനെക്കുപ്പുവാൻ
മോദേനഗൌതമൻവന്നനേരത്തിങ്കൽ

പരിചിനൊടുവേറെവിളിച്ചുപൂജിച്ചഥ
പാർത്ഥിവപത്നിയുംചൊല്ലിനാളിങ്ങിനെ

മുനിവരശിഖാമണേധർമ്മജ്ഞനാംഭവാൻ
മോദമോടുത്തമധർമ്മങ്ങളേതെന്നും

പറയണമിനിക്കതു കേൾപ്പതിന്നാഗ്രഹം
പാരമെന്നിങ്ങിനെകേട്ടുചൊന്നാൻമുനി

സുമുഖിസതിമാരണിഞ്ഞീടുന്നരത്നമേ
സുവ്രതേഭൂപാലധർമ്മപത്നിയതിൽ

ശ്രവണകുതുകംനിനക്കുണ്ടെങ്കിലീശന്റെ–
ശ്വശ്രുവാംകാഞ്ചനമാലേശ്രവിക്കനീ

ധരണിപതിവല്ലഭേ വേദജ്ഞരാംജനം
ധർമ്മങ്ങൾമൂന്നുവിധമെന്നുചൊല്ലുന്നു

കഥയതിചഭേദവുംമാനസംവാചികം
കായികമെന്നുമതിൻപ്രകാരംശൃണു

സകലദയയുംപിന്നെരാഗാദിമോചനം
സത്യംക്ഷമാധർമ്മചിന്തനംതുഷ്ടിയും
നിടിലനയനധ്യാനമാർജ്ജവമിന്ദ്രിയ–
നിഗ്രഹമെന്നിവമാനസധർമ്മങ്ങൾ

പലദുരിതനാശനംഭോഗമോക്ഷപ്രദം
പഞ്ചാക്ഷരമഹാമന്ത്രമത്യുത്തമം

നമകചമകാദ്യങ്ങളായമന്ത്രങ്ങളും
നാനാവിധകളായുള്ളസ്തുതികളും
വിവിധതരവൈദികമന്ത്രങ്ങളെന്നിവ
വാക്കിനാൽചൊൽവതു വാചികധർമ്മങ്ങൾ

പരമശിവലിംഗാഭിഷേകംപ്രദക്ഷിണം
പൂജയുംപിന്നെ നമസ്കാരവുംതഥാ
ശിവനുടയപൂജയ്ക്കുപുഷ്പംപറിപ്പതും
ശ്രീശിവക്ഷേത്രമടിച്ചുതളിപ്പതും

കമലമുഖിതീർത്ഥയാത്രാദികളെന്നിവ
കായേനചെയ്‌വതുകായികധർമ്മങ്ങൾ

ത്രിവിധമിതിധർമ്മങ്ങൾചൊന്നേനതിൽവെച്ചു
തീർത്ഥയാത്രാധർമ്മമെത്രയുമുത്തമം

സകലദുരിതങ്ങളുംതീരുമലഭ്യമാം
സായൂജ്യവുംലഭിച്ചീടുമതുമൂലം

സകലപുരുഷാർത്ഥങ്ങളുംസർവ്വഭോഗ്യവും
സദ്യോലഭിപ്പാനിതിലും വിശേഷമായ്

ഇതരമൊരുസാധനമില്ലെടോലോകത്തി–
ലീശ്വരൻഗംഗാദിതീർത്ഥസ്വരൂപനായ്

സകലജനപാപങ്ങളേയുംനശിപ്പിച്ചു
സർവ്വഭോഗ്യങ്ങളുംമോക്ഷവുംനൽകുന്നു

അഖിലശ്രുതതീർത്ഥങ്ങളിൽക്കുളിച്ചീടുവാ–
നാവതില്ലാതവർക്കുണ്ടൊരുകൗശലം

സലിലനിധിയിൽസ്നാനമൊന്നുചെയ്താൽമതി
സർവ്വതീർത്ഥസ്നാനപുണ്യമുണ്ടായ്‌വരും

ഭുവനമതിലുള്ളൊരുസർവതീർത്ഥങ്ങളും
ഭൂപപ്രിയേനദീരൂപേണചെന്നഥ
സലിലനിധിയിൽത്തന്നെ ചേരുന്നതുമൂലം
സാഗരസ്നാനമത്യന്തപുണ്യപ്രദം

ഭവതിയുമുടൻസമുദ്രസ്നാനവുംചെയ്തു
ഭർത്താവിനോടുംശിവലോകമേഷ്യതി

മുനിതിലകഭാഷിതമിങ്ങിനെകേട്ടവൾ
മോദേനപൂജിച്ചയച്ചുമുനിയെയും

സലിലനിധിയിൽസ്നാനമാശുചെയ്തീടുവാൻ
സാപുനരാഗ്രഹിച്ചഞ്ജസാതന്നുടെ

തനുജയോടുചൊല്ലിനാൾകേൾക്കതടാതകേ
തനയിയിനിക്കൊരഭിലാഷമുണ്ടെടോ

കമലമുഖിസാഗരേസ്നാനവുംചെയ്തുമൽ
കാന്തനോടും ശിവലോകേഗമിക്കണം

അതിനുകഴിവിന്നിനിക്കെങ്ങിനെയെന്നതും
ആലോച്യമൽപുത്രി കാണുന്നതില്ലഞാൻ

ഇതിജനനിവാക്കുകേട്ടോരുനേരംദേവി
ഏററവുംചിന്താകുലയായ്ഭവിച്ചുടൻ

സപദിനിജകാന്തനാമീശ്വരൻതന്നുടെ
സന്നിധിയിൽചെന്നുദേവീതടാതകാ

രഹസിനിജശുശ്രൂഷകൊണ്ടതിമാത്രമായ്
രാജേശ്വരൻ പ്രസാദിച്ചനേരത്തിങ്കൽ

സമയമിതുനന്നെന്നുകണ്ടു വിനീതയായ്
സാദരംകാന്തനോടിങ്ങിനെ ചൊല്ലിനാൾ

അഖിലജഗദീശ്വരസർവ്വേഷ്ടദമമ
അംബയ്ക്കുസാഗരസ്നാനത്തിനാഗ്രഹം

അതിനുവഴിയെന്തുമേകാന്തയെന്നിങ്ങിനെ
ആര്യയാംദേവി പറഞ്ഞനേരത്തിങ്കൽ

മൃദുഹസിതവുംപൂണ്ടുദേവിമുഖംനോക്കി
മോദിച്ചിവണ്ണമരുൾചെയ്തു ശങ്കരൻ

സരസിജവിലോചനേനിന്റെ മാതാവൊരു
സാഗരസ്നാനത്തിനല്ലയോവാഞ്ഛതി

ജലനിധികളേഴിനേയുംക്ഷണേനാത്രഞാൻ
ജായേവരുത്തുന്നതുണ്ടുനിൻ പ്രീതയെ

നരപതിശിവൻപറഞ്ഞിങ്ങിനെശങ്കരൻ
നാഥൻസ്വശക്ത്യാവിളിപ്പിച്ചനേരത്തിൽ

ഉദധികളുടൻതടാതകേതൻപുരസ്ഥിതേ
ഊക്കോടുമൊന്നിച്ചുവന്നുപൊങ്ങീതദാ

വിവിധതരമീനനക്രാദിസത്വങ്ങളും
വിദ്രുമവല്ലികൾനല്ലരത്നങ്ങളും

ചുഴികളിലകപ്പെട്ടു വട്ടത്തിലാമ്മാറു
ചുററുമലകളുംഫേനക്കൂടങ്ങളും

ഫണമണിരുചാസമംവെള്ളത്തെമേൽപ്പെട്ടു
ഫൂൽകൃതികൊണ്ടുപൊക്കുന്നഫണികളും

തിരനിരകൾമേല്ക്കുമേലത്യന്തഘോഷേണ
തിക്കിത്തിരക്കിവന്നീടുന്നഭംഗിയും

ഇവപാലതുകൊണ്ടുശോഭിച്ചുവാണീടുന്ന
ഏഴുസമുദ്രങ്ങളെക്കണ്ടനേരത്തിൽ
മധുരയിൽവസിക്കുന്നസർവ്വജനങ്ങളും
മാനസത്തിൽബഹുവിസ്മയംതേടിനാർ
അതിശുഭദമാമിപ്പുരത്തിങ്കലീശൻെറ
അഗ്രഭാഗേവിളങ്ങീടുംസരസ്സിങ്കൽ
ഇതുപൊഴുതുസാഗരമേഴും വരികയാൽ
ഏഴുസമുദ്രസാന്നിദ്ധ്യമുണ്ടിന്നിതിൽ
ഇതിചിലരിതസ്സുഃതാനിന്നുചൊല്ലീടുന്നു
ഈശ്വരവൈഭവമെത്രയുമത്ഭുതം
അതുമുതലഭഹാസപ്തസാഗരസാന്നിദ്ധ്യാൽ
അസ്സരസ്സിന്നുസപ്താബ്ധിയെന്നാഖ്യയായ്
അനവരതമപ്പതിതാനംസുരന്മാരും
അന്നുതൊട്ടസ്സരസ്സിങ്കൽവസിക്കുന്നു
ഇതിചകഥയന്തിവിദ്വാംസഃപുരാതനാ
ഇത്തീർത്ഥവാരിയിൽമജ്ജനംചെയ്യിലോ
സകലദുരിതങ്ങളുംതീർന്നുകാമങ്ങളും
സാധിക്കുമന്ത്യകാലത്തിങ്കൽമോക്ഷവും
സകൃദപിചപർവ്വാദിപുണ്യകാലങ്ങളിൽ
സാദരംമജ്ജനതർപ്പണാദ്യങ്ങളാൽ
സകലപിതൃദേവതാതൃപ്തിയുമുണ്ടാകും
സർവ്വസമ്പത്തുമ്മണത്രയമുക്തിയും
ശശിശകലവുംതുമ്പഗംഗയുംചൂടുന്ന
ശംഭുതന്നൊമ്പതാംലീലയെച്ചൊല്ലിനേൻ
ഇതിനെഹൃദിഭക്ത്യാപഠിക്കിലുംകേഠക്കിലും
ഇച്ഛിച്ചതെല്ലാംലഭിക്കുംമുനികളെ!
ജലനിധികളേഴുംനിജാഗ്രതടാകത്തിൽ
ജായതൻപ്രീതിക്കുവേണ്ടിവരുത്തിയ
അവനിപതിശങ്കരൻതൻപ്രസാദേനഞാ–
നദ്ധ്യായമേവം പതിമൂന്നുചൊല്ലിനേൻ.

പതിമൂന്നാമദ്ധ്യായം സമാപ്തം

## അദ്ധ്യായം 14

### മലയദ്ധ്വജാനയനം

**സൂതൻ**

ജലനിധികളാകവേവന്നോരനന്തരം
ജന്മാന്തവർജ്ജിതനെന്നുചെയ്യെന്നതും

കലശഭവചൊല്ലുചൊല്ലെന്നുമുനീന്ദ്രോക്തി
കാതിൽവീണപ്പോളഗസ്ത്യനും ചൊല്ലിനാൻ

വലമഥനനോടൊത്തുദേവലോകേസുഖം
വാണരുളും മലയദ്ധ്വജഭൂപനേ

മധുരയിൽവന്നത്തിമഹാരാജശങ്കരൻ
മാരാരികാട്ടിക്കൊടുത്തോരുലീലയെ

പറവനിതുകേൾക്കിലുണ്ടാം സർവ്വഭാഗ്യങ്ങൾ
പാപങ്ങളെല്ലാം നശിക്കും മുനികളേ

ദുരിതഹരണക്ഷമൻദേവപാണ്ഡ്യേശ്വരൻ
ദേവിയോടന്തഃപുരത്തിൽവാഴുംവിധൌ

ഉദധിഗണകല്ലോലപാതങ്ങളാൽക്ഷണ-
മുണ്ടായൾീങ്കാരശബ്ദങ്ങൾകേട്ടിതു

അതുപൊഴുതുശങ്കരൻദേവിയോടുംകൂടി
അന്തഃപുരത്തിൽനിന്നാശുപുറപ്പെട്ടു

സകലഗണയുക്തനായ്പൂഗപുന്നാഗാദി
സാലസംശോഭിതമാംതടാകത്തിന്റെ

സപദിതടമേത്യതൻകല്പനയാൽവന്ന
സപ്തസിന്ധുക്കളെക്കണ്ടുമഹേശ്വരൻ

കമലമുഖിതന്നോടരുൾചെയ്തുവല്ലഭേ
കണ്ടാലുമാഴികളേഴുംമനോഹരേ

സുമുഖിതവകാംക്ഷിതമെന്തെങ്കിലുമതു
സുന്ദരിസാദ്ധ്യമാക്കേണമെന്നാശ മേ

ജനനിയോടുചെന്നുപറഞ്ഞുവൈകീടാതെ
ജായേജനനിയെസ്നാനവുംചെയ്യിച്ചു

പരഭൃതമൊഴിപ്രിയേമത്സന്നിധൌപിന്നെ
പാരാതെവന്നാലുമെന്നരുളിച്ചെയ്തു

അവളെയുമയച്ചുമഹേശൻസ്വശക്തിയാൽ
ആഴികൾതങ്ങടെവേഗംശമിപ്പിച്ചു

ഉടനഖിലനായകൻതത്രവിളങ്ങുന്ന
ഉദ്യാനഭൂമിയിൽചെന്നുപുക്കവേ

അഖിലജഗദീശ്വരൻ പുഷ്പങ്ങളെപ്പറി-
ച്ചാഘ്രാണവുംചെയ്തുചെയ്തുകൊണ്ടങ്ങിനെ

നിബിഡതരലാംഗലീമന്ദാരചമ്പക
നീപപുന്നാഗാദിവൃക്ഷപുഷ്പങ്ങളിൽ

തടവിബഹുമന്ദമായ്വീയുംപവനനെ
തന്നുടെപൂമേനിതന്നിലേററങ്ങിനെ

പികതരുണിമാർനിജകാന്തരോടൊന്നിച്ചു
പീത്വാസഹകാരപുഷ്പരസങ്ങളെ

അതിമധുരമാമ്മാറുപാടുന്നപഞ്ചമം
ആമോദമുൾക്കൊണ്ടുകേട്ടുകേട്ടുംതഥാ
മൃദുലകളത്ധംകാരമോടുപുഷ്പങ്ങളിൽ
മോദേനചെന്നുമധുവുണ്ടുതൽക്ഷണം
ഇതരകുസുമങ്ങളിലുള്ളതേനുണ്ണുവാ–
നിച്ഛിച്ചുമണ്ടുന്നവണ്ടുകളെക്കണ്ടും
വടവിടപിസുച്ഛായമാംസമഭൂതലേ
വന്ദികളാൽപരിനന്ദിതനായ്ശിവൻ
മഹിതഗുണവാരിധിപാണ്ഡ്യരാജേശ്വരൻ
മന്ദംനടന്നുകാലക്ഷേപവുംചെയ്താൻ
അഖിലജഗദീശ്വരീദേവിയുംകാന്തന്റെ
ആജ്ഞയെത്താൻശിരസാവഹിച്ചാദരാൽ
മധുരശഫരേക്ഷണ മോദിച്ചുചെന്നുതൻ
മാതാവിനോടുമധുരമായ്ചൊല്ലിനാൾ
അയിജനനിസാഗരമൊന്നിൽക്കുളിപ്പതി–
ന്നല്ലേഭവതിക്കൊരാഗ്രഹംസാമ്പ്രതം
ജലനിധികളേഴുമിങ്ങോട്ടുവന്നുമമ
ജീവനാഥന്നുടെകാരുണ്യവൈഭവാൽ
അവകളിലിനിച്ചെന്നുനിന്നഭീഷ്ടംപോലെ
അംബ നീസ്നാനമനുഷ്ഠിക്കനിരന്തരം
അമൃതിനൊടുതുല്യമാധുര്യമായിങ്ങിനെ
ആത്മജാചൊന്നൊരുവാക്കുകേട്ടഞ്ജസാ
അതികുതുകമോടുതൻപുത്രിയാംദേവിയെ
ആലിംഗനംചെയ്തുകാഞ്ചനമാലയും
അമൃതകിരണന്നുമപജയംനൽകുന്ന
ആനനാംഭോരുഹമാഘ്രാണവുംചെയ്തു
അഹമപികൃതാർത്ഥയായെന്നോർത്തുമാനസേ
ആശ്രുപൌരാണികന്മാരേവരുത്തിനാൾ
അവരൊടുസമുദ്രത്തിലെങ്ങിനെഞാൻ സ്നാന–
മാചരിച്ചീടേണമെന്നുചോദിച്ചിതു
അതുപൊഴുതുചൊല്ലിനാർശാസ്ത്രജ്ഞരാമവ–
രാലോച്യസർവ്വശാസ്ത്രോക്തവിധികളെ
അബലകൾനിജപ്രാണനാഥനോടൊന്നിച്ചു
ആഴിയിൽമജ്ജനംചെയ്തീടുകവേണം
അതിനൊരുനിവൃത്തിയില്ലാത്തവിധവകൾ
ആത്മജനൊന്നിച്ചുമജ്ജനംചെയ്കിലാം
അതിനുവഴിയില്ലാത്തവർപശുക്കുട്ടിയെ
ആമായമജ്ജനംചെയ്കയെന്നേവരും

അമ്പലകം സഹായമെന്ന്യേസമുദ്രസ്നാന-
മാചരിക്കൊല്ലെന്നുചൊല്ലുന്ന ശാസ്ത്രങ്ങൾ
അവർവചനമിങ്ങനെകാഞ്ചനമാലകേ-
ട്ടാധിയോടും നിജപുത്രീമുഖം നോക്കി
അഹമിതിനുചെയ്‌വതെന്തെന്നുചൊല്ലിപ്പാര-
മാകുലപ്പെട്ടുമിണ്ടാതെമരുവിനാൾ
ഇതിജനനിദുഃഖിച്ചുചൊന്നവാക്യംകേട്ട
ഈശ്വരീകാന്തന്റെസന്നിധിയിൽചെന്നു
അതിമധുരമാമ്മാറുചൊല്ലിനാളിങ്ങനെ
ആശ്രിതവത്സലകാന്തജഗല്പതേ
കണവനൊടുമല്ലെങ്കിലാത്മജനോടുമായ്
കാമിനിമാർകളിക്കേണമംഭോധിയിൽ
കഥയതിപുരാണജ്ഞസംഘവുമിങ്ങനെ
കാന്തനും പുത്രനുമില്ലമാതാവിനോ
അതിനുവഴിയെന്തിനിയെന്നുചിന്തിക്കേണ-
മാകുലപ്പെട്ടുവാഴുന്നുജനനിമേ
ദയിതയുടെവാക്കിവണ്ണം കേട്ടുശങ്കരൻ
ദേവേശനാശ്രുസർവ്വജ്ഞൻദയാനിധി
സുമുഖിയിതുയുക്തമെന്നോതിദേവൻസോമ-
സുന്ദരനല്പമാലോചിച്ചുമാനസേ
അമരപുരിയിൽപാകശാസനാർദ്ധാസനെ
ആവസിക്കും മലയദ്ധ്വജഭൂപനെ
അവിടെവരുവാനായ്‌വിചാരിച്ചുശങ്കരൻ
ആശ്രിതവത്സലൻസർവ്വശക്തൻപരൻ
അവശതരനായ്‌ഭവിച്ചപ്പോഴുംവിമാനത്തി-
ലാരുഹ്യമോദാൽനൃപതിയുംവന്നിതു
നിജസുകൃതകർമ്മാനുരൂപരൂപത്തൊടും
നിർമ്മലകാന്തിയോടുംകണ്ടുസർവ്വരും
അകതളിരിലേററമാശ്ചര്യവുംപൂണ്ടുകൊ-
ണ്ടാദ്യന്തഹീനനെ വാഴ്ത്തിനില്ക്കുംവിധൌ
നൃപതിയുമധോഭുവിവന്നിറങ്ങിക്ഷണം
നാഥന്റെദക്ഷിണഭാഗത്തുവന്നിതു
അതുപൊഴുതുദേവനെതിരേററുചെന്നുടൻ
ആശ്രുനമസ്കരിക്കുന്നനൃപനോടു
അരുതരുതിതെന്നുചൊല്ലിപ്രിയത്തോടുട-
നാലിംഗനംചെയ്തുഭൂപനെശ്ശങ്കരൻ
കമലമുഖിയാം നിജഭാര്യയ്ക്കുതാതനെ
കാട്ടിക്കൊടുത്തുനമസ്കരിപ്പിച്ചിതു

നൃപതിയൊട്ടുമൊന്നിച്ച് കാഞ്ചനമാലയെ
സ്നാനവും ചെയ്യിച്ചിതേഴാഴികളിലും
നിയമമൊടുമിങ്ങനെസ്നാനം കഴിച്ചൊരു
നേരത്തുദമ്പതിമാരവർ തൽക്ഷണം
അതിസുരഭിമാല്യദിവ്യാംബരാദ്യങ്ങളും
ആമോദമേറുന്നചന്ദനപങ്കവും
അഴകൊടുധരിച്ചശിവാശിവസാരൂപ്യ—
മാലംബനം ചെയ്തുദേദീപ്യമാനരായ്
അതുപൊഴുതുശങ്കരൻതന്റെലോകത്തിൽനി—
ന്നാഗതമാം വിമാനത്തിലീശാജ്ഞയാൽ
അതികുതുകമാരുഹ്യദർശനത്താൽതന്നെ
ആഗ്രഹപ്പെട്ടവസ്തുക്കളും മോക്ഷവും
പരിചൊടുകൊടുക്കുന്നമൂലലിംഗത്തിന്റെ
പ്രാസാദവും കണ്ടുകണ്ടുകുമ്പിട്ടുടൻ
പരമശിവലോകത്തുദമ്പതിമാരവർ
പാരാതെചെന്നുസുഖമായ് വസിച്ചിതു
അതുപൊഴുതുദേവിസന്തോഷിച്ചകാന്തനാ—
മാനന്ദമൂർത്തിയെവാഴ്ത്തിനാളിങ്ങനെ
മമദയിതസച്ചിദാനന്ദാത്മകഹര
മാരാന്തകജഗന്നാഥരക്ഷിക്കമാം
മമരമണദക്ഷാദ്ധ്വരധ്വംസകശിവ
മൽകാംക്ഷിതപ്രദക്ഷേത്രസവ്വേഷ്ടദ
നിഗമശിരസിസ്ഥിതപാദപങ്കേരുഹ
നിത്യസൃഷ്ടിസ്ഥിതിസംഹാരകാരണ
കിടിവരമരാളരൂപങ്ങളെക്കൈക്കൊണ്ടു
കീഴ്മേൽനടന്നഹരിവിരിഞ്ചന്മാർക്കും
അധികതരദൂരാംഘ്രിമസ്തകശങ്കര!
ആശ്രിതവത്സലശംഭോനമോസ്തുതേ
പുരഹരജഗല്പതേസർവ്വാന്തരസ്ഥിത
പുണ്യസ്വരൂപപരാല്പര ശാശ്വത
സുരവരസമർച്ചിതപാദപങ്കേരുഹ
സുന്ദരപാണ്ഡ്യശ്വരായനമോസ്തുതേ
വരദപരമാത്മസ്വരൂപമോക്ഷപ്രദ
വാങ്മനസോരപ്യഗോചരഹേഹര
ധൃതഭസിതരുദ്രാക്ഷചർമ്മാംബരധര
ധർമ്മസ്വരൂപനമസ്തേനമോസ്തുതേ
ശശിശകലശേഖരസർപ്പേന്ദ്രഭൂഷണ
ശ്യാമാർദ്ധദേഹനമസ്തേനമോസ്തുതേ

പവനദഹനാംബരമുഖ്യാഷ്ടമൂർത്തയേ
പങ്കജനാഭാർച്ചിതായ നമോസ്തുതേ
പരമശിവനാദാന്തരൂപകൃപാനിധേ
പങ്കജസേവിത ഹാലാസ്യനായക
പരപുരുഷനിർമ്മലഭക്താർത്തിഭഞ്ജന
പാഹിമാംശ്രീകണ്ഠകാന്തനമോസ്തുതേ
ഇതിദയിതനെസ്തുതിച്ചീശ്വരാനുഗ്രഹം
ഈശ്വരിയുംവിശേഷേണലഭിച്ചിതു
പരമപുരുഷന്തന്റെകൃത്യമത്യത്ഭുതം
പാരംസ്തുതിച്ചുകൊണ്ടാടിനാർകണ്ടവർ
സകലജഗദീശ്വരൻശങ്കരനിങ്ങിനെ
സർവ്വജഗത്തിനുംമോദമുണ്ടാംവണ്ണം
പരിചിനൊടുപാരിടംനീതിയോടുംകൂടി
പാലിച്ചുദേവിയോടുംമധുരാപുരേ
സുഖമൊടുവസിച്ചരുളീടിനാനന്നേരം
സുന്ദരീഗർഭംധരിച്ചാൾതടാതകാ
പരമപുരുഷന്റെപത്താമതാംലീലയെ
പാപനാശാർത്ഥമായ്ചൊന്നേനിതുകേൾക്കിൽ
പലഗുണവുമെന്നല്ലമോക്ഷവുംസിദ്ധിക്കും
പാതകമാകവേതീരും മുനികളേ
സുരപുരിയിൽവാഴുന്നഭൂപനെഭൂമിയിൽ
സുന്ദരീപ്രീതിയൈവരുത്തീട്ടുതൽക്ഷണം
പരമശിവസാരൂപ്യമോക്ഷത്തെനൽകിയ
പാണ്ഡ്യേശ്വരൻതന്നനുഗ്രഹത്താലഹം.
പരിചൊടുപതിന്നാലതായൊരദ്ധ്യായവും
പാടിനേനിങ്ങിനെകേരളഭാഷയിൽ

പതിന്നാലാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 15

### രാജപുത്രോത്ഭവം

അഗസ്ത്യൻ

ശ്രീപരമേശനു പുത്രനുണ്ടായോരു
പാപാപഹായായലീലയെച്ചൊല്ലുവാൻ
താപസന്മാരേ ശ്രവിക്കിലോസംസാര-
താപവുംതീർന്നുടൻ മോക്ഷവും സിദ്ധിക്കും
സുന്ദരപാണ്ഡ്യേശ്വരന്നുടെ കാന്തയാം
സുന്ദരി ഗർഭംധരിച്ചു തടാതകാ

ഭംഗിയേറുന്നോരുദരവുംമെല്ലവെ
പൊങ്ങിത്തുടങ്ങീ ജനങ്ങൾക്കമോദവും
പങ്കജമൊട്ടിനാതങ്കത്തെനൽകുന്ന
തങ്കക്കുടങ്ങൾപോലുള്ളസ്തനങ്ങടെ
ഒട്ടകറുത്തുചമഞ്ഞുമുഖങ്ങളും
ദുഷ്ടരായുള്ളജനങ്ങടെയും തഥാ
ഊണിന്നുമാസ്ഥകുറഞ്ഞു ദിനംപ്രതി
ക്ഷീണവുംവർദ്ധിച്ചു ദേഹത്തിനേററവും
ആളീജനത്തിൻ കരത്തിൽ പിടിച്ചഥ
നാളീകലോചനാമെല്ലേനടന്നിതു
കേളീവിലാസത്തിലിച്ഛയില്ലാതെയായ്
പാളിയുംമൂക്കിന്നു ഭാരമായ്തീർന്നിതു
പ്രാണനാഥൻതാൻ വരുന്നനേരത്തിലും
ക്ഷീണത്തിനാലെഴുനീററുനില്ക്കാതെയായ്
ചില്ലീലതകൾക്ക ചാട്ടംകുറഞ്ഞിതു
മെല്ലേനടന്നുതുടങ്ങീകടാക്ഷവും
മന്ദഹാസംചെയ്‌വതിന്നും പ്രയാസമായ്
വന്നിതുസുന്ദരിക്കെന്നേപറയേണ്ടു
എന്തൊരുവസ്തുവിലിച്ഛയെന്നാലതു
സന്തതംനൽകുന്നു ശംഭുഗണങ്ങളും
നിത്യവും വേണ്ടുന്നഗർഭരക്ഷാദികൾ
നിത്യനാംപാണ്ഡ്യരാജേശ്വരൻ ചെയ്തിതു
മാമുനിശ്രേഷ്ഠരെക്കൊണ്ടു ഗർഭാധാന-
സീമന്തമുഖ്യങ്ങളായ കർമ്മങ്ങളെ
ചെയ്യിച്ചിതു യഥാകാലംവിധിപോലെ
തിയ്യിന്ദുസൂര്യവിലോചനനീശ്വരൻ
പത്താമതായമാസംതികഞ്ഞുതദാ
ഒത്തുവന്നുസോമവാരവുമാർദ്രയും
അന്നുഗുരുകേന്ദ്രമായശുഭലഗ്നെ
സുന്ദരീതാനൊരുബാലനെപെററിതു
സുന്ദരേശാജ്ഞയാൽ ഷൺമുഖൻതാൻതന്നെ
വന്നതു ബാലനായേകമുഖത്തോടും
നന്ദനതേജസ്സിനാൽതന്നെസൂതിക-
മന്ദിരമെല്ലാംപ്രകാശിച്ചിതന്നേരം
ഇങ്ങിനെബാലൻ ജനിച്ചോരുനേരത്തു
മംഗലംവർദ്ധിച്ചുസർവ്വലോകങ്ങൾക്കും
ഉന്നതൈശ്വര്യഗർവ്വങ്ങളോടുംതോററു
തന്നുടെ കാരാഗൃഹത്തിൽകിടക്കുന്ന

മന്നവന്മാരുടെ ബന്ധമഴിപ്പിച്ചു
സുന്ദരപാണ്ഡ്യേശ്വരനയച്ചീടിനാൻ

മന്ദാരമുഖ്യപുഷ്പങ്ങളെ വർഷിച്ചു
വൃന്ദാരകന്മാർമുഴക്കി വാദ്യങ്ങളെ

ഉർവ്വശീമേനകാരംഭാദികളായ
സ്വർവ്വേശ്യമാരും നടനങ്ങൾചെയ്തിതു

കിന്നരന്മാർ നല്ലഗാനങ്ങൾ ചെയ്തിതു
മന്ദമായ്‌വീശിത്തുടങ്ങീപവനനും

മോദമോടും വലഞ്ചുററിദ്ദഹനനു-
മാദാനവുംചെയ്തിതാശുഹവിസ്സിനെ

ആശകളെല്ലാം പ്രകാശിച്ചിതേററവു-
മാശാധിപന്മാരുമാകവേമോദിച്ചു

എല്ലാനദികളുമേററംതെളിഞ്ഞിതു
ചൊല്ലാവതല്ല ജനങ്ങടെതോഷവും

മൂന്നുലോകങ്ങളിൽവാഴുന്നവരുടെ
മന്ദിരംതോറുംമഹോത്സവമുണ്ടായി

ആദ്യന്തഹീനൻെറ പുത്രോത്സവത്തിങ്കൽ
വാദ്യഘോഷത്താൽ മുഴങ്ങീ ജഗത്തുകൾ

തോഷംവളർന്നിതശേഷജന്തുക്കൾക്കും
ഭാഷിപ്പതിന്നതു ശേഷനല്ലേഷഞാൻ

വാനവസ്ത്രീകളും പന്നഗസ്ത്രീകളും
ഗാനങ്ങൾചെയ്തു ശ്രവണമധുരമായ്

മംഗളദ്രവ്യമെടുത്തുകരങ്ങളിൽ
തിങ്ങിമധുരയിൽവന്നുവിളങ്ങിനാർ

താപസേന്ദ്രന്മാരുമാകവേ വന്നിതു
ശ്രീപതിതാനും വിരിഞ്ചനുമിന്ദ്രനും

മുപ്പത്തുമുക്കോടിദേവഗണങ്ങളും
ഗീഷ്പതിയോടുമൊരുമിച്ചു വന്നിതു

വന്നസുരമുനിമാരോടൊരുമിച്ചു
മന്നവവേഷം ധരിച്ചു മഹേശ്വരൻ

ജാതകർമ്മം ചെയ്‌തുണമുക്തനായെന്നു
ചേതസിതാൻ നടിച്ചീടിനാനീശ്വരൻ

പൃത്ഥ്വീസുരേന്ദ്രരും വിദ്വജ്ജനങ്ങളു-
മർത്ഥികളെന്നിവക്കും മാത്രമല്ലഹോ

കണ്ടജനങ്ങളെല്ലാവക്കുമീശ്വരൻ
വേണ്ടുന്നരത്നവസ്ത്രാദികൾ നൽകിനാൻ

അന്ധരുംരോഗികളുംഗഹീനന്മാരും
സന്തതംസ്വസ്ഥരായ്‌വന്നു ശിവാജ്ഞയാൽ

മന്ത്രിപുരോഹിതതാപസന്മാരോടും
പന്തിരണ്ടാംദിനത്തിങ്കൽ മുദാതൻെറ

നാമത്തിനൊത്തതായ്ക്കുന്നൊതനയന്നു
നാമവുമുഗ്രനെന്നിട്ടുമഹേശ്വരൻ

സൃഷ്ടികൎത്താവാം വിരിഞ്ചനുമന്നേരം
ദൃഷ്ടിബാധാദികളേൽക്കാതിരിക്കുവാൻ

രക്ഷയുംചെയ്തുടനിന്ദ്രാദികളോടും
പക്ഷീന്ദ്രവാഹനനോടുമൊരുമിച്ചു

സുന്ദരേശന്നായ് നമസ്കാരവുംചെയ്തു
ചെന്നിതെല്ലാവരുമാത്മഗേഹങ്ങളിൽ

അത്യത്ഭുതം രൂപമപ്യത്ഭുതാകാന്തി
അത്യത്ഭുതംപരം സർവ്വാംഗലക്ഷണം

ഇന്നുതടാതകതന്നുടെ ഭാഗ്യത്താൽ
വന്നിതുപുത്രനായ് സാക്ഷാൽഷഡാനനൻ

എന്നുപറയുന്നുപുത്രനെക്കണ്ടവർ
സുന്ദരിതന്നുടെഭാഗ്യമത്യത്ഭുതം

നാലാമതായമാസത്തിൽ ശുഭദിനെ
ചാലവേ വാതിൽപ്പുറപ്പാടുമാദരാൽ

ചോറൂണുമാറാമതായ മാസത്തിലാ-
മ്മാറുചൂഡാകർമ്മംരണ്ടാംവയസ്സിലും

ബാലനുചെയ്തഥ തേജോഭിവൃദ്ധയേ
നാലുമൊന്നും തികയുന്ന വയസ്സിങ്കൽ

നന്നായ്വ്രതമനുഷ്ഠിപ്പിച്ചുവേദങ്ങ-
ളെന്നല്ലറുപത്തിനാലുകലകളും

അസ്ത്രശസ്ത്രങ്ങളും പിന്നെധനുർവ്വേദ-
മുത്തമമായുള്ള പാശുപതാസ്ത്രവും

സർവ്വവുമാത്മപുത്രന്നു പഠിപ്പിച്ചു
സർവ്വജ്ഞനാം പാണ്ഡ്യരാജേശ്വരൻതന്നെ

തൽക്ഷണമുഗ്രൻ പഠിച്ചാനവയെല്ലാം
സാക്ഷിമാത്രം ഗുരുവെന്നേപറയേണ്ടു

എട്ടുവയസ്സിന്നകത്തുവേദം ചതുഷ്-
ഷഷ്ടികലകളുമസ്ത്രശസ്ത്രങ്ങളും

ഒന്നൊഴിയാതെ പഠിച്ചു സർവ്വജ്ഞനാ-
യുന്നതവീര്യപ്രഭാവധൈര്യങ്ങളും

നീതിവിനയമിത്യാദി ഗുണങ്ങളാൽ
ചേതോഹരനായ് ഭവിച്ചിതെല്ലാവർക്കും

മാതാപിതാക്കളെ സേവിച്ചവരുടെ
പ്രീതിക്കു പാത്രമായ്വന്നുകുമാരകൻ

രാജകുമാരരോടൊത്തു കളിച്ചുകൊ-
ണ്ടാജാനുബാഹുവാമുഗ്രൻ വിളങ്ങിനാൻ

ഭംഗിയോടിങ്ങനെ വാഴുന്നകാലത്തി-
ലംഗനാരത്നങ്ങടെ തങ്ങടെമാനസം

വേരോടുക്കൂടിപ്പറിക്കുന്നയൌവനം
പാരാതെവന്നുചേൎന്നു ശിവപുത്രനിൽ

എത്രയുംശോഭിച്ചു പാദജാനുക്കളും
വൃത്തമായ്‌വന്നിതു ജംഘായുഗളവും

ഊരുക്കളുംകരിഹസ്തതുല്യങ്ങളായ്
ചാരുവായ്‌വന്നിതു മദ്ധ്യപ്രദേശവും

ഭംഗിയേറുന്നൊരുദരം കൃശമായി
തുംഗങ്ങളായിച്ചമഞ്ഞിതംസങ്ങളും

ബാഹുക്കളുംബഹുദീൎഘങ്ങളായിതു
ദേഹവും നന്നായ്‌പ്രകാശിച്ചിതേററവും

മാറുംപരന്നുചമഞ്ഞു ദീനന്മാരിൽ
ക്കൂറുകാട്ടുന്നനേത്രങ്ങൾ ദീൎഗ്ഘങ്ങളായ്

കംബുവിനോടുസദൃശമായുണ്ടവൃ-
മംബുജത്തേക്കാൾ പ്രകാശിച്ചു വക്ത്രവും

ക്ലേശങ്ങൾ നീണ്ടുകറുത്തിതിവയെല്ലാം
ക്ലേശമുണ്ടാകുമേശേഷനും വാഴ്ത്തുവാൻ

സൎവ്വാംഗസുന്ദരനായ്‌മഹാധീരനായ്
സൎവകൃത്യക്ഷമനാകിയ പുത്രനെ

കണ്ടുടൻപുരുഷലക്ഷണംമുപ്പത്തി-
രണ്ടുമുണ്ടോ ഇവന്നെന്നു നോക്കീശിവൻ

അഞ്ചു ദീൎഗ്ഘങ്ങളായ് നാലു ഹ്രസ്വങ്ങളാ-
യഞ്ചു സൂക്ഷ്മങ്ങളായാറുന്നതങ്ങളായ്

രക്തങ്ങളായേഴുമൂന്നു ഗംഭീരമായ്
വിസ്തീൎണ്ണമായ്‌രണ്ടുമംഗങ്ങളിങ്ങനെ

മുപ്പത്തിരണ്ടുമുണ്ടെങ്കിലവൻശ്രേഷ്ഠ-
നിപ്പോഴവകളെ സൂക്ഷിച്ചുനോക്കണം

കയ്യുംസ്തനാന്തരം നാസാഹനുനേത്ര-
മിയ്യഞ്ചുദീൎഗ്ഘങ്ങളായുള്ള പുരുഷൻ

ശത്രുക്കളെജ്ജയിച്ചീടും രണാങ്കണെ
പുത്രന്നുതല്ലക്ഷണങ്ങളും കാണുന്നു

നാവുപൃഷ്ഠംമുഴങ്കാലുംജംഘനവും
ഈവകനാലുഹ്രസ്വങ്ങളായുള്ളവൻ

എത്രയും ഭാഗ്യവാനായ്‌ഭവിക്കുംദൃഢം
പുത്രനാമുഗ്രനുകാണുന്നിതങ്ങനെ

അംഗുലീപർവ്വകേശം നഖം ത്വഗ്ദന്ത-
മിങ്ങനെയഞ്ചു സൂക്ഷ്മങ്ങളായംഗങ്ങൾ
കണ്ടീടുകിലവന്നായുസ്സുദീർഘമാം
ഉണ്ടിക്കുമാരനവ്വണ്ണമവയഞ്ചും
കക്ഷവുംകുക്ഷിയും നാസികാസ്കന്ധവും
വക്ഷസ്ഥലംനെററിയെന്നുള്ളവയാറും
ഉന്നതമായുള്ള പൂരുഷന്നൈശ്വര്യ-
മെന്നുമുണ്ടാം തഥാകാണുന്നു പുത്രനും
കാലടിചുണ്ടുമുള്ളംകൈനഖങ്ങളും
താലുകടക്കണ്ണുജിഹ്വകളേഴിവ
രക്തങ്ങളായുള്ളവൻ മഹാസൌഖ്യവാൻ
വ്യക്തങ്ങളായവ പുത്രനുകാണുന്നു
സത്വംസ്വരംനാഭിമൂന്നുഗംഭീരങ്ങൾ
ഉത്തമാംഗംനെററിരണ്ടുവിസ്തീർണ്ണങ്ങൾ
ഏത്രയുംശ്രേഷ്ഠങ്ങളെന്നുചൊല്ലുന്നിതു
പുത്രന്നവകളുംകാണുന്നിതങ്ങനെ
ഇപ്രകാരം മഹാപൂരുഷലക്ഷണം
മുപ്പത്തിരണ്ടുമിവന്നുണ്ടതുകൊണ്ടു
സർവ്വഗുണാന്വിതനാമിക്കുമാരന്നു
സാർവഭൌമത്വംലഭിക്കുമസംശയം
നിർമ്മലചിത്തനായ്നീതിശാസ്ത്രജ്ഞനായ്
കർമ്മഠനായ്കൃപാപൂർണ്ണനായ്ശാന്തനായ്
സർവജനപ്രിയനാമിക്കുമാരകൻ
ഉർവിയെരക്ഷിപ്പതിന്നു പോരുംദൃഢം
എന്നാലിവന്നുരാജ്യാഭിഷേകത്തിന്നു
മുന്നമേതന്നെ വിവാഹം കഴിക്കണം
എന്നുവിചാരിച്ചുമന്ത്രിജനങ്ങളോ-
ടൊന്നിച്ചുസുന്ദരപാണ്ഡ്യരാജേശ്വരൻ
പുത്രവിവാഹമാലോചിച്ചു സൌഖ്യമായ്
വൃത്രാരിസേവ്യൻ വസിച്ചുമധുരയിൽ
കാലാരിതൻപതിനൊന്നാമതാകിയ
ലീലയെച്ചൊല്ലിനേനേവം മുനികളേ
നിത്യവുംകേൾക്കിലുംഭക്ത്യാപഠിക്കിലും
പുത്രനുംസമ്പത്തുമുണ്ടാമസംശയം
ആയുരാരോഗ്യസൌഭാഗ്യങ്ങൾ കീർത്തിയും
കായാവസാനത്തിൽ മുക്തിയും സിദ്ധിക്കും
പഞ്ചബാണാരിപ്രസാദേന ഞാൻ പതി-
നഞ്ചാമതാകുമദ്ധ്യായവും ചൊല്ലിനേൻ.

പതിനഞ്ചാമദ്ധ്യായം സമാപ്തം.

# അദ്ധ്യായം 16

## പുത്രവിവാഹവും ആയുധദാനവും

**അഗസ്ത്യൻ**

കാലകാലൻ വലയാദിമൂന്നായുധം
ചാലവേപുത്രനാമുഗ്രന്നുനൽകിയ
ലീലയേഞാനിനിച്ചൊല്ലാംമുനികളേ
മാലകന്നീടുമിതിനെശ്രുവിട്ടുകിൽ
തൻകുമാരന്നുവിവാഹമാലോചിച്ചു
ശങ്കരൻപാണ്ഡ്യേശ്വരൻ വസിക്കുംവിധൌ
ചാരുകല്യാണനഗരിക്കു നാഥനാം
ധീരൻദിവാകരവംശസമുത്ഭവൻ
മാരാരിഭക്തോത്തമൻ സർവസൽഗുണ-
വാരിരാശിസോമശേഖരഭൂപതി
ധാത്രിയെപ്പാലിച്ചുമോദാൽവസിക്കുമ്പോൾ
രാത്രിയിലീശ്വരൻ സ്വപ്നേകഥിക്കയാൽ
എത്രയുംഘോരതപസ്സുകൊണ്ടുണ്ടായ
പുത്രിയാം കാന്തിമതിയോടുമാദരാൽ
തന്നുടെഭാര്യയോടും വിമാനത്തിങ്കൽ
മന്ദമെന്യേകരേറി ശ്രീമധുരയിൽ
വന്നീടിനാനതുനേരത്തുമന്ത്രിക-
ളുന്നതവിസ്മയംപൂണ്ടുചെന്നാദരാൽ
വേഗമെതിരേററു സൽക്കാരവുംചെയ്തു
സ്വാഗതാദ്യങ്ങളായുള്ള വാക്യങ്ങളാൽ
തോഷംവളർത്തിനൃപതിയേയും സർപ്പ-
ഭൂഷൻെറസന്നിധാനത്തിങ്കലാക്കിനാർ
നിത്യംനിരാമയം നിർമ്മലം നിർമ്മമം
സത്യസ്വരൂപംപരാൽപരംശങ്കരം
സർവ്വദേവേശ്വരംസർവേഷ്ടദായകം
സർവജ്ഞമീശ്വരമാനന്ദമച്യുതം
വേദാന്തസംസ്ഥിതംജ്ഞാനരൂപംപരം
ഖേദവിനാശനമാം പരബ്രഹ്മത്തേ
സർവവിഭൂഷണാലംകൃതമാകിയ
സർവാംഗസുന്ദര രാജവേഷത്തൊടും
ചാമരച്ഛത്രാദിചിഹ്നങ്ങളോടുമീ
ഭൂമിയിൽശ്രീമധുരാരാജധാനിയിൽ
ഉന്നതസിംഹാസനേ മരുവുന്നതു
ധന്യനാം മന്നവൻകണ്ടു സന്തോഷിച്ചു

കാഞ്ചനപുഷ്പാദികൊണ്ടുപൂജിച്ചുടൻ
ചെഞ്ചരണങ്ങളിൽവീണുകുമ്പിട്ടിതു

ശങ്കരനും സോമശേഖരഭൂപനെ
തങ്കരംകൊണ്ടെഴുനീല്പിച്ചു സാദരം

ആലിംഗനംചെയ്തനുഗ്രഹവാക്യങ്ങളും
ചാലവേചൊല്ലി വസ്ത്രാഭരണങ്ങളും

സമ്മാനവുംചെയ്തുവന്നു വസിക്കുവാൻ
പൊന്മണിനിർമ്മിതമായൊരുമന്ദിരം

പിന്നെവീരവോടുനൽകിമഹേശ്വരൻ
ചെന്നുവസിക്കെന്നരുൾചെയ്തയച്ചിതു

മന്ത്രികളുംതദാ കല്യാണസംഭാര-
മന്തമില്ലാതെയൊരുക്കിത്തുടങ്ങിനാർ

ധാത്രിയിൽവാഴുന്ന സർവ്വഭൂതന്മാർക്കും
പത്രമെഴുതിയയച്ചാരനന്തരം

മന്നവന്മാർനിജസൈന്യസമേതരായ്
വന്നുതുടങ്ങി മധുരാപുരംതന്നിൽ

വന്നനൃപതികൾ കാഴ്ചയായ്വെയ്ക്കുന്ന
പൊന്നുരത്നങ്ങളാൽ മൂടിമധുരയും

അന്നേരമീശ്വരൻഗീഷ്പതിയെവിളി-
ച്ചിന്നുനീകന്യകതന്നുടെ ലക്ഷണം

ഒന്നൊഴിയാതെ പരീക്ഷിച്ചുപോരേണ-
മെന്നരുളിച്ചെയ്തയച്ചനേരത്തിങ്കൽ

ചെന്നുബൃഹസ്പതി കാന്തിമതിയെന്ന
കന്യകതന്നുടെ കേശാദിപാദാന്തം

നന്നായിലക്ഷണമെല്ലാം പരീക്ഷിച്ചു
വന്നുടൻ പാണ്ഡ്യേശ്വരനോടുചൊല്ലിനാൻ

സുന്ദരേശ മഹാദേവജഗൽഗുരോ!
വന്ദാരുമന്ദാര സർവ്വജ്ഞശങ്കര!

ഇന്നുഞാൻ കാന്തിമതിയുടെ ലക്ഷണ-
മൊന്നൊഴിയാതേ പരീക്ഷിച്ചുപോന്നിതു

സൌന്ദര്യസമ്പത്തുകൊണ്ടിന്നിവളോടു
വൃന്ദാരകസ്ത്രീകൾപോലുമൊവ്വാദൃഢം

എല്ലാമറിയാം ഭവാനെന്നിരിക്കിലും
ചൊല്ലുവൻ കല്പിക്കകൊണ്ടു തല്ലക്ഷണം

മൂർദ്ധജംമൂർദ്ധാവുനെററിനേത്രംനാസാ
ശ്രോത്രഗണ്ഡോഷ്ഠദന്തങ്ങളുംജിഹ്വയും

പിന്നെച്ചിബുകംഗളംബാഹുകൈത്തലം
തന്നിലുള്ളോരുവിരലുംനഖങ്ങളും

മാറുംമുലകളുദരവുംനാഭിയും
ചാരുജഘനവുമൂരുവുംജാനുവും
അങ്ങിനെജംഘയുംഗുൽഫവുംപാദാഗ്ര-
മംഗുലീതന്നഖജാലമുള്ളകാലും
ഗന്ധസ്വരംവണ്ണമിങ്ങനെസ്ത്രീകൾക്ക
ചിന്തിക്കിൽമുപ്പത്തുരണ്ടുകൂട്ടങ്ങളും
ലക്ഷണത്തിന്നൊത്തിരിക്കേണമെന്നല്ലോ
ലക്ഷണജ്ഞൻഭവാൻചൊന്നതുമുന്നമേ
യക്ഷരാജപ്രിയ മുപ്പത്തുരണ്ടിനും
ലക്ഷണംചൊല്ലുന്നുഞാൻക്രമത്താലിനി
കാർമേഘവണ്ടുകൾപോലെനീലങ്ങളായ്
കോമളസ്നിഗ്ദ്ധസൂക്ഷ്മങ്ങളായഗ്രത്തിൽ
അല്പംചുരുണ്ടുള്ളകേശങ്ങളുണ്ടാകി-
ലുല്ലലാക്ഷീമഹാഭാഗ്യസംയുക്തയാം
മത്തമാതംഗകുംഭോന്നതമായ്നല്ല-
വൃത്തമായോരുശിരസ്സുള്ള നാരിമാർ
ഭർത്താവിനായുസ്സുനൽകുമവൻചക്ര-
വർത്തിയായ്തന്നെഭവിക്കുമവൾമൂലം
രോമസിരാഹീനമായുമനിമ്നമായ്
സോമാർദ്ധതുല്യമായ്മുച്ചിരൽവീതിയായ്
കോമളമായുള്ളനെററിയുണ്ടെങ്കില-
ക്കാമിനിക്കാരോഗ്യഭാഗ്യങ്ങളുണ്ടാകും
പാലുപോലെവെളുത്തുംസ്നിഗ്ദ്ധമായ്മിഴി-
നീലമായുംകടക്കണ്ണൊട്ടുരക്തമായ്
കോമളമായുമാനീലരോമാന്വിത-
കാമിനീനേത്രമത്യന്തശുഭപ്രദം
ശോഭനാവർത്തങ്ങളായ്പ്രലംബങ്ങളായ്
ശോഭിച്ചിടുന്നകർണ്ണങ്ങൾശുഭദങ്ങൾ
തുല്യപുടാന്വിതയായുമെൾപ്പൂവിന്നു-
തുല്യയായുമുള്ളനാസികാശോഭനാ
പീനമായ്വൃത്തമായുന്നതമായുള്ള
മാനിനീതൻെറകപോലംശുഭപ്രദം
വർത്തുളപാടലസ്നിഗ്ദ്ധമൃദുക്കളായ്
മദ്ധ്യഭാഗത്തുരേഖാഢ്യങ്ങളായുള്ള
ഓഷ്ഠാധരങ്ങളുള്ളോരുനാരീനൃപ-
ശ്രേഷ്ഠൻെറഭാര്യയായ്തീരുമസംശയം
പാലുപോൽനല്ലശുഭ്രങ്ങളാസ്സുതീഴിലും
മേലുംസമങ്ങളായല്ലോന്നതങ്ങളായ്

മുപ്പത്തിരണ്ടുദന്തങ്ങളുണ്ടാകിലോ—
ഇപ്പാരധിപൻെറവല്ലഭയാമവരം
കോമളമായ്മൃദുവായ്ശോണയായുള്ള
കാമിനിതന്നുടെജിഹ്വാശുഭപ്രദാ
രണ്ടുവിരൽവട്ടമായ്പീവരമായും
കണ്ടാൽമനോഹരമാംചിബുകംശുഭം
മൂന്നുവരകളോടുംകൂടിനാൽവിര—
ലുന്നതമായ്വൃത്തമായ്മാംസളമായ
കണ്ഠമുണ്ടാകിലവളുടെഭർത്താവി—
നുണ്ടായ്വരുംസാർവ്വഭൌമത്വമുത്തമം
ഗ്രന്ഥിയുമസ്ഥിയുംമാംസത്തിനാൽമൂടി
ചന്തമോടുംസിരാരോമവിഹീനമായ്
വൃത്തമായുള്ളൊരുബാഹുതരുണിമാ—
ർക്കുത്തമംസർവ്വസൌഭാഗ്യൈകകാരണം
മദ്ധ്യോന്നതമായുട്ടുത്തുംമൃദുവായു—
മുത്തമരേഖകളോടുമരന്ധ്രമായ്
ഉള്ളകരതലംമൂലമായ്സ്ത്രീകൾക്ക—
കള്ളമല്ലേമഹാസൌഖ്യമുണ്ടായ്വരും
ദീർഘങ്ങളായ്ക്രമത്താലെകൃശങ്ങളായ്
ശ്ലാഘ്യങ്ങളായുരുണ്ടുംസുപർവ്വാക്കളായ്
നല്ലവിരലുകൾമൂലംതരുണികൾ—
ക്കെല്ലാസുഖങ്ങളുംസമ്പത്തുമുണ്ടാകും
സ്നിഗ്ദ്ധങ്ങളായ്താമ്രവർണ്ണങ്ങളായ്നല്ല—
വൃത്തങ്ങളായുന്നതങ്ങളായുള്ളൊരു
നല്ലനഖങ്ങളുണ്ടെങ്കിലോനാരികൾ—
ക്കെല്ലാഗുണങ്ങളുമുണ്ടായ്വരുംദൃഢം
സുന്ദരമായ്പതിനെട്ടുവിരൽപര—
ന്നുന്നതമായ്പീവരമായമാറിടം
രോമസിരാഹീനമായിരുന്നീടുകിൽ
കാമിനിമാർക്കിതുസർവ്വസൌഖ്യപ്രദം
വട്ടത്തിൽനല്ലദൃഢങ്ങളായ്പങ്കജ—
മൊട്ടുപോൽപീനങ്ങളായ്മനോജ്ഞങ്ങളായ്
രണ്ടുംസമങ്ങളായുള്ളകുചങ്ങളാ—
ലുണ്ടാകുമംഗനമാർക്കുസൌഭാഗ്യവും
ഏററംകൃശമായ്ഞരമ്പുകൾകാണാതെ
മുററുംമൃദുവായനല്ലൊരുദരത്താൽ
കററക്കുഴലികൾനിത്യമൃഷ്ടാന്നമായ്
കൊററുലഭിക്കുംസുഖവുമുണ്ടായ്വരും

താണും വലഞ്ചുഴിഞ്ഞുള്ളൊരുനാഭിയാ-
ലേണാക്ഷിമാക്കു സമ്പത്തുമുണ്ടായ് വരും
ആമപ്പുറം പോൽതടിച്ച ജഘനത്താൽ
കാമിനിമാർക്കതിഭാഗ്യമുണ്ടായ് വരും
രോമമെന്യേകും ഭിത്തുമ്പിക്കരം പോലെ
കോമളമായും തടിച്ചുരുണ്ടങ്ങിനെ
ചാരുവായും സിരാഹീനമായുള്ളൊരു-
രുദ്വയം കാമിനിമാർക്കു സൌഖ്യപ്രദം
വ്യക്തമായ് മാംസത്തിൽ മുങ്ങിക്കിടക്കകി-
ലുത്തമം ജാനുയുഗ്മം മഹാഭാഗ്യദം
കോമളമായ് ക്രമത്താലുരുണ്ടങ്ങിനെ
രോമഞരമ്പുകളില്ലാതെ തുല്യമായ്
സ്നിഗ്ദ്ധമായൊരു ജംഘായുഗ്മമുള്ളവൾ
പൃഥ്വീപതിയുടെ ഭാര്യയാകും ദൃഢം
വൃത്തമായ് ഗൂഢമായുള്ള ഗുൽഫദ്വയ-
മുത്തമം തൽസിരാഹീനം ശുഭപ്രദം
ഉന്നതമായുമാമപ്പുറം പോൽ ബഹു-
സുന്ദരമായും ഞരമ്പുകൾ കാണാതേ
മാംസളമായുള്ള പാദാഗ്രമുള്ളവൾ
സംസേവതേ ഭൂപപത്നീത്വമുത്തമം
നീണ്ടുമുരുണ്ടും ക്രമത്താലെ കാൽവിര-
ലുണ്ടാകിലോ ഗുണമുണ്ടാമനവധി
സോമാർദ്ധതുല്യമായ് നിർമ്മലമായ് ബഹു-
കോമളമായ നഖവും ശുഭപ്രദം
സ്നിഗ്ദ്ധമായ് മാംസളമായും സമമായും
മുഗ്ദ്ധമായും തുടുത്തും വിയർപ്പെന്നിയേ
കോമളമായുഷ്ണമായിട്ടുമുള്ള കാൽ
കാമിനിമാർക്കു മഹാഭാഗ്യകാരണം
ചമ്പകകൽഹാരപാടലീപത്മങ്ങൾ
മുമ്പായ പുഷ്പഗന്ധങ്ങളോടേററവും
ഒത്ത സുഗന്ധങ്ങളുള്ള നാരീവപു-
സ്സെത്രയുമുത്തമം സർവ്വശുഭപ്രദം
കാഞ്ചനതുല്യമായൊരു നിറം ശ്രേഷ്ഠം
ചഞ്ചലലോചനമാക്കു ശുഭപ്രദം
ലക്ഷണമേവമിതിന്നു വിപരീത-
ലക്ഷണം ദുർല്ലക്ഷണമെന്നു മിങ്ങിനെ
പണ്ടടിയന്നു ഭവാനേററവും കൃപ-
കൊണ്ടുപദേശിക്കയാൽ ഞാൻ ധരിച്ചുള്ള

സല്ലക്ഷണങ്ങളെല്ലാംതികഞ്ഞിട്ടുണ്ടു—
മല്ലാക്ഷിമൌലിയാംകാന്തിമതിക്കഹോ
കല്യാണിയാമവരംതന്നേകുമാരൻെറ
വല്ലഭയാകുവാൻതക്കവെളീശ്വര!
ഇല്ലിതിന്നൊട്ടുംവിവാദമെന്നിങ്ങിനെ
ചൊല്ലിബൃഹസ്പതിദേവപാദങ്ങളിൽ
നേത്രവുംചിത്തവുമർപ്പിച്ചുമിണ്ടാതെ
തത്രനിന്നാനനങ്ങാതെഭക്തോത്തമൻ
സുന്ദരൻസർവ്വജ്ഞനീശനനന്തരം
വന്നവിധിവിഷ്ണുമുഖ്യദേവൈസ്സമം
ബ്രഹ്മജ്ഞരായമുനീന്ദ്രരോടുംകൂടി
സന്മുഹൂർത്തത്തിൽതനയന്നുവേണ്ടുന്ന
സ്നാതകർമ്മംവ്രതമെന്നിവവൈകാതേ
പൂതബാണാരിചെയ്യിച്ചുപാണ്ഡ്യേശ്വരൻ
തന്നുടെഭാര്യയോടുംകൂടിവന്നൊരു—
മന്നവനാംസോമശേഖരനാദരാൽ
സോദകംനൽകിയകന്യകതന്നുടെ—
മോദേനപാണിഗ്രഹംനിജപുത്രനാൽ
ശങ്കരൻചെയ്യിച്ചുടൻബഹുഭൂഷണാ—
ലംകൃതനാംപുത്രനെക്കളത്രത്തോടും
ആനക്കഴുത്തിൽകരേററിവാദ്യങ്ങടെ—
ധ്വാനത്തിനാൽജഗത്തൊക്കമുഴക്കിച്ചു
എങ്ങുമലംകൃതമാംമധുരാപുരം
ഭംഗ്യാപ്രദക്ഷിണംചെയ്യിച്ചുമെല്ലവേ
സർവ്വകാമപ്രദംപാണ്ഡ്യകുലോചിതം
സർവ്വജ്ഞലിംഗത്തെവന്ദനംചെയ്യിച്ചു
പിന്നെസ്വഗേഹംപ്രവേശിച്ചുസത്വരം
തന്നുടെപുത്രനെകാന്തിമതിയോടും
ഉന്നതമായൊരുഭദ്രാസനത്തിന്മേൽ
ഒന്നിച്ചിരുത്തിഗംഗാദിതീർത്ഥങ്ങളിൽ
നിന്നുസുവർണ്ണകലശങ്ങളിൽകൊണ്ടു—
വന്നജലങ്ങളെക്കൊണ്ടഭിഷേചനം
ചെയ്തുയഥാവിധിപുത്രന്നുശങ്കരൻ
പെയ്തുസന്തോഷാശ്രുസർവ്വജനങ്ങൾക്കും
ചാമരദ്വന്ദ്വവുംശ്വേതാതപത്രവും
ഭൂമീന്ദ്രചിഹ്നങ്ങൾമററുള്ളവകളും
ഉന്നതമോദേനപുത്രന്നുനൽകീട്ടു
പിന്നെവലയാദിമൂന്നായുധമേകി

ശങ്കരൻമൂന്നായുധങ്ങളാനൽകീടുവാൻ
കിങ്കാരണമെന്ന ശങ്കയുണ്ടെങ്കിലൊ

ചൊല്ലുവനായതിന്നുള്ളൊരുകാരണം
നല്ലവണ്ണംകേട്ടുകൊൾവിൻമുനികളെ

പണ്ടീശ്വരനുനിജഭാഗ്യഹാനിയാ-
ലണ്ടർകോൻ സാഗരവുംമഹാമേരുവും

കഷ്ടമവമതിചെയ്യാരതെപ്പൊഴും
സ്പഷ്ടമായീശൻെറചിത്തേകിടകയാൽ

ഇന്ദ്രാദികളെബാധിപ്പാനവമൂന്നും
സാന്ദ്രമോദംശിവൻപുത്രന്നുനൽകിനാൻ

മിത്രകോടിപ്രകാശം സ്വർണ്ണനിർമ്മിതം
ചിത്രരത്നോജാലമായവലയത്തെ

നന്ദന! നീയതിനാലിന്ദ്രമൌലിയെ-
ഒന്നുതാഡിക്കെന്നുചൊല്ലിനൽകീശിവൻ

വഹ്നിയെപ്പോലെജ്വലിച്ചതിതീക്ഷ്ണമായ്
മിന്നുന്നമന്ത്രസംസിദ്ധയാംശക്തിയെ

നന്നായിതിനാൽസമുദ്രത്തെയാക്രമി-
ക്കെന്നുരുൾചെയ്തു സുതന്നനൽകീശിവൻ

ഭീഷണമായുമഗ്രംവളഞ്ഞുംപ്രഭാ-
ഭൂഷിതമായ്ദൃഢമായ്ദൃഢമായതിദീർഘലമാം

ചണ്ഡായുധത്തെയിതിനാൽമഹാമേരു-
ഖണ്ഡനംചെയ്കെന്നുചൊല്ലിനൽകീശിവൻ

ഇന്നതിനാലിന്നതിനെനീപീഡിക്ക-
യെന്നുടൻപിന്നെയുംപിന്നെയുംസാദരം

ചൊല്ലിമൂന്നായുധംനൽകിയനേരത്തു-
തെല്ലുമേവൈകാതെമേടിച്ചുനന്ദനൻ

സുന്ദരപാണ്ഡ്യേശ്വരൻെറപാദങ്ങളി-
ലുന്നതഭക്ത്യാനമസ്കരിച്ചീടിനാൻ

അന്നേരമീശ്വരൻപാണ്ഡ്യഭൂപൻശിവൻ
നന്ദനൻതന്നെയെടുത്തുവിരവോടും

ആലിംഗനംചെയ്തുമൂർദ്ധ്നിചുംബിച്ചിവൻ
ബാലനെന്നാകിലുംശൂരനതുകൊണ്ടു

ഭൂലോകസംരക്ഷണത്തിന്നുപോരുമെ-
ന്നാലോച്യചാത്മധാമത്തിൽമനോദയൌ

ചിത്സ്വരൂപനറുപത്തിയാറായിരം
വത്സരംഭൂലോകമാകവേപാലിച്ചു

സർവ്വജനത്തിനുംസന്തോഷവുംവള-
ർത്തുർവ്വിയെപാലിക്കനീയെന്നുപുത്രനിൽ

ഭൂമിഭാരത്തെയുമർപ്പിച്ചുദേവിയാം
കാമിനീരത്നംതടാതകതന്നോടും
സന്തോഷമുൾക്കൊണ്ടുഭൂതഗണത്തോടു–
മന്തർദ്ദധേമൂലലിംഗത്തിലീശ്വരൻ
അന്നുതുടങ്ങിഭൂലോകമെല്ലാംമഹാ–
സുന്ദരൻശ്ശൂരനാമുഗ്രമഹീപതി
അച്ഛന്റെകല്പനപോലവേപാലിച്ചു
സ്വച്ഛചിത്തൻചക്രവർത്തിയായ്‌വാണിതു
സർവജനങ്ങളുംസന്തോഷമുൾക്കൊണ്ടു
സർവ്വജ്ഞസേവയുംചെയ്തുവാണീടിനാർ
ചിന്തിതാർത്ഥപ്രദനാംസുന്ദരേശന്റെ–
പന്തിരണ്ടാമതാംലീലയെച്ചൊല്ലിനേൻ
സന്തതംചിന്തിക്കിലുമിതുകേൾക്കിലും
സന്തതിദീർഗ്ഘായുരാരോഗ്യസമ്പത്തും
എന്തിന്നനേകംപറയുന്നുഞാൻവൃഥാ
ചിന്തിച്ചതെല്ലാംലഭിക്കുംമുനികളേ
അംഗജാരിപ്രസാദത്തിനാലദ്ധ്യായ–
മിങ്ങനെഞാൻപതിനാറുമോതീടിനേൻ.

പതിനാറാം അദ്ധ്യായം സമാപ്തം

## അദ്ധ്യായം 17

### അബ്ധിതാഡനം

അഗസ്ത്യൻ

തൻകുമാരന്നുതാൻനൽകിയശക്തിയാൽ
ശങ്കരനബ്ധിയെത്താഡനംചെയ്യിച്ച
ലീലയെഞാനിനിച്ചൊല്ലുന്നുപാതക–
മൂലനാശംവരുംകേൾക്കിൽമുനികളെ
കാലകാലൻശിവൻശക്തിയോടുംകൂടി
മൂലലിംഗത്തിൽമറഞ്ഞൊരനന്തരം
നന്നായ്നരന്മാരെരക്ഷിക്കയാൽ നൃപൻ
പിന്നെരഞ്ജിപ്പിക്കകൊണ്ടുരാജാവെന്നും
ചൊല്ലുന്നു ഭൂപതിമാരെമഹാജന–
മില്ലിതിനേതുമേസംശയമെന്നോർത്തു
അത്യന്തബുദ്ധിമാന്മാരാംസചിവരോ–
ടൊത്തുകാര്യാദികൾനിത്യമാലോചിച്ചു
ഉഗ്രപ്രതാപവാൻശൂരജനങ്ങളി–
ലുഗ്രഗണ്യൻമഹാനീതിമാൻപണ്ഡിതൻ

അഗ്രേസരൻസതാമുഗ്രന്റെപുത്രനാ–
മുഗ്രനെന്നുള്ളൊരുപാണ്ഡ്യമഹീപതി
വിഗ്രഹത്തിങ്കലരികളെയാകവേ
നിഗ്രഹംചെയ്തടനേകാതപത്രനായ്
വ്യഗ്രതകൂടാതെഭൂലോകമാകവേ
ജാഗ്രതയോടുപാലിച്ചുവാഴുംവിധൌ
അഗ്രജക്ഷത്രിയവൈശ്യശൂദ്രാദികഠ
സ്വഗൃഹേഷ്വത്യന്തസന്തുഷ്ടചിത്തരായ്
ധാന്യധനാഢ്യരായ്തങ്ങടെകർമ്മങ്ങ–
ളന്യൂനമാചരിച്ചുച്ചമനസ്കരായ്
ഭൂഷണവസ്ത്രപുഷ്പാദികളെക്കൊണ്ടു
ഭൂഷിതരായ്പുത്രമിത്രാദികളൊടും
മുല്ലബാണാരിയെസ്സേവിച്ചുഭക്തിയോ–
ടെല്ലാവരുംസുഖമായ്തന്നെവാഴുന്നു
തസ്യരാജ്യംശിവക്ഷേത്രങ്ങളെക്കൊണ്ടും
സസ്യാദികഠകൊണ്ടുമേററവുംപൂർണ്ണമായ്
കണ്ടാൽമനോജ്ഞമായ്ശോഭിച്ചിതേററവും
വേണ്ടുന്നകാലത്തിലുണ്ടുമഴകളും
കാന്താകചാഗ്രങ്ങഠമാത്രംകുടിലങ്ങഠ
സ്വാന്തങ്ങളല്ലജനങ്ങടെനിശ്ചയം
രാത്രികളമാത്രംതമസ്സുംവധുക്കഠക്കു
മാത്രംരജസ്സുംചിലപ്പൊഴുണ്ടാകുന്നു
ദാനവിഹീനതാകുംഭികഠക്കല്ലാതെ
മാനവന്മാരിലൊരുത്തനുമില്ലഹോ
കണ്ടകംവൃക്ഷങ്ങളിൽചിലതിന്നുണ്ടു
വണ്ടുകഠമാത്രംമധുപാനകാംക്ഷികഠ
ബന്ധശബ്ദംപരശ്വാദ്യായുധങ്ങളിൽ
വർണ്ണസങ്കീർണ്ണതാചിത്രങ്ങളിൽമാത്രം
ദാരിദ്ര്യമെന്നതതിൽതന്നെവാണിതു
ചോരതയുംവാണശബ്ദത്തിൽമാത്രമായ്
നിഗ്രഹംചെയ്യുന്നതിന്ദ്രിയത്തെത്തന്നെ
വിഗ്രഹശബ്ദവുംവാണദേഹാത്ഥമായ്
ശാസ്ത്രജ്ഞപൂർണ്ണങ്ങളാകിയഗ്രാമങ്ങഠ
തത്രരാജ്യത്തിലനേകമുണ്ടെന്നല്ല
തെങ്ങുംകവുങ്ങുചൂതംപനസാദ്യങ്ങ-
ളെങ്ങുംനിബിഡങ്ങളായ്വിളങ്ങീടുന്നു
പുഷ്പവല്ലീവൃക്ഷസമ്പൂർണ്ണമാകിയ
പുഷ്പവാടിഗണമുണ്ടുദേശംതോറും

പങ്കജസൌഗന്ധികോല്പലാദ്യങ്ങളാൽ
സംകുലമായതടാകംപദേപദേ
ഭംഗിയോടിങ്ങിനെസർവ്വസമ്പൂർണ്ണമായ്
മംഗലമോടുംവിളങ്ങിഭൂമണ്ഡലം
ശൌര്യഗാംഭീര്യധൈര്യാദികളെക്കൊണ്ടും
ആര്യനൌദാര്യവിനയാദികൾകൊണ്ടും
ദുഷ്ടരിൽസൂര്യനെപ്പോലെയുംഭൂപതി
ശിഷ്ടജനങ്ങളിൽചന്ദ്രനെപ്പോലെയും
ഏററവുംശോഭിച്ചുതന്നുടെശക്തിയാൽ
പററലർവംശമൊടുക്കിഭൂമണ്ഡലം
ഒററക്കുടയോടുപാലിച്ചുയാഗങ്ങ-
ളററമില്ലാതെയഥാവിധിചെയ്തുടൻ
തൊണ്ണൂററിയാറശ്വമേധയാഗങ്ങളും
പുണ്യവാനാംനൃപൻചെയ്തുയഥാവിധി
ഉജ്വലകീർത്തിപ്രതാപങ്ങൾകൊണ്ടവ-
നുജ്വലിപ്പിച്ചുപതിന്നാലുലോകവും
ഇന്ദ്രനെക്കാളുമധികസമ്പത്തോടും
സാന്ദ്രമോദം വസിച്ചാനുഗ്രഭൂപതി
മണ്ണിന്നധിപതിയായൊരുഭൂപനീ-
വണ്ണമനന്തഗുണേനവാഴുന്നതു
കണ്ണുകളായിരംകൊണ്ടുമഹർന്നിശം
വിണ്ണവർനായകൻ കണ്ടുകണ്ടേററവും
ഭീതിയുംകോപമസൂയയുമുൾക്കൊണ്ടു
ചേതസ്സിലിങ്ങനെ ചിന്തിച്ചുസത്വരം
നല്ലവണ്ണംപ്രജാപാലനംചെയ്കയാ-
ലല്ലയോസമ്പത്തിവന്നുദിനംപ്രതി
വർദ്ധിച്ചിടുന്നിതതുനശിച്ചീടുവാൻ
തദ്ധർമ്മഹാനിവരുത്തീടുക വേണം
എന്നുറച്ചിന്ദ്രൻവിളിച്ചുസമുദ്രത്തെ
ചെന്നുനീവേഗം മധുരാപുരമെല്ലാം
ഉന്നതവീചികൾകൊണ്ടുനശിപ്പിക്ക
എന്നുരചെയ്തതുകേട്ടു സമുദ്രവും
മൂലലിംഗത്തിൻെറ മാഹാത്മ്യമോർക്കാതെ
ചാലവേസംഭ്രമത്തോടുമിന്ദ്രാജ്ഞയാൽ
കാതരനായ്ശ്രീമധുരാപുരോഭാഗേ
പാതിരാനേരത്തുവന്നു ചുഴന്നിതു
പർവ്വതതുല്യകല്ലോലജാലങ്ങളാ-
ലുർവ്വിയിൽ തല്ലുന്നഘോരശബ്ദംകേട്ടു

ഞെട്ടിയുണർന്നു പേടിച്ചുഴന്നേവരും
പെട്ടന്നുമണ്ടുവാനായ് മുതിർന്നീടിനാർ
അന്നേരമമ്പോടു ഹാലാസ്യനായകൻ
സുന്ദരേശൻകരുണാനിധിസർവ്വജ്ഞൻ
ശങ്കരനീശ്വരൻ സർവ്വജനങ്ങടെ
സങ്കടമാകവേപോക്കുവാനായ്ദ്രുതം
ബദ്ധസന്തോഷമുറങ്ങീടുമുഗ്രനാം
പൃത്ഥ്വീപതിയോടരുൾചെയ്തു സ്വപ്നത്തിൽ
ഉത്തിഷ്ഠ ഭൂപതേ നിൻപുരമാകവേ
അബ്ധിയിതാവന്നുമൂടുന്നുസാമ്പ്രതം
എന്നുരാജാവായ്ജനങ്ങടെസങ്കട-
മന്തംവരുത്താതുറങ്ങുന്നതിങ്ങിനെ
പാരംക്ഷതത്തിങ്കൽനിന്നുരക്ഷിക്കയാൽ
പേരഹോക്ഷത്രനെന്നുണ്ടായി ഭൂഭുജാം
പാലിക്കയാൽ നരന്മാരെ നൃപനെന്നു
മാലോകർചൊല്ലുന്നിതെന്നുമോക്കാതെ നീ
എന്തവകംകൾ വിപരീതകൃത്യനായ്
ഹന്തനീവാഴുന്നുപുത്രമഹീപതേ
രക്ഷിക്കചെന്നിനിവേഗം പ്രജകളെ-
രക്ഷണോപായംപറഞ്ഞു തന്നീടുവൻ
പണ്ടു ഞാൻതന്നൊരു ശക്തിയെ നീ കരം
കൊണ്ടെറിഞ്ഞീടുകസിന്ധുവിലെങ്കിലോ
നിർവീര്യനായ്വരുമബ്ധിയുംനിർണ്ണയ-
മുർവീനിവാസികൾക്കുംസുഖമായ്വരും
വേഗംഗമിക്കാതിവിടെ വസിക്കിൽനീ
സാഗരംനിമ്പുരമൊക്കെനശിപ്പിക്കും
എന്നല്ലനിന്നെയുമങ്ങിനെതന്നെയാ-
മെന്നരുൾചെയ്തുഗ്രഭൂപന്റെ നെററിയിൽ
ഭസ്മവുംതേച്ചുതൻ കൈകൊണ്ടുണർത്തീട്ടു
സസ്മിതംപോകെന്നുചൊല്ലിമറഞ്ഞിതു
സ്വാന്തംതെളിഞ്ഞെഴുനീററുടൻഭൂപതി-
മന്ത്രികളോടുചൊന്നാൻ സ്വപ്നവൃത്താന്തം
ആയതുകേട്ടവരാശ്ചര്യമുൾക്കൊണ്ടു-
മായമൊഴിഞ്ഞുനൃപനോടുചൊല്ലിനാർ
സുന്ദരേശൻതന്നെവന്നതുംചൊന്നതു-
മിന്നതുപോലെചെയ്യേണംമഹീപതേ
എന്നവർചൊന്നൊരു വാക്കുകേട്ടുഞ്ജസാ-
മന്നൻകരത്തിലെടുത്തഥശക്തിയെ

സുന്ദരേശാജ്ഞയെ ചിന്തിച്ചു ചിന്തിച്ചു-
ചെന്നു നിർഭീകനായബ്ധിയെക്കണ്ടിതു

അംഭസ്സുതങ്ങളിൽ മുട്ടുന്നനേരത്തു
സംഭൃതശബ്ദമാംഭേരിദ്ധ്വനിയോടും

കൂർമ്മങ്ങളാംമത്സ്യങ്ങളെന്നിവയാകുന്ന-
ചർമ്മങ്ങളാംഖഡ്ഗങ്ങളെന്നിവകൈക്കൊണ്ടു

ദുഷ്ടജലജന്തുസഞ്ചയമാകുന്ന
കൂട്ടമിട്ടാക്കുന്നകിങ്കരന്മാരോടും

മീതെയ്ക്കുമീതെവരുന്നതിരകളാം
മാതംഗവാഹങ്ങളോടുമൊരുമിച്ചു

തന്നുടെരാജ്യം പിടിപ്പതിനായ്‌വരു-
മന്യഭൂപാലസൈന്യംപോലെതോന്നുന്ന

അബ്ധിയെക്കണ്ടുഗ്രഭൂപതിനില്ക്കവേ
സിദ്ധരൂപംപൂണ്ടുവന്നുമഹേശ്വരൻ

കാരുണ്യപൂർണ്ണകടാക്ഷേണശക്തിയേ
പാരാതയക്കെന്നുകാണിച്ചനേരത്തിൽ

കാലാനലാതുലജ്വാലമാലാകുലാം
കോലാഹലസ്വനസൌവർണ്ണകിങ്കിണീം

മന്ത്രാഭിമന്ത്രിതയായോരുശക്തിയേ
സിന്ധുമദ്ധ്യത്തിലെറിഞ്ഞുമഹീപതി

വാരിധിതന്നുടെ വേഗംശമിപ്പിച്ചു-
പാരാതെവെള്ളവും വററിച്ചകത്തിനാൻ

സുന്ദരേശൻസിദ്ധരൂപിതദാനിജ-
നന്ദനനാകിയൊരുഗ്രനരേന്ദ്രനു

തുഷ്ടനായ്‌വേണ്ടുംവരങ്ങളെല്ലാംനൽകി
ദൃഷ്ടിയാൽ നന്നായനുഗ്രഹിച്ചീശ്വരൻ

ശീതാംശുകോടിസംകാശംമനോഹരം
ജ്യോതിർമ്മയമായരൂപംധരിച്ചുടൻ

സർവ്വജനങ്ങളും കണ്ടങ്ങിരിക്കവേ
സർവ്വജ്ഞനാകാശമാർഗ്ഗമായങ്ങിനെ

ചെന്നുതൻമൂലലിംഗത്തിൽകൃപാനിധി-
സുന്ദരേശൻതിരോധാനവുംചെയ്തിതു

അത്യത്ഭുതമിതുകണ്ടു നൃപൻനിജാ-
മാത്യരോടുംമൂലലിംഗാന്തികത്തിങ്കൽ

ചെന്നുടൻഭക്ത്യാ സ്തുതികളാംനമസ്കാര-
മെന്നിവപിന്നെയുംപിന്നെയുംചെയ്തുടൻ

ഏററംവിശാലതടാകസസ്യാദികൾ
മുററിവിളങ്ങും പൃഥുലംമഹീതലം

വേഗേനലിംഗപുരോഭാഗമാരഭ്യ
സാഗരത്തോളവുമീശന്നുനൽകിനാൻ

സുന്ദരേശന്നുടെലീലകളിൽപതി-
മൂന്നാമത്തുംഞാൻപറഞ്ഞേൻമുനികളെ

നന്നിതുഭക്ത്യാപഠിക്കിലുംകേൾക്കിലും
വന്നുകൂടീടുമഖിലസൌഖ്യങ്ങളും

എന്നല്ലദേഹാന്ത്യകാലത്തുമോക്ഷവും
സുന്ദരേശപ്രസാദേനലഭിക്കുമേ

ചൂതബാണാരിപ്രസാദത്തിനാലേവ-
മോതിനേനദ്ധ്യായവുംപതിനേഴഞാൻ

പതിനേഴാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 18

## ദേവേന്ദ്രമൗലിഭഞ്ജനം

അഗസ്ത്യൻ

തങ്കമാരന്നുകൊട്ടത്തവലയത്താൽ
ശങ്കരൻദേവേന്ദ്രമൌലിഭേദിപ്പിച്ച

ലീലയെഞാനിനിച്ചൊല്ലുന്നുതാപസ-
മൌലിരത്നങ്ങളേകേൾപ്പിനെല്ലാവരും

വൃത്രവൈരിക്കുമപ്പാണ്ഡ്യഭൂപന്മാർക്കും
ശത്രുതപമൊന്നുണ്ടതിന്നുടെ കാരണം

ഇന്നവിധമെന്നുദേവമുനികൾക്കു-
മൊന്നുമറിഞ്ഞുകൂടായെന്നിരിക്കിലും

മുന്നമർത്ഥിക്കയാലെന്നോടതിൻഹേതു
ചൊന്നാൻഷഡാനനനിന്നിതുകേൾക്കുവിൻ

ചേരൻെറരാജ്യവുംചോളൻെറരാജ്യവും
പാരിൽപ്രസിദ്ധമാം പാണ്ഡ്യൻെറ രാജ്യവും

മുന്നംമഴതെല്ലുമില്ലായ്കയാൽ ധന-
ധാന്യഹീനങ്ങളായ്‌വന്നുമുനികളെ

കഷ്ടംനദീതടാകാദികളിൽജലം
തൊട്ടുകുറിയിടുവാൻപോലുമില്ലഹോ

അഷ്ടിക്കുപുല്ലുകൾ കിട്ടായ്കയാൽപശു-
ക്കൂട്ടവുമേററംക്ഷയിച്ചുദിനേദിനേ

പക്ഷിമൃഗാദികളുംതപിച്ചീടുന്നു
വൃക്ഷങ്ങളുമുണങ്ങിത്തുടങ്ങീതഹോ

സ്നാനപാനാശനാദ്യങ്ങളില്ലായ്കയാൽ
മാനുഷന്മാരുമേററംതപിച്ചീടുന്നു

അംഗാരകാദിഗ്രഹചാരദോഷത്താ-
ലിങ്ങിനെവന്നവിപത്തുകണ്ടഞ്ജസാ

മന്നവരാംചേരചോളപാണ്ഡ്യന്മാരു-
മൊന്നിച്ചോരേടത്തുകൂടിവിചാരിച്ചു

പിന്നെമലയാദ്രിതന്നിൽവിളങ്ങുന്നൊ-
രെന്നുടെപർണ്ണശാലയ്ക്കു വന്നാരവർ

ഹാലാസ്യനായകംഹാലാഹലാശനം
കാലകാലംപാപജാലതൂലാനലം

ചിന്തിതാർത്ഥപ്രദം കാന്താദ്ധ്വവിഗ്രഹ-
മന്താദിഹീനംചിരന്തനംശാശ്വതം

സൃഷ്ടിസ്ഥിതിലയകാരണമീശ്വരം
അഷ്ടമൂർത്തിംശിവമിഷ്ടാർത്ഥദംഹരം

സന്തതംചിന്തിച്ചുമോദേനവാഴുമെ-
ന്നന്തികേവന്ന നൃപതികരംമൂവ്വരും

വൃഷ്ടിയില്ലായ്കയാലുള്ളരിഷ്ടങ്ങളെ
ഒട്ടൊഴിയാതെ ചൊന്നാരതുകേട്ടുഞാൻ

ജ്ഞാനദൃഷ്ട്യാകണ്ടറിഞ്ഞതിൻ കാരണം
മാനവശ്രേഷ്ഠരോടാശുചൊല്ലീടിനാൻ

വൃഷ്ടിയില്ലാതെഭവിച്ചതിൻകാരണം
കേട്ടുകൊൾവിൻ ചേരചോളപാണ്ഡ്യന്മാരെ

വക്രഗതിയായശുക്രനെപിന്നിലി-
ട്ടർക്കനുംവക്രനുമഗ്രേനടക്കുന്നു

എന്നതുമൂലമുണ്ടായിതനാവൃഷ്ടി
ഇന്നിനിയും ദ്വാദശവത്സരത്തോളവും

ഉണ്ടാകുമെങ്കിലും നിങ്ങളെദുഃഖത്തി-
നുണ്ടുനിവൃത്തിയതും കേട്ടുകൊള്ളുവിൻ

ഹാലാസ്യനായകൻഭക്തജനങ്ങടെ
മാലകററീടുംകൃപാനിധിശങ്കരൻ

കാലകാലൻസർവ്വകാമദനീശ്വരൻ
നീലകണ്ഠൻ സുന്ദരേശ്വരനെന്നിയെ

പാതകവ്യാധിമഹോല്പാതദാരിദ്ര്യ-
ഭീതിയുള്ളോർക്കുഗതിയില്ലമററാരും

അംഗജവൈരിയാംഹാലാസ്യനാഥനെ
നിങ്ങളുംചെന്നുസേവിച്ചീടുവിനെന്നാൽ

നിങ്ങടെദേശങ്ങളിൽമഴയുണ്ടാകും
മംഗലംവർദ്ധിക്കുമില്ലൊരുസംശയം

ഇങ്ങനെഞാൻ പറഞ്ഞപ്പോൾ മഹീപതി
പുംഗവന്മാരവർചോദിച്ചു പിന്നെയും
എപ്പൊഴതേതുവിധത്തിലാരാധിക്കിൽ
മുപ്പുരവൈരിപ്രസാദിച്ചുഞങ്ങടെ
കാമിതമാകവേനല്കുമെന്നുള്ളതു
ഹേമുനേചൊല്ലെന്നു ചൊന്നതുകേട്ടുഞാൻ
സോമചൂഡപ്രസാദസ്യൈകകാരണം
സോമവാരവ്രതമങ്ങുപദേശിച്ചേൻ
ഭൂമിപന്മാരതുകേട്ടോരനന്തരം
സാമോദമേത്യഹാലാസ്യത്തിലഞ്ജസാ
ഹേമപത്മാകരേസ്നാനവുംചെയ്തവർ
സീമയില്ലാതൊരുഭക്തിയോടുംകൂടി
അംഗങ്ങളിൽഭസ്മരുദ്രാക്ഷമാലക-
ളെങ്ങും ധരിച്ചുകൃതപാനിത്യകൃത്യവും
ശങ്കരീശങ്കരപ്രീതികരഹേതുവാം
തിങ്കളാഴ്ച വ്രതാനുഷ്ഠാനവുംചെയ്തു
മീനാക്ഷിസുന്ദരേശന്മാരെയുംനിജ
മാനസേഭക്തിയോടർച്ചിച്ചുസാദരം
പിന്നെസ്തുതിച്ചുനമസ്കാരവുംചെയ്തു
മന്നവന്മാരവർ വൃഷ്ടിയുണ്ടാകുവാൻ
ഹാലാസ്യനാഥനെപ്രാർത്ഥിച്ചനേരത്തു
ചാലവേകേൾക്കായിതാകാശവാക്യവും
മന്നവന്മാരേമമാജ്ഞയാ സ്വർഗ്ഗത്തിൽ
ചെന്നുടൻ വൃഷ്ടികർത്താവാകുമിന്ദ്രനെ
കണ്ടുവർഷത്തെയപേക്ഷിക്കവിൻ നിങ്ങൾ-
ക്കുണ്ടായ്‌വരുംനഭോമാർഗ്ഗചാരിത്വവും
കർണ്ണാമൃതം ശിവഭാഷിതമേവമാ-
കർണ്ണനംചെയ്തോരുനേരം നൃപതികൾ
ആകാശമാർഗ്ഗമായ്തന്നെനടന്നുടൻ
പാകാരിതന്റെ സമീപത്തുചെന്നിതു
മാനവേന്ദ്രന്മാർവരുന്നതുമുന്നമേ
ജ്ഞാനദൃഷ്ട്യാകണ്ടറിഞ്ഞു ദേവേന്ദ്രനും
തന്നുടെപീഠത്തിലല്പംചെറുതായി
മൂന്നുപീഠങ്ങൾവരുത്തിയിട്ടീടിനാൻ
ഒന്നിച്ചുമൂന്നു നൃപതിമാരുംതദാ
ചെന്നുദേവേന്ദ്രനെ കണ്ടോരുനേരത്തിൽ
ചേരനും ചോളനുമിന്ദ്രനെക്കുമ്പിട്ടു
ഓരോരുഭദ്രപീഠത്തിലിന്ദ്രാജ്ഞയാ

വാണനേരംപാണ്ഡ്യഭൂപതിശക്രനെ
താണുതൊഴാതെതന്നെതനിക്കായുള്ള

പൊക്കംകുറഞ്ഞ പീഠത്തെവെടിഞ്ഞുടൻ
ശക്രനിരിക്കുന്നമററൊരുപീഠത്തിൽ

ചെന്നിരുന്നപ്പോരം സുരേന്ദ്രനുംപ്രീതനാ-
യ്മന്നവന്മാരോടുചൊല്ലിനാനിങ്ങനെ

ഇന്നുഭവാന്മാരൊരുമിച്ചിവിടെക്കു
വന്നതിൻ കാരണമെന്തെന്നുചൊല്ലുവിൻ

എന്നതുകേട്ടുടൻ ചേരനുംചോളനും
വന്ദിച്ചുചാടുവചനങ്ങളുംചൊല്ലി

പിന്നെസ്വദേശങ്ങളിൽ വൃഷ്ടിഹാനിയാൽ
വന്നദുഃഖത്തെയുംചൊന്നാരതുകേട്ടു

അണ്ടർകോൻമേഘങ്ങളെവിളിച്ചപ്പൊഴേ
വേണ്ടപോൽ വർഷിപ്പിനെന്നുകല്പിച്ചിതു

മാനിയാംപാണ്ഡ്യൻ സ്വദേശത്തിലെവർഷ-
ഹാനിയെ ദേവേന്ദ്രനോടുപറഞ്ഞീല

ആകയാലുള്ളിലസൂയയോടുംകൂടി
പാകാരി ചേരചോളക്ഷിതീശന്മാക്കു

ഏററംഘനംകുറഞ്ഞുള്ളാഭരണങ്ങരം
തെറെറന്നുസമ്മാനമായി നല്കീട്ടുടൻ

ഇപ്പാണ്ഡ്യഭൂപതിതന്നുടെശക്തിയെ
ഇപ്പോളറിയേണമെന്നോർത്തനന്തരം

പാരം ഘനത്താലെടുപ്പാൻ വഹിയാത്ത
ഹാരത്തെയും പാണ്ഡ്യഭൂപന്നു നൽകിനാൻ

കുണ്ഠതകൂടാതെവേഗേനഹാരത്തെ
കണ്ഠേധരിച്ചിതുപാണ്ഡ്യഭൂപൻതദാ

ഉള്ളിലസൂയയുണ്ടെങ്കിലുംവിസ്മയം
തള്ളിവരികയാലിന്ദ്രനും ചൊല്ലിനാൻ

കേരംക്കെടോ പാണ്ഡ്യ! ഭവാനതിശക്തിമാൻ
വ്യക്തംഭവാനുഗ്രവംശജനെന്നതും

പാരാതെസുന്ദരപാണ്ഡ്യനെന്നുംതവ
ഹാരധാരീപാണ്ഡ്യനെന്നുംപ്രസിദ്ധമായ്

പേരുമുണ്ടായ്‌വരുമെന്നുദേവേന്ദ്രൻെറ
ചാരുവാക്യംകേട്ടനേരംനൃപതിയും

ചിത്രങ്ങളായുള്ളചാടുവാക്യങ്ങളെ
വൃത്രാരിയോടുപറഞ്ഞുമധുരമായ്

പോവതിന്നായിമുതിർന്നൃപതികരം
പോവാനനുവാദമേകിനാനിന്ദ്രനും

പിന്നെനൃപന്മാർനിജനിജരാജ്യങ്ങൾ
തന്നിലാമോദമോടാശുചെന്നീടിനാർ
ചേരചോളക്ഷിതിപാലരാജ്യങ്ങളിൽ
പാരാതെവർഷമുണ്ടായിവേണ്ടുംവിധം
ഉണ്ടായിവേണ്ടുന്ന ധാന്യങ്ങളുംതദാ
മിണ്ടാതെമണ്ടിത്തുടങ്ങിദാരിദ്ര്യവും
ഒട്ടുമേപാണ്ഡ്യഭൂപന്റെരാജ്യത്തിങ്കൽ
വൃഷ്ടിയുണ്ടായില്ലദേവേന്ദ്രശാസനാൽ
പാരംഹൃദിലജ്ജയുണ്ടെങ്കിലുംമഹാ
ധീരനായ്തന്നെവസിച്ചിതുപാണ്ഡ്യനും
അന്നുമുതൽക്കിന്ദ്രപാണ്ഡ്യഭൂപന്മാർക്ക
വന്നുശത്രുത്വമറിവിൻമുനികളെ
എന്നതുകേട്ടോരുനേരംമുനികളും
പിന്നെയുംകുംഭോത്ഭവനോടുചൊല്ലിനാർ
ചൊന്നതെല്ലാംഞങ്ങൾകേട്ടുകുംഭോത്ഭവ
പിന്നെമഹീപതിയെന്തുചെയ്തെന്നതും
ഇന്നു പറയേണമെന്നുമുനീന്ദ്രന്മാർ
ചൊന്നതുകേട്ടഗസ്ത്യൻപറഞ്ഞീടിനാൻ
ശിഷ്ടജനാഗ്രേസരൻപാണ്ഡ്യഭൂപതി
വേട്ടയാടീടുവാനായ്മുതിന്നഞ്ജസാ
ദുഷ്ടമൃഗാദികൾകാട്ടിലില്ലായ്കയാൽ
പെട്ടന്നുചെന്നുമലയാചലംതന്നിൽ
കണ്ടൊരുദുഷ്ടമൃഗക്കൂട്ടമോടിച്ചു
കൊണ്ടങ്ങിനെവേട്ടയാടിക്കളിക്കുമ്പോൾ
പൃത്ഥ്വീതലത്തിലിറങ്ങിയപുഷ്കലാ
വർത്തകാദ്യങ്ങളാംമേഘപതികളെ
നാലിനേയുംകണ്ടനേരംമഹീപതി
ചാലവേഭൃത്യരെക്കൊണ്ടു പിടിപ്പിച്ചു
കൊണ്ടുവന്നാശുകാരാഗൃഹേചങ്ങല
കൊണ്ടുബന്ധിച്ചുസൂക്ഷിച്ചുമഹീപതി
ആയതുകേട്ടുദേവേന്ദ്രനുംകോപമോ–
ടായോധനത്തിനായ്വന്നാൻമധുരയിൽ
അന്നേരമെത്രയുംധീരനാംപാണ്ഡ്യനും
മന്ദിരത്തിങ്കൽനിന്നാശുപുറപ്പെട്ടു
ചെന്നുടൻമീനാക്ഷിയോടുംവിളങ്ങുന്ന
സുന്ദരേശാഖ്യമായൊരുലിംഗത്തിനെ
ഭക്ത്യാപ്രദക്ഷിണംചെയ്തുനമസ്കരി–
ച്ചത്യാദരേണസ്തുതിച്ചുപിന്നെദ്രുതം

മീനദ്ധ്വജാങ്കിതമായരഥംതന്നിൽ
മാനിയാമുഗ്രൻകരേറിമഹാബലൻ

അസ്ത്രശസ്ത്രാദികരംഹസ്തേധരിച്ചങ്ങു
വൃത്രാരിയോടുയുദ്ധായചെന്നീടിനാൻ

വൃദ്ധശ്രവസ്സിന്നുമുഗ്രനുംഘോരമാം
യുദ്ധമുണ്ടായിതപ്പോഴതിവിസ്മയം

അമ്പുകരംതൂണിയിൽനിന്നങ്ങെടുക്കയും
വമ്പരാകുമവർവില്ലിൽതൊടുക്കയും

തമ്പതിച്ചീടുമെന്നോതിവിടുകയും
അമ്പുകൊണ്ടന്യനതിനെത്തടുക്കയും

കമ്പംവെടിഞ്ഞവരോടിയടുക്കയും
വമ്പിച്ചഘോഷേണലോകം നടുക്കയും

കാണുന്നവരുടെമാനസേപേടിയും
വാണീടവേവിസ്മയത്തോടുകൂടിയും

ബാണങ്ങരംകൊണ്ടുനഭസ്ഥലംമൂടിയും
കോണിൽനിന്നീടുന്നഭീരുക്കളോടിയും

വീണാധരൻമുനികൌതുകംതേടിയും
വീണവായിച്ചുരസിച്ചുഥപാടിയും

കാണികരംസന്തോഷസാഗരേചാടിയും
പാണികരംകൂപ്പിസ്തുതിച്ചുകൊണ്ടാടിയും

ക്ഷോണിയുംക്ഷോണീധരങ്ങളുമാടിയും
ക്ഷീണിച്ചുശക്രനുമുഗ്രനുംവാടിയും

ഇങ്ങിനെഘോരമാംപോരിൽമഹാവീര-
പുംഗവന്മാരാമവരിലൊരുത്തനും

ഇല്ലൊരപജയമെന്നുകണ്ടഞ്ജസാ
നല്ലദിവ്യാസ്ത്രങ്ങളെയ്താരിരുവരും

ആഗ്നേയമസ്ത്രത്തെവാരുണാസ്ത്രംകൊണ്ടു
ഭഗ്നമാക്കുന്നുവായവ്യേനവാരുണം

പന്നഗാസ്ത്രേണവായവ്യബാണത്തെയും
പന്നഗാസ്ത്രംഗരുഡാസ്ത്രേണവെല്ലുന്നു

ഗാരുഡാസ്ത്രംമഹാപാശേനനീക്കുന്നു
വാരണാസ്ത്രേണവെല്ലുന്നുപാശത്തെയും

സൈംഹനവാരണാസ്ത്രത്തേയുംനീക്കുന്നു
സൈംഹത്തേയുംശരഭാസ്ത്രേണപോക്കുന്നു

ഏവംമഹാസ്ത്രങ്ങരംവർഷിച്ചതുകൊണ്ടും
ഭാവംപകന്നില്ലിരുവക്കുമേതുമേ

പിന്നെയുമോരോരു ബാണമെടുത്തവ-
രന്യോന്യമെയ്തു നേരംനൃപനുടെ

വില്ലുമാത്രം മുറിഞ്ഞുദേവരാജന്റെ
വില്ലും നിഷംഗവുമററിതുതൽക്ഷണം

അമ്പരന്നവിൽമുറികയാൽദേവേന്ദ്ര-
നമ്പെരന്നീടുമാററായ്തുണ്ണിപോകയാൽ

പൊട്ടിയവില്ലുകറംദൂരെയെറിഞ്ഞവർ
മുഷ്ടിയുദ്ധംതുടങ്ങീടിനാർതങ്ങളിൽ

കല്ലിനെക്കാളും കഠിനയാം മുഷ്ടിയാൽ
എല്ലൊടിഞ്ഞീടുമാറുക്കോടിടിച്ചിതു

കണ്ണുകളായിരംകൊണ്ടുനിറഞ്ഞുള്ള
വിണ്ണവർനാഥന്റെ മേനിയിൽഭൂപതി

എണ്ണിയെണ്ണിക്കൊണ്ടുമുഷ്ടിപുരട്ടീട്ടു
തിണ്ണമിടിക്കയാൽക്ഷീണിച്ചുശക്രനും

കണ്ണുംതുടപ്പിച്ചു കോപേനതന്നുടെ
ഗണ്ഡംവിറപ്പിച്ചു പിന്നെശതക്രതു

ദണ്ഡധരനോടുതുല്യനായ്നൃൻഭുജ-
ദണ്ഡത്തിൽവജ്രമെടുത്തിളക്കീടിനാൻ

വിക്രമശാലിയാമുഗ്രനന്നേരത്തു
ചക്രത്തെനാരായണനെന്നതുപോലെ

ശങ്കരദത്തമായോരുവലയത്തെ
തങ്കരത്തിങ്കലെടുത്തുവിളങ്ങിനാൻ

തൽക്ഷണംപർവ്വതപക്ഷനികൃന്തന
സൂക്ഷമമത്യന്തതീക്ഷ്ണമാംവജ്രത്തെ

അക്ഷിതിപാലകൻതന്റെനേരെ സഹ-
സ്രാക്ഷനയച്ചാനതീവകോപത്തോടും

അപ്പൊഴതുഗ്രനുംമുപ്പുരവൈരിയാൽ
അർപ്പിതമായവലയായുധത്തിനെ

തപ്പുവരാതെചുഴററിയെറിഞ്ഞപ്പോറം
സൂപ്രഭയോടുമതുചെന്നുവേഗത്തിൽ

ക്ഷിപ്രംകുലിശത്തെവീഴ്ത്തിയനന്തരം
സ്വർപ്പതിതൻകിരീടത്തെയുടച്ചിതു

ഹാലാസ്യനായകഭക്തൻമഹാബലൻ
കാലാരിപുത്രനാമിപ്പാണ്ഡ്യഭൂപന്നെ

പോരഞ്ഞാൻപോരിൽജയിപ്പതിനെന്നോർത്തു
പാരാതെഭീതിപൂണ്ടോടിനാനിന്ദ്രനും

അർക്കേന്ദുതുല്യപ്രതാപകീർത്ത്യുജ്വലൻ
വിക്രമശാലിയാമുഗ്രമഹീപതി

ശക്രനേയുംജയിച്ചാശ്രുസൈന്യത്തോടും
ദിക്കുകളൊക്കമുഴക്കിവാദ്യങ്ങളാൽ

പിന്നെച്ചെന്നുമധുരാപുരത്തിങ്കൽ
ഉറക്കമെലേഭക്തിയോടും പിന്നനം
മുക്കണ്ണലിംഗത്തെയും ഭജിച്ചാദരാൽ
പുക്കുനിജാന്തഃപുരേവസിച്ചാൻസുഖം
ഇന്ദ്രനും തൻെറകിരീടമുടകയാൽ
സാന്ദ്രലജ്ജാന്വിതനായ്നിജമാനസേ
ഹാലാസ്യനായകൻതൻെറശിരസ്സിനെ
പാലിച്ചകാരുണ്യവാരിധിയെന്നോർത്തു
മേഘവാഹൻസുരലോകത്തുചെന്നഥ
മേഘങ്ങളെവിട്ടയപ്പാൻനരേന്ദ്രനു
പത്രമെഴുതിഭൃത്യൻെറകയ്യിൽകൊട്ട–
ത്തെത്രയും വേഗാലയച്ചോരനന്തരം
ഭൃത്യനതുകൊണ്ടുവന്നുടൻഭൂപൻെറ
ഹസ്തേകൊടുത്തനേരം നൃപൻനോക്കിനാൻ
അല്ലയോപാണ്ഡ്യമഹീപതേനിന്നോടു
തുല്യനായില്ലൊരുവില്ലാളിയെങ്ങുമേ
നല്ലതേററം തവോത്സാഹാദിശക്തികരം
മല്ലയുദ്ധത്തിലും വീരൻഭവാൻതന്നെ
വേണ്ടുന്നകാലത്തുവർഷങ്ങളുമിനി–
യുണ്ടായ്‌വരും തവദേശങ്ങളിൽനൂനം.
എന്നുടെമേഘങ്ങളെഭവാൻവൈകാതെ
ഇന്നയക്കേണം കൃപയാൽമഹീപതേ
എന്നുള്ളപത്രികവായിച്ചനന്തരം
മന്നവനുഗ്രപാണ്ഡ്യൻമഹാനീതിമാൻ
ഇന്നിമേൽവേണ്ടകാലത്തുമഴപെയ്യു–
മെന്നതെല്ലന്നതാരെന്നുചൊല്ലീടിനാൻ
അന്നേരമെത്രയും വീര്യശൌര്യപ്രഭാ–
വോന്നതനായതിവിഖ്യാതനായൊരു
ഏകവീര്യാഖ്യനപ്പാണ്ഡ്യനൃപനോടു
പാകാരിതന്നുടെപ്രീത്യൈപറഞ്ഞിതു
ഇന്നിമേൽ വേണ്ടകാലത്തുമഴപെയ്യു–
മെന്നതിന്നേററുഞാൻ പാണ്ഡ്യമഹീപതേ
എന്നതുകേട്ടനേരത്തുമഹീപതി
തന്നുടെ കാരാഗൃഹത്തിൽകിടക്കുന്ന
നാലുജലധരനായകന്മാരെയും
ചാലവേമോചിച്ചയച്ചാനതുമുതൽ
പാണ്ഡ്യമഹീപതിതന്നുടെരാജ്യത്തിൽ
വേണ്ടകാലത്തുമഴകളുണ്ടായിതു

വേണ്ടുന്നധാന്യങ്ങളുണ്ടായ്‌ചമഞ്ഞിതു
കൊണ്ടാടിമോദിച്ചുവാണുജനങ്ങളും
ഹാലാസ്യനാഥന്റെലീലകളിപ്പതി-
നാലാമതും ചൊൽപറഞ്ഞതനിതുകേൾക്കിൽ
മാലകന്നീടും മുനികളെവേണ്ടുന്ന
കാലത്തിലുണ്ടാകുമല്ലോ മഴകളും
സർവ്വകാമങ്ങളും സിദ്ധിക്കുമന്ത്യത്തിൽ
സർവ്വജ്ഞസായൂജ്യവും ലഭിക്കും ദൃഢം
സ്വർദ്ധുനീചന്ദ്രചൂഡപ്രസാദേനഞാ-
നദ്ധ്യായമേവം പതിനെട്ടുമോതിനേൻ

പതിനെട്ടാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 19

## സോമവാരവ്രതവിധി

**അഗസ്ത്യൻ**

ചണ്ഡായുധം കൊണ്ടുമേരുവെത്താഡിച്ച
പാണ്ഡ്യനധികം ധനത്തെയെടുത്തൊരു
ദണ്ഡധരാരിതൻ ലീലയെചൊല്ലുവൻ
പണ്ഡിതന്മാരേശ്രവിപ്പിനെല്ലാവരും
സോമവാരവ്രതാനുഷ്ഠാനവും സദാ
കാമാരിസേവയും ചെയ്യയാലുഗ്രനു
ക്ഷേമവും സർവ്വസമ്പത്തുസൌഭാഗ്യവും
സീമയില്ലാതെവർദ്ധിച്ചിതുകീർത്തിയും
മാമുനിമാരിവണ്ണം കേട്ടഗസ്ത്യനോ-
ടാമോദമുൾക്കൊണ്ടുചോദിച്ചിതേവരും
സോമവാരവ്രതത്തിൻവിധിമുന്നമെ
ഹേമുനിപുംഗവചൊല്ലീട്ടനന്തരം
പ്രസ്തുതലീലാമഗസ്ത്യകഥിക്കെടോ
വിസ്തരിച്ചെന്നുകേട്ടക്ഷവാൻകുംഭജൻ
ഉത്തമം നിങ്ങടെപ്രശ്നം മുനികുല-
സത്തമന്മാരെയതിന്നുഞാൻസാമ്പ്രതം
ഉത്തരമായ്‌സോമവാരവ്രതവിധിം
സത്വരം ലോകോപകാരായചൊല്ലുവൻ
സോമവാരവ്രതാനുഷ്ഠാനമാത്രേണ
സോമചൂഡന്റെസായൂജ്യം ലഭിക്കുമേ
സർവ്വദേവന്മാരിലും യഥാശങ്കരൻ
പാർവ്വതീസർവ്വദേവീനാം യഥാവരാ

അങ്ങിനെതന്നെവ്രതങ്ങളെല്ലാററിലും
മംഗലംസോമവാരവ്രതമുത്തമം

തന്നുടെശക്തിപോൽസോമവാരവ്രതം
നന്നായനുഷ്ഠിക്കിലായവൻതന്നുടെ

ശത്രുക്കളാപത്തുരോഗങ്ങളെന്നിവ
സത്വരംതാനേനശിക്കമസംശയം

അത്രഭോഗങ്ങളെല്ലാംഭുജിക്കായ്വരു–
മത്രയല്ലന്ത്യത്തിൽമോക്ഷവുംസിദ്ധമാം

അത്യന്തമുത്തമമാമമാവാസ്യയോ–
ടൊത്തുവരുന്നൊരുസോമവാരവ്രതം

നോററുകൊണ്ടീടിലതിൻെറഫലത്തിന്നൊ–
രററമില്ലെന്നുപറയുന്നുസജ്ജനം

മേരുമുമ്പാംശിവക്ഷേത്രങ്ങളിൽസോമ–
വാരവ്രതമനുഷ്ഠിക്കന്നതിനേക്കാൾ

കോടിമടങ്ങുഫലമേററമാംചതുഷ്–
കൂടപുരേസോമവാരമനുഷ്ഠിക്കിൽ

ആകയാലാത്മഹിതാർത്ഥികളായവർ
ആകുലംകൂടാതെസോമവാരവ്രതം

ചെന്നുഹാലാസ്യേമുദാസോമസുന്ദര–
സന്നിധിയിൽതന്നെവെച്ചനുഷ്ഠിക്കേണം

സോമനെന്നാലുമയാസഹിതൻദേവൻ
സോമവാരംതദ്ദിനമെന്നുമർത്ഥമാം

സോമവാരമുപവാസമായല്ലെങ്കിൽ
യാമിനീഭുക്തമല്ലെങ്കിലൊരിക്കലൊ

നിശ്ചയിച്ചൊന്നുസങ്കല്പിച്ചെട്ടക്കേണം
നിശ്ചയമില്ലാതെശ്രേയസ്സുകിട്ടുമോ

പുണ്യദിനമായസോമവാരത്തിങ്കൽ
കണ്ണുമൂന്നുള്ളവൻതന്നെയുദ്ദേശിച്ച

പുണ്യകർമ്മംചെയ്യിലായതിൻെറഫല–
മെണ്ണമില്ലെന്നുധരിപ്പിൻമുനികളെ

സോമവാരവ്രതത്തിൻെറവിധിയെഞാൻ
മാമുനിമാരെയിനിപ്പറഞ്ഞീടുന്നു

സാമോദമോടുമിതുകേൾപ്പിനെങ്കിലൊ
കാമധർമ്മാർത്ഥമോക്ഷങ്ങളുംസിദ്ധിക്കം

സോമചൂഡപ്രസാദത്തിന്നുഹേതുവാം
സോമവാരവ്രതമാദ്യംതുടങ്ങുവാൻ

നല്ലതുവൃശ്ചികമാസത്തിലേററവും
അല്ലെങ്കിലോമകരത്തിലുംശ്രേഷ്ഠമാം

അന്യമാസത്തിലഭിലാഷമെങ്കിലോ
ശൂന്യാദിദോഷമില്ലെങ്കിലതുംശുഭം
ശ്രീസോമവാരവ്രതവിധാനത്തിന്നു
മാസങ്ങൾചാന്ദ്രങ്ങളാമതിശ്രേഷ്ഠങ്ങൾ

മുന്നമെചൊന്നമാസങ്ങളിൽകർത്താവു
തന്നിച്ഛയേതിലെന്നാലതിലാദ്യമായ്
വന്നീടുമീശപ്രിയേദേവദൈത്യാദി
വന്ദിതമാമിന്ദുവാരെശ്ശുഭപ്രദേ

കാലത്തെഴുന്നേററുഭക്തിയോടുംകൂടി
ഹാലാസ്യനാഥനാമീശ്വരൻതന്നെയും
മീനാക്ഷിയാമീശ്വരിയോടുകൂടവേ
മാനസേദ്വാദശാന്തത്തിലായ്ധ്യാനിച്ച

ദന്തങ്ങളുംതേച്ചുനിത്യനൈമിത്തികാ-
ദ്യന്തരമെന്നിയേകൃത്യവുംചെയ്തുടൻ
സ്നാനാദിയുംവിധിപോലെചെയ്തീടേണം
ഞാനിന്നതിൻവിധിയേയുംപറയുന്നു

ഗോമയംവില്വമൂലത്തിലെമൃത്തികാ
ക്ഷേമദംഭസ്മവുമെള്ളുംകുശങ്ങളും
ഉത്തമാംഗത്തിൽവഹിച്ചുപവിത്രത്തെ
ഹസ്തത്തിലുംചേർത്തുസങ്കല്പപൂർവ്വകം

ഇന്ദുചൂഡ! സർവതീർത്ഥഫലപ്രദ!
സുന്ദരേശ! മഹാദേവ! സദാശിവ!
ജ്ഞാനപ്രദമാകുമീത്തീർത്ഥവാരിയിൽ
സ്നാനത്തിനായനുവാദംതരികമേ

യാതൊരുത്തൻെറകേശങ്ങളിൽമേഘങ്ങൾ
പൂതകളായനദികളുംഗങ്ങളിൽ
നാലുസമുദ്രങ്ങൾകുക്ഷൌവിളങ്ങുന്നു
നീലകണ്ഠശിവതസ്മൈനമോസ്തുതേ

എന്നുസംപ്രാർത്ഥിച്ചുവേദമന്ത്രംചൊല്ലി-
പ്പിന്നെകുളിക്കേണമുത്തമതീർത്ഥത്തിൽ
സ്നാനവുമിങ്ങിനെചെയ്തുസമാഹിത-
മാനസനായ്ശുഭവസ്ത്രമുടുത്തുടൻ

ഞാനെന്നഭാവവുംകാലലോഭാദിയും
മാനസത്തിൽനിന്നുദൂരെക്കളയണം
മല്ലികാമാലതീപുന്നാഗമിത്യാദി-
നല്ലവെളുത്തകുസുമങ്ങളെക്കൊണ്ടും

താമരപ്പൂക്കൾതിലാക്ഷതങ്ങൾനല്ല-
കോമളമാമക്കപുഷ്പമിവകൊണ്ടും

ഏതുയും ശ്രേഷ്ഠമഖണ്ഡങ്ങളാംവില്വ-
പത്രങ്ങളാംകൊണ്ടു മഹാലിംഗപൂജനം
ചെയ്യണം ദീക്ഷാസമേതരാംബ്രാഹ്മണർ
ചെയ്യുല്ലദീക്ഷിതരല്ലാത്തവിപ്രരും
ദീക്ഷിതരെങ്കിലും ക്ഷത്രവൈശ്യാദിയും
ദീക്ഷിച്ചവിപ്രരെക്കൊണ്ടുചെയ്യിക്കണം
മൂലലിംഗം വിനാബാഹ്യലിംഗങ്ങളിൽ
കാലാരിയെസ്സമർച്ചിക്കാമഖിലക്കും
ഏകഭക്തവ്രതീമദ്ധ്യാഹ്നവേളയിൽ
ശ്രീകണ്ഠപൂജചെയ്യേണം വിധിപോലെ
നക്തവ്രതീയുമുപവാസിയും ഹൃദി
ഭക്ത്യാശിവാർച്ചനം രാത്രിയിൽചെയ്യണം
പത്രപുഷ്പങ്ങളിലെല്ലാററിലുംവില്വ-
പത്രമത്യുത്തമംമൃത്യുഞ്ജയപ്രിയം
മന്ത്രങ്ങളിൽവെച്ചു പഞ്ചാക്ഷരം മഹാ-
മന്ത്രമത്യുത്തമമാകയാൽസാദരം
പഞ്ചാക്ഷരവില്വപത്രങ്ങളെക്കൊണ്ടു
പഞ്ചബാണാരിയെപൂജിക്കണംവ്രതി
സപ്തകോടിമഹാമന്ത്രങ്ങളും ശിവ-
വക്ത്രത്തിൽനിന്നുജനിച്ചതെന്നാകിലും
ചൊല്ലാർന്നപഞ്ചാക്ഷരത്തിൻെറമാഹാത്മ്യ-
മില്ലവകൾക്കെന്നറിവിൻമുനികളെ
ദീക്ഷാസമേതനോദീക്ഷാവിഹീനനോ
മോക്ഷദം പഞ്ചാക്ഷരത്തെവിധിയോടു
കൂടിയോകൂടാതെയോസാദരം ജപി-
ച്ചീടുകിൽശങ്കരകിങ്കരനാമവൻ
ബ്രഹ്മഹത്യാഭ്രൂണഹത്യാസുരാപാന-
മംബതന്നോടൊത്തുസംഗം മുതലായ
പഞ്ചമഹാപാപജാലങ്ങളാകവേ
പഞ്ചാക്ഷരജപം കൊണ്ടുതീരും ക്ഷണാൽ
ശ്രീമഹാപഞ്ചാക്ഷരജപത്താൽധർമ്മ-
കാമാർത്ഥമോക്ഷങ്ങളും ലഭിക്കും ദൃഢം
ഏവം വിചാരിച്ചപഞ്ചാക്ഷരമന്ത്ര-
മാവോളവും ജപിച്ചീടവേണംവ്രതി
ചൊല്ലുകിൽസ്ത്രീലിംഗമായതിനെത്തന്നെ-
കല്യാണിയാം ദേവിതന്നുടെമന്ത്രമാം
ആകയാൽശങ്കരീശങ്കരന്മാരെയു-
മേകമാം പഞ്ചാക്ഷരമഹാമന്ത്രത്തെ

ഉച്ചരിച്ചങ്ങനെവില്വപത്രങ്ങളാ-
ലർച്ചിക്കിലീശസായൂജ്യംലഭിക്കുമെ
വില്വവൃക്ഷത്തിനെ ദർശനംചെയ്കിലും
വല്ലവിധത്തിലും സ്പർശനം ചെയ്കിലും
വന്ദിക്കിലുമഹോരാത്രകൃതപാപ-
മൊന്നൊഴിയാതെനശിക്കുംമുനികളെ
മൃത്യുവടുക്കുമ്പോൾ വില്വമൂലത്തിലെ
മൃത്തെടുത്തുനിജഗാത്രേ ധരിക്കുന്ന
മർത്ത്യനമൃത്യുഞ്ജയന്റെസായൂജ്യവു-
മെത്തുമെന്നുള്ളതു സത്യമറിഞ്ഞാലും
ക്ഷണംകൂടാതെഭക്തിയോടുംവില്വ-
വൃക്ഷച്ചുവട്ടിലാദ്വാദശവാസരം
സമ്മോദമോടുവസിക്കിലവനുടെ
ബ്രഹ്മഹത്യാദിപാപങ്ങൾ നശിച്ചുപോം
വില്വമൂലത്തിങ്കൽമൂന്നുനാൾഭോജന-
മില്ലാതെവാണുലക്ഷംഹരനാമത്തെ
ഭക്തിയോടുംജപിച്ചീടുന്നപൂരുഷൻ
മുക്തനാകും ഭ്രൂണഹത്യയിൽനിന്നുടൻ
ഖണ്ഡങ്ങളല്ലാത്തവില്വപത്രങ്ങളാൽ
ഖണ്ഡധരാരിയാംഹാലാസ്യനാഥനെ
സോമവാരത്തിലർച്ചിക്കുന്നവന്നുടെ
പോമഖിലങ്ങളായുള്ളപാപങ്ങളും
കാമങ്ങളാകവേസിദ്ധിക്കുമന്ത്യത്തിൽ
സോമചൂഡന്റെസായൂജ്യവും സിദ്ധമാം
വില്വപത്രംപറിച്ചിട്ടുപലദിനം
ചെല്ലുകിലുമുണങ്ങീടിലുമെത്രയും
നല്ലതതിനാൽ മഹേശനെപൂജിക്കി-
ലെല്ലാമുടൻനശിക്കും മഹാപാപങ്ങൾ
കീടാളികേരങ്ങളാൽവിദ്ധമായതും
കൂടിയതുംപിന്നെമാററാവലയേട്ടും
പൃത്ഥ്വിയിൽകാററിനാൽ താനേപതിച്ചതു-
മിത്യാദിവില്വപത്രങ്ങൾകൊള്ളാദ്ദൃഢം
ആയതിനാൽനല്ലവില്വപത്രങ്ങളാൽ
മായമൊഴിഞ്ഞുശിവാർച്ചനമേററവും
നല്ലതെന്നോർത്തുചെയ്തീടിലൊപാപങ്ങ-
ളെല്ലാംനശിച്ചുഭിലാഷവുംസിദ്ധമാം
പൂജതുടങ്ങുന്നതിന്നുമുന്നേതന്നെ
നൈജങ്ങളായകരചരണങ്ങളെ

നന്നായ്കഴുകീട്ടുഭസ്മരുദ്രാക്ഷങ്ങൾ
തന്നുടെമേനിയിൽ ചേർത്തുപ്രാണായാമം
എന്നല്ലസങ്കല്പമാശ്ശുപുണ്യാഹവും
നന്നായ്‌വിധിപോലെചെയ്തുവിഘ്നേശനെ
ഭക്തിയോടർച്ചിച്ചു വിഘ്നംവരാതെമാം
കാത്തുകൊൾകെന്നുടൻപ്രാർത്ഥിച്ചനന്തരം
ശങ്കരീശങ്കരന്മാരെയുംകുമ്പിട്ടു-
തങ്കൾക്കുപ്പീട്ടിരുന്നുതത്സന്നിധൌ
സോമചൂഡപ്രഭോ! സോമ! നിന്നാജ്ഞയാൽ
സോമവാരവ്രതംഞാൻതുടങ്ങുന്നെന്നു
പ്രാർത്ഥിച്ചുടൻ ഭക്തിയോടുമചഞ്ചല-
ചിത്തനായ്ധ്യാനമുഖോപഹാരങ്ങളാൽ
ശങ്കരീശങ്കര പൂജചെയ്തീടേണ-
മെങ്കിലോഭോഗമോക്ഷങ്ങൾസിദ്ധിക്കുമെ
കോടിസൂര്യപ്രകാശംനിശാനായക-
കോടിശീതംശിവംപഞ്ചാസനസ്ഥിതം
അഞ്ചുമുഖങ്ങളുംപത്തുകൈകൾപതി-
നഞ്ചുനേത്രങ്ങളിവകളാൽ ശോഭിതം
ശൂലംപരശ്വധംഖഡ്ഗവജ്രാഭയം
ചാലവേപാശനാഗാങ്കുശഘണ്ടാഗ്നി
എന്നിവപത്തുകൊണ്ടുംവിളങ്ങീടുന്ന
സുന്ദരബാഹുംപരമേശ്വരംഹരം
ദിവ്യാംബരംദിവ്യപുഷ്പമാല്യങ്ങളും
ദിവ്യഗന്ധംസർപ്പയജ്ഞോപവീതവും
കുണ്ഡലംഹാരംകിരീടമിവകളാൽ
മണ്ഡിതവിഗ്രഹംദേവീസമന്വിതം
ഷോഡശാബ്ദാകൃതിംശങ്കരമർദ്ധേന്ദു-
ചൂഡംജഗൽഗുരുംശ്രീസുന്ദരേശ്വരം
ദേവംസ്വയംഭൂതലിംഗത്തിലാസ്ഥന്നെ-
ഭാവയേഞാനിതി ധ്യാനിച്ചനന്തരം
വില്വപത്രാദികൾകൊണ്ടുപൂജിച്ചുടൻ
ചൊല്ലീടവേണമുപചാരവാക്യവും
സുന്ദരേശകൃപാവാരിധേദേവിയോ-
ടൊന്നിച്ചുവന്നുസന്തോഷേണപൂജയെ
സ്വീകരിച്ചീടുകവിശ്വരൂപശിവ
ഹേകദംബാടവീനാഥനമോസ്തുതേ
സംസാരസൃക്സ്ഥിതി കാരണഞാൻ
രത്നസിംഹാസനംതരുന്നേനിതാശങ്കര!

ആദ്യന്തഹീന! വേദാന്തവേദ്യായതേ
പാദ്യമിതാതരുന്നേൻപരമേശ്വര!
സർവ്വലോകാധാരശംഭോനിരാധാര
സർവ്വജ്ഞ! ഞാനാചമനംതരുന്നതേ
അന്തകാരേ! ദ്വാദശാന്തവാസാംബികാ-
കാന്തായതുഭ്യമർഘ്യന്തരുന്നേനിതാ
പഞ്ചമെന്യേനിജക്ഷേത്രജനങ്ങൾക്ക-
നെഞ്ചിൽ നിനച്ചതെല്ലാംനൽകുമീശ്വര!
പഞ്ചാമൃതാദികൾകൊണ്ടഭിഷേചനം
പഞ്ചാനന! തവചെയ്യുന്നുഞാനിതാ
ശങ്കര! ശംഭോ ദിഗംബര! ശാശ്വത!
വങ്കരിചർമ്മധരായനമോസ്തുതേ
കാലകാലൻപുലിത്തോൽപുതച്ചീടുന്ന
നീലകണ്ഠരണ്ടുവസ്ത്രംതരുന്നതേ
സർവ്വചരാചരാന്തസ്ഥിത! ശങ്കര!
സർവ്വജ്ഞ! സർപ്പയജ്ഞോപവീതായതെ
ഞാനുപവീതമിതാതരുന്നേൻശിവ-
ജ്ഞാനസ്വരൂപ! നമസ്തേനമോസ്തുതേ!
ചണ്ഡകരാനലചന്ദ്രവിലോചന!
കുണ്ഡലിഭൂഷണഹാലാസ്യനായക!
കുണ്ഡലഹാരകേയൂരാദിഭൂഷണ
മണ്ഡലംഞാൻതരുന്നേൻതവശങ്കര
അന്തകനാശനവന്ധ്യഫലപ്രദ!
ഗന്ധമിതാതരുന്നേൻതവശങ്കര
സുന്ദരേശകൃപാവാരിധേഞാൻതവ
നന്നായ്ധവളാക്ഷതങ്ങളെനൽകുന്നേൻ
പുഷ്പബാണാരെമഹേശഭവാനെഞാൻ
പുഷ്പങ്ങളാലിതാപൂജചെയ്തീടുന്നേൻ
സ്വീകരിച്ചെന്നേയനുഗ്രഹിച്ചീടുക
ശോകവിനാശനതുഭ്യംനമോസ്തുതേ
പിന്നെസഹസ്രനാമംചൊല്ലിസാദരം
സുന്ദരേശന്തന്നെവില്വപത്രങ്ങളാൽ
അർച്ചിച്ചുപുഷ്പങ്ങൾകൊണ്ടുംവിധിപോലെ
പശ്ചാൽസമർപ്പിക്കധൂപദീപാദിയും
സ്വർഗ്ഗാപവർഗ്ഗദശക്രപാപാപഹ!
ഭർഗ്ഗമഹേശനമസ്തേനമോസ്തുതേ
ഫൽഗുനാഭീഷ്ടദതുഭ്യമിതാസാജ്യ-
ഗുൽഗുലുധൂപമർപ്പിച്ചീടുന്നേനഹം

നീപാടവീശ്വരപാപാപഹതുഭ്യം
ദീപമർപ്പിക്കുന്നുഞാൻപരമേശ്വര

അപ്പംവടകളംപാൽപഞ്ചസാരയും
മുപ്പഴവുംപായസാദിനൈവേദ്യങ്ങൾ

അർപ്പണംചെയ്യുന്നുഞാൻതുഭ്യമീശ്വര!
മുപ്പുരാരെഭവാൻസ്വീകരിച്ചീടുക

സുന്ദരേശബഹുശീതളംനിർമ്മലം
ചന്ദനകർപ്പൂരവാസിതമാംജലം

ഞാനിതാപാനാർത്ഥമാശ്രുതന്നീടുന്നു
ജ്ഞാനസ്വരൂപപ്രസീദപ്രസീദമെ

പൂഗീഫലചൂർണ്ണകർപ്പൂരസംയുതം
നാഗവല്ലീദളം ഞാൻ തരുന്നേനിത്തും

സ്വീകരിച്ചീടുകശങ്കരശാശ്വത
പാകാരിസേവിതതുഭ്യംനമോസ്തുതേ

സങ്കടമാകവേതീർത്തുരക്ഷിക്കുന്ന
ശങ്കരീശങ്കരന്മാരായനിങ്ങളെ

ഭക്ത്യാപ്രദക്ഷിണംചെയ്യുന്നുഞാനിതാ
ഭുക്തിമുക്തിപ്രദദേവപ്രസീദമെ

അഷ്ടമൂർത്തേമഹാദേവസാംബപ്രഭോ
സാഷ്ടാംഗമേഷനമസ്കരിക്കുന്നുഞാൻ

തുഷ്ടനായെന്നുടെദുഃഖങ്ങളെത്തീർത്തു
ഇഷ്ടങ്ങളാകവേനൽകേണമീശ്വര

ഇത്തരംസാംബനെപൂജിച്ചനന്തരം
സത്വരംശങ്കരീശങ്കരന്മാരുടെ

അംഗങ്ങളോരോന്നുപൂജിക്കണംപ്രതീ
സംഗതമാകുമെന്നാൽ സർവ്വഭാഗ്യവും

പാദജംഘാജാനുസക്ഥിയുഗ്മംകടി
നാഭിസ്തനംഭുജംകണ്ഠംമുഖംതഥാ

പിന്നെലലാടംശിരസ്സുംപുനഃപാദ-
മെന്നുള്ളവയവമെല്ലാം ക്രമത്തിനാൽ

നന്നായ്ഭവാനീഭവനെന്നവാക്യവും
പിന്നെത്തഥാജഗന്മാതാജഗൽപിതാ

എന്നുംമൃഡാനീമൃഡനെന്നവാക്യവും
പിന്നെയൊരുദ്രാണിരുദ്രനെന്നുള്ളതും

കാളികാലാന്തകനെന്നുംനഗേന്ദ്രജാ
നാഗേന്ദ്രഭൂഷണനെന്നുമനന്തരം

നന്നായ്സ്തവപ്രിയാസ്തവ്യനെന്നുള്ളതും
പിന്നെവേഘ്നീവേനാശനനെന്നും

കംബുകണ്ഠീകാളകണ്ഠനെന്നുള്ളതും
പിമ്പെടോമായാമഹേശനെന്നും തഥാ
പിന്നെ ലലിതഹാലാസ്യവാസപ്രിയ-
നെന്നും ശിവാശിവനെന്നുള്ളവാക്യവും
ഭക്തിയോടും പ്രണതാർത്തിഹരാപ്രണ-
താർത്തിഹരനെന്നുമിങ്ങിനെമുഞ്ചൊന്ന
വാക്യങ്ങളെചതുർത്ഥന്ത്യങ്ങളായ്ചൊല്ലി
ച്ചേക്ക്ണമോം നമോ എന്നുമാദ്യന്തയോഃ
പൂജയാമീതിപാദാദൌദചിതീയാന്തേ
യോജയേൽപിന്നെയും ദൂർവ്വയാപൂജയേൽ
അക്ഷതസംയുക്തവില്വപത്രങ്ങളാൽ
ത്ര്യക്ഷനെ പൂജിക്കവേണമനന്തരം
ശങ്കരശ്രീകണ്ഠദേവമഹാദേവ
പങ്കജബാണാന്തകമഹേശശിവ
ഈശ്വരശ്ശൂലിൻവൃഷഭധ്വജരുദ്ര
ഈശ്വരീനാഥേതിനാമഭിർദ്ദ്വാദശൈഃ
ഓമാദിഭിശ്ചതുർത്ഥ്യന്തൈർമ്മഹേശ്വരം
സോമമർച്ചിക്കിലായുസ്സുമാരോഗ്യവും
കാമധർമ്മാർത്ഥമോക്ഷങ്ങളും ജയമിവ
താമസമെന്നിയേസിദ്ധിക്കുമേവനും
സോമനാഥജഗന്നാഥഭ്രുതിപ്രദ
മാമകദാരിദ്ര്യനാശം വരുത്തിമേ
കാമങ്ങളൊക്കെനൽകെന്നുസംപ്രാർത്ഥിച്ച
കാമാരിയെഭവാദ്യഷ്ടനാമങ്ങളാൽ
തന്നകമേഭക്തിയോട പൂജിച്ചുടൻ
പിന്നെയും നാമങ്ങളും ചൊല്ലിയർച്ചിക്കണം
നീലകണ്ഠശിവരുദ്രപശുപതേ
ഹാലാസ്യനാഥകപർദ്ദിൻഹരികേശിൻ
ശംഭോഹരവിരൂപാക്ഷപ്രമഥേശ
ചന്ദ്രാർദ്ധചൂഡപിനാകിൻസദാശിവ
ശ്രീമഹേശശങ്കരേതിപതിനാറു
നാമങ്ങളും ചതുർത്ഥ്യന്തങ്ങളായിട്ടന്നെ
ഉച്ചരിച്ചെത്രയും ഭക്തിയോടും കൂടി
അർച്ചിക്കണം സോമവാരേമഹേശനെ
ആകാശദിക്‌ശരീരായഗ്രഹതാര
വ്യൂഹമാല്യായദേവാദിനിവാസായ
ഞാനിതാതുഭ്യമർഗ്ഘ്യം തരുന്നേൻ ശിവ!
ജ്ഞാനസ്വരൂപപ്രസീദപ്രസീദമേ

ഏവമൎഗ്ഘ്യത്രയംനൽകിമഹേശനെ
ഭാവനയോട്ടടൻ പ്രാർത്ഥിക്കണംവ്രതീ
ആറണിയും ദേവഞാൻചെയ്യതൊക്കയും
ഏറിയെന്നാലുംകുറഞ്ഞെങ്കിലുമവ
സമ്പൂൎണ്ണമായ്ഭവിക്കേണംമഹേശതേ
തമ്പുരാനേശിവനിൻപ്രസാദത്തിനാൽ
ഞാനനേകമപരാധമഹർന്നിശം
ജ്ഞാനസ്വരൂപ! ചെയ്യുന്നേനതുഭവാൻ
അത്രയുമാശുപൊറുത്തുരക്ഷിക്കമോം
പുത്രനെ തൽപിതാവെന്നപോലെസദാ
സോമനാമീശനോടിങ്ങനെപ്രാർത്ഥിച്ചു
സോമവാരവ്രതീപൂജാംസമാപയേൽ
പുത്രാൎത്ഥിയെങ്കിലോപുത്രനേയും പുന-
രൎത്ഥാർത്ഥിയെങ്കിലൎത്ഥത്തെയുംതൽക്ഷണം
വിദ്യാൎത്ഥിവിദ്യയേയും ലഭിക്കുംദൃഢം
സദ്യഃഫലപ്രദംസോമവാരവ്രതം
എന്നല്ലകാംക്ഷിതമെന്തെങ്കിലുമതു
വന്നുകൂടുംസുന്ദരേശ്വരാനുഗ്രഹാൽ
സോമവാരവ്രതത്തിൻെറവിധിയെഞാൻ
മാമുനിമാരേപറഞ്ഞേനിതുകേൾക്കിൽ
പോമഖിലങ്ങളായുള്ളപാപങ്ങളും
കാമങ്ങളാകവേകൈവരുംനിർണ്ണയം
ഇത്ഥമീശാനുഗ്രഹത്തിനാലദ്ധ്യായം
പത്തൊമ്പതുംഞാൻപറഞ്ഞേൻജനങ്ങളെ!

പത്തൊൻപതാമദ്ധ്യായം സമാപ്തം.

## അദ്ധ്യായം 20

### സോമവാരവ്രതോദ്യാപനം

**അഗസ്ത്യൻ**

അദൈ്യവഞാൻസോമവാരവ്രതത്തിൻെറ
ഉദ്യാപനവിധാനത്തേയുംചൊല്ലുന്നു
ഉത്തമംസോമവാരവ്രതോദ്യാപനം
ശക്തിക്കുതക്കതായ്ചെയ്യേണമേവനും
ഭക്തിയോടും സോമവാരത്തിലീശനെ
വസ്ത്രപുഷ്പാന്നഗന്ധാദികളെക്കൊണ്ടു
വിത്തശാഠ്യമൊഴിഞ്ഞർച്ചിക്കിലോജന്മ-
മെത്തുകയില്ലപുനരെന്നുനിർണ്ണയം

സോമവാരേശിവക്ഷേത്രമടിച്ചുടൻ
ഗോമയംകൊണ്ടുമെഴുകുന്നവനുടെ

കാമിതമാകവേസാധിക്കുമീശ്വര
സാമീപ്യവുംലഭിച്ചീടുമവനുടൻ

ചിത്രവസ്ത്രാദിയാൽ സോമവാരേശിവ–
ക്ഷേത്രമലങ്കരിച്ചീടിൽമഹാപുണ്യം

തിങ്കളാംവാരത്തിങ്കൽഭക്തിയോടുംകൂടി
ശങ്കരപ്രാസാദമുള്ളും പുറങ്ങളും

ശങ്കകൈവിട്ടുടൻസംക്ഷാളൃചന്ദന–
പങ്കവിലേപനംചെയ്തുധൂപിക്കുകിൽ

പങ്കങ്ങളെല്ലാംനശിക്കുമസംശയം
തങ്കാമവുംലഭിച്ചീടുമേമോക്ഷവും

ഹാലാസ്യനാഥലിംഗത്തിനുതട്ടിനെ
തൈലേനവാഘൃതേനാപ്യഭിഷേചനം

ഭക്തിയോടുംചെയ്തിലായവനെത്രയും
അത്ഥവാനായ്ഭവിച്ചീടുംമുനികളെ

പഞ്ചഗവ്യാഭിഷേകംചെയ്കിലോപുരാ
താഞ്ചിതപാപങ്ങളൊക്കെനശിച്ചുപോം

ക്ഷീരാഭിഷേചനംചെയ്തിലൈശ്വര്യവും
പാരാതെശത്രുവിനാശവുമുണ്ടാകും

പൊയ്യല്ലെടോദധിയാലഭിഷേചനം
ചെയ്യുന്നവൻസർവ്വസൽഗ്ഗുണയുക്തനാം

ഭക്തിയോടുംകൃഷ്ണഗോവിൻഘൃതത്തിനാൽ
മുക്തിദലിംഗമഭിഷേചനംചെയ്കിൽ

ഭുക്ത്വാമഹാഭോഗമാകവേസായൂജ്യ–
മുക്തിയെയുമവൻപ്രാപിക്കുമന്ത്യത്തിൽ

തേനിനാലീശാഭിഷേചനംചെയ്തിലോ
പോർക്കളംതന്നിലെതിരില്ലവന്നാരും

ലിംഗേകരിമ്പുനീർകൊണ്ടഭിഷേചനം
ഭംഗ്യാകഴിക്കുന്നവൻചക്രവത്തിയാം

നാരികേളാന്തജ്ജലാഭിഷേകത്തിനാൽ
പാരാതെസിദ്ധിക്കുമിച്ഛിച്ചതാകവേ

മുപ്പഴലാംഗലീദ്രാക്ഷാദികളിൽനി–
ന്നുല്പന്നമാം രസംതന്നിൽഗ്ഗുളംചേർത്തു

ശങ്കരലിംഗമഭിഷേചനംചെയ്കിൽ
ലങ്കയില്ലേതുംനൃപശ്രേഷ്ഠനാമവൻ

ഗന്ധോദകംകൊണ്ടഭിഷേചനംചെയ്തി–
ലന്തംവരുംരോഗദുഃഖാദികളുടൻ

കേൾപ്പിൻനമകാദിമന്ത്രങ്ങളുച്ചരി-
ച്ചപ്പുകളെക്കൊണ്ടഭിഷേചനംചെയ്കിൽ
മുപ്പുരവൈരിപ്രസാദേനകാംക്ഷിതം
എപ്പേരുമുണ്ടാമതിനില്ലസംശയം

ഇന്ദുവാരത്തിങ്കലീശ്വരലിംഗത്തിൽ
ചന്ദനാലേപനംചെയ്കിലുണ്ടാംസുഖം

സോമവാരേവസ്ത്രഭൂഷണാദ്യങ്ങളാൽ
സോമലിംഗത്തെയലങ്കരിച്ചാദരാൽ

സാമോദപുഷ്പങ്ങൾകൊണ്ടുപൂജിക്കിലോ
താമസമെന്നിയേശ്രീപതിയാമവൻ

നല്ലതായുള്ളൊരുവില്വപത്രങ്ങളാൽ
മുല്ലബാണാരിയെപൂജിക്കിലദ്രിനേ

എല്ലാമവന്നുസിദ്ധിക്കുമെന്നല്ലാതെ
അല്ലഞാനാദിശേഷൻതിരിച്ചോതുവാൻ

ധൂപദാനത്താലപരാധമാകവേ
ശ്രീപരമേശൻസഹിക്കുംദയാനിധി

നെയ്യിനാലന്നുവിളക്കുവെച്ചീടുകിൽ
പൊയ്യല്ലവിത്തവുംതേജസ്സുമുണ്ടാകും

ഭക്ഷ്യഭോജ്യാദിനൈവേദ്യമർച്ചിക്കിലോ
ഇക്ഷിതിനാഥനായീടുമവൻദൃഢം

കർപ്പൂരതാംബൂലപൂഗമർപ്പിക്കുകിൽ
ദർപ്പകനെപ്പോലെ സുന്ദരനാമവൻ
അന്നംഗുളംപായസംശർക്കരാതിലം
എന്നുള്ളനല്ലഫലമക്ഷതങ്ങളും

വില്വപത്രംപുഷ്പസംയുക്തഗോധൂമ-
ശാല്യാദിതണ്ഡുലദർഭാങ്കുരമേവം

ഈരണംചെയ്തതിലേതുകൊണ്ടും ലിംഗ-
പൂരണംചെയ്യുന്നവൻചക്രവർത്തിയാം

അത്രയുമല്ലന്നതണ്ഡുലാദ്യെണ്ണങ്ങ-
ളെത്രയെന്നാലത്രകോടിയുഗത്തോളം

ശങ്കരൻതന്റെലോകത്തിൽവാഴാംസുഖം
തിങ്കൾവാരത്തിന്റെമാഹാത്മ്യവൈഭവാൽ

മുപ്പുരാരാതിതൻലിംഗവുംവേദിയും
കർപ്പൂരയുക്തമാംചന്ദനപങ്കത്താൽ

ക്ഷിപ്രംവിലേപനംചെയ്തുപശ്ചാൽനല്ല
പുഷ്പമാല്യാദികൾകൊണ്ടലംകൃത്യ

സൽപുഷ്പവില്വപത്രങ്ങളാൽതദ്ദിനേ
സപ്രമോദംപൂജചെയ്കിലുണ്ടാംഫലം

അല്ലേതരമതുജല്പിയ്ക്കുവാനിന്നു
ഗീഷ്പതിയല്ലഞാൻസർപ്പേന്ദ്രനമല്ല

നിത്യവുംശങ്കരലിംഗാർച്ചനംമുഖ്യ-
മത്യുത്തമംഗ്രഹണാദികാലങ്ങളിൽ

അത്യുത്തമോത്തമംശ്രീസോമവാരത്തി-
ലിത്രയല്ലാതെഞാൻചൊല്ലുവാനാളല്ല

തത്താദൃശാർച്ചനംഹാലാസ്യലിംഗത്തി-
ലെത്തുകയില്ലസുകൃതികൾക്കെന്നിയെ

വിസ്തരിച്ചത്രഞാനെന്തിനുചൊല്ലുന്നു
ശക്തിപോൽ സോമവാരവ്രതംനോക്കുകിൽ

ധാത്രീധനധാന്യസൌഖ്യപ്രതാപസൽ-
കീർത്തികളുംപിന്നെമോക്ഷവുംസിദ്ധിക്കും

ഭക്ത്യാസഹസ്രനാമാർച്ചനമീശ്വര-
പ്രീത്യർത്ഥമായ്സോമവാസരേചെയ്കിലോ

ശത്രുക്കളും സർവ്വപാപങ്ങളുംനശി-
ച്ചെത്രയുംസൌഖ്യവാനായ്ഭവിക്കുംദൃഢം

കൃത്തിവാസസ്സിനെസോമവാരേനമഃ
സ്തോത്രപ്രദക്ഷിണമുഖ്യോപചാരത്താൽ

ബദ്ധഭക്ത്യാസേവചെയ്കിലണിമാദി-
സിദ്ധികൾസിദ്ധിക്കുമില്ലൊരുസംശയം

കാട്ടിൽകിടക്കുമിലകൾകൊണ്ടെങ്കിലും
തോട്ടിലുള്ളപ്പൂകൾകൊണ്ടെങ്കിലുംഹൃദി-

പൊട്ടിമുളച്ചുള്ളഭക്തിയോടർച്ചിയ്ക്കിൽ
മട്ടലർബാണാന്തകൻപ്രസാദിക്കുമേ

ഒട്ടൊഴിയാതുള്ളപാപങ്ങൾജീവനെ-
വിട്ടൊഴിയുംകിട്ടുമിഷ്ടങ്ങളാകവേ

തൊട്ടിഴയുംമഹാമായയാലുള്ളൊരു-
കെട്ടഴിയുംനിത്യതുഷ്ടിയുമുണ്ടാകും

തിട്ടമിച്ചൊന്നതെല്ലാററിനുംകാരണം
പൊട്ടാതഭക്തിതന്നേപരമേശനിൽ

അഷ്ടമൂർത്തിംശിവംഭക്തിയോടുംകൂടി-
ശിഷ്ടനാംപാർത്ഥനിലകളാലർച്ചിച്ചു

ഇഷ്ടവാരങ്ങളെല്ലാംലഭിച്ചാനതു
ദൃഷ്ടാന്തമിച്ചൊന്നതിനെന്നറിയേണം

ചിത്തത്തിൽഭക്തിയോടുംശിവനിർമ്മാല്യ-
മുത്തമാംഗേധരിക്കുന്നപുരുഷന്നു

ശുദ്ധിയുംജ്ഞാനവുംഭുക്തിയുംമുക്തിയും
സിദ്ധമാംരാജസൂയംചെയ്തപുണ്യവും

ഗംഗാസരസ്വതീനർമ്മദാകാളിന്ദീ
തുംഗഭദ്രാദിനദികൾതീർത്ഥങ്ങളും
അംഗജവൈരിലിംഗാഭിഷേകോദകേ–
സംഗമിച്ചുണ്ടുസാന്നിധ്യവുംചെയ്യുന്നു
എന്നതിനാൽശിവസ്നാനോദകംസേവ്യ–
മുന്നതപാപങ്ങൾപോംകളിച്ചാലതിൽ
ശങ്കരസ്നാനോദകഞ്ചനിർമ്മാല്യവും
തങ്കരളിൽഭക്തിയോടുംധരിയ്ക്കുകിൽ
തങ്കായവാങ്മനോജാതങ്ങളായുള്ള–
പങ്കങ്ങളെല്ലാംനശിക്കുമേതൽക്ഷണം
സോമവാരേശ്രേഷ്ഠമേകഭക്തവ്രതം
യാമിനീഭക്തവ്രതമതിൽശ്രേഷ്ഠമാം
ചൊല്ലാമതിൽവെച്ചുപവാസമുത്തമം
നല്ലതതിൽവെച്ചുറങ്ങാതുപവാസം
ഊണുറക്കംവിട്ടുയാമങ്ങൾനാലിലും
സ്ഥാണുവേപൂജിപ്പതെല്ലാററിലുംശ്രേഷ്ഠം
അഞ്ചുവിധംസോമവാരവ്രതമേവം
അഞ്ചിലൊന്നാചരിക്കാംതൻെറശക്തിപോൽ
കാമമോരോന്നുസങ്കല്പിച്ചുചെയ്യുന്ന
സോമവാരാഖ്യവ്രതമൊരുവർഷമൊ
രണ്ടെങ്കിലുംതഥാമൂന്നെങ്കിലുംപന്തി–
രണ്ടുവർഷത്തോളമാകിലുമാമെടോ
തന്നുടെദേഹാവസാനപര്യന്തവു–
മിന്ദുവാരവ്രതമാചരിയ്ക്കാമെടോ
ആദ്യസങ്കല്പിതകാലാവസാനത്തി–
ലുദ്യാപനംചെയ്യുവേണമല്ലോവ്രതീ
തന്നുടെദേഹാവസാനകാലത്തോള–
മിന്ദുവാരവ്രതമാചരിക്കുന്നവൻ
ഉദ്യാപനക്രിയചെയ്യുവേണ്ടാഫല–
സിദ്ധിക്കുവേണ്ടിമുനിപുംഗവന്മാരെ
സങ്കല്പിതദിനമെത്തിയാലന്യനൊ
തിങ്കളാഴ്ചവ്രതമാശുമുടിയ്ക്കേണം
തദ്വിധിയെപ്പറഞ്ഞീടുന്നുഞാനിനി
സദ്വരന്മാരേശ്രവിപ്പിനെല്ലാവരും
തിങ്കളാഴ്ചവ്രതാന്ത്യത്തിങ്കൽവെള്ളിയാൽ
ശങ്കരൻതൻെറപ്രതിമനിർമ്മിയ്ക്കേണം
ഉത്തമംമുപ്പതുനിഷ്കത്തിനാലെങ്കിൽ
മദ്ധ്യമയാംനിഷ്കവിംശതികൊണ്ടെങ്കിൽ

ശക്തിയില്ലെങ്കിലധമയായിട്ടതു
പത്തുനിഷ്കത്തിൽകുറയാതിരിക്കേണം
വെണ്മഴമാൻവരദാഭയശോഭിത-
നാന്മഹാബാഹുക്കളോടും ശിരസ്സിങ്കൽ
ചന്ദ്രശകലവും നേത്രത്രയം പൂർണ്ണ-
ചന്ദ്രസമാനനെനിർമ്മിച്ചതിന്നടെ
വാമഭാഗേഫുല്ലകൽഹാരധാരിണീം
ശ്രീമതിം താം പ്രസൃതാന്യകരാംബുജാം
ദേവിയേയും വിധിപോലെനിർമ്മിച്ചുടൻ
സാവധാനം സമാരംഭിക്കുകർമ്മവും
ഭക്ഷിച്ചുപൂർവ്വദിനത്തിലൊരുനേരം
ശിക്ഷയിൽപഞ്ചേന്ദ്രിയത്തെയൊതുക്കേണം
പിറേറദിവസത്തിലിന്ദുവാരത്തിങ്കൽ
മുററുമാഹാരമുപേക്ഷിച്ചുശുദ്ധനായ്
ഒമ്പതുഹസ്തപ്രമാണമായ്ഷോഡശ-
സ്തംഭങ്ങളാലൊരുമണ്ഡപം തീർത്തതിൽ
ദ്വാരങ്ങൾനാലുമുണ്ടാക്കീട്ടുമദ്ധ്യത്തിൽ
ചാരുതചേർന്നൊരുവേദിയെനിർമ്മിച്ചു
തോരണാദ്യങ്ങളാലെങ്ങുമലങ്കരി-
ച്ചാത്തമോദാൽകിഴക്കുഭാഗത്തിലൊ
അല്ലെങ്കിലീശാനദിക്കിലോവൃത്തമായ്
നല്ലവണ്ണം ചതുരശ്രമായെങ്കിലും
സല്ലക്ഷണം മൂന്നുമേഖലായുക്തമാം
നല്ലകുണ്ഡം ചമച്ചീടവേണം പ്രതി
കാലേകുളിച്ചുതൻനിത്യകർമ്മങ്ങളും
ചാലേകഴിച്ചുപകലശേഷം പ്രതി
നല്ലപുരാണങ്ങൾകേട്ടുകഴിക്കേണം
മുല്ലബാണാരിയിൽഭക്തിയോടുകൂടി
രാത്രിയിൽപിന്നെയാമങ്ങൾതോറും ശിവ-
സ്തോത്രപ്രദക്ഷിണപൂജകൾചെയ്യേണം
മുൻചൊന്നവേദിയിൽനല്ലൊരുപീഠത്തെ
ചഞ്ചലമെന്നിയേസ്ഥാപിച്ചതിൽവെച്ചു
ലിംഗത്തിലാകിലും സ്ഥണ്ഡിലാഗ്രസ്ഥിത-
ഗംഗാജലപൂർണ്ണകുംഭത്തിലാകിലും
കാഞ്ചനാദ്യങ്ങളാൽ നിർമ്മിതമായുള്ള
പഞ്ചബാണാരിപ്രതിമയിലാകിലും
ശങ്കരീശങ്കരന്മാരെയാവാഹിച്ചു
തങ്കരളിൽഭക്തിയോടുപൂജിക്കേണം

മുന്നമേചൊന്നൊരുരൌപ്യപ്രതിമയെ
ഒന്നിച്ചതിന്നരികെവെച്ചതിനെയും
പഞ്ചഗവ്യത്തിനാലാദ്യമനന്തരം
പഞ്ചാമൃതംകൊണ്ടഭിഷേകവുംചെയ്തു
ചന്ദനപുഷ്പാദികൾകൊണ്ടുസാദരം
മുന്നമേചൊന്നതുപോലെപൂജിക്കേണം
യാമങ്ങൾനാലിലുംപൂജാവസാനത്തിൽ
ഹോമവുംചെയ്കസ്വസൂത്രോക്തവർത്മനാ
ചെയ്തീടവേണമഗ്ന്യാധാനമാദിയായ്
കൈതവമെന്നിയെവഹ്നിഹൃദയത്തിൽ
സങ്കല്പകല്പിതസിംഹാസനത്തിങ്കൽ
ശങ്കരീശങ്കരന്മാരെയാവാഹിച്ചു
ഗന്ധാദികൊണ്ടുപൂജിച്ചുത്ര്യംബക
മന്ത്രത്തിനാൽപിന്നെഗൌരീമമായേതി
ഋക്കിനാലുമൊരുനൂററെട്ടുഹോമിക്കു
മുക്കണ്ണനെധ്യാനവുംചെയ്തുമാനസേ
ഒന്നാമതായയാമത്തിലാജ്യംകൊണ്ടും
പിന്നെരണ്ടാമതിൽശക്കരയെക്കൊണ്ടും
മൂന്നാമതിൽതിലാജ്യങ്ങളാലും പായ-
സാന്നത്തിനാലെ യജിക്കനാലാമതിൽ
യാമങ്ങൾനാലിലുംപൂജാവസാനത്തിൽ
ഹോമങ്ങളിങ്ങിനെചെയ്തുവിധിപോലെ
പിന്നെപ്രഭാതെകളിച്ചുവിശുദ്ധനായ്
തന്നുടെനിത്യകർമ്മങ്ങളെല്ലാംചെയ്തു
നന്നായ്ശിവപൂജയുംചെയ്തുസാദരം
മുന്നമേചൊന്നമന്ത്രങ്ങളാലഗ്നിയിൽ
അന്നവുമാജ്യവുംചേത്തുടൻനൂററെട്ടു
പിന്നെയും ഹോമിച്ചതുസമർപ്പിക്കേണം
ശ്രോത്രിയനായ്ശിവശാസ്ത്രജ്ഞനായുള്ള
പൃത്ഥ്വീസുരനെഗ്ഗുരുവായ്വരിച്ചവൻ
ചൊന്നതുപോലെമുഞ്ചൊന്നകർമ്മങ്ങളെ
ഒന്നൊഴിയാതെചെയ്യേണംമുനികളെ
പാലിനാൽപൂർണ്ണങ്ങളായും വെള്ളത്തുള്ള
ചേലാഭയത്തിനാൽസംവേഷ്ടിതങ്ങളാം
നല്ലഘടങ്ങൾപതിമ്മൂന്നുസാദരാൽ
മെല്ലവേസ്ഥണ്ഡിലത്തിന്മീതേവെയ്ക്കണം
ശാകഗുളാജ്യങ്ങൾഭക്ഷ്യങ്ങളുംനല്ല
പാകമുള്ളോരുപഴങ്ങളിവകളാൽ

പൂർണ്ണങ്ങളാംവംശപാത്രങ്ങളെക്ഷീര-
പൂർണ്ണകുംഭങ്ങളിന്മേൽവെച്ചുസാദരം
തിങ്കളാഴ്ചവ്രതം നോററുവസിക്കുന്ന
ശങ്കരഭക്തരാംഭൂമീസുരന്മാരെ
ഭൂഷണഗന്ധമാല്യാദിയാൽപൂജിച്ചു
തോഷംവരുത്തീട്ടവർക്കുസദക്ഷിണം
മുന്നംപതിമ്മൂന്നുകുംഭങ്ങളുംനൽകി
പിന്നെനൽകേണംപതിമ്മൂന്നുഗോക്കളെ
ഛത്രംചെരിപ്പുദണ്ഡംകണ്ഡികാദിക-
ളെത്രയാമെന്നാകിലത്രയുംനൽകണം
ഉന്നതമായുള്ളൊരാസനത്തിൽപിന്നെ
തന്നുടെദേശികന്തന്നെയിരുത്തേണം
പുഷ്പഗന്ധാംബരഭൂഷണാദ്യങ്ങളാൽ
തല്പാദമർച്ചിക്കണംഭക്തിപൂർവ്വകം
ഇല്ലാഗുരുവിന്നുതുല്യനായിട്ടാരും
ചൊല്ലുന്നതുവേദശാസ്ത്രങ്ങളിങ്ങിനെ
നന്മനൽകുംവ്രതജ്ഞാനോപദേശത്താൽ
ജന്മനാശാദിദുഃഖങ്ങളെതീർക്കുന്ന
അമ്മഹാദേശികനോടുമാഹാത്മ്യത്താ-
ലമ്മയുമച്ഛനുംപോലുമൊവ്വാദ്ദഢം
കിംബഹുനാഗുരുനാഥനെ പൂജിക്കിൽ
സാംബൻസദാശിവൻതാൻപ്രസാദിക്കുമേ
സോമവരെരാത്രിയിങ്കൽദ്വിതീയമാം
യാമത്തിൽദമ്പതീപൂജയുംചെയ്യേണം
ശങ്കരീശങ്കരന്മാരാമിവരെന്നു
തങ്കരളിൽഭക്തിപൂർവ്വംനിനച്ചുടൻ
ഉത്തരീയാംബരയജ്ഞോപവീതങ്ങാം
മുത്തുമാലാമററുഭൂഷണജാലവും
അത്രയല്ലാഷോഡശോപചാരങ്ങള-
മത്യാദരംഗന്ധമിത്യാദികാംകൊണ്ടും
നൈവേദ്യതാംബൂലമിത്യാദികാംകൊണ്ടും
സാവധാനംഭക്തിയോടുപൂജിക്കണം
ഏവംശിവാശിവന്മാരെയുംപൂജിക്ക
ഭാവനയോടുംമറുനാളുദിക്കുമ്പോാം
ദേശികൻസ്നാനാദിനിത്യകർമ്മങ്ങാംചെ-
യ്താശയെഭക്തിയോടുംകൂടിസാദരം
ഉള്ളംപുറവുമെല്ലാടമലങ്കരി-
ച്ചുള്ളമഹാഷോഡശസ്തംഭമണ്ഡപേ

വെള്ളെരുതേറുന്നദേവനാമീശന്റെ
വെള്ളിയാൽ നിർമ്മിതയായപ്രതിമയെ
ഉള്ളിൽനിറഞ്ഞുകവിഞ്ഞുപുറത്തേയ്ക്കു
തള്ളിവരുന്നോരുഭക്തിയോടുംകൂടി
നന്നായഭിഷേകവും ചെയ്തുവസ്ത്രങ്ങരം
ചന്ദനപുഷ്പാഭരണധൂപാദികരം
താംബൂലനൈവേദ്യമിത്യാദികരംകൊണ്ടു-
സാംബപ്രതിമയെപൂജിച്ചനന്തരം
ദക്ഷിണാവസ്ത്രസമേതംപ്രതിമയെ
ദക്ഷനാം ദേശികന്നായ്ശിവപ്രീതയെ
ദാനവും ചെയ്തുസാദരംഗുരുവിനെ
മാനസേഭക്തിയോടുംകൂടിയർച്ചിച്ചു
പിന്നെയും സ്വർണ്ണാഭരണവസ്ത്രങ്ങളും
മിന്നുന്നരത്നങ്ങരംനല്ലകേദാരവും
പൊന്നും പണങ്ങളും ഗ്രാമംനഗരവും
എന്നല്ലദാസികരംദാസജനങ്ങളും
ദന്തികളശ്വരഥാദികളുംപിന്നെ
ചിന്തയിലാശയെന്തെന്നാലതുംനൽകി
വെള്ളിയാൽനാലുകുളമ്പുംകനകത്താൽ
കള്ളമെന്ന്യേരണ്ടുകൊമ്പുകളുംകെട്ടി
മുത്തിനാൽവാലുമാമൂലമലംകൃത്യ
കുത്തുംവടിയുംവെടിഞ്ഞുഘടോദ്ധ്നിയായ്
ശീലഗുണമുള്ളഗോവിനെനൽകേണം
ചാലവേപൈക്കുട്ടിയോടുംസദക്ഷിണം
കെട്ടിക്കറക്കുവാൻചങ്ങലപാത്രവു-
മൊട്ടുംമടിയാതെനൽകേണമാദരാൽ
തന്നുടെശക്തിപോലെവ്രതപൂർത്തയെ
ധാന്യങ്ങളും ഗുരുവിന്നുനൽകീടണം
ജ്ഞാനദാതാവാംഗുരുവിന്നഹോദീപ-
ദാനവുംചെയ്കവ്രതത്തിൻഫലാപ്തയെ
ഓരോനിയമങ്ങളുംഫലിച്ചീടുവാൻ
ഓരോരുദാനങ്ങളെന്നതറിഞ്ഞാലും
പഞ്ചാമൃതനിയമത്തിൻഫലാപ്തയെ
മുഞ്ചൊന്നവണ്ണംകൊടുക്കപശുവിനെ
പുഷ്പനിയമഫലംലഭിപ്പാൻസ്വർണ്ണ-
പുഷ്പപ്രദാനമെന്നോതുന്നുസജ്ജനം
ധാന്യങ്ങളാൽശിവലിംഗപ്രപൂരണം
ധാന്യദാനേനസഫലമാകുന്നുപോൽ

എല്ലാനിയമഫലങ്ങളും സിദ്ധിപ്പാൻ
നല്ലതുഗോദാനവും സ്വർണ്ണദാനവും
ഇപ്രകാരം വിത്തശക്തിപോലെവ്രതീ
സപ്രമോദം വ്രതോദ്യാപനം ചെയ്യേണം
ബുദ്ധിമാന്മാരാം മുനികളേകേൾക്കവിൻ
സിദ്ധിയുണ്ടാകയില്ലുദ്യാപനം വിനാ
ഉദ്യാപനം ചെയ്തസോമവാരവ്രതീ
സദ്യസ്സമസ്തബന്ധുക്കളോടും കൂടി
ആരണരോടുമൊന്നിച്ചുസന്തോഷമായ്
പാരണചെയ്യേണമാരണശ്രേഷ്ഠരേ
ഏവം വിധിപോലെസോമവാരവ്രതം
ഭാവനയോടുമനുഷ്ഠിക്കിലായവൻ
ഉർവ്വീതലേമഹാകീർത്തിമാനായുടൻ
സാർവ്വഭൌമത്വപദത്തെയും പ്രാപിച്ചു
സർവ്വജനങ്ങളാൽപൂജിതനായ്തന്നെ
സർവ്വഭോഗങ്ങളേയും ഭുജിക്കും പിന്നെ
സർവ്വാംഗസുന്ദരിമാരായ്വിളങ്ങീടും
മുർവ്വശീമുമ്പായസ്വർവ്വേശ്യമാരുടെ
സർവ്വസംഭോഗസൌഖ്യങ്ങൾ ഭുജിച്ചഥ
ഗീർവ്വാണമന്ദിരേവാണുബഹുകാലം
ഖർവ്വേതരാനന്ദസാഗരമായുള്ള
സർവ്വജ്ഞസായുജ്യവും ലഭിച്ചീടുമേ
പൂർവ്വകാലം മഹാവിഷ്ണുവിരിഞ്ചനും
സർവ്വാമരാസുരയക്ഷസിദ്ധന്മാരും
സർവ്വശാസ്ത്രജ്ഞരായുള്ളമുനികളും
ഉർവ്വിയിൽമററുള്ളനേകമനുഷ്യരും
സോമവാരവ്രതം നോറ്റുയാൽതങ്ങടെ
കാമിതമെല്ലാം ലഭിച്ചെന്നുകേൾപ്പുഞാൻ
ശ്രദ്ധാവിഹീനനും ദുഷ്ടഹൃദയനും
സദ്ധർമ്മഹീനവിഡംബകർക്കും തഥാ
വേദശാസ്ത്രാഗമതീർത്ഥാഗ്നിദേശിക-
ഭൂദേവതാവ്രതീസാദ്ധ്വീപശുക്കളെ
നിന്ദിപ്പവർക്കുമിസ്സോമവാരവ്രത-
മെന്നുമാരുമുപദേശിയ്ക്കരുതെടോ
ഇന്ദുവാരവ്രതമെന്നും ത്യജിക്കരു-
തെന്നുചിന്തിച്ചനുഷ്ഠിക്കേണമേവനും
അത്യന്തദുർല്ലഭം സോമവാരവ്രതം
തത്ത്യാഗമൂലം മഹാദോഷമുണ്ടഹോ

തന്നുടെദേശികന്തന്റെസമീപത്തി–
ലിന്ദുവാരവ്രതമാചരിച്ചീടേണം
അന്യഥാനിഷ്ഫലമാം ഗുരുഹീനന്നു
സന്ദേഹമുണ്ടായ്‌വരും വല്ലജാതിയും
എന്നതുമൂലമെല്ലാർക്കും ദേശികൻ
തന്നരികിൽവ്രതമാചരിച്ചീടേണം
ചൊല്ലാമിനിച്ചതുർക്കിവ്രതമാഹാത്മ്യ–
മെല്ലാവരുമതുകേട്ടുകൊൾവിൻനിങ്ങൾ
പുരുഷനെങ്കിലും സ്ത്രീയെങ്കിലും സോമ–
വാരവ്രതം ഭക്തിയോടനുഷ്ഠിക്കുകിൽ
ദാരിദ്ര്യരോഗശോകാദിയൊന്നും വന്നു
ചേരുകയില്ലൊരുനാളും മുനികളെ
തീരുമുണ്ടെങ്കിലെല്ലാമവതൽക്ഷണം
പാരം സുഖവുമുണ്ടായ്‌വരും നിർണ്ണയം
പുത്രകളത്രധനധാന്യകീർത്തിക–
ളത്രയുമിച്ഛിച്ചവണ്ണം ലഭിക്കുമേ
ഇന്ദ്രലോകേതന്റെ കോടികുലത്തെയും
സാന്ദ്രമോദം കരകേററിവസിപ്പിച്ചു
ചന്ദ്രവാരവ്രതമാഹാത്മ്യവൈഭവാൽ
ചന്ദ്രചൂഡന്റെലോകേവസിക്കാം സുഖം
ഇങ്ങനെസോമവാരവ്രതമാഹാത്മ്യം
തിങ്ങിനഭക്തിയോടും പഠിച്ചീടിലും
കേൾക്കിലും കേൾപ്പിക്കിലുമവരേവരും
മുക്കണ്ണുകിങ്കരന്മാരായ്‌വരും ദൃഢം
ഇന്ദുവാരവ്രതം നോല്ക്കും ജനങ്ങളെ
തന്നുടെകണ്ണിനാൽകാണും പുരുഷനും
കേൾക്കുന്നവനും വ്രതമനുഷ്ഠിക്കുവാൻ
ചിക്കെന്നനുമതിനൽകുന്നവർകളും
ചൊല്ലൊണ്ടദേവലോകേചെന്നുഗീർവ്വാണ–
മല്ലക്ഷണിമാരോടുകൂടിമദനന്റെ
പോക്ളന്തന്നിൽകളിയാടിസന്തതം
ഉൾക്കുരുന്നിൽപ്രീതിപൂണ്ടുവാഴും ദൃഢം
സോമവാരവ്രതോദ്യാപനമിങ്ങനെ
മാമുനിമാരേപറഞ്ഞേൻശുഭം ശുഭം
സുന്ദരേശാനുഗ്രഹത്തിനാലിങ്ങനെ
ചൊന്നേനിരുപതാമദ്ധ്യായമദ്യ ഞാൻ

ഇരുപതാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 21

## മഹാമേരുപർവ്വതതാഡനം

അഗസ്ത്യൻ

പ്രസ്തുതലീലാവിശേഷത്തെഞാനിനി
വിസ്തരിച്ചോതുന്നുകേൾപ്പിൻമുനികളെ
ഉഗ്രപ്രതാപവാനായ്‌വിളങ്ങീടുന്നൊ-
രുഗ്രപാണ്ഡ്യാഖ്യമഹീപതിയിങ്ങനെ
ഉഗ്രപ്രിയമായസോമവാരവ്രതം
വ്യഗ്രതകൈവിട്ടനുഷ്ഠിച്ചതുമൂലം
സുന്ദരേശന്റെശ്രീപാദപങ്കജ-
ദ്വന്ദ്വത്തിലേററവുംഭക്തിവർദ്ധിച്ചിതു
എന്നതുമൂലമനന്തഗുണാഢ്യനാം
നന്ദനൻകാന്തിമതിയിലുണ്ടായിതു
ശൂരനാമക്കുമാരനുമഹീപതി
പേരുമിട്ടുവീരപാണ്ഡ്യനെന്നിങ്ങിനെ
നാരീമണിയായകാന്തിമതീതദാ
വീരമാതാവെന്നുവിഖ്യാതയായ്‌ദ്വിധാ
ഭക്തിപ്രഭാവശൌര്യാദിഗുണഗണ-
യുക്തനാമക്കുമാരൻെറമഹിമയെ
നക്തംദിവംവക്തുമുദ്യുക്തനാകിലും
ശക്തനല്ലാതെവന്നീടുമേശേഷനും
പണ്ടുജയന്തനാംപുത്രനുണ്ടാകയാ-
ലണ്ടർകോൻമോദിച്ചപോലെമഹീപതി
തണ്ടാർശരതുല്യനായതനയനെ
കണ്ടുകൊണ്ടാടിലാളിച്ചുവളത്തിനാൻ
മുക്തിദനാംസുന്ദരേശൻെറപാദാബ്‌ജ-
ഭക്തിയുണ്ടാകുന്നതേററവുംദുർല്ലഭം
അററമില്ലാതുള്ളപുണ്യഫലങ്ങളാൽ
പെററുളവാംശിവഭക്തിഹൃദന്തരേ
പോററിതൻപാദാബ്‌ജഭക്‌തിലഭിക്കകിൽ
മറെറാന്നുമില്ലെടൊദുർല്ലഭംദേഹിനാം
തെറെറന്നുസർവ്വസൌഖ്യങ്ങളുംസമ്പത്തു
മൊററക്കുടയുള്ളരാജത്വവുംതഥാ-
അററമില്ലാതഭോഗാവഹമിന്ദ്രത്വം
മററുവിധിത്വമോവിഷ്ണുത്വമെങ്കിലും
കുററൻപുറത്തുകരേറിവിളങ്ങുന്ന
പോററിതൻസാലോക്യമോഥസാമീപ്യമോ

നെററിയിൽക്കണ്ണുള്ളവൻെറസാരൂപ്യമോ
കുററമററാനന്ദമായസായൂജ്യമോ

മററുമേതെങ്കിലുമിച്ഛിച്ചതാകവേ
തെറെറന്നുകൈവരും ശങ്കരഭക്തിയാൽ

ഊററമേറും മഹാരോഗങ്ങളുംവേരററു
കാററത്തുപഞ്ഞിപോലെപറന്നീടുമേ

പററലരാകവേതോററുരണാങ്കണേ
പാറെകളുംപോലെപറക്കും പലദിശി

പററിപ്പിടിച്ചുജ്വലിക്കുന്നവഹ്നിയിൽ
ഇററിററുവീഴ്കിയനെയ്യുപോൽജീവനെ

പററിക്കിടക്കും മഹാപാപജാലങ്ങളും
മുററും നശിച്ചുപോം തൽക്ഷണം നിശ്ചയം

നീററിലെപോളപോലുള്ളദേഹത്തിങ്കൽ
കാററുപോൽകാണപ്പെട്ടന്നൊരാത്മാവിനെ

ചുററിപ്പിണഞ്ഞുകിടക്കും മഹാപാശ–
മററുതെറിച്ചുപോയീടുമുടൻതന്നെ

കുററം പലതുള്ള ചണ്ഡാലനെങ്കിലും
പോററിയിൽഭക്തിമാനാകിലവൻശ്രേഷ്ഠൻ

മറെറന്തിനേറെപ്പറയുന്നുസാരസം
ചേററിൽമുളച്ചതെന്നാലുമത്യുത്തമം

ശാശ്വതബന്ധുവാം ശ്രീസുന്ദരേശനെ
വിശ്വാസമോടുമൊരുനേരമർച്ചിക്കിൽ

അശ്വമേധാദപ്യധികമാം പുണ്യവും
നശ്വരമല്ലാത്തമോക്ഷവും സിദ്ധിക്കും

നൈമിശവും കുരുക്ഷേത്രം പ്രയാഗവും
ശ്രീമച്ചിദംബരം ശ്രീപർവ്വതം ഗയാ

ഗോകർണ്ണവും തഥാദക്ഷിണകൈലാസം
ശ്രീകാശിയിത്യാദിപുണ്യസ്ഥലങ്ങളിൽ

നിത്യം വസിച്ചുഭജിക്കിലുണ്ടാം ഫലം
തത്രഹാലാസ്യേവസിക്കിലൊരുദിനം

മർത്ത്യനുസിദ്ധിക്കുമെന്നതുനിശ്ചയം
സത്യമല്ലാതതുരചെയ്കയില്ലഗുഹൻ

സുന്ദരേശാർച്ചനത്തെക്കാളധികമായ്
മൂന്നുലോകങ്ങളിലില്ലൊരുപുണ്യവും

എന്നുമനസ്സിലുറച്ചുപൂജിക്കുകിൽ
വന്നുകൂടും സർവ്വകാമങ്ങളും ദൃഢം

സർവ്വങ്ങളായുള്ളപുണ്യസ്ഥലങ്ങളും
സർവ്വതീർത്ഥങ്ങളും സർവ്വനദികളും

സർവ്വോത്തമമായസുന്ദരലിംഗത്തിൽ
സർവ്വകാലേപിവസിയ്ക്കുന്നതുമൂലം
സർവ്വജ്ഞലിംഗമെന്നർച്ചിക്കിൽനിശ്ചയം
സർവ്വപുണ്യസ്ഥലവാസജപുണ്യവും
സർവ്വതീർത്ഥസ്നാനപുണ്യവുമെന്നല്ല
സർവ്വയജ്ഞങ്ങൾചെയ്യാലുള്ളപുണ്യവും
കൈവരുംസർവ്വഭോഗങ്ങൾഭുജിച്ചവൻ
ശൈവസായൂജ്യംലഭിക്കുംമുനികളേ
തിങ്കളാഴ്ചപൌർണ്ണമാസ്യമാവാസ്യയും
തിങ്കൾസൂര്യഗ്രഹണങ്ങളുമഷ്ടമീ
സംക്രമമിത്യാദിപുണ്യദിനങ്ങളിൽ
സംക്രന്ദനാദിസംസേവ്യനാമീശനേ
സ്തോത്രപ്രദക്ഷിണപൂജകൾചെയ്യിലോ
വൃത്രാരിലോകത്തിലാവസിക്കാംചിരം
അത്രയല്ലാപിന്നെമോക്ഷവുംസിദ്ധിക്കു-
മിത്രയല്ലാതെമേവിസ്തരിപ്പാൻപണി
ധാത്രീശ്വരനനുഗ്രഹിച്ചോന്നതുപോലെ
സ്തോത്രപ്രദക്ഷിണമുഖ്യോപചാരത്താൽ
രാത്രിംദിവംസുന്ദരേശനെസേവിച്ച
പാത്രമായ്‌വന്നമഹേശകൃപയ്ക്കഹോ
മിത്രതുല്യപ്രതാപൻസുരൂപൻനൃപൻ
ശത്രുവൃന്ദത്തെയെല്ലാംകൊന്നുയുദ്ധത്തിൽ
അർത്ഥങ്ങൾകൊണ്ടുധനദസമാനനായ്
പാർത്ഥിവൻ കീർത്തിയിൽതാഴ്ത്തിത്രിലോകിയെ
മൂർത്തമായ്‌വന്നൊരുപുണ്യമെന്നിങ്ങിനെ
പാർത്തലവാസികളാർത്തുപുകഴ്ത്തുന്ന
പുത്രനോടുംകൂടിസൌഖ്യമായുഗ്രനും
ധാത്രിയെപ്പാലിച്ചുവാണീടിനാൻചിരം
ഇങ്ങിനെഭൂപതിവാഴുന്നകാലത്തി-
ലങ്ങഹോപിന്നെയുംവൃഷ്ടിയില്ലാതെയായ്
എങ്ങുമേവെള്ളമൊരുതുള്ളിയുമില്ല
മങ്ങിത്തുടങ്ങിസകലസസ്യങ്ങളും
തെങ്ങുംകവുങ്ങുംസകലവൃക്ഷങ്ങളും
തിങ്ങുംവെയിൽകൊണ്ടുണങ്ങിദിനംപ്രതി
പക്ഷിമൃഗാദികളൊക്കെക്ഷയിച്ചിതു
ഭൂക്ഷാമഗാത്രരായ്‌വന്നിതുദേഹികൾ
ആപത്തിവണ്ണംഭവിച്ചോരുനേരത്തു
ഭൂപൻദ്വിജോത്തമന്മാരെവരുത്തിനാൻ

വൃഷ്ടിയില്ലാത്തതിൻകാരണമെന്തെന്നു
ശിഷ്ടനാംഭൂപതിചോദിച്ചതുകേട്ടു
ചൊല്ലിനാരന്തണശ്രേഷ്ഠരുംഭൂപതേ
വില്ലാളിവീരശൃവിക്കമഹാമതേ
വക്രഗതികളാമക്കാദികളതിൽ
ശുക്രൻെറമുന്നിലായ്‌വക്രൻഗമിക്കുന്നു
ആയതിനാൽമഴയില്ലാതെയായിതു
മായമല്ലപറയുന്നതുഭൂപതേ
എന്നുപറഞ്ഞനുവാദത്തെയുംവാങ്ങി
ചെന്നിതുഭൂസുരരന്യദേശങ്ങളിൽ
ധാന്യധനാദികളില്ലായ്കയാലേവ-
മന്യദേശങ്ങളിലാരണർചെന്നപ്പോൾ
ഖിന്നനായേററവുംമന്നവശ്രേഷ്ഠനും
തന്നുടെമന്ത്രികളോടുംനിരന്തരം
ചിന്താവിവശനായ്‌ചിന്തിച്ചിതിങ്ങിനെ
മന്ത്രികളേ ഇതിനെന്തുചെയ്യേണ്ടുനാം
അന്തണദേവാദികളെധനങ്ങളാൽ
സന്തതംതർപ്പണംചെയ്കിലുടൻതന്നെ
നല്ലവണ്ണംമഴയുണ്ടാകുമെന്നല്ലോ
ചൊല്ലുന്നിതുപുരാണജ്ഞരായുള്ളവർ
തെല്ലുപോലുംധനധാന്യങ്ങളിലൊന്നു-
മില്ലെന്നുടെനഗരങ്ങളിലെങ്ങുമേ
പിന്നെനാമീവിപത്തെങ്ങിനെതീർക്കുന്നു
സുന്ദരേശനുംകൃപയില്ലയോതെല്ലും
ശങ്കരീശങ്കരന്മാരുടെശ്രീപാദ-
പങ്കജമല്ലാതെമറെറന്തൊരുഗതി
തങ്കഴൽകൂപ്പുന്നവർക്കുവന്നീടുന്ന
സങ്കടംതീർക്കുംമഹേശനമോസ്തുതേ
ആർത്തനായിങ്ങിനെപാർത്ഥിവൻദുഃഖിച്ചു
പാർത്തലംതന്നിൽകിടന്നോരനന്തരം
ആർത്തിവിനാശനൻശ്രീസുന്ദരേശ്വരൻ
രാത്രിയിൽസ്വപ്നത്തിൽവന്നരുൾചെയ്തിതു
സത്വരംഞാൻതന്നചണ്ഡായുധംകൊണ്ടു
ഗത്വാമഹാമേരുതന്നെപ്രഹരിക്ക
വേണ്ടുവോളംധനംകിട്ടുമപ്പോൾതവ
കൊണ്ടുപോന്നീടുകമുദ്രയിട്ടസ്ഥലം
വേണ്ടുംജനങ്ങളെരക്ഷിച്ചുനീയതു
കൊണ്ടുസുഖേനവസിക്കെടോഭൂപതേ

നന്ദനനീയൊരുവിപ്രനെക്കൊണ്ടുവ–
ന്നെന്നെയർച്ചിപ്പതുപോലവന്തന്നെയും
ഉന്നതഭക്തിയോടർച്ചിക്കിൽവത്സര–
മൊന്നതികയുമ്പൊളുണ്ടാംമഴകളും
എന്നുമനാവൃഷ്ടിദോഷമുണ്ടായ്‌വരാ
പിന്നെനീസൌഖ്യമായ്‌വാണീടുകചിരം
എന്നരുളംചെയ്തുമറഞ്ഞുമഹേശ്വരൻ
മന്നവന്താനുമപ്പോളെഴുനീററുടൻ
ഒന്നുമാരോടുംപറയാതെതന്നുടെ
സൈന്യങ്ങളോടുമൊന്നിച്ചുമഹീപതി
തോടുംപുഴകളുംനദീതടാകങ്ങളും
കാടുംമലകളുമെല്ലാംകടന്നുടൻ
മേരുപാർശ്വത്തിങ്കലുള്ളപുരേചെന്നു
പാരാതെസേനയെതത്രനിത്തീടിനാൻ
പിന്നെമഹീപതിചണ്ഡായുധത്തോടും
ചെന്നിതേകാകിയായ്സന്നെസുമേരുവിൽ
പന്നഗവൈരിസമാനവേഗത്തോടും
പൊന്നുംമലയെപ്രദക്ഷിണംചെയ്തുടൻ
മുന്നിൽമഹീപതിനിന്നാനതുനേര–
മൊന്നുമിളക്കാതിരുന്നിതുമേരുവും
മന്നവൻചണ്ഡായുധംകൊണ്ടുടനപ്പോ–
ളൊന്നുപ്രഹരിച്ചനേരത്തുമേരുവും
കന്ദുകംപോലെഭ്രമിച്ചുപേടിച്ചുടൻ
മുന്നിലാമ്മാറുസാന്നിധ്യവുംചെയ്തിതു
അന്നേരമീശ്വരൻചൊന്നതെല്ലാംമേരു
തന്നോടുചൊല്ലിനാനുഗ്രമഹീപതി
ഭൂപവാക്യംകേട്ടനേരത്തുദേവതാ–
രൂപനാംമേരുവുംഭൂപനോടോതിനാൻ
ശ്രീപരമേശ്വരപുത്രമഹാധീര
ഭൂപശിഖാമണേകേൾക്കമേവാക്കുകൾ
ജംഗമസ്ഥാവരഭേദേനരൂപങ്ങ–
ളിങ്ങുണ്ടുരണ്ടതിൽജംഗമരൂപത്താൽ
കാലത്തുനിത്യവുംചെന്നുമധുരയിൽ
ഹാലാസ്യനാഥനെസേവിച്ചുപോരുന്നേൻ
കാലദോഷത്തിനാലീശനെഞാനിന്നു
കാലത്തുചെന്നുസേവിച്ചീലതുമൂലം
തല്ലുകൊണ്ടേൻതവചണ്ഡായുധത്തിനാൽ
തെല്ലുംപരിഭവമില്ലതുകൊണ്ടെടോ

മുല്ലബാണാന്തകപുത്രനല്ലോഭവാൻ
വില്ലാളിവീരയശഃപ്രഭാവാദിയാൽ
ഇല്ലനിന്നോടുസമനായൊരുത്തനും
നല്ലഭക്തൻനീയതിനില്ലസംശയം
സർവ്വജ്ഞപാദാംബുജഭക്തിയുള്ളോർക്കു
സർവ്വകാര്യങ്ങളുംകൈവരുംസർവ്വദാ
എന്നുടെസ്ഥാവരരൂപമോപാർക്കകിൽ
മന്നവരണ്ടുവിധമുണ്ടതിലൊന്നു
നിർമ്മലംമറ്റൊന്നഹോസമലംസർവ്വ-
കർമ്മശ്ശൂരചിലദിക്കുകളിൽക്ഷിതൌ
കാണാമനന്തസൂര്യപ്രഭംപാവനം
ക്ഷോണീപതേനിർമ്മലമായമദ്രൂപം
ഉണ്ടിവിടത്തിലുംനിർമ്മലരൂപംമേ
കണ്ടുകൊൾകസുവർണ്ണാത്മകംതന്മീതെ
ഉണ്ടുവലുതായകല്ലതുശില്പിയെ
കൊണ്ടുഖണ്ഡിച്ചതിന്നുള്ളിൽകിടക്കുന്ന
ഹേമഖണ്ഡങ്ങളെടുത്തുയഥേഷ്ടമായ്
ഹേമഹാരാജനീപോകയെന്നിങ്ങനെ
ചൊല്ലിലോകങ്ങൾക്കൊരാധാരമാകിയ
കല്യാണപർവ്വതവുംമറഞ്ഞുക്ഷണാൽ
വില്ലാളിവീരനതുകേട്ടുമോദിച്ചു
മെല്ലവേമേല്ക്കല്ലുശില്പികളാലുടൻ
കുത്തിയെടുപ്പിച്ചനേരമതിനുള്ളിൽ
കത്തുന്നതീക്കനൽപോലെകിടക്കുന്ന
കാഞ്ചനഖണ്ഡങ്ങൾവേണ്ടുവോളംനൃപൻ
ചാഞ്ചല്യമെന്നിയേകോരിയെടുത്തവ
പെട്ടെന്നുരട്ടിലിട്ടങ്ങുകെട്ടിത്തന്റെ
കൂട്ടത്തിൽവന്നവരെക്കൊണ്ടെടുപ്പിച്ചു.
ഒട്ടുംപഴുതുകാണാത്തവണ്ണംശില
യിട്ടുമൂടിഗ്ഗുഹാദ്വാരത്തെവേഗേന
മീനദ്ധ്വജാങ്കമാംഖണ്ഡായുധംകൊണ്ടു
മാനവേന്ദ്രൻമുദ്രയിട്ടുതിരിച്ചഥ
മാനസത്തിൽസുന്ദരേശനെച്ചിന്തിച്ചു
സേനയോടുംമധുരാപുരംപ്രാപിച്ചു
ലോകത്തിലുള്ളസകലജനങ്ങൾക്കു-
മേകവർഷംഭുജിച്ചീടുവാൻവേണ്ടുന്ന
സ്വർണ്ണംകൊടുത്താനവരതുവാങ്ങിച്ചു
തൂർണ്ണംഗമിച്ചുസുഖേനവസിച്ചിതു

മണ്ണിൽപിറന്നൊരുമന്നവൻസ്വർണ്ണമി-
വണ്ണംകൊടുപ്പതുകേരംക്കിലക്കല്പകം
വിണ്ണിൽവാണെന്നെൻറകാലംകഴിക്കേണമെ-
ന്നെണ്ണുമേലജ്ജയുണ്ടെങ്കിലസംശയം
കണ്ണുമൂന്നുള്ളവൻ തൻകൃപാവൈഭവാൽ
മണ്ണിൽവസിക്കുന്ന സർവ്വജനങ്ങരംക്കും
മന്നവൻവേണ്ടതുവാരിക്കൊടുത്തിട്ടു
പിന്നെയുംകുന്നുകരംപോലെകിടക്കുന്ന
ഹേമഖണ്ഡങ്ങളാൽ ശ്രീമഹാദേവൻെറ
ശ്രീമദ്വിമാനവും ഗോപുരാദ്യങ്ങളും
പൊന്മയമാക്കിമഹീസുരന്മാരേയും
സമ്മോദമോടുപൂജിച്ചുദിനംപ്രതി
മിത്രാദികളാംഗ്രഹങ്ങളേയും നമഃ
സ്തോത്രപൂജാദികരംകൊണ്ടുമോദിപ്പിച്ചാൻ
അപ്പോരംയഥേഷ്ടംമഴയുമുണ്ടായ്‌വന്നു
ഉരംപ്പൂവിലുണ്ടായിമോദമെല്ലാവർക്കും
ഏററവുംപിന്നെയുംദേവദ്വിജന്മാരെ
പോററിനാൻയാഗദാനാദികളാൽനൃപൻ
നീതിയോടുംപ്രജാപാലനവുംചെയ്തും
ചേതസിമോദമെല്ലാവർക്കുമുണ്ടാക്കി
ഭീതിയുംകൂടാതരികരംക്കവൻപരാ
ഭൂതിയുംനൽകിമഹാഭൂതിമാൻനൃപൻ
ഏകാതപത്രനായിങ്ങിനെമദ്ധ്യമ-
ലോകവുംപാലിച്ചുവാണീടിനാൻചിരം
പിന്നെമഹീപതിവീരപാണ്ഡ്യാഖ്യനാം
തന്നുടെപുത്രന്നഭിഷേകവുംചെയ്തു
മന്നിടംപാലിപ്പതിന്നുനിയോഗിച്ചു
ധന്യനാമുഗ്രപാണ്ഡ്യൻമഹാഭാഗ്യവാൻ
സുന്ദരേശപ്രസാദത്താലനന്തരം
സുന്ദരേശൻെറസായൂജ്യംലഭിച്ചിതു
കാലാരിതൻപതിനഞ്ചാമതായൊരു
ലീലയെഞാനിവണ്ണംപറഞ്ഞേനിതു
കേരംക്കിലുംഭക്ത്യാപഠിക്കിലുംപാപങ്ങ-
ളൊക്കെയുംതീൎന്നുപോംദുഃഖങ്ങളുംതഥാ
സർവ്വജ്ഞകാരുണ്യലേശാൽമുനികളെ
സർവ്വസമ്പത്തുംലഭിക്കുമേമോക്ഷവും
മുപ്പുരാരിപ്രസാദേനഞാനദ്ധ്യായ-
മിപ്രകാരംപറഞ്ഞേനിരുപത്തൊന്നും.

ഇരുപത്തിയൊന്നാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 22

## വേദാർത്ഥബോധനം

**അഗസ്ത്യൻ**

ആദ്യന്തവർജ്ജിതൻശങ്കരൻ വിദ്യകൾ-
ക്കാദ്യങ്ങളായവേദാർത്ഥങ്ങളെമുദാ

കണ്വാദിതാപസന്മാർക്കുപദേശിച്ച
പുണ്യയാംലീലയെച്ചൊല്ലാം ചുരുക്കിഞാൻ

ആദിയിൽബ്രഹ്മാണ്ഡസൃഷ്ടികാലത്തിങ്ക-
ലാദിയായൊരുകൃതയുഗാരംഭത്തിൽ

ശങ്കരവാചകമാംപ്രണവത്തിൽനി-
ന്നങ്കുരിച്ചുണ്ടായിസർവ്വവേദങ്ങളും

ശ്രീദപ്രിയൻതൻപ്രസാദത്തിനാൽപിന്നെ—
വേദങ്ങളെല്ലാം പഠിച്ചുദ്വിജേന്ദ്രന്മാർ

നൈമിശാരണ്യേവസിക്കുമാകണ്വാദി
മാമുനീന്ദ്രന്മാർപഠിച്ചവേദങ്ങളെ

അർത്ഥമറിയായ്കയാലവരേവരു-
മൊത്തുവിചാരിച്ചിതിങ്ങിനെതങ്ങളിൽ

നന്നായ്പഠിച്ചുനാംവേദങ്ങളാകവേ
പിന്നെത്തദർത്ഥമറിഞ്ഞതുമില്ലല്ലോ

ഇന്നൊരുസൽഗ്ഗുരുവില്ലായ്കയാലത്രെ.
വന്നുകൂടിനമുക്കേവമിനിമേലിൽ

എങ്ങിനെസൽഗ്ഗുരുവുണ്ടാംനമുക്കെന്നു-
മെങ്ങിനെവേദാർത്ഥബോധമുണ്ടാമെന്നും

ചിന്തിച്ചിരിക്കവേതത്രവന്നുമഹാ-
ശാന്തൻഹരഭക്തനെന്നതപോധനൻ

മാമുനിമാരതുനേരംനമസ്കരി-
ച്ചാമോദമുൾക്കൊണ്ടൊരാസനവുംനൽകി

ആസനംതന്നിലിരുന്നു ഹരഭക്തൻ
ഭൂസുരന്മാരുടെവക്ത്രാംബുജംനോക്കി

ചൊല്ലിനാൻ നല്ലസമർത്ഥരാംനിങ്ങളി-
ന്നെല്ലാവരുമെന്തുചിന്തയാവാഴുന്നു

ഇത്ഥമാകർണ്ണനം ചെയ്തനേരംമുനി-
സത്തമന്മാർ പറഞ്ഞീടിനാരിങ്ങിനെ

ഞങ്ങൾക്കു വേദാർത്ഥബോധമുണ്ടാകുവാൻ
പൊങ്ങി വന്നീടുന്നിതാഗ്രഹമേററവും

എങ്ങിനെ സാധിക്കുമായതെന്നോർത്തുകൊ-
ണ്ടിങ്ങു വാഴുന്നുമഹാമുനിസത്തമ

ഇന്നൊരുമാർഗ്ഗമരുരംചെയ്യണംഭവോ-
നെന്നുകേട്ടപ്പോരംപറഞ്ഞുഹരഭക്തൻ

സർവ്വജ്ഞരാംമുനിശ്രേഷ്ഠരേകേരംക്കവിൻ
സർവ്വഹിതാവഹമാമെൻെറഭാഷിതം

എത്രയും ദുർല്ലഭമോയുള്ളവസ്തുവും
സത്വരംസിദ്ധിക്കുമല്ലോതപസ്സിനാൽ

എന്നാൽസ്ഥലവിശേഷംപോലെവേഗത്തിൽ
വന്നുകൂട്ടംഫലസിദ്ധിതപസ്സിനും

അന്യത്രചെയ്യുന്നതിലും തപസ്സിദ്ധി
വന്നീടുമേവേഗമീശ്വരക്ഷേത്രത്തിൽ

ക്ഷേത്രപ്രഭാവങ്ങരംപോലെതപഃഫല-
മെത്രയുംവേഗേനസിദ്ധമാംനിർണ്ണയം

കാലാരിതന്നുടെക്ഷേത്രങ്ങളിൽവെച്ച
ഹാലാസ്യമാംശിവക്ഷേത്രമത്യുത്തമം

വേദാന്തഘോഷിതമത്യന്തപുണ്യദം
ഖേദവിനാശനംസർവ്വസിദ്ധിപ്രദം

തത്രവിദ്യാസിദ്ധിയോഗസിദ്ധിതപ-
സ്സിദ്ധിയും ശീഘ്രമുണ്ടാകുംമുനികളെ

നാമംസമഷ്ടിവിദ്യാപുരിയെന്നല്ലോ
ശ്രീമധുരയ്ക്കുപറയുന്നിതേവരും

തത്രബഹുജനംമുന്നമേദക്ഷിണാ-
മൂർത്തികാരുണ്യത്തിനാൽ മഹാവിദ്യയും

പ്രാപിച്ചുതങ്ങടെകാമങ്ങളുമെന്നു
താപസന്മാരേധരിപ്പിനെല്ലാവരും

ഇന്നതിനാൽസുന്ദരേശ്വരൻ ദേവിയോ-
ടൊന്നിച്ചുവാണരുളുന്നഹാലാസ്യത്തിൽ

ചെന്നുടൻസുന്ദരീസുന്ദരന്മാരേയും
വന്ദിച്ചുദേവൻെറദക്ഷിണഭാഗത്തിൽ

വാണരുളുംദക്ഷിണാമൂർത്തിസന്നിധൌ
ക്ഷീണംവെടിഞ്ഞുതപസ്സുചെയ്യീടുകിൽ

ശ്രുത്യർത്ഥബോധമുണ്ടാംഭവാന്മാർക്കട-
നിത്ഥംഹരഭക്തവാക്കുകേട്ടഞ്ജസാ-

സത്തമന്മാരവർപൂജിച്ചുടൻഹര-
ഭക്തനെമുന്നിട്ടുചെന്നുഹാലാസ്യത്തിൽ

ഹേമപത്മാകരേസ്നാനവുംചെയ്യവർ
ശ്രീമഹാദേവിയെക്കണ്ടുകുമ്പിട്ടുടൻ

സുന്ദരേശംലിംഗരൂപിണമീശ്വരം
ഉന്നതഭക്ത്യാസ്തുതിച്ചുനമസ്കൃത്യ

ദക്ഷിണഭാഗത്തുവാണതുള്ളന്നൊരു—
ദക്ഷിണാമൂത്തിതൻസന്നിധിയിൽചെന്നു
ബ്രഹ്മാദിദേവമുനീന്ദ്രസമാവൃതം
ചിന്മയംശുദ്ധസ്ഫടികവന്നിർമ്മലം
പുസ്തകംജ്ഞാനമുദ്രാസുധാപൂർണ്ണമാം
തപ്തസുവർണ്ണഘടമക്ഷമാലയും
എന്നിവനാലുകരങ്ങളുംകൊണ്ടുധരി—
ച്ചിന്ദുസൂര്യാനലനേത്രംവടമൂലേ
വ്യാഖ്യാനപീഠേവസിച്ചുവേദങ്ങടെ
വ്യാഖ്യാനതല്പരംസർവ്വവരപ്രദം
ദക്ഷിണാമൂർത്തിയെക്കണ്ടുമുനീന്ദ്രന്മാ—
രക്ഷീണമോദേനപിന്നെയുംപിന്നെയും
കുമ്പിട്ടുകൂപ്പിവേദോക്തസ്തുതികളാൽ
തമ്പുരാൻതന്നെ സ്തുതിച്ചുബഹുവിധം
തത്സന്നിധിയിലിരുന്നിട്ടനന്തരം
മത്സരവർജ്ജിതനാംഹരഭക്തനാൽ
പണ്ടുപദേശിക്കപ്പെട്ടോരിരുപത്തി—
രണ്ടുബീജാക്ഷരയുക്താംസുദുർല്ലഭാം
ബോധപ്രദായിനീംദക്ഷിണാമൂത്തിതൻ
സാധുമേധാവിദ്യയേയുംജപിക്കയും
മൂന്നുകാലങ്ങളിലുംഭക്തിപൂർവ്വകം
ചന്ദനപുഷ്പാദികൊണ്ടുപൂജിക്കയും
തർപ്പണവുംഹവനംദ്വിജഭോജന—
മിപ്പടിപഞ്ചവിധോപാസനത്തോടും
കാർത്തികപൌർണ്ണമാസ്യാത്തുടങ്ങിമറു—
കാർത്തികപൂർണ്ണിമയോളംവിധിപോലെ
നിർവ്വിഘ്നമായിതപസ്സുചെയ്താരപ്പോൾ
സർവ്വവേദാർത്ഥസ്വരൂപീമഹേശ്വരൻ
സർവ്വജ്ഞനാംദക്ഷിണാമൂർത്തിതുഷ്ടനാ—
യുർവ്വീസുരേന്ദ്രൻെറവേഷം ധരിച്ചാശു
ഉത്തരീയോഷ്ണീഷശോഭിതഗാത്രനായ്
പത്തുമാറുംതികഞ്ഞുള്ളവയസ്സോടും
രുദ്രാക്ഷമാലാലംകൃതനായും
സുസ്മിതാലംകൃതമായമുഖത്തോടും
കുണ്ഡലഹാരാദിഭൂഷണമണ്ഡല—
മണ്ഡിതനായ്മഹാസുന്ദരരൂപനായ്
വേദവാക്യങ്ങളെസുസ്വരമാംവണ്ണം
സാദരംവ്യക്തമായുച്ചരിച്ചങ്ങനെ

കണ്വാദിതാപസന്മാരുടെമദ്ധ്യത്തിൽ
പുണ്യപുരുഷനാവിർഭവിച്ചു ശിവൻ
ക്ഷിപ്രംമുനീന്ദ്രരെല്ലാവരുമന്നേരം
വിപ്രാകൃതിയായദേവനെ ദർശിച്ചു
സന്തോഷമാകുന്നസാഗരത്തിൽചാടി
നീന്തിപ്പരവശന്മാരായ്ഭവിച്ചിതു
സോമോദയത്തിങ്കലബ്ധിജലംപോലെ
മാമുനിമാർക്കവർദ്ധിച്ചിതാനന്ദവും
കുമ്പിടുന്നോർക്കുള്ള വമ്പാപമാപത്തു-
മമ്പോടകററിനിലിമ്പേന്ദ്രകാമ്യയാം
സമ്പത്തുവിദ്യകളുംപരിചോടേകും
നിമ്പദാബ്ജം ഞങ്ങൾകുമ്പിടുന്നുവിഭോ
ഏവംപറഞ്ഞവർ പിന്നെയും പിന്നെയും
ദേവനെ സാഷ്ടാംഗമായ് വീണുകുമ്പിട്ടാർ
പാരാതെദേവനപ്പോൾമുനീന്ദ്രന്മാരെ
കാരുണ്യപൂർണ്ണകടാക്ഷേണവീക്ഷിച്ചു
ശീതളവാചാപറഞ്ഞു നിങ്ങൾക്കെന്തു
ചേതസിവാഞ്ഛിതംചൊൽവിൻമുനികളെ
ദേവനേവമരുൾചെയ്തുകേട്ടപ്പോൾ-
ഭാവനയോടവരുത്ഥാനവുംചെയ്തു
അഞ്ജലിബന്ധവുംചെയ്തു സന്തോഷിച്ചു
മഞ്ജുളവാചാപറഞ്ഞുമുനീന്ദ്രന്മാർ
ഞങ്ങൾക്കമെന്നല്ലസർവ്വജനങ്ങൾക്കും
മംഗലംവർദ്ധിപ്പതിന്നായ്ജഗൽഗുരോ
സർവ്വവേദാത്ഥങ്ങളുമരുൾചെയ്യേണം
സർവ്വജ്ഞകാരുണ്യരാശേഭവാനിപ്പോൾ
എന്നതുകേട്ടനേരത്തുമുനികളോ-
ടൊന്നിച്ചുചെന്നുഗുരുമൂർത്തിയാംശിവൻ
ശ്രീസുന്ദരേശ്വരലിംഗസമീപത്തിൽ-
ഭൂസുരന്മാരോടുമൊന്നിച്ചിരുന്നഥ
വേദാന്തവേദ്യനായുള്ള ഗുരുമൂർത്തി
വേദാത്ഥമെല്ലാംപറഞ്ഞുതുടങ്ങിനാൻ
കേൾപ്പിനെല്ലാവരും വേദവാക്യാത്ഥങ്ങൾ
താല്പര്യമോടുകണ്വാദിമുനികളെ
കേട്ടമാത്രത്തിൽ ദുഃഖങ്ങളെല്ലാംതീന്ന്
പെട്ടെന്നുകൈവരും കാംക്ഷിതമാകവേ
ലിംഗമിദംസ്വയംഭൂതമത്യുത്തമം
മംഗലംസർവവേദാത്ഥഭൂതംപരം

ഏകമേവാദ്വിതീയംതല്പരം ബ്രഹ്മ-
ശോകവിവർജ്ജിതംവിജ്ഞാനമാനന്ദം
സത്യംസദാപരിപൂർണ്ണം പരംജ്യോതി-
രിത്യാഹവേദാന്തമിസ്സുന്ദരേശനെ
ഒന്നുതന്നെവേദമുള്ളവേദാത്ഥവു-
മെന്നുതന്നെയെന്നിരിക്കിലും മായയാ
വേദമനന്തമായ്ത്തീർന്നിതതു ശാഖാ-
ഭേദത്തിനാലതുപോലെതദർത്ഥവും
തീർന്നിതനന്തമായെന്നുധരിക്കവിൻ
ഒന്നുതന്നെസൂക്ഷ്മമോർത്തുകാണുംവിധൌ
ഹാലാസ്യനായകൻബ്രഹ്മാവിനെപൂർവ്വ-
കാലത്തുസൃഷ്ടിച്ചുകാരുണ്യവാരിധീ
ശ്രുതീകരിച്ചുത്ഭവിച്ചവേദങ്ങളെ
ശ്രീപരമേശൻവിരിഞ്ചന്നുനൽകിനാൻ
പിന്നെജഗത്ത്രയത്തിന്നുംവിരിഞ്ചനിൽ
നിന്നുടൻവേദവിജ്ഞാനമുണ്ടായ്വന്നു
ജ്യോതിർമ്മയംമഹാലിംഗംചിരന്തനം
ആദിമദ്ധ്യാന്തഹീനംപരബ്രഹ്മേതി
വേദപ്രതിപാദിതംപിന്നെസൃഷ്ട്യാദി
ഹേതുതയാതൽത്രിവിധമായ്ത്തീർന്നതും
ആത്മതത്ത്വമധോഭാഗത്തിലുംതഥാ-
ആയതിന്മേലെമദ്ധ്യത്തിൽവിദ്യാതത്ത്വം
അഗ്രഭാഗേശിവതത്ത്വവുമുണ്ടെന്നു-
ഉഗ്രതപോധനന്മാരെധരിക്കവിൻ
സർവ്വങ്ങളാകുമീഭാഗങ്ങളിൽനിന്നു-
സർവ്വതത്ത്വംസമുൽഭൂതംമുനികളെ
ബ്രഹ്മാവുവിഷ്ണുവുംരുദ്രനുമീശ്വരൻ
ഇമ്മഹാതത്ത്വാധിപന്മാർക്രമത്തിനാൽ
എന്നുചൊല്ലുന്നിതുസർവ്വവേദങ്ങളും
ഇന്നിഞാൻചൊല്ലാംപ്രണവസമുത്ഭവം
ആദ്യമാമാത്മതത്ത്വാദകാരം വിദ്യാ-
തത്ത്വത്തിൽനിന്നുത്ഭവിച്ചിതുകാരവും
പിന്നെമകാരംജനിച്ചുശിവതത്ത്വം
തന്നിൽനിന്നുംസർവ്വതത്ത്വത്തിൽനിന്നഥ
ബിന്ദുസമേതമാംനാദവുമുണ്ടായി
വന്നിതേവംപ്രണവോല്പത്തിചൊല്ലിനേൻ
വ്യസ്തസമസ്തരൂപാൽപ്രണവാൽപിന്നെ
വ്യസ്തകളായുംസമസ്തകളായിട്ടും

ഉണ്ടായിഭൂരാദിയാംവ്യാഹൃതികളും
രണ്ടെന്നിയേവിളങ്ങീടുമീശാജ്ഞയാൽ
പിന്നെയവററിൽനിന്നുണ്ടായിഗായത്രി
വന്ദനീയാസമഷ്ടിവ്യഷ്ടിരൂപിണീ
വേദമാതാസാ ത്രിപദാജപിപ്പോർക്ക
ഖേദംകളഞ്ഞുടൻനൽകുമിഷ്ടങ്ങളെ
പിന്നെഗായത്രിയിൽനിന്നുത്ഭവിച്ചിതു
മൂന്നുവേദങ്ങളഥർവ്വാന്വിതങ്ങളായ്
ഋക്കുംയജുസ്സുംതഥാസാമവുമേവം
മുക്കണ്ണനാംസുന്ദരേശ്വരസ്യാജ്ഞയാൽ
പിന്നെവേദങ്ങൾബഹുവിധഭേദത്താൽ
വന്നിതുവിസ്താരിതങ്ങളായ്വിപ്രരെ
കാമികാദ്യങ്ങളാംശൈവാഗമങ്ങളും
ശ്രീമൽപ്രണവാദിമന്ത്രങ്ങളുംതഥാ
അമ്പോടകാരാദിവർണ്ണങ്ങളുമെല്ലാം
ശംഭുതന്നൂർദ്ധ്വവക്ത്രത്തിൽനിന്നുണ്ടായി
പിന്നെഇരുപത്തിയൊന്നുഭേദങ്ങളൊ-
ടന്വിതമാകുമൃഗ്വേദത്തെയീശ്വരൻ
സുന്ദരേശൻപുരുഷാഖ്യമായുള്ളൊരു
തന്നുടെവക്ത്രത്തിനാലരുൾചെയ്തിതു
നൂറെറാന്നുഭേദങ്ങളോടുംയജുർവ്വേദം
കൂറൻപുറത്തുകരേറുന്നശങ്കരൻ
ചൊന്നാനഘോരമാംതന്നുടെവക്ത്രത്താൽ
പിന്നേനിജമായവാമവക്ത്രംകൊണ്ടു
ചൊന്നാൻമഹേശ്വരനായിരംഭേദമോ-
ടന്വിതമാകിയസാമവേദത്തേയും
ഒമ്പതുഭേദങ്ങളോടുകൂടിത്തന്നെ
തമ്പുരാനീശനഥർവ്വണവേദത്തെ
ചൊന്നാൻസ്വകീയസദ്യോജാതവക്ത്രത്താൽ
സുന്ദരേശൻകൃപാവാരിധിശങ്കരൻ
നാലുവിധങ്ങളാംവർണ്ണങ്ങളുംപിന്നെ
നാലുവിധങ്ങളായുള്ളാശ്രമങ്ങളും
നാനാവിധങ്ങളായുള്ളധർമ്മങ്ങളും
നാനാവിധങ്ങളായുള്ളയാഗങ്ങളും
ഉണ്ടായിതുവേദവൈഭവത്താലതു-
കൊണ്ടുമഹാജനമാചരിച്ചീടുന്നു
രണ്ടുഭാഗങ്ങൾസമസ്തവേദത്തിലു-
മുണ്ടതിൽകർമ്മകാണ്ഡാഖ്യമാമൊന്നെടോ

പിന്നൊന്നഹോജ്ഞാനകാണ്ഡാഖ്യമാകുന്നി—
തെന്നിവററിൽകർമ്മകാണ്ഡവാക്യങ്ങളാൽ
ചൊല്ലപ്പെട്ടന്നിതുഹാലാസ്യനാഥനാം
മുല്ലബാണാരിമഹാലിംഗപൂജനം
ജ്ഞാനകാണ്ഡത്തിലെവാക്യങ്ങളാകവെ
മീനദ്ധ്വജാരിയാംശ്രീസുന്ദരേശൻെറ
സച്ചിൽസുഖാത്മകമായരൂപത്തിനെ
നിശ്ചയിച്ചത്യാദരേണചൊല്ലുന്നിതു
നാരായണാദിസമസ്തദേവന്മാരും
കാരുണ്യവാരിധിയാംസുന്ദരേശൻെറ
അംശഭൂതന്മാരിതിധരിപ്പിൻസ്വയ—
മംശിയല്ലോസർവ്വവ്യാപിയാമീശ്വരൻ
ഒട്ടൊഴിയാതുള്ളദേവതകൾക്കായി
തുഷ്ടിയാൽദ്വേധാപിനൽകുംഹവിസ്സിനെ
അത്രയുമംശിയാമീശ്വരൻസ്വീകൃത്യ—
തത്തൽഫലങ്ങളേകുന്നുമുനികളെ
അശ്വമേധമതിരാത്രമഗ്നിഷ്ടോമം
വിശ്വജിത്തുംമററുസർവ്വയാഗങ്ങളും
നിത്യനൈമിത്തികസർവ്വകർമ്മങ്ങളും
ശ്രുത്യുക്തകാമ്യസമസ്തകർമ്മങ്ങളും
സുന്ദരേശൻെറബഹുവിധപൂജകൾ
സന്ദേഹമില്ലിതിനേതുംമുനികളെ
അദ്വിതീയംരുദ്രമേകംപരംജ്യോതി—
രാദ്യന്തഹീനംനിരഞ്ജനംനിഷ്കളം
സത്യസുഖജ്ഞാതരൂപിണംശാശ്വതം
ശുദ്ധംപരാൽപരംവിശ്വാധികംസൂക്ഷ്മം
സർവ്വജ്ഞമപ്രമേയംബ്രഹ്മനിർമ്മലം
സർവ്വകത്താരംനിരുപമംനിസ്പൃഹം
സർവ്വനിദാനംപരാപരവർജ്ജിതം
സർവ്വദംശാന്തമനന്തഗുണാന്വിതം
ദേവാദിദേവംപരംതത്വമീശ്വരം
സേവകാഭീഷ്ടദംരൂപഹീനംശിവം
ഏവംപറയുന്നുവേദാന്തമാകവെ
ദേവേശനായുള്ളശ്രീസുന്ദരേശനെ
തത്വമസ്യാദിവാക്യത്തിനാലുംപ്രതി
പാദ്യനാകുന്നതുംസുന്ദരേശൻതന്നെ
അങ്ങിനെയുള്ളമഹാലിംഗരൂപിയാം
അംഗജനാശനംഹാലാസ്യനാഥനെ

ദേശികാനുഗ്രഹത്താലറിഞ്ഞീടുകി–
ലാശുശോകാംബുധിയെക്കടക്കാം ദൃഢം
ആകയാൽമുൻചൊന്നരണ്ടുകാണ്ഡങ്ങൾക്കും
ശ്രീകണ്ഠനാം സുന്ദരേശ്വരൻതാൻതന്നെ
അത്ഥമായുള്ളതെന്നോൎത്തുകൊൾവിൻനിങ്ങൾ
പൃത്ഥ്വീസുരോത്തമമൌലിരത്നങ്ങളെ
ശ്രുത്യുക്തസർവ്വകർമ്മങ്ങളും ഭക്തിയോ–
ടത്യാദരാലനുഷ്ഠിക്കിലുണ്ടാം ഫലം
നീചാടവീശ്വരപൂജയാൽനിശ്ചയം
പ്രാപിക്കുമെന്നുധരിപ്പിൻമുനികളെ
ധ്യാനത്തിനാലസ്യലിംഗസ്യവേദാന്ത–
ജ്ഞാനജമാം ഫലം സിദ്ധിക്കുമേവനും
ഉണ്ടാം മനശ്ശുദ്ധികർമ്മങ്ങളാലതു–
കൊണ്ടുതന്നെഭവിച്ചീടുമേജ്ഞാനാംഗം
അന്തണരേയമാദ്യഷ്ടാംഗയോഗങ്ങൾ
ശാന്തിദാന്ത്യാദ്യങ്ങളായധർമ്മങ്ങളും
ജ്ഞാനാംഗമെന്നുവേദങ്ങൾചൊല്ലുന്നിതു
ജ്ഞാനാംഗമെല്ലാററിലും പരമേശൻെറ
ലിംഗാർച്ചനം തഥാലിംഗപ്രതിഷ്ഠയും
അംഗജാരാതിതൻസ്ഥാനനിരീക്ഷണം
ഗംഗാധരഭക്തപൂജയുമീശ്വരേ
മങ്ങാതഭക്തിയും രുദ്രാക്ഷധാരണം
അഗ്നിരിത്യാദിമന്ത്രങ്ങളാലംഗേഷു
ഭസ്മവിലേപനം ഭക്തിയോടും തഥാ
പിന്നെനിജഗുരുതന്നുടെശുശ്രൂഷ–
യെന്നിവയേററവും ശ്രേഷ്ഠങ്ങളാമെന്നു
മാനസേ ചിന്തിച്ചുഭക്തിയോടും കൂടി
ജ്ഞാനാംഗമാചരിക്കേണം നിരന്തരം
ഉത്തമം മാൎഗ്ഗാന്തരോക്തധർമ്മത്തേക്കാൾ
സ്മൃത്യുക്തധർമ്മമതിലും വിശേഷമാം
ശ്രുത്യുക്തധർമ്മമറിവിനതിൽവെച്ചു–
മുത്തമധർമ്മമില്ലൊന്നുമുനികളെ
ധർമ്മമേതെന്നുമധർമ്മമേതെന്നതും
നിർമ്മലമാംശിവമിന്നതെന്നും പിന്നെ
സത്യമറിവാൻപ്രമാണം ശ്രുതിതന്നെ
ശ്രുത്യനുസാരാൽസ്മൃതിയും പ്രമാണമാം
സർവ്വം ശിവനെന്നറിവുവന്നീടുകിൽ
സർവ്വഭോഗങ്ങളും മോക്ഷവും സിദ്ധിക്കും

ഇല്ലിതിനൊക്കുംവലുതായൊരുജ്ഞാനം
തുല്യമായിട്ടതിപ്രസന്നരേശ്രേഷ്ഠരെ
എന്നരുൾചെയ്തുഗുരുമൂർത്തിശങ്കരൻ
പിന്നെമുനീന്ദ്രഹൃദയങ്ങളെത്തൊട്ടു
നിങ്ങൾക്കുവേദാന്തബോധമുണ്ടാകുമെ-
ന്നിങ്ങിനെനന്നായനുഗ്രഹിച്ചീശ്വരൻ
മംഗലാത്മാദസോമസുന്ദരേശൻമൂല-
ലിംഗത്തിലാശുമറഞ്ഞുദയാനിധി
അക്ഷണംതന്നെകണ്വാദിമുനികൾക്കു
ശിക്ഷയിലുണ്ടായിവേദാന്തബോധവും
പാണിതലത്തിലുള്ളാമലകംപോലെ
കാണുമാറായിതവർക്കഹോസർവ്വവും
കേൾപ്പിൻവസിഷ്ഠാദിമാമുനീന്ദ്രന്മാരെ
മുപ്പുരാരാതിയാംശ്രീസുന്ദരേശന്റെ
ലീലകളിൽപതിനാറാമതായൊരു
ലീലയെച്ചൊന്നേനിതിനെശ്രവിക്കിലൊ
മാലകന്നീടുംശിവജ്ഞാനമുണ്ടാകും
കാലകാലന്റെസായൂജ്യവും സിദ്ധിക്കും
ഏവമദ്ധ്യായമിരുപത്തിരണ്ടുഞാൻ
ദേവദേവപ്രസാദേനചൊല്ലീടിനേൻ

ഇരുപത്തിരണ്ടാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 23

## രത്നവിക്രയം

അഗസ്ത്യൻ

ഹാലാസ്യനായകൻസുന്ദരേശൻശിവൻ
കാലകാലൻനവരത്നങ്ങൾവിറ്റൊരു
ലീലനെഞാനിനിചൊല്ലുന്നുതാപസ-
മൌലിരത്നങ്ങളേകേൾപ്പിനെല്ലാവരും
ഉഗ്രപാണ്ഡ്യന്തന്റെപുത്രൻ മഹാധീര-
നുഗ്രപ്രതാപവാൻ വീരപാണ്ഡ്യൻനൃപൻ
വിഗ്രഹംചെയ്തുസകലരിപുക്കളെ
നിഗ്രഹംചെയ്തുടനേകാതപത്രനായ്
വ്യഗ്രതകൈവിട്ടുസർവ്വജനത്തെയും
ജാഗ്രതയോടുപാലിച്ചുവാഴുംവിധൌ
സുന്ദരിമാരായ്കുലീനകളാംരാജ
കന്യകമാരെവളരെവേട്ടുനൃപൻ

എന്നതിലൊന്നില്ലമമ്മഹീപാലന്നു
നന്ദനനുണ്ടായതില്ലവിധിവശാൽ
അന്യകളായുള്ളഭോഗിനിമാർപെററു
നന്ദനന്മാരുമുണ്ടായിദുർബ്ബുദ്ധികരം
ഭൂപതിസൽപുത്രനില്ലാഞ്ഞുകാരണം
താപമുരംക്കൊണ്ടുചതുർദ്ദശിയിങ്കലും
അഷ്ടമീസോമവാരാദിദിനത്തിലു-
മിഷ്ടവരംനൽകുമീശ്വരന്തന്നെയും
ദേവിയാംമീനാക്ഷിയേയുംവിശേഷമായ്
സേവിച്ചുഭക്തിയോടുംധരണീപതി
സർവ്വസുലക്ഷണസമ്പൂർണ്ണഗാത്രനായ്
സർവ്വഗുണാഢ്യനായോരുതനയനെ
ക്ഷിപ്രംലഭിച്ചാൽമഹിഷിയിലീശൻെറ
സുപ്രസാദത്താൽലഭിക്കാതെയെന്നുള്ള
അക്ഷിവിഹീനനായുള്ളദരിദ്രന്നു
നിക്ഷേപകുംഭംലഭിച്ചപോലെനൃപൻ
സൽപുത്രനെലഭിച്ചേററവുംമോദിച്ചു
സ്വർപ്പതിസ്വർഗ്ഗത്തിൽവാഴുന്നതുപോലെ
രാജ്യവുംപാലിച്ചുപുത്രനെലാളിച്ചു
പൂജ്യനാംഭൂപതിവാണുമധുരയിൽ
കൊഞ്ചിക്കളിച്ചുവളരുന്നബാലക-
ന്നഞ്ചാമതായവയസ്സുമാരംഭിച്ചു
അന്നൊരുനാരംനൃപൻനായാട്ടിനായ്വനെ
ചെന്നുസസൈന്യനായ്ക്കൊന്നുമൃഗങ്ങളെ
മന്ദേതരമങ്ങുമിങ്ങുമോട്ടുംവിധൌ
വന്നൊരുവ്യാഘ്രംനൃപതിയെക്കൊന്നിതു
ദുഷ്ടരാംഭോഗിനീപുത്രരതുകേട്ടു
കഷ്ടമനായകത്വാൽധനമാകവേ
മോഷ്ടിച്ചുതങ്ങളിൽവെട്ടിയുംകുത്തിയും
കിട്ടിയതെല്ലാമെടുത്തുമണ്ടീടിനാർ
തത്രാന്തരെചിലമന്ത്രികരംപുത്രനെ
കുത്രചിൽഗൂഢമായ്ക്കൊണ്ടുപോയ്സൂക്ഷിച്ചിതു
കോലാഹലമൊട്ടൊതുങ്ങിയനേരത്തു
മൂലസൈന്യങ്ങരംവനന്തന്നിൽനിന്നിങ്ങു
വന്നുചിലഗജവാഹഭടാദിക-
ളന്നേരമൊന്നിച്ചുമന്ത്രികളേവരും
മന്നവപുത്രൻെറരാജ്യാഭിഷേചന-
മിന്നുചെയ്യേണമെന്നാലോചനചെയ്തു

പുത്തൻകിരീടമുണ്ടാക്കേണമെന്നവർ
വിത്തമെടുക്കവാൻകോശഗേഹത്തിങ്കൽ
ചെന്നുനോക്കംവിധൌപൊന്നുംമണികളും
ഒന്നുമവിടത്തിലില്ലെന്നുകാൺകയാൽ
ചൊന്നാർപരസ്പരമെന്തുനാംചെയ്‌വതും
പൊന്നെവിടത്തിൽനിന്നെങ്കിലുമുണ്ടാക്കാം
ലക്ഷണമെല്ലാംതികഞ്ഞരത്നങ്ങളെ
ഇക്ഷിതിയിങ്കലെവിടെലഭിക്കുന്നു
നല്ലതല്ലാത്തുള്ളരത്നങ്ങളാൽമഹീ–
വല്ലഭന്മോക്കു കിരീടമുണ്ടാക്കുകിൽ
വല്ലവിധത്തിലുംദോഷമുണ്ടാമെന്നു
ചൊല്ലുന്നുശാസ്ത്രജ്ഞരായവരേവരും
മന്നവനില്ലെങ്കിലിക്ഷണംശത്രുക്കരം
വന്നടക്കീടുംമധുരാപുരത്തിനെ
സുന്ദരേശാനുഗ്രഹത്തിനാലല്ലയൊ
സുന്ദരനാമിക്കുമാരൻജനിച്ചതും
എന്നാലിനികൃപാവാരിധിയാകിയ
സുന്ദരേശൻെറതിരുവുള്ളമെന്തുവാൻ
എന്നിവണ്ണംമന്ത്രിപുംഗവന്മാരവ–
രൊന്നിച്ചുകൂടിവിചാരിച്ചുബാലനെ
ചെന്നെടുത്തെല്ലാവരുംസുന്ദരേശൻെറ
സന്നിധൌചെന്നുനമസ്കാരവുംചെയ്തു
പിന്നെയുംപിന്നെയുംബാലനെക്കൊണ്ടവർ
നന്നായ്നമസ്കരിപ്പിച്ചുസ്തുതിച്ചുടൻ
സന്നിധിയിൽഗോപുരദ്വാരദേശത്തിൽ
ഖിന്നതയോടുവസിക്കുംദശാന്തരെ
സുന്ദരേശൻഭക്തവത്സലൻകാരുണ്യ–
ത്തുന്ദിലൻവൃന്ദാരകേന്ദ്രാദിവന്ദിതൻ
മിന്നുന്നരത്നാഭരണംധരിച്ചതി–
സുന്ദരമാംവൈശ്യരൂപംധരിച്ചുടൻ
മിന്നുംനവരത്നപൂർണ്ണമാംസഞ്ചിയെ
തന്നുടെതോളിൽധരിച്ചതിവേഗമായ്
ഒന്നിച്ചുമന്ത്രികൾവാഴുംപ്രദേശത്തിൽ
ചെന്നുകരേറിയവരോടുചൊല്ലിനാൻ
മന്ത്രികളേനിങ്ങളെല്ലാവരുമെന്തു
ചിന്തിച്ചുഖേദമോടിങ്ങനെവാഴുന്നു
ഇങ്ങിനെകേട്ടനേരംസചിവേന്ദ്രന്മാർ
തങ്ങടെവാഞ്ഛിതംചൊന്നാരതുകേട്ട

മന്ദഹാസാഞ്ചിതവക്ത്രാരവിന്ദനായ്
പിന്നെയും വൈശ്യവര്യൻപറഞ്ഞീടിനാൻ
ഏതുവിധങ്ങളാം രത്നങ്ങളേനിങ്ങൾ
ചേതസ്സിലാഗ്രഹിക്കുന്നുവെന്നാലവ
തന്നീടുവനെന്നുവൈശ്യരൂപീശിവൻ
ചൊന്നതുകേട്ടുപറഞ്ഞിതുമന്ത്രികൾ
ധാത്രീപതീനാം കിരീടേപതിക്കുവാ-
നെത്രയും യോഗ്യങ്ങളായരത്നങ്ങളേ
തന്നീടുകവൈശ്യവര്യഭവാൻവേഗ-
മെന്നുസചിവവാക്യം കേട്ടവൈശ്യനും
തന്നുടെഭാണ്ഡത്തിലുള്ളരത്നങ്ങളെ
ഒന്നൊഴിയാതെയെടുത്തുകാണിച്ചുടൻ
തല്ലക്ഷണങ്ങളെയെല്ലാം ക്രമത്തിനാൽ
ഉല്ലാസമോടുപറവാൻതുടങ്ങിനാൻ
പണ്ടുവലനെന്നദാനവപുംഗവ-
നുണ്ടായിവന്നുമഹാശൌര്യവാരിധി
ലോകത്രയാധിപനായ്ഭവിച്ചാനവൻ
പാകാരികൊന്നാനവനെയജ്ഞാർത്ഥമായ്
ആയവന്തന്നുടെയസ്ഥിയല്ലോവജ്രം
മായമല്ലാദന്തപങ്ക്തികൾമുത്തുകൾ
രക്തമാം പത്മരാഗം തസ്യരോമങ്ങൾ
ഉത്തമവൈഡൂര്യമായതറിഞ്ഞാലും
നേത്രം മഹാനീലമായിതുമാം സങ്ങൾ
അത്രയും നല്ലപ്രവാളമായ്തീർന്നിതു
പിത്തമാം ഗാരുത്മതമായതുസചി-
വോത്തമന്മാരേകഫം പുഷ്യരാഗമായ്
മേദസ്സുഗോമേദകമായ്ചമഞ്ഞിതു
ജാതങ്ങളാമിവമററുവിധത്തിലും
പൃഥ്വീസുരജാതികൾമുത്തുവജ്രങ്ങൾ
ക്ഷത്രിയജാതിപവിഴമാണിക്യങ്ങൾ
ഗോമേദവൈഡൂര്യപുഷ്യരാഗങ്ങളു-
മാമൂരുജജാതികളെന്നറിയുവിൻ
അന്ത്യജജാതികളല്ലോമരതക-
മിന്ദ്രനീലമിവമന്ത്രിവരന്മാരെ
മുത്തും സ്ഫടികജാതീയങ്ങളായതും
സത്വഗുണാഢ്യങ്ങളെന്നറിഞ്ഞീടുവിൻ
ഗോമേദമാണിക്യവിദ്രുമം രാജസം
താമസങ്ങൾമഹാനീലാദികളെല്ലാം

വജ്രവൈഡൂര്യങ്ങളും പുഷ്യരാഗവും
സത്വരജോഗുണമിശ്രങ്ങളാകുന്നു
താമസരാജസയുക്തം മരതകം
ആമിവണ്ണം രത്നജാതിഗുണാദികൾ
ഏവമാകണ്ണ്യ ചോദിച്ചിതുമന്ത്രികൾ
ഹേവൈശ്യനാഥവലാസുരനെപ്പണ്ടു
കൊന്നതും പിന്നെതദംഗരോമങ്ങളിൽ—
നിന്നുരത്നങ്ങൾഭവിച്ചതുമെങ്ങിനെ
ചൊല്ലുകവിസ്തരിച്ചെന്നവാക്യംകേട്ടു—
ചൊല്ലിനാൻവൈശ്യരൂപിപരമേശ്വരൻ
പണ്ടുമഹാബലനായവലാസുര—
നുണ്ടായിവന്നാനവൻബാല്യകാലത്തിൽ
ഇത്രിലോകാധിപനായമഹേശങ്ക—
ലെത്രയും ഭക്തിമാനായ്‌വന്നുഭാഗ്യത്താൽ
ദേശികനായോരുഭാർഗ്ഗവന്തന്നുപ—
ദേശത്തിനാലവൻചെന്നുകൈലാസത്തിൽ
ഗന്ധപുഷ്പാദികൾകൊണ്ടുമഹേശനെ
സന്തതം പൂജിച്ചുഭക്തിയോടും കൂടി
താപസരാലുമതിദുഷ്കരം തപ—
സ്സോപേവലാസുരൻനിശ്ചലഗാത്രനായ്
പുററുകിളർന്നുടൻമുററും മറച്ചിതു
തെററെന്നുമൂർദ്ധ്നിക്കൂട്ടം കൂട്ടിപക്ഷികൾ
കുററിയിലെന്നപോൽചുററും ലതകളും
പററിപ്പിടിച്ചങ്ങുചുററിതദംഗത്തിൽ
മറെറന്തിനേറെപ്പറയുന്നുഞാനെടൊ
കുററമെററുള്ളൊരുതത്തപഃപ്രാഭവാൽ
നെററിയിൽകണ്ണുള്ളദേവൻത്രിലോകിയെ
പോററുന്നശങ്കരൻകാളക്കൂടത്തിനെ
കൊററുകഴിച്ചകൃപാനിധിഭക്തക്കോ—
രുററബന്ധു പരമേശ്വരൻതുഷ്ടനായ്
കുററൻപുറത്തുകരേറിശിവയോടും
തെററെന്നുപ്രത്യക്ഷനായരുൾചെയ്തിതു
ഭക്തവലാസുരകേൾക്കെടോനിന്നുടെ
ഭക്തിതപസ്സപര്യാദികൾകൊണ്ടുഞാൻ
സന്തുഷ്ടനായ്‌ഭവിച്ചീടിനെനേററവു—
മെന്തുവരം തവവേണ്ടതുചൊല്ലുക
എന്തെങ്കിലും ഞാൻതരുന്നേനതിനേതു—
മന്തരമില്ലെന്നുകേട്ടുചൊന്നാൻവലൻ

ശങ്കരശാശ്വതശംഭോമഹാദേവ
എങ്കൽഭവാനകാരുണ്യമുണ്ടെന്നാകിൽ
കൊന്നീടരുതെന്നെവൈരികറയുദ്ധത്തി-
ലെന്നുമെന്നും മമദേഹത്തിലുള്ളൊരു
ധാതുക്കറരത്നങ്ങളായീടണമെന്നും
ഭൂതേശരണ്ടുവരങ്ങറനൽകീടുക
ഇങ്ങിനെകേട്ടനേരം പരമേശ്വര-
നങ്ങിനെതന്നെവരങ്ങളെയുംനൽകി
തൽക്ഷണംതന്നെമറഞ്ഞുമഹാദേവ-
നക്ഷവാഹൻക്ഷേത്രരക്ഷണതല്പരൻ
ദൈത്യാധിപനുടെദേഹജധാതുക്ക-
ളത്രയുംരത്നങ്ങളായ്‌വന്നുതൽക്ഷണം
സർവ്വഭൂപന്മാരെയുദ്ധേജയിച്ചവ-
നർവ്വീതലംതൻകരസ്ഥമാക്കിപ്പിന്നെ
ഗീർവ്വാണമന്ദിരേചെന്നുയുദ്ധംചെയ്തു
പർവ്വതാരാതിയേയുംജയിച്ചീടിനാൻ
വീരപത്നീത്വഗർവ്വത്തെയിന്ദ്രാണിയും
പാരാതെകൈവിട്ടുവാണുചിരകാലം
അന്നേരമാശുദേവേന്ദ്രനുംദേവതാ-
വൃന്ദമോടൊന്നിച്ചുമന്ത്രിച്ചസുരനെ
കൊന്നീടുവാനൊരുമാർഗ്ഗമാലോചിച്ചു
ചെന്നുവിളിച്ചിതുപിന്നെയുദ്ധത്തിനായ്
വന്നുവലാസുരനപ്പോറസുരന്മാരു-
മൊന്നിച്ചുയുദ്ധത്തിനായടുത്തീടിനാൻ
ഉന്നതവിക്രമനായവലാസുരൻ
തന്നുടെവിക്രമത്തെസ്സഹിച്ചീടുവാൻ
ശക്തിയില്ലായ്കയാലായുധംവെച്ചവ-
രൊക്കെയുംപിൻവാങ്ങിനിന്നുചൊല്ലീടിനാർ
വിക്രമവാരിധെ കേറക്കവലാസുര
വിക്രമംനിന്നോളമാർക്കുമില്ലോർക്കുകിൽ
വിക്രമംതാവകംകാൺകയാലിന്നഹോ
ശക്രാദികളായഞങ്ങളെല്ലാവരും
തുഷ്ടരായ്തീർന്നിതതുമൂലമായ്നിന-
ക്കിഷ്ടവരമെന്തുചൊൽക വേഗംതരാം
എന്നുദേവോക്തികേട്ടപ്പോറവലാസുരൻ
മന്ദഹാസംപൂണ്ടുചൊല്ലിനാനിങ്ങനെ
നന്നെടോനിങ്ങടെവാക്കുകേറക്കന്നേര-
മിന്നുനമുക്കുവെളരുന്നുവിസ്മയം

എങ്ങിനെയുദ്ധശക്തിഭവാന്മാർക്കെങ്കി-
ലങ്ങിനെതന്നെവരദാനശക്തിയും

നിങ്ങൾക്കുവേണ്ടുംവരങ്ങൾഞാൻനല്കുവ-
നിങ്ങൊരുസംശയമില്ലസത്യന്തന്നെ

എന്നുവലാസുരവാക്കുകൾകേട്ടപ്പോൾ
വൃന്ദാരകേന്ദ്രനുംമററുദേവന്മാരും

ഒന്നിച്ചുചൊല്ലിനാർഞങ്ങടെയാഗത്തിൽ
ധന്യനാംനീപശുവായ്ഭവിച്ചീടണം

ഇന്നുതന്നെവരംവേണ്ടതസ്മാകം
എന്നുകേട്ടോരുനേരത്തുവലാസുരൻ

നിത്യമല്ലാതുള്ളദേഹത്തിനാലിനി-
ക്കുത്തമയായുള്ളകീർത്തിയുണ്ടായ്വരും

ചെയ്യുവാൻസാദ്ധ്യമായൊന്നപേക്ഷിച്ചതും
പൊയ്യല്ലമാമകഭാഗ്യമത്രെദൃഢം

ഇങ്ങനെചിന്തിച്ചുപിന്നെയുംപിന്നെയും
പൊങ്ങുന്നസന്തോഷമോടുചൊല്ലീടിനാൻ

ഇന്നുഭവാന്മാരിരന്നവരത്തിനെ
തന്നുഞാൻനിങ്ങൾക്കുവൃന്ദാരകന്മാരെ

നന്നായിതുനിങ്ങൾചോദിച്ചതേററവു-
മെന്നാലിതുചെയ്വതിനെളുപ്പംതുലോം

യാഗത്തിനുനിങ്ങൾകോപ്പുകൂട്ടീടുവിൻ
വേഗത്തിൽഞാൻവരാംയാഗസിദ്ധ്യർത്ഥമായ്

എന്നുപറഞ്ഞുവലാസുരൻപുത്രനിൽ
തന്നുടെസാമ്രാജ്യലക്ഷ്മിയെയർപ്പിച്ചു

ചെന്നാനനന്തരംകൈലാസപർവ്വതം
തന്നിൽസുരഗണംചെയ്യുന്നയാഗത്തിൽ

പിന്നെവലാസുരൻചൊന്നാൻപ്രഗത്ഭമായ്
വന്നിതുഞാനിതാവൃന്ദാരകന്മാരെ

പെട്ടെന്നുഞാൻപശുവായ്ഭവിക്കാമെന്നെ
കെട്ടുവാൻ യൂപമുണ്ടാക്കുവിനിക്ഷണം

ഇത്ഥംസധൈര്യംവലാസുരഭാഷിതം
ശ്രുത്വാസമസ്തഗീർവ്വാണരുമോതിനാർ

അല്പയോദാനവപുംഗവനിന്നോടു
തുല്യനായിട്ടാരുമില്ലലോകങ്ങളിൽ

നല്ലസത്യവ്രതൻനീയെന്നുസാദരം
ചൊല്ലിപ്രശംസിച്ചുപിന്നെയുംപിന്നെയും

യാഗംപുരുഷമേധാഹ്വയമാമതു
വേഗേനചെയ്യാനൊരുമ്പെട്ടിതേവരും

തത്രയഷ്ടാവായത്തുദേവനായകൻ
ഋത്വിക്കകളായ്ചമഞ്ഞുസപ്തർഷികൾ
അന്യരാംതാപസർവേദോക്തകർമ്മങ്ങ-
ളൊന്നൊഴിയാതെചെയ്‌വാൻതുടങ്ങീടിനാർ
കെട്ടുവാൻയൂപസമീപത്തുദാനവ-
ശ്രേഷ്ഠനെക്കൊണ്ടു ചെന്നോരുനേരത്തവൻ
അദ്ധ്വരരാജനായ്‌വേദസ്വരൂപനായ്
സ്വർദ്ധുനീചന്ദ്രശകലാവതംസനായ്
ഉഷ്ണാംശുചന്ദ്രവൈശ്വാനരനേത്രനായ്
വിഷ്ണുവിരിഞ്ചാദിദേവതാസേവ്യനായ്
വിശ്വൈകനാഥനായാദ്യന്തഹീനനായ്
ശാശ്വതബന്ധുവായോരുരുദ്രന്തന്നെ
ചിത്തേസ്മരിച്ചാനതുനേരമീശ്വരൻ
ചിത്തജനാശനൻ പ്രത്യക്ഷനായുടൻ
യൂപത്തിലാശ്ശുബന്ധിപ്പാനനുവാദം
ശ്രീപരമേശ്വരൻനൽകീടിനാൻവിഭു
അന്നേരമേദർഭരജ്ജുവിനാൽവലൻ
തന്നെബന്ധിച്ചുയൂപത്തിലിപ്പോളവൻ
അംഭോജനാളസൂത്രത്തിനാൽബദ്ധനാം
കുംഭീന്ദ്രനെന്നപോലെ പ്രകാശിച്ചിതു
പിന്നെപശുസംജ്ഞപനത്തിനായ് ചിലർ
ചെന്നുപിടിച്ചനേരത്തിങ്കലുമവൻ
ഉന്നതസന്തോഷമോടുവാണീടിനാൻ
പിന്നെകൃതേസംജ്ഞപനേവലാസുരൻ
ഏററംപ്രസന്നനായ്‌വീണിതുഭൂമിയിൽ
കാററത്തുവൃക്ഷം പുഴങ്ങിവീഴുംവിധം
പുഷ്പങ്ങൾവാരിവർഷിച്ചിതു ദേവക-
ളല്ലേതരംപ്രശംസിച്ചിതെല്ലാവരും
ദൈത്യേന്ദ്രദേഹത്തെ വജ്രായുധംകൊണ്ടു
ഭിത്വാബഹുപ്രയാസത്താലതിൽനിന്നു
ഋത്വിക്കുകൾവപാമുൽസ്മൃത്യസാദരം
സത്വരമഗ്നിയിൽഹോമവുംചെയ്തിതു
ദൈത്യേന്ദ്രനും ദേഹമപ്പോൾവെടിഞ്ഞുട-
നത്യന്തതേജോമയനായ്ഭവിച്ചഥ
ദിവ്യംവിമാനമാരുഹ്യസന്തുഷ്ടനായ്
ദിവ്യനാരീഗണസംവൃതനായഹോ
നിർമ്മലൻശങ്കരഭക്തൻ വലാസുരൻ
ബ്രഹ്മലോകേചെന്നുസൌഖ്യമായ്‌വാണിതു

അത്യന്തപുണ്യകർമ്മാവായിശ്ശുദ്ധനാം
ദൈത്യാധിപൻെറ സർവ്വാംഗങ്ങളും തദാ
രത്നബീജങ്ങളായ്ത്തീർന്നിതവകളിൽ
നൂത്നങ്ങളാം നവരത്നങ്ങളുണ്ടായി
എത്രയും ശുദ്ധങ്ങളാകുമവകളെ
പൃത്ഥ്വീപതികൾ ചാർത്തേണമേമുഖ്യമായ്
അസ്ഥ്യാദികളശുദ്ധങ്ങളസ്പൃശ്യങ്ങൾ
ശുദ്ധങ്ങളെന്നിവൻ ചൊല്ലുന്നതെന്തഹോ
എന്നുഭവാന്മാർക്കു ശങ്കയുണ്ടെന്നാകി—
ലിന്നതിൻകാരണം ചൊല്ലാം മുനികളെ
ധർമ്മാർത്ഥമായ് നിജദേഹം തൃണം പോലെ
തന്മനതാരിലോർത്തങ്ങുപേക്ഷിച്ചൊരു
ധന്യൻമഹേശ്വരഭക്തോത്തമൻവലൻ
തന്നോടുതുല്യനായാരുള്ളു ധർമ്മവാൻ
ധർമ്മാർത്ഥമായുപേക്ഷിച്ചോരവൻദേഹം
നിർമ്മലമത്യന്തശുദ്ധമറിഞ്ഞാലും
വീക്ഷാക്രമത്തേയും പിന്നെരത്നങ്ങടേ
ലക്ഷണത്തേയും കഥിക്കുന്നുഞാനിനി
മാണിക്യമർക്കവാരത്തിലും മൌക്തിക—
മേണാങ്കവാസരേഭൌമേപ്രവാളവും
ഏവം ച സൌമ്യവാരത്തിൽമരതകം
ജീവവാരേപുഷ്യരാഗവും നോക്കേണം
ശുക്രവാരത്തിങ്കൽവജ്രവും നോക്കേണ—
മർക്കജവാരത്തിൽനീലരത്നത്തേയും
ഗോമേദകം രവിവാരത്തിൽവൈഡൂര്യം
സോമവാരത്തിൽവീക്ഷാവിധിയിങ്ങിനെ
സാരസംജാതപ്രസൂനം തഥാരക്ത—
കൈരവവും സില്ലീന്ധ്രം മാലതീസുമം
പങ്കജം കാലീയപുഷ്പവും കൽഹാരം
ശങ്കയില്ലേശ്വേതമന്ദാരവും ക്രമാൽ
ശിക്ഷയിൽതൻെറ ശിരസ്സിൽധരിക്കേണം
വീക്ഷകൻമുഞ്ചൊന്നരത്നങ്ങൾനോക്കുമ്പോൾ
ശുദ്ധസ്ഥലത്തിലൊരുപീഠവും വെച്ചു
ശുദ്ധവസ്ത്രം കൊണ്ടുമൂടിയതിന്നുടേ
മദ്ധ്യഭാഗേപത്മരാഗത്തെവെച്ചുടൻ
മുക്താദികളാകുമെട്ടുരത്നങ്ങളേ
പൂർവ്വാദിദിക്കുകളിൽവെച്ചനന്തരം
സൂര്യാദികളാം ഗ്രഹങ്ങളെയോരോന്നിൽ

തത്തൽകുസുമങ്ങൾകൊണ്ടുപൂജിക്കേണം
ശ്രദ്ധനായ്ധർമ്മവാനായുള്ളവീക്ഷകൻ
മിത്രന്നെടോപത്മരാഗമാംചന്ദ്രന്നു
മുക്താഫലംതഥാചൊവ്വയ്ക്കുവിദ്രുമം
ഗാരുത്മതമാംബുധന്നുഗുരുവിന്നു
ചാരുവാംപുഷ്യരാഗംകവേർവ്വജ്രമാം
മന്ദന്നുനീലമാംഗോമേദകംരാഹു–
വിന്നുംതഥാകേതുവിന്നുവൈഡൂര്യവും
ഏവമോരോഗ്രഹത്തിന്നുമോരോരത്ന–
മേവേതിഭാവിച്ചുപൂജിച്ചനന്തരം
ലക്ഷണം നോക്കേണമായത്തു നിങ്ങൾക്ക
ശിക്ഷയിലിക്ഷണംചൊല്ലിത്തരാമഹം
ചൊല്ലുന്നു വജ്രസ്യലക്ഷണ മാദ്യമാ–
യെല്ലാവരുംകേട്ടുകൊൾവിൻസചിവരേ
ഉർവ്വിയിലുള്ളസമസ്തരത്നങ്ങളും
സർവ്വങ്ങളായുള്ളലോഹധാതുക്കളും
ഭിന്നമാക്കാമെടോവജ്രത്തിനാലവ–
യൊന്നിനാലും ഭിന്നമാക്കപ്പെടാവജ്രം
ബുദ്ധിമാന്മാരതിനാലെ രത്നങ്ങളി–
ലെത്രയുംശ്രേഷ്ഠമാംവജ്രമെന്നോതുന്നു
മുന്നംദധീചി മഹാമുനിതൻെറയും
ധന്യനായോരുവലാസുരൻതൻെറയും
അസ്ഥികൾവീണസ്ഥലങ്ങളിലാകവേ
ഉത്തമവജ്രാകരങ്ങളുണ്ടായിതു
കോസലാദിപ്രദേശങ്ങളിൽവീണവ–
ഭാസാപലവിധഭേദങ്ങളായ്വന്നു
കോസലദേശജം വജ്രംശിരീഷാഭം
ഭാസാതുപീതം കലിംഗദേശോത്ഭവം
മല്ലീപ്രസൂനതുല്യാഭമാംമാതംഗം
നല്ലവെളുത്തവർണ്ണംഹിമാദ്ര്യുത്ഭവം
രക്തവർണ്ണംമഹാരാഷ്ട്രജമാംവജ്രം
എത്രയുംകൃഷ്ണാഭമാമെടോസൌവീരം
ഭംഗിയേറുംപൌണ്ഡ്രമുൽപലവർണ്ണാഭം
പിംഗലവർണ്ണം മഗധദേശോത്ഭവം
ഏവംപലവർണ്ണമുണ്ടുവജ്രത്തിനു
ദേവതാഭേദത്തിനാലതും ചൊല്ലുവൻ
വേണുകദളി ശിരീഷതുല്യപ്രഭാ
കാണുന്നവജ്രസ്യ വിഷ്ണുവാം ദേവതാ

ശുഭ്രമായ്ഷഡംകോണമാകിയവജ്രത്തി-
നഭ്രവാഹൻ ദേവതയെന്നറിഞ്ഞാലും
ഉൽപലഭൃംഗാഭമായ വജ്രത്തിനു
കെല്ലേറുമന്തകനാകുന്നുദേവതാ
കിംശുകശല്മലീവർണ്ണവജ്റത്തിനു
സംശയമില്ലെടോ വായുവാംദേവതാ
കർണ്ണികാരപ്രസൂനാഭവജ്റത്തിനു-
ന്നിർണ്ണയംതന്നേവരുണനാംദേവതാ
ചന്ദ്രനാകുന്നിതംബുപ്രഭയുള്ളതി-
ന്നിന്ദ്രഗോപപ്രഭയുള്ളതിനർക്കനാം
അഗ്നിപ്രഭയുള്ളവജ്റത്തിനുപുന-
രഗ്നിയാം ദേവതയെന്നറിഞ്ഞീടുവിൻ
നാലുവിധംജാതിയുണ്ടുവജ്റത്തിനു
ചാലവേഞാനതുംചൊല്ലുന്നുസാമ്പ്രതം
ശുദ്ധസ്ഫടികസമാനച്ഛവിവിപ്രൻ
ക്ഷത്രിയനല്ലോശശലോചനച്ഛവി
കാന്ത്യാകദളീദളതുല്യനാംവൈശ്യ-
നന്ത്യജനല്ലോ കരവാലകാന്തിമാൻ
ഇങ്ങിനെ വജ്റരത്നത്തിൻെറ ജാതികൾ
തങ്ങടേ ജാതിയായുള്ളവജ്റത്തിനേ
വിപ്രാദിനാലുജാതിക്കാർ ധരിക്കേണം
വിപ്രനുമാത്രമെല്ലാംധരിക്കാമെടോ
കേൾക്കവിനിന്ദ്രഗോപച്ഛവിയായുള്ള
ഭാസ്കരദൈവതമായവജ്റത്തിൻെറ
ആക്കം വിലമതിപ്പാൻപ്രയാസംനൃപ-
ന്മാർക്കുകിരീടേപതിപ്പാനുത്തമം
എത്രയും സമ്പത്തുവർദ്ധിക്കുമായുസ്സും
ശത്രുക്കളെജയിക്കായ്വരുംയുദ്ധത്തിൽ
എങ്കിൽകുലസ്ത്രീജനങ്ങൾക്കുമംഗളാ-
ലങ്കാരമായതിൽചേർത്തുകൂടാവജ്റം
വർണ്ണാല്പതാതഥാരേഖയുംത്രാസവും
നിർണ്ണയംകാകപദംപിന്നെബിന്ദുവും
അഞ്ചുമഹാദോഷമാമെടോവജ്റത്തി-
ലഞ്ചുമില്ലെങ്കിലതുതന്നെ കൊള്ളാവൂ
ശോഭാവഹങ്ങളാംനല്ലവജ്റങ്ങളെ
ആഭരണംചേർത്തു ചാർത്തുകിലായവൻ
ശത്രുശസ്ത്രങ്ങളാൽ ഗാത്രംമുറിയാതെ
സത്വരംയുദ്ധേജയിക്കുമസംശയം

ഉർവ്വിയിലല്ല ദേശാധിപനെന്നാകിൽ
സാർവ്വഭൌമത്വം ലഭിക്കുമുടൻതന്നെ
ദാരിദ്ര്യസർപ്പാനലപിശാചാദികൾ
ദൂരവേമാറിനില്ക്കുമപമൃത്യുവും
ഇത്തരംവജ്രരത്നത്തിൻെറലക്ഷണം
മുത്തിൻെറലക്ഷണം ചൊല്ലുന്നുഞാനിനി
ഉണ്ടുജലജാസ്ഥലജയെന്നിങ്ങനെ
രണ്ടുജാതിമുത്തിലെന്നു ധരിക്കുവിൻ
പണ്ടുവലൻെറ ദന്തങ്ങൾവജ്രാഹതി-
കൊണ്ടുവീണു പതിമൂന്നുസ്ഥലങ്ങളിൽ
കംബുവിലും പിന്നെമത്സ്യശിരസ്സിലു-
മംബുവാഹത്തിലുംവേണുവിലുംതഥാ
അംബുജാക്ഷീകണ്ഠദേശത്തിലും
ശാലിസ്തംഭങ്ങളിലും വലാകാഗളത്തിലും
പന്നിതൻദംഷ്ട്രയിൽദന്തിദന്തത്തിലും
ദന്ദശൂകാനാംഫണങ്ങളിലുംതഥാ
പിന്നെക്കരടവാജീഭുജത്തിങ്കലു-
മെന്നല്ലശുക്തിയിലിക്ഷുപർവ്വത്തിലും
ഏവംത്രയോദശസ്ഥാനങ്ങളിൽവീണു-
ദേവാരിയാം വലന്തന്നുടെദന്തങ്ങൾ
ആയതുമൂലമസ്ഥാനങ്ങളിൽനിന്നു
ഭൂയോപി മുത്തുകളിന്നുമുണ്ടാകുന്നു
ശംഖത്തിൽനിന്നുത്ഭവിക്കുന്നമൌക്തികം
ശങ്കയില്ലകപോതാണ്ഡനിഭംവരം
മീനശിരസ്സിലുണ്ടാകുന്നമുത്തിൻെറ
ന്യൂനം നിറംപാടലീപുഷ്പസന്നിഭം
മേഘത്തിൽനിന്നുത്ഭവിക്കുന്നമൌക്തികം
ശ്ലാഘനീയം ബാലസൂര്യപ്രഭാസമം
സുന്ദരീകണ്ഠം ബലാകാഗളംതഥാ
പിന്നെകരടവാജീഭുജമിങ്ങിനെ
മൂന്നുസ്ഥലങ്ങളിലുത്ഭവിക്കുംമുത്തു
മൂന്നുലോകങ്ങളിലുംബഹുദുർല്ലഭം
ഇല്ലെന്നുതന്നെചൊല്ലേണമിപ്പോളവ
ചൊല്ലുന്നതില്ലതിനാലതിൻലക്ഷണം
വംശജംമൌക്തികമുത്തമമായതു
സംശയമില്ലവർഷോപലസച്ഛവി
കോലദംഷ്ട്രോത്ഭവംമൌക്തികംരക്തമാം
നീലമാം സർപ്പഫണോത്ഭവംമൌക്തികം

ദന്തിദന്തേശാലിസ്തംബത്തിലുമിക്ഷു-
സന്ധിയിലുമുളവാകുന്നതുപീതം
ശുക്തികളിൽനിന്നുസംഭവിച്ചീടുന്ന
മൌക്തികം ചന്ദ്രസമാനശോഭാവഹം
ഇത്ഥം ത്രയോദശസ്ഥാനോത്ഭവങ്ങളാം
മുക്താഫലങ്ങടെവർണ്ണങ്ങളെച്ചൊന്നേൻ
ശുക്തിയിലും തഥാശംഖത്തിലും നിന്നു
മുത്തുകളുണ്ടാം വളരെയതിൽവെച്ചു
ശുക്തിജമാം ഗുണബാഹുല്യഹേതുവാ-
ലുത്തമമെന്നുവിദ്വാന്മാർപറയുന്നു
നീലമുത്തിന്നുമഹാവിഷ്ണുദേവതാ
കാലനാം മേഘവർണ്ണത്തിന്നുദേവതാ
മാഹേന്ദ്രമാം പീതവർണ്ണമുക്താഫലം
ലോഹിതമുത്തിന്നുവായുവാം ദേവതാ
ജാതവേദസ്സാമരുണവർണ്ണത്തിന്നു
ശ്വേതവർണ്ണത്തിന്നുദേവൻവരുണനാം
ദേവതാഭേദേനമൌക്തികവർണ്ണങ്ങ-
ളേവമാമെന്നറിവിൻസചിവന്മാരെ
നൈർമ്മല്യവും സുതാരത്വം സുവൃത്തതാ
ചെമ്മേഘനതാസ്ഫടികതാസ്നിഗ്ദ്ധതാ
ഏവം ഗുണങ്ങളാറുണ്ടെടോമുത്തിനെ-
ന്നേവരും രത്നവിത്തുക്കൾ ചൊല്ലുന്നിതു
ഇത്ഥം ഗുണങ്ങളാറും തികഞ്ഞുള്ളോരു
ഉത്തമമൌക്തികത്തെദ്ധരിച്ചീടുകിൽ
നിത്യസമ്പത്തുമായുസ്സുമാരോഗ്യവും
കീർത്തിയുമുണ്ടാം സചിവോത്തമന്മാരെ
ഇന്നിഞാൻപത്മരാഗത്തിന്റെലക്ഷണ-
മൊന്നൊഴിയാതെചൊല്ലാമതുകേൾക്കവിൻ
തുംബുരുസിംഹളം കാളപുരം മക്ക-
മിമ്മഹാദേശങ്ങളിൽദാനവരക്തം
ചിന്നിയമൂലമായദ്രിക്കുകളിൽനി-
ന്നിന്നുമുണ്ടാകുന്നിതുപത്മരാഗങ്ങൾ
ഖദ്യോതപത്മകൽഹാരതാരാനല
പ്രദ്യോതനേന്ദ്രഗോപാദികളൊടൊത്ത
കാന്തികളുള്ളവപത്മരാഗങ്ങളെ-
ന്നന്തരംഗത്തിൽധരിപ്പിനെല്ലാവരും
വിപ്രാദിനാലുവർണ്ണങ്ങളുമുണ്ടിതിൽ
വിപ്രജാതേജ്ജാതരംഗമെന്നാഖ്യയാം

ക്ഷത്രജാതിക്കുകുരുവിന്ദമെന്നുപേർ
തദ്വൈശ്യജാതിസൌഗന്ധികനാമകം
അന്ത്യജാതിക്കുഗവാംഗമെന്നുംനീല-
ഗന്ധിയെന്നുംരണ്ടുപേരുണ്ടിവകളിൽ
ശ്രേഷ്ഠജാതിക്കുദശവിധംഛായയു-
ണ്ടെട്ടുവിധംഛായയാംക്ഷത്രജാതിക്കും
വൈശ്യന്നെടോഛായയാറുവിധമുണ്ടു
ദൃശ്യതേശൂദ്രജാതിക്കുചതുർവ്വിധം
ഖദ്യോതമഗ്നിയുംകൽഹാരവുംപത്മം
പ്രദ്യോതനൻകയിൽക്കണ്ണുംപ്രദീപവും
ദാഡിമീബീജവുമിന്ദ്രഗോപംതഥാ
ദാഡിമീപുഷ്പമിപ്പത്തുവസ്തുക്കൾക്കു
സാമ്യനിറമുള്ളവപത്മരാഗത്തിൽ
ബ്രാഹ്മണനാംജാതരംഗമിതുതന്നെ
ബന്ധൂകപുഷ്പവുംകിംശുകപുഷ്പവും
മന്ത്രികളെലോദ്ധ്റപുഷ്പംജപാപുഷ്പം
കുന്നിക്കുരുതപ്തലോഹംശശരക്തം
സിന്ദൂരമെന്നിവയെട്ടുവസ്തുക്കൾക്കു
ഒത്തനിറമുള്ളവപത്മരാഗത്തിൽ
ക്ഷത്രജാതികുരുവിന്ദമിതുതന്നെ
ലാക്ഷാരസംപഞ്ചവർണ്ണപുഷ്പംകോകി-
ലേക്ഷണംതപ്തലോഹംശാല്മലീസുമം
ചൊല്ലുള്ളശോകത്തളിരിവയാറിന്നും
തുല്യനിറമുള്ളവപത്മരാഗത്തിൽ
ഊരുജജാതിയെന്നോതുന്നവിദ്വാന്മാർ
പേരുസൌഗന്ധികമെന്നിവകൾക്കെടോ
തൊണ്ടിപ്പഴംകുരവപ്രസൂനംധാതു
കണ്ടാൽമനോജ്ഞംകുസുംഭപ്രസൂനവും
ഇന്നാലുവസ്തുക്കളോടുസമകാന്തി-
യെന്നാലതുശൂദ്രനാംപത്മരാഗത്തിൽ
നീലഗന്ധീതിഗവാംഗമെന്നുംപിന്നെ
മാലോകർചൊല്ലുന്നതുമിതിനെത്തന്നെ
നല്ലതാംവജ്രംഘനംകുറഞ്ഞീടുകിൽ
നല്ലഘനമുള്ളപത്മരാഗംശ്രേഷ്ഠം
ഉത്തമമൂർദ്ധ്വരശ്മിപാർശ്വരശ്മിയോ
മദ്ധ്യമമാമധോരശ്മിനികൃഷ്ടമാം
ചൊല്ലുന്നിതിങ്ങനെ പത്മരാഗത്തിൻെറ
നല്ലരശ്മിപ്രസരത്തിൻെറലക്ഷണം

വിത്തവിദ്യാഭ്രമികന്യകാഗോക്കളെ
ഭക്ത്യാകൊടുക്കിലുംയാഗങ്ങൾചെയ്കിലും
എന്തുഫലമെങ്കിലായതുസിദ്ധിക്കും
സന്തതംജാതരംഗംധരിച്ചീടുകിൽ

പിന്നെക്കുരുവിന്ദധാരണാൽഭൂപനാം
മന്നനെന്നാൽചക്രവർത്തിയാംതൽക്ഷണം
മൂർത്തിയിൽസൌഗന്ധികംധരിച്ചീടുകിൽ
കീർത്തിയുംസമ്പത്തുമേററമുണ്ടായ്‌വരും

ക്ഷീരസസ്യാദികളുണ്ടാംഗവാംഗന്ധ്യ
ധാരണാന്നീലഗന്ധേരോഗഹീനനാം
ലക്ഷണയുക്തമായ്ദോഷവിഹീനമായ്
ചക്ഷുഃപ്രിയമായ പത്മരാഗത്തിനെ

നിത്യംധരിക്കുന്നവന്നുരത്നങ്ങളും
കീർത്തിയുംവിദ്യയുംലക്ഷ്മിയുമുണ്ടാകും
ശിക്ഷയിൽചൊല്ലാം മരതകത്തിന്നുടെ
ലക്ഷണംകേട്ടുകൊൾവിൻ സചിവന്മാരെ

ദൈത്യാധിപനാംവലാസുരൻതന്നുടെ
പിത്തംവിഹംഗങ്ങൾ കൊത്തിപ്പറന്നപ്പോൾ
ഡില്ലിദേശത്തായതങ്ങുവീഴ്കയാൽ
നല്ലാകരങ്ങളവിടെയുമുണ്ടായി

മുന്നംവിനതയുടച്ചൊരുമുട്ടയിൽ
നിന്നുത്ഭവിച്ചാനരുണനനന്തരം
മേചകാഭങ്ങളാമണ്ഡഖണ്ഡങ്ങളെ
സാചസൂക്ഷിച്ചുവെച്ചീടിനാളെത്രയും

പിന്നെഗ്ഗരുഡൻ ജനിച്ചിതപ്പോളവൻ
തന്നരയിലവ കോർത്തുകെട്ടീടിനാൻ
കണ്ഡദേശങ്ങളിലായവവീഴ്കയാ–
ലുണ്ടാമവിടെനിന്നിന്നുംമരതകം

പണ്ടുമഹാവിഷ്ണുകണ്ടാൽമനോജ്ഞമാം
വണ്ടാർകുഴലിരൂപംപൂണ്ടനേരത്തു
കണ്ടുതദ്രൂപമത്തണ്ടാർശരാരിയും
തണ്ടാർശരാർത്തനായ്മണ്ടിയണയുമ്പോൾ

അങ്ങങ്ങുമന്ദരതാഴ്വരയിൽവീണ
ഗംഗാധരൻെററരേതസ്സുത്തുമൂലമായ്
മന്ദരപർവ്വതത്തിൽചിലദിക്കിൽനി–
ന്നിന്നുംമരതകരത്നമുണ്ടാകുന്നു

പക്ഷിരാജൻപണ്ടുദൈത്യേന്ദ്രചിത്തത്തെ
കുക്ഷിയിലാക്കിത്തുരുഷ്കദേശേചെന്നു

ഭക്ഷിച്ചുമ്ലേച്ഛരോടമൊരുവിപ്രനെ
തൽക്ഷണം ഛർദ്ദിച്ചനേരമപ്പിത്തവും

തത്രപതിക്കയാലുണ്ടാമവിടെയു-
മുത്തമമായമരതകമിപ്പൊഴും

പേരും മരതകത്തിന്നതുമൂലമായ്
ഗാരുത്മതമെന്നുചൊല്ലുന്നുവിദ്വാന്മാർ

നല്ലദൂർവ്വാദളാഭം തുളസീദള-
തുല്യകാന്തികമലാഗ്രദളപ്രഭം

നല്ലമരതകമാമീവകയെന്നു
ചൊല്ലുന്നിതുരത്നലക്ഷണവേദികൾ

ഉണ്ടുസദ്ഗുണാസദോഷയെന്നും ജാതി
രണ്ടിതിന്നാദ്യം സദ്ഗുണയെചൊല്ലുവൻ

ഉല്ലസിതം പേശലം പിത്തലം ഗാഢം
ചൊല്ലുന്നിതുപൃഥുകം മുഗ്ദ്ധമിങ്ങനെ

ആറുവിധം ഭേദമുണ്ടുസദ്ഗുണയി-
ലാറിൻനിറങ്ങളും വെവ്വേറെചൊല്ലുവൻ

ഉല്ലസിതം ശ്ലക്ഷ്ണകാന്തിയാം പേശലം
നെല്ലിന്നിലത്തലയ്ക്കൊക്കും നിറത്തിനാൽ

ചൊല്ലാം ശുകപക്ഷസച്ഛവിപിത്തലം
നല്ലദൂർവ്വാദളശ്യാമമാം ഗാഢവും

അണ്ണോജപത്രച്ഛവിയാം പൃഥുകവും
നിർണ്ണയം മുഗ്ദ്ധംതുളസീദളാഭമാം

കിഞ്ചനദോഷയാം ജാതിയെയും ചൊൽവ-
നഞ്ചുവിധം ഭേദമുണ്ടിതിലും ദൃഢം

ദോഷലേശം ദോഷമൂർച്ഛിതം ദുഷ്ടവും
ദോഷലേശാന്വിതവും മന്ദദോഷവും

ഭേദമീവണ്ണമിവയുടെകാന്തിയെ
മോദേനഞാനിതാചൊല്ലുന്നുകേൾക്കവിൻ

എത്രയും മഞ്ഞിൽനനഞ്ഞുള്ളപത്മിനീ
പത്രദ്യുതിയുള്ളതുദോഷലേശമാം

ചൊല്ലുന്നുഹല്ലകബകപത്രത്തിനു
തുല്യനിറമുള്ളതുദോഷമൂർച്ഛിതം

ദുഷ്ടം കരവീരകാന്തിയോടും കൂടി
മുഷ്ടിയുദ്ധം ചെയ്യുമാത്മകാന്ത്യാദൃഢം

ഇല്ലസന്ദേഹം ലികുചപത്രത്തോടു
തുല്യപ്രഭായുതം ദോഷലേശാന്വിതം

മന്ദദോഷം തന്മയൂരപത്രപ്രഭ-
മെന്നുസദോഷയാം ജാതിയെച്ചൊല്ലിനേൻ

നല്ലഗുണഗണയുക്തമായ് ദോഷങ്ങരം
തെല്ലുമില്ലാത്തമരതകരത്നത്തെ
വല്ലവിധത്തിലും ഭൂപൻധരിക്കകിൽ
വെല്ലാമരികളെയെല്ലാമുടൻതന്നെ
നല്ലഗജാശ്വസൈന്യങ്ങളും വദ്ധിക്ക–
മില്ലൊരുസംശയം മന്ത്രിവര്യന്മാരെ
അന്യരായുള്ളോർധരിക്കിലോസൽകീർത്തി
ധാന്യധനാദികരംനിത്യവും വദ്ധിക്കും
നീലരത്നത്തിൻെറലക്ഷണം ചൊല്ലുന്നു
ചാലവേകേരംപ്പിൻസഖിവോത്തമന്മാരെ
പൂർവ്വം വലാസുരനേത്രങ്ങളിൽനിന്നും
സർവ്വജ്ഞകണ്ഠവിഷത്തിൽനിന്നും തഥാ
രണ്ടുവിധം മഹാനീലരത്നം പുന–
രുണ്ടായിതെന്നു ചൊല്ലുന്നുവിദ്വജ്ജനം
ദുശ്ച്യവനൻവിശ്വരൂപവധപ്രാപ്ത–
നിശ്ശേഷദോഷങ്ങളാശുനശിക്കവാൻ
ഉത്സാഹമോടശ്വമേധയാഗം ചെയ്തു
തത്സമാപ്തൌ പിന്നെഗീർവ്വാണനായകൻ
നേത്രമലത്തെമോചിച്ചാനൊരുദിക്കിൽ
തത്രനിന്നിന്ദ്രനീലങ്ങളുണ്ടാകുന്നു
സൂര്യൻെറഭാര്യയാം ത്വാഷ്ട്രീരവിയുടെ
വീര്യം സഹിപ്പതിന്നക്ഷമയാകയാൽ
തന്നുടെഛായയാം നിയുജ്യ തപസ്സിനായ്
ചെന്നിതശ്വാകാരയായ് മഹാകാനനെ
വാജിരൂപം പൂണ്ടുചെന്നുസൂര്യൻതദാ
സാജവമോടിനാരംക്കൂടവേസൂര്യനും
മോഹിച്ചുചെല്ലും വിധൌസൂര്യരേതസ്സു
ഹാഹന്തതാനെചിലദിക്കിൽവീഴ്കയാൽ
ഇന്നുമവിടെനിന്നു നീലമുണ്ടാകും
വൃന്ദാരകൈരപിധാര്യമത്യുത്തമം
ഉല്പത്തിയിങ്ങനെനീലരത്നത്തിൻെറ
വിപ്രാദിയാം നാലുജാതിയുമുണ്ടിതിൽ
അല്പം വെളുപ്പുള്ളതുവിപ്രജാതിയാ–
മല്പം ചുടപ്പുകാണുന്നതാം ക്ഷത്രിയൻ
ശ്യാമളശ്വേതവർണ്ണാന്വിതമാം വൈശ്യൻ
ആമന്ത്യജാതിയത്യന്തകൃഷ്ണപ്രഭം
പൂർവ്വോക്തലക്ഷണവർണ്ണാന്വിതം നീലം
സർവ്വരാലും ധാര്യമേററം ശുഭപ്രദം

യാതൊരുനീലരത്നത്തിൻെറമദ്ധ്യത്തിൽ
ഭാതിസുവ്യക്തമായിന്ദ്രായുധപ്രഭാ
എന്നാലതിന്നുനീലംഭുവിദുർല്ലഭ—
മെന്നുംമഹാമൂല്യമെന്നുമറിഞ്ഞാലും
പാലൊരുപാത്രേനിറച്ചതിലേതൊരു
നീലരത്നത്തെയിട്ടീടിലപ്പാലുടൻ
നീലനിറമാകുമെന്നാലതുമഹാ—
നീലമാമെന്നറിഞ്ഞീടുവിനേവരും
നല്ലവജ്രംമുത്തുപത്മരാഗംതഥാ
ചൊല്ലുള്ളഗാരുത്മതമിന്ദ്രനീലവും
ഇങ്ങനെപഞ്ചരത്നങ്ങളാൽനിർമ്മിച്ച
ഭംഗിയുള്ളാഭരണത്തെമഹീപതി
അംഗേധരിക്കിലോലക്ഷ്മിയുംവിദ്യയും
മംഗലവുംതഥാകീർത്തിയുമുണ്ടാകും
ഇത്രതന്നെകാന്തിയില്ലാത്തവൈഡൂര്യ—
വിദ്രുമഗോമേദകപുഷ്യരാഗങ്ങൾ
നല്ലവജ്രാദികളോടുംധരിക്കുകി—
ലെല്ലാഗ്ഗുണങ്ങളുമുണ്ടാംമഹീക്ഷിതാം
ചൊല്ലുന്നുഗോമേദകരത്നലക്ഷണം
നല്ലവണ്ണംനിങ്ങളെല്ലാവരുംകേൾപ്പിൻ
പൂർവ്വംവലാസുരമേദസ്സുവീണുള്ള—
തുർവ്വീതലത്തിൽ ഗോമേദമുണ്ടാകുന്നു
തേനുള്ളിഗോമൂത്രമാജ്യമിവയോടു—
കാന്ത്യാസമംതഥാകാഞ്ചനസച്ഛവി
ചൊല്ലുന്നുഗോമേദകമാമിവയെന്നു
നല്ലഗുരുത്വവുംസ്വച്ഛതാസ്നിഗ്ദ്ധതാ
ഇത്ഥംഗ്ഗുണങ്ങളിവകൾതികഞ്ഞുള്ളൊ—
രുത്തമഗോമേദകത്തെധരിക്കുകിൽ
സത്വരംപാപങ്ങളെല്ലാംനശിച്ചതി—
ശ്ശുദ്ധമായീടുമതിനില്ലസംശയം
നല്ലവണ്ണംകേട്ടുകൊള്ളുവിൻഞാനിനി
ചൊല്ലുന്നുപുഷ്യരാഗത്തിൻെറലക്ഷണം
പോത്രിരൂപംപൂണ്ടുവിഷ്ണുമുന്നംമദ—
മത്തനായോരുഹിരണ്യാക്ഷനോടേററു
ഭീഷണമായമർചെയ്യുംദശാന്തരേ
രോഷണഹങ്കാരമൊന്നുചെയ്യാൻതദാ
ഘോണാഗ്രരന്ധ്രേണശ്രേഷ്ഠമകണികകൾ
ക്ഷോണീതലേചിലദിക്കിൽപതിക്കയാൽ

ഉത്ഭവിക്കുന്നിതുതദ്ദിക്കുകളിൽനി–
ന്നല്പമെന്യേപുഷ്യരാഗങ്ങളിപ്പൊഴും
പണ്ടുവലൻെറകഫംവീണദിക്കിലു–
മുണ്ടാമെടോപുഷ്യരാഗമധികമായ്

അംഗാരകാഞ്ചനതുല്യമായേററവും
ഭംഗിയേറീടുംനിറമുള്ളതുംപിന്നെ
വൃത്തശിരസ്സമായ്സ്നിഗ്ദ്ധമായുള്ളതു–
മുത്തമംപുഷ്യരാഗത്തിലെന്നോർക്കുവിൻ

പാരിയാത്രാചലശൃംഗങ്ങളുംതഥാ–
ചാരുക്കളാംമന്ദരാദ്രിസാനുക്കളും
ദേവരാജൻെറപുരിയുംസുധർമ്മയും
ദേവേശനായപിതാമഹൻമുന്നമേ

സൃഷ്ടിച്ചിതുപുഷ്യരാഗങ്ങളാലെന്നു
ശിഷ്ടരാംമന്ത്രികളേധരിച്ചീടുവിൻ
ഭംഗിയേറുംനല്ലപുഷ്യരാഗങ്ങളെ
അംഗങ്ങളിൽധരിച്ചീടിലോലക്ഷ്മിയും

മംഗലംകീർത്തിയുമുണ്ടാംദിനന്തോറും
സംഗരത്തിൽജയിച്ചീടും നൃപനെടോ
ചൊല്ലുന്നുവൈഡൂര്യലക്ഷണംഞാനിനി
നല്ലവണ്ണംചെവിതന്നുകേൾപ്പിൻനിങ്ങൾ

മുന്നമിളാവൃതഖണ്ഡത്തിലുംമേരു–
തന്നുടെപശ്ചിമദേശത്തിലുംതഥാ
ഗോരക്ഷസിംഹളദ്വീപങ്ങളിലുമ–
പ്പാരസീകത്തിൽമഗധദേശത്തിലും

പിന്നെമലയത്രികൂടാദ്രികളിലു–
മെന്നല്ലെടോബഹുദ്വീപാന്തരത്തിലും
നൂനമുണ്ടാകുന്നുവൈഡൂര്യമിപ്പൊഴും
ദാനവരോമങ്ങൾവീണനിമിത്തമായ്

അത്രയുമല്ലെടോവൈഡൂര്യരത്നങ്ങൾ
പൃഥ്വീതലേചിലദിക്കുകളിൽനിന്നും
ഗംഭീരമായുള്ളപർജ്ജന്യഗർജ്ജിതാൽ
സംഭവിച്ചീടുമെന്നുംധരിച്ചീടുവിൻ

മാർജ്ജാരനേത്രവും വേണുവിൻപത്രവു–
മാർജ്ജവമേറുംമയിലിൻെറകണ്ഠവും
ഇച്ചൊന്നമൂന്നിനുമൊത്തനിറമായും
സ്വച്ഛതാസ്നിഗ്ദ്ധഗാത്രത്വംഗുരുത്വവും

ഇത്ഥംഗുണത്രയയുക്തമായുംകാൺകി–
ലുത്തമവൈഡൂര്യരത്നമതുതന്നെ

ശിക്ഷയിൽചൊല്ലാമിതിനുടെജാതികൾ
ദക്ഷിണേഛയായാപ്രസാരവാൻബ്രാഹ്മണൻ

ഛായാപ്രസാരമിടത്തുകണ്ടീടുകി-
ലായതുക്ഷത്രിയനെന്നറിഞ്ഞീടുവിൻ

പിന്നിലാംഛായതൻവ്യാപ്തിയെന്നാൽവൈശ്യൻ
മുന്നിലെന്നാലതുശൂദ്രനെന്നോതുന്നു

നല്ലവൈഡൂര്യരത്നംധരിക്കുന്നവ-
ർക്കെല്ലാഗ്ഗുണങ്ങളുമുണ്ടാമസംശയം

ഞാനിനിചൊല്ലുന്നുവിദ്രുമലക്ഷണം
മാനസേമോദേനകേൾപ്പിനെല്ലാവരും

പണ്ടുവലാസുരമാംസംപതിക്കയാ-
ലുണ്ടാമനേകസ്ഥലങ്ങളിൽവിദ്രുമം

സ്രഷ്ടാവുപൂർവ്വകാലത്തിൽപിതൃകുലം
സൃഷ്ടിപ്പതിന്നുസന്ധ്യാത്മകദേഹത്തെ

കല്പ്പിച്ചുണ്ടുതദ്ദേഹജാംമലംമോചിച്ചു-
ദിക്കിൽനിന്നുംസംഭവിക്കുന്നുവിദ്രുമം

പൂർവ്വകാലേസർവ്വലോകവിനാശനം
കർവ്വതാംപർവ്വതാനാംപക്ഷയുഗ്മത്തെ

വെട്ടിമുറിച്ചുവജ്രത്തിനാൽദേവേന്ദ്രൻ
പെട്ടെന്നുചോരയുംവീണിതോരോദിശി

അദ്ദിക്കിലുംഫുല്ലകിംശുകകാന്തിയാം
വിദ്രുമംസംഭവിച്ചീടുന്നുസാമ്പ്രതം

പണ്ടുവിനതയാൽഖണ്ഡിതാണ്ഡത്തിൽനി-
ന്നുണ്ടായിതർദ്ധഗാത്രൻസൂര്യസാരഥി

അപ്പോൾചിലദിക്കിലണ്ഡഖണ്ഡംവീണു
തൽപ്രദേശത്തിലുംവിദ്രുമമുണ്ടാകും

മുന്നംമധുകൈടഭദാനവന്മാരെ
കൊന്നുമഹാവിഷ്ണുലോകഹിതാത്ഥമായ്

പിന്നെതദീയമാംസംവീണദിക്കിലും
നിന്നുത്ഭവിക്കുന്നുവിദ്രുമരത്നങ്ങൾ

തൊണ്ടിപ്പഴംശുകതുണ്ഡംജപാപുഷ്പം
കണ്ടാലിവകൾക്കുതുല്യനിറമുള്ള

വിദ്രുമമത്യുത്തമമെന്നുചൊല്ലുന്നു
ഛിദ്രവക്ത്രംകൃമിദൂഷണവുംതഥാ

പങ്കാശ്രയമിങ്ങിനെമൂന്നുദോഷങ്ങൾ
ശങ്കയില്ലിവകയുള്ളതുനിന്ദ്യമാം

ദോഷങ്ങളൊന്നുമില്ലാതുള്ളവിദ്രുമം
യോഷമാർക്കേറ്റംവിശേഷംധരിക്കുവാൻ

ശേഷമുള്ളോക്കും ധരിക്കാം സുഖാരോഗ്യ—
പോഷണം പുത്രദീർഗ്ഘായുഷ്യദം ശുഭം
സൂര്യാംശുതട്ടുകിലഗ്നിയുണ്ടാകിലോ
സൂര്യകാന്താഖ്യം സ്ഫടികമതുതന്നെ
ചന്ദ്രികതട്ടിയാൽവെള്ളം പൊഴിഞ്ഞീടും
ചന്ദ്രകാന്തമതുദുർല്ലഭമാം കലൌ
ഇന്ദുകാന്തം സൂര്യകാന്തവും രത്നത്തിൽ
ചേർന്നതെന്നത്രേബുധന്മാരുടെമതം
എന്നരുളിച്ചെയ്തുവൈശ്യരൂപീശിവൻ
നന്നായ്വടക്കുതിരിഞ്ഞിരുന്നഞ്ജസാ
തത്രപുത്തൻവസ്ത്രമൊന്നുവിരിച്ചതിൽ
മദ്ധ്യഭാഗേപത്മരാഗരത്നത്തെയും
മുക്താദികൾവെച്ചുപൂർവ്വാദിദിക്കിലു—
മക്കാദികളെസമന്ത്രം വിധിപോലെ
തത്തൽകുസുമങ്ങൾകൊണ്ടുപൂജിച്ചുടൻ
ചിത്തമോദത്തോടുമൂലലിംഗം നോക്കി
ധ്യാനിച്ചനന്തരം സർവ്വശുഭങ്ങളും
നൂനമുണ്ടാമിക്കുമാരനെന്നുച്ചത്തിൽ
ചൊല്ലിവളരെവിചിത്രങ്ങളായുള്ള
നല്ലരത്നങ്ങളെനൽകിദയാനിധി
സന്തോഷസിന്ധുവിൽനീന്തിയനന്തരം
മന്ത്രികളാശുരത്നങ്ങളെവാങ്ങിച്ചു
അത്രവസിക്കേണമല്പനേരം ഭവാ—
നിത്തരം വൈശ്യനെപ്രാർത്ഥിച്ചുസത്വരം
തത്താദൃശങ്ങളാം രത്നങ്ങളെക്കൊണ്ടു
പുത്തനായുള്ളൊന്നുകിരീടമുണ്ടാക്കിച്ചു
പൃഥ്വീസുരേന്ദ്രരോടൊത്തുടൻഹോമാദി
കൃത്യങ്ങളെല്ലാം വഴിപോലനുഷ്ഠിച്ചു
ഉത്തമമായസിംഹാസനേവാഴിച്ചു
പൃഥ്വീശപുത്രനെസ്സുമുഹൂർത്തത്തിങ്കൽ
എത്രയും മന്ത്രാഭിമന്ത്രിതമായുള്ള
ശുദ്ധജലത്താലഭിഷേകവും ചെയ്തു
മുത്തുവജ്രാദികൾചേർത്തകിരീടത്തെ
സത്വരമുത്തമാംഗേചേർത്തനന്തരം
ഛത്രവെഞ്ചാമരമുഖ്യങ്ങളായുള്ള
പൃഥ്വീശചിഹ്നങ്ങൾകൊണ്ടുഭൂഷിച്ചുടൻ
ചിത്തത്തിൽമോദവും ഭക്തിയുമൂൾക്കൊണ്ടു
സത്വരം കുമ്പിട്ടുമന്ത്രികളേവരും

നന്ദിച്ചഭിഷേകപാണ്ഡ്യനിവനെന്നു
പിന്നെക്ഷമാരന്നുപേരുമിട്ടീടിനാർ

സുന്ദരേശൻെറകാരുണ്യമത്യത്ഭുത-
മെന്നുകൊണ്ടാടിമോദിച്ചിതെല്ലാവരും

തൽക്ഷണം മന്ത്രികൾവൈശ്യന്നുസമ്മാനം
ശിക്ഷയിൽനൽകുവാൻപൊന്നുംപണങ്ങളും

പട്ടുകളുംനല്ലവസ്ത്രങ്ങളുമവർ
കെട്ടിയെടുപ്പിച്ചുചെന്നുതദന്തികെ

സുന്ദരേശൻവൈശ്യരൂപിശിവനപ്പോൾ
മന്ദസ്മിതാഞ്ചിതസുന്ദരവക്ത്രനായ്

കാരുണ്യപൂർണ്ണകടാക്ഷത്തിനാലൊന്നു
പാരാതവരെയനുഗ്രഹിച്ചീശ്വരൻ

ജ്യോതിർമ്മയരൂപനായ്ജഗന്നായകൻ
ഭൂതിപ്രദൻമൂലലിംഗേമറഞ്ഞിതു

അന്നേരമേററവുംവിസ്മയംകൈക്കൊണ്ടു
ചൊന്നാർപരസ്പരമിങ്ങിനെമന്ത്രികൾ

മൌലിക്കുരത്നങ്ങൾനൽകിയവൈശ്യേന്ദ്രൻ
കാലകാലൻസുന്ദരേശനറിഞ്ഞാലും

ഹാലാസ്യനാഥപ്രസാദമുണ്ടാകയാൽ
ബാലകന്നേററമായുസ്സുമുണ്ടാം ദൃഢം

ഇങ്ങിനെചൊല്ലിസന്തോഷിച്ചുമന്ത്രികൾ
അങ്ങുഗൃഹംപുക്കുവാണിതെല്ലാവരും

ബാലനെന്നാകിലുംഭൂപാലനന്ദനൻ
ഹാലാസ്യനാഥകാരുണ്യമുണ്ടാകയാൽ

നാലംഗമുള്ളസൈന്യങ്ങളുംവർദ്ധിച്ചു
കാലേനദൃഷ്ടദായാദരേവെന്നിതു

കുത്തിക്കവർന്നവർമുന്നമെടുത്തുള്ള
വിത്തമെല്ലാമടക്കിനൃപനന്ദനൻ

ധീരനഭിഷേകപാണ്ഡ്യൻബഹുകാലം
പാരിടംനീതിയോടുംപരിപാലിച്ചു

ഏണാങ്കചൂഡപാദാർപ്പിതചിത്തനായ്
വാണുമഹാഭാഗ്യവാനായ്മഹീപതി

ഇങ്ങിനെഞാൻപതിനേഴാമതായുള്ള-
ഗംഗാധരൻതൻെറലീലയെച്ചൊല്ലിനേൻ

തിങ്ങിനഭക്ത്യാപഠിക്കിലുംകേൾക്കിലും
മംഗലവുംസർവ്വരത്നസമൃദ്ധിയും

പുത്രഭാര്യായുരാരോഗ്യസമ്പത്തുക-
ളത്രയുംനിർമ്മലകീർത്തിയുമുണ്ടാകും

എന്നല്ലപാപങ്ങളെല്ലാംനശിച്ചുപോം
വന്നീടുമന്ത്യകാലത്തിങ്കൽമോക്ഷവും
ഏവമദ്ധ്യായമിതുപത്തിമൂന്നുഞാൻ
ദേവദേവപ്രസാദേനചൊല്ലീടിനേൻ.

ഇരുപത്തിമൂന്നാമദ്ധ്യായം സമാപ്തം

# അദ്ധ്യായം 24

## മേഘങ്ങളുടെ സമുദ്രപാനം

**അഗസ്ത്യൻ**

ഭൂരികാരുണ്യവാൻശ്രീസുന്ദരേശ്വരൻ
വാരിധിവാരികളെല്ലാംവിരവോടു
വാരിവാഹങ്ങളെക്കൊണ്ടുകുടിപ്പിച്ച
ചാരുവാംലീലയെകേൾപ്പിൻമുനികളെ
ധീരനഭിഷേകപാണ്ഡ്യമഹീപതി
മാരിയാംസുന്ദരേശന്റെപാദാംബുജം
നെഞ്ചിൽനിനച്ചതിഭക്ത്യാദിവസവും
പഞ്ചാമൃതപഞ്ചഗവ്യങ്ങളെക്കൊണ്ടും
ശിക്ഷയിൽഗന്ധപ്രസൂനരത്നോദക–
മിക്ഷുസാരംഫലസാരമിവകൊണ്ടും
ശുദ്ധജലംകൊണ്ടുമീശ്വരലിംഗത്തെ
ബദ്ധസന്തോഷമഭിഷേകവും ചെയ്തു
പിന്നെഹിമോദകമിശ്രിതകർപ്പൂര
ചന്ദനപങ്കവിലേപനവുംചെയ്തു
പൂജിച്ചുപചാരപൂർവ്വകംശർക്കരാ
ലാജാജ്യപായസാപൂപഫലങ്ങളും
ക്ഷീരദധിക്ഷൌദ്രപാനകാദ്യങ്ങളും
പാരാതെവെവ്വേറെതന്നെനിവേദിച്ചു
നല്ലതാംബൂലപൂഗാദിയുമർപ്പിച്ചു
മെല്ലവേകർപ്പൂരദീപമാരാധിക്കും
അംഗജവൈരിയെഭക്തിയോടുംനൃപ–
നിങ്ങനെപൂജചെയ്യുമ്പോളൊരുദിനം
കർപ്പൂരലിപ്തനായുണ്ടുമഹേശനെ
കർപ്പൂരസുന്ദരനെന്നുപേരിട്ടിതു
ഇങ്ങിനെ ഭൂപതി ഭക്തിയോടുംകൂടി
ഗംഗാധരനെസേവിച്ചുവാഴുംവിധൌ

വന്നിതുചൈത്രമാസേപൌൎണ്ണമാസിയു-
മന്നുമഹീപതിശ്രീസുന്ദരേശനെ
കസ്തൂരികർപ്പൂരചന്ദനകുങ്കുമ
നിസ്തുലഗന്ധപുഷ്പങ്ങളാലും തഥാ
മററുമനേകവിഭവങ്ങളാലുമ-
പ്പോററിയെപൂജചെയ്യുന്നനേരത്തിങ്കൽ
വൃന്ദാരകേന്ദ്രനും സ്വർഗ്ഗത്തിൽനിന്നുടൻ
വന്നിതുശ്രീസുന്ദരേശനെപൂജിപ്പാൻ
അന്നേരമിന്ദ്രന്നവസരം കിട്ടാതെ
മന്നവൻചെയ്യുന്നപൂജയേയും കണ്ടു
തന്നുള്ളിലേററവും വിസ്മയം കൈക്കൊണ്ടു
നിന്നാൻബഹുനേരമങ്ങൊരുദിക്കിലായ്
മന്നവൻപൂജയേയും സമർപ്പിച്ചുടൻ
മന്ദിരം നോക്കിഗമിച്ചോരനന്തരം
വൃന്ദാരകേന്ദ്രനാശ്ചര്യമുൾക്കൊണ്ടുടൻ
തന്നുള്ളിലേററവും ഭക്തിയോടും കൂടി
സ്വൎണ്ണപത്മാകരേചെന്നുകളിച്ചുടൻ
സ്വർണ്ണപത്മാദികൾകൊണ്ടുവിശേഷമായ്
കണ്ണുമൂന്നുള്ളവൻതന്നെയാരാധിച്ചു
വിണ്ണവർനായകൻസ്വർഗ്ഗം പ്രവേശിച്ചു
തിണ്ണം സുധർമ്മയിലുള്ളനാനാരത്ന-
വൎണ്ണസങ്കീർണ്ണമാം പീഠേവസിക്കുമ്പോൾ
കണ്ണായിരമുള്ളവനെദർശിക്കുവാ-
നണ്ണസാം നാഥനാം പാശിവന്നഞ്ജസാ
വിണ്ണവർനാഥനെകുമ്പിട്ടുനിർദ്ദിഷ്ട
സ്വൎണ്ണാസനത്തിലിരുന്നാനനന്തരം
ചോദിച്ചിതുകുശലങ്ങളെവാസവൻ
മോദിച്ചുപാരമതുകേട്ടുപാശിയും
പിന്നെബഹുവിധപാടവവാക്യങ്ങളാൽ
വൃന്ദാരകേന്ദ്രന്നുസന്തോഷമുണ്ടാക്കി
ചൊന്നാനനന്തരമിന്ദ്രമഹാമതേ
നിന്നുടെവക്ത്രേശ്രമബിന്ദുകാണുന്നു
ഇന്നതിൻകാരണമെന്തെന്നുചൊല്ലേണ-
മെന്നുകേട്ടിന്ദ്രനമിങ്ങിനെചൊല്ലിനാൻ
ഭൂമിയിൽശ്രീപാണ്ഡ്യമണ്ഡലേശോഭനെ
ശ്രീമഹാദേവന്റെ ലിംഗമൊന്നുണ്ടതിൽ
കാമാന്തകൻസുന്ദരേശ്വരനെന്നുള്ള
നാമമോടും സദാചെയ്യുന്നസാന്നിധ്യം

പോമെടോപാപമതിനെദർശിക്കുകിൽ
കാമിതമാകവേകൈവരുംനിർണ്ണയം
പണ്ടുകൃതയുഗേചെന്നുതല്ലിംഗത്തെ
കണ്ടതിനാൽവൃത്രഹത്യാനശിച്ചിതു
പിന്നെഞാൻപൂജിച്ചുഭക്തിയോടുമതി-
ന്നുന്നതമായൊരുപ്രാസാദമർപ്പിച്ചേൻ
അന്നാരംമുതൽചൈത്രപൌർണ്ണമിയായാമഹം
ചെന്നുപൂജിച്ചുവരുന്നേനതുപോലെ
ഇന്നുമവിടെഞാനീശനെപൂജിപ്പാൻ
ചെന്നനേരംപാണ്ഡ്യഭൂപൻമഹാഭക്തൻ
ഉന്നതഭക്തിയോടർച്ചിപ്പതുംകണ്ടു
നിന്നുഞാൻവിസ്മയപ്പെട്ടുബഹുനേരം
പിന്നെഞാൻതത്രത്യഹേമപത്മാകരേ
ചെന്നുകുളിച്ചതിൽനിന്നുത്ഭവിച്ചുള്ള
മിന്നുംസുവർണ്ണപത്മങ്ങളാംപറിച്ചുടൻ
സുന്ദരേശാംസാംബമർച്ചിച്ചുകുമ്പിട്ടു
പിന്നെസ്തുതിച്ചുസമ്പൂർണ്ണാഭിലാഷനായ്
വന്നിവിടത്തിലിരുന്നീടിനേനിപ്പോരം
എന്നതുകാരണമിന്നെന്മുഖേസ്വേദ-
ബിന്ദുക്കളംകാണുന്നതെന്നുധരിക്കനീ
മന്നനാംപാണ്ഡ്യൻെറ ഭക്തിക്കുതുല്യയായ്
മന്നിലുംവിണ്ണിലുംഭക്തിയില്ലാർക്കുമേ
സുന്ദരേശാഖ്യമായുള്ളലിംഗത്തിന്നു
സന്നിഭമായുള്ളലിംഗവുമില്ലെങ്ങും
തന്നാമമുച്ചരിച്ചാൽതന്നെപാപങ്ങളാം
ഒന്നൊഴിയാതെനശിക്കുമസംശയം
സുന്ദരേശന്നുടെദേവിയാംമീനാക്ഷി
വന്ദാരുകാമസന്ദോഹസന്ദായിനി
തന്നാമധേയസ്മരണത്തിനാൽതന്നെ
വന്നുകൂടുംസർവ്വകാമങ്ങളും ദൃഢം
സുന്ദരേശപ്രിയയായമീനാക്ഷിതൻ
സന്നിധൌഹേമാബ്ജിനീതീർത്ഥമുണ്ടതിൽ
ഒന്നുകുളിച്ചാലഘങ്ങളാംനശിച്ചുപോം
വന്നുകൂടീടുമാരോഗ്യവുംസമ്പത്തും
നന്ദനന്മാരുമായുസ്സുമൈശ്വര്യവു-
മെന്നല്ലസർവ്വവുംസിദ്ധിക്കുമേവനും
സുന്ദരേശക്ഷേത്രമുത്തമംഹാലാസ്യ-
മെന്നതിൻനാമമതിൽപ്രവേശിക്കുകിൽ

വന്നുകൂട്ടും പാപമോചനമെന്നതു-
മുന്നമനുഭവസിദ്ധം നമുക്കെടോ

സുന്ദരേശാഹ്വയലിംഗമാഹാത്മ്യവും
സുന്ദരീമീനാക്ഷിതന്റെമാഹാത്മ്യവും

എന്നല്ലതൽക്ഷേത്രതീർത്ഥമാഹാത്മ്യവും
പന്നഗേന്ദ്രാദികൾക്കും പറവാൻപണി

എന്നിന്ദ്രഭാഷിതം കേട്ടുവരുണനും
പിന്നെയുമിന്ദ്രനോടിങ്ങിനെചൊല്ലിനാൻ

വൃന്ദാരകേന്ദ്രഭവാനെദർശിക്കുവാൻ
മന്ദിരത്തിൽനിന്നുഞാനിന്നിറങ്ങുമ്പോൾ

വന്നുസവത്സയായ് കാമധേനുപിന്നെ
നന്നായനേകംശകുനങ്ങളും കണ്ടേൻ

എന്നതിന്റെഫലം പ്രാപിച്ചുഞാൻസോമ-
സുന്ദരേശാദിമാഹാത്മ്യംശ്രവിക്കയാൽ

എന്നും ജലോദരമെന്നമഹാരോഗ-
മെന്നെബാധിയ്ക്കുന്നുവൃന്ദാരകേശ്വര

തന്നശിപ്പിപ്പതിന്നേററമശക്തരായ്
വന്നുനാസത്യരും നാസത്യമീരിതം

ഇന്നുതദ്രോഗം നശിപ്പാനുപായത്തെ
മന്ദമെന്യേഭവാൻചൊല്ലിത്തരികമേ

എന്നപ്പതിവാക്കുകേട്ടുടൻസ്വർപ്പതി
ചൊന്നാനതീവമധുരമായിങ്ങിനെ

എന്നും മഹാരോഗമുള്ളജനങ്ങൾക്കും
പിന്നെമഹാപാപികൾക്കും വിശേഷിച്ചു

കാലമൃത്യോരപമൃത്യുതോഭീതന്നും
ഹാലാസ്യനാഥനല്ലാതില്ലൊരുഗതി

ശക്തിപോൽവാങ് മനഃകായങ്ങളെക്കൊണ്ടും
ഭക്തിയോടും ശുദ്ധവസ്തുക്കളെക്കൊണ്ടും

ഹാലാസ്യനാഥനെസേവിക്കിലോ സർവ്വ-
മാലകന്നീടുമഭീഷ്ടവും സിദ്ധിക്കും

എന്നതുകൊണ്ടുജലേശജവേനനീ
ചെന്നുമധുരാപുരേമഹാപാവനെ

സുന്ദരേശാഖ്യലിംഗപ്രഭാവത്തേയും
മന്നനാം പാണ്ഡ്യന്റെഭക്തിയേയും മുന്നം

ഒന്നുപരീക്ഷിച്ചനന്തരം ശ്രീസോമ-
സുന്ദരേശം ഭക്തിയോടുമാരാധിക്ക.

എന്നാലനുഗ്രഹിക്കും സുന്ദരേശ്വരൻ
വന്നുകൂടും തവസർവ്വകാമങ്ങളും

വഹ്നിയിൽവീഴ്ത്തിയനെയ്യുപോലേതവ–
ത്തന്നെനശിക്കുംജലോദരവ്യാധിയും

വൃന്ദാരകേന്ദ്രൻെറവാക്കിവണ്ണംകേട്ടു
നന്ദിച്ചുപിന്നെയുംപിന്നെയുമപ്പതി

യാത്രയുംചൊല്ലിത്തൊഴുതുദേവേന്ദ്രനെ
സത്വരംതൻപുരംപുക്കവാണീടിനാൻ

പിന്നെവരുണനൊരുദിനം ശ്രീസോമ–
സുന്ദരേശാഖ്യലിംഗത്തിൻമഹിമയും

മന്നനാംപാണ്ഡ്യൻെറഭക്തിയുംശക്തിയും
നന്നായറിയേണമെന്നുചിന്തിച്ചുടൻ

ചെന്നുഗ്രസിക്കമെധുരാപുരത്തെനീ–
യെന്നബ്ധിയോടവൻകല്പിച്ചനേരത്തിൽ

തന്നുടെസ്വാമിവാക്യംപ്രമാണിച്ചുടൻ
ചെന്നിതുസംഭ്രമത്തോടുമംഭോനിധി

ഭീമങ്ങളാംഫേനക്കൂട്ടങ്ങളോടുടൻ
ഭൂമിയിലേററംപരന്നിതുവെള്ളവും

ഭംഗങ്ങൾമേൽക്കമേൽതള്ളിമുഴങ്ങിയും
അങ്ങുവരുമ്പോൾഗിരികൾപുഴങ്ങിയും

തുംഗതരംഗങ്ങൾതങ്ങളിൽമുട്ടിയും
പൊങ്ങിത്തദാവെള്ളമംബുദേതട്ടിയും

മെല്ലേജലമാനുഷർവന്നുപൊങ്ങിയും
കല്ലോലജാലങ്ങളിലുടൻമുങ്ങിയും

ദുഷ്ടജന്തുക്കളെക്കണ്ടൊങ്ങൊതുങ്ങിയും
പെട്ടെന്നുചെന്നങ്ങൊരുദിശിതിങ്ങിയും

വാരിവേഗംകൊണ്ടു പുഷ്പിച്ചവൃക്ഷങ്ങൾ
വേരററുപൊങ്ങിക്കിടക്കമൊരുദിക്കിൽ

താരാഗണങ്ങളാൽപൂരിതമായുള്ള–
താരാപഥത്തോടുപമയെപ്രാപിച്ചും

ഉദ്യന്മണി പ്രഭാജാലമിടയ്ക്കിടെ
വിദ്രുമവല്ലീഗണങ്ങളരികിലും

ചുററുംചുഴിശംഖമീവകചേർന്നുള്ള
മററൊരുദിക്കനോക്കന്നജനങ്ങൾക്ക

തല്പമാമാദിശേഷൻെറഫണാരത്ന–
സുപ്രഭാജാലപ്രതിബിംബിതാശനായ്

പീതാംബരചക്രശംഖോജ്വലനായ
മാധവനെന്നുള്ള ശങ്കയുണ്ടാക്കിയും

ചുററുംചുഴികളിൽപ്പെട്ടുമലകളെ
ചുററിപ്പുതുകൊണ്ടുദേവാസുരന്മാക്ക

മുററും മറന്നുള്ളപാൽക്കടൽമന്ഥനം
തെററെന്നചിന്തയിലോർമ്മവരുത്തിയും
അത്യന്തഘോരമായുള്ളശബ്ദത്തോടും
പൃഥ്വിയിലബ്ധിജലങ്ങൾപരന്നിതു
അന്നേരമാമ്നായഘോഷിതംശ്രീസോമ-
സുന്ദരേശക്ഷേത്രമാഹാത്മ്യമത്ഭുതം
ജ്ഞാത്വാസമസ്തഭോഗാപവർഗ്ഗാപ്തയെ
തത്രമഹേശനെസേവിച്ചുവാഴുന്ന
സിദ്ധഗന്ധർവ്വസുരന്മാർ മനുഷ്യരും
ബദ്ധകോലാഹലമാശുവരുന്നോരു
സാഗരത്തെക്കണ്ടു പേടിപൂണ്ടേററവും
വേഗേനസുന്ദരേശന്റെസന്നിധൌ
ചെന്നുമഹേശനെകുമ്പിട്ടുകുമ്പിട്ടു
ചൊന്നാർമഹാദേവസുന്ദരേശപ്രഭോ
വന്നുസമുദ്രമകാലെമഹീതല-
മൊന്നായിതാനശിപ്പിപ്പാൻതുടങ്ങുന്നു
സുന്ദരേശപ്രഭോ! ശങ്കര! ശാശ്വത
വന്ദാരുവൃന്ദസമസ്തകാമപ്രദ!
ഇന്ദുകലാധര! നിമ്പാദപങ്കജ-
ദ്വന്ദ്വമല്ലാതെഞങ്ങൾക്കില്ലൊരാശ്രയം
ഒന്നുമിളക്കാതിരിക്കിലെല്ലാവരു-
മിന്നുതന്നെ നശിച്ചീടുംകൃപാനിധേ!
എന്നവരീശനെപ്രാർത്ഥിച്ചിരിക്കവേ-
മന്നവനബ്ധികോലാഹലംകേട്ടുടൻ
ഞെട്ടിയെണീററുഭയപ്പെട്ടുനോക്കുമ്പോൾ
പെട്ടെന്നുസിന്ധുവരുന്നതുകാണായി
അന്നേരമേററമുഴറേറാടുമന്നവൻ
സുന്ദരേശന്റെ സന്നിധിയിൽചെന്നു
പിന്നെയുംപിന്നെയുംകുമ്പിട്ടുകുമ്പിട്ടു
ചൊന്നാൻമഹീപതിഭക്തശിരോമണി
ശങ്കരസൃഷ്ടിസ്ഥിതിലയകാരണ-
വൻകൃപാവാരിധേഭക്താർത്തിഭഞ്ജന
തിങ്കൾചൂഡപരമേശ്വരശാശ്വത-
വങ്കടൽവന്നുമൂടുന്നിതുഭൂമിയെ
സങ്കടമേററമതിനാൽജനങ്ങൾക്കു-
മങ്കുരിക്കുന്നിതിനിക്കുംമഹേശ്വര
മുങ്കാലമക്കാളകൂടവിഷോല്പന്ന-
സങ്കടംതീർത്തുദേവന്മാരെരക്ഷിച്ചു

നിൻകൃപാലേശമുണ്ടെങ്കിലെന്നാകിലി–
സ്സങ്കടംതീർത്തുരക്ഷിച്ചീടുകവിഭോ
ഇല്ലവേറൊന്നൊഴിഞ്ഞോരുംഗതിയെന്നു
ചൊല്ലിമഹീപതികമ്പിട്ടനേരത്തിൽ
ഭക്താർത്തിഭഞ്ജനൻസുന്ദരേശൻസർവ്വ–
ശക്തനവരുടെസങ്കടംതീർക്കുവാൻ
മുപ്പുരവൈരിനിജജടാഗ്രത്തിൽനി–
ന്നുല്ലാട്യനാലുമേഘങ്ങളെസത്വരം
ഇപ്പാരിൽവന്നജലങ്ങളെല്ലാംനിങ്ങ–
ളിപ്പോൾ കുടിക്കേണമെന്നയച്ചീടിനാൻ
തൽക്ഷണമീശാജ്ഞയാജലമാകവേ
കുക്ഷിയിലാക്കിനാർനാലുമേഘങ്ങളും
അത്യത്ഭുതമതുകണ്ടവരേവരു–
മത്യന്തവിസ്മയംപൂണ്ടുകൊണ്ടീടിനാർ
ഭക്താഗ്രഗണ്യനഭിഷേകപാണ്ഡ്യനും
ത്യക്തഭയത്തൊ പ്രജകളോടുംകൂടി
ഭക്തപ്രിയനായശ്രീസുന്ദരേശനെ
ഭക്ത്യാസ്തുതിച്ചുവസിച്ചുയഥാസുഖം
താപസന്മാരേപറഞ്ഞാലൊടുങ്ങുമോ
ശ്രീപരമേശൻെറമാഹാത്മ്യമത്ഭുതം
ഇങ്ങനെപത്തുമെട്ടുംതികയുന്നൊരു
ഗംഗാധരന്നുടെലീലയെചൊല്ലിനേൻ
തുംഗഭക്ത്യായിതുകേൾക്കിലും ചൊൽകിലും
ഇങ്ങുമങ്ങുംസുഖമുണ്ടാമനന്തരം
മംഗലമുണ്ടാംനശിക്കുമാപത്തുകൾ
ഭംഗമില്ലാതുള്ളമോക്ഷവുംസിദ്ധിക്കും
അംഗജാരിപ്രസാദത്തിനാലദ്ധ്യായ–
മിങ്ങനെചൊന്നേനിരുപത്തിനാലുഞാൻ.

ഇരുപത്തിനാലാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 25

### അതിവർഷഭയവിമോചനം

അഗസ്ത്യൻ

ഇനിവൃഷ്ടിഭയമകററിശങ്കരൻ
ജനങ്ങളെയെല്ലാംപരിചിൽപാലിച്ച
മനോജ്ഞലീലയെപറഞ്ഞീടുന്നുഞാൻ
മുനിപ്രവരരേശ്രവിപ്പിനേവരും

നിടിലാക്ഷനായ നിഖിലേശന്തന്റെ-
ജടാഗ്രത്തിൽനിന്നുജനിച്ചമേഘങ്ങൾ
പരന്നവാരിധിപയസ്സുകളെല്ലാം
തെരുന്നനെകുടിച്ചൊടുക്കിയനേരം
വരുണൻകോപിച്ചുവിറപ്പിച്ചുഗണ്ഡ-
മരുണമായ്നേത്രമതിഭയങ്കരം
നിറഞ്ഞലജ്ജയുംവിഷാദവുംപൂണ്ടു
മറന്നുതന്നെത്താൻമഹാകോപത്തിനാൽ
തദാപുഷ്കലാവർത്തകാദിവാരിദ-
പതികളെവിളിച്ചുരചെയ്താനേവം
എടോകേൾപ്പിൻനാലുപയോദനാഥരെ
ഉടനെനിങ്ങൾപോയ്മധുരയിലിപ്പോൾ
അതികഠോരമായ്മഴപൊഴിക്കണെ-
മിതിവരുണന്റെ വചനംകേട്ടപ്പോൾ
ഭയപ്പെട്ടുമററുപയോദങ്ങളോടും
പയോദനാഥന്മാരതിവേഗംപൂണ്ടു
മഹേശ്വരൻസാംബൻമതിചൂഡൻതന്റെ
മഹിമയെതെല്ലുമറിയാതെതന്നെ
മധുരസ്ഥനേരേനഭസ്ഥലേനിന്നി-
ട്ടധികംഘോരമായ്മഴപൊഴിച്ചിതു
തടിച്ച മേഘങ്ങളഖിലമാകാശം
അടച്ചുനിന്നപ്പോളിരുട്ടിലോകങ്ങൾ
നടക്കുന്നപാന്ഥരിടസ്ഥലങ്ങളിൽ
പൊടുക്കനെമുട്ടിപതിയ്ക്കുന്നുഭുവി
വെടിപൊട്ടുംപോലെഘടാഘടാൽകാരം
ഇടിവെട്ടുന്നേരമിളകുന്നുമല
പൊടിപ്പെട്ടുലോകംപൊടുന്നനേയെന്നും
കുടികെട്ടുപോയിശിവശിവയെന്നും
കുടമൊട്ടുതീൻധരണിയിൽവാഴ്വാ-
നിടയൊട്ടുമില്ലയിനിയെന്നുംചിലർ
തടിച്ചമേഘങ്ങൾതുടിതിതങ്ങളിൽ
ഇടിക്കുന്നനേരമിടിത്തീവീഴുന്നു
ഇടസ്ഥിടെമിന്നലതിഭയങ്കര-
മടസ്സുന്നുനേത്രമതുകാണുന്നവർ
സ്ഫടികത്തൂണുകളിടതിങ്ങിവരും
പടിപതിയ്ക്കുന്നു സലിലധാരകൾ
ഉടനെഭൂതലമിടിയുമെന്നൊരു
നെടിയസംശയമുളവായേവക്കും

പൊട്ടപൊട്ടെവീഴുംഘനോപലങ്ങളാ—
ലിടതിങ്ങിമൂടിധരണിമണ്ഡലം
സ്ഫടികങ്ങൾമൂടിപതിച്ചതുപോലെ
ഉടനൊരുശോഭധരണിക്കുണ്ടായി
അതിവർഷമേവംഭവിച്ചനേരത്തി—
ലതിഭയംപൂണ്ടങ്ങഖിലലോകരും
ക്ഷിതിപതിയുമായൊരുമിച്ചുവേഗം
മതിചൂഡന്തന്നെശരണംപ്രാപിച്ചു
ക്ഷിതിതലേവീണുനമസ്കരിച്ചവർ
സ്തുതിച്ചുഭക്തിയോടിവണ്ണംപ്രാർത്ഥിച്ചാർ
സമസ്തലോകനായകമഹേശ്വര!
സമസ്തഭീതിനാശനദയാനിധേ!
സമസ്തകാമദാ! ചരാചരാത്മക!
സമസ്തദേവതാനമസ്കൃത! ശംഭോ!
നമോസ്തുതേമീനവിലോചനാപതേ!
കിമസ്തിനീയെന്യെ ശരണമസ്മാകം
അതിവൃഷ്ടികൊണ്ടുപ്രളയകാലംപോൽ
ക്ഷിതിതലമെല്ലാംനശിച്ചീടുംമുമ്പെ
മതിതെളിഞ്ഞസ്മാൻപരിപാലിക്കേണം
ഗതിഭവാനൊഴിഞ്ഞൊരുത്തനുമില്ല
ഇതിക്ഷിതിപതിനതിസ്തുതികളാ—
ലതിപ്രീതിമതിയതിലുദിച്ചീശൻ
സതീപതിപാതിമതിചൂടുംജഗൽ—
പതിഗതിപ്രദൻശ്രുതിപ്രതിപാദ്യൻ
മതിയതിലപാംപതിക്കുളവായോ—
രതിഗർവ്വത്തെയുമതിവർഷത്തെയും
ഒരുമിച്ചുതീർപ്പാനുപായംചിന്തിച്ചു
പരമകാരുണ്യപയോധിശങ്കരൻ
പുരാജടയിൽനിന്നുളവായമേഘ—
വരന്മാരെവിളിച്ചരുളിച്ചെയ്തിതു
സപദിനിങ്ങളിമ്മധുരക്കുനേരെ
ഉപരിഭാഗത്തിൽനഭസ്ഥലത്തിലായ്
പൊഴിയുംമാരിയിലൊരുതുള്ളിപോലും
ഒഴുകുവാനുള്ളപഴുതുകൂടാതെ
പരന്നുരണ്ടുയോജനാദൂരത്തോളം
നിരന്നുവെള്ളത്തെതടുത്തുനിർത്തണം
കപർദ്ദിതൻഗിരമിവണ്ണംകേട്ടുതൽ
കപർദ്ദജങ്ങളാംവലാഹകങ്ങളും

ജലേശ്വരാജ്ഞയാലതിവർഷിക്കുന്ന-
ജലദങ്ങളുടെചുവട്ടിലായ്ചെന്നു
നിരന്നുകൂട്ടംപോൽപുരോപരിനിന്നു
വരുന്നവെള്ളത്തെത്തടുത്തനേരത്തിൽ
ജലദങ്ങളുടെയരികിലായ്‌വീഴും
സലിലങ്ങളാകംസ്ഫടികഭിത്തിതൻ
അകമേഗോപുരങ്ങളാംതൂണുകളി-
ന്മുകളിലുള്ള മണ്ഡപത്തിലെന്നപോൽ
വലാഹകങ്ങളാൽ ഭവിച്ചഹാലാസ്യ-
നിലയത്തിന്നഹോവലുതായശോഭാ
ക്ഷിതീശ്വരൻതാനുംജനങ്ങളുമപ്പോറം
ഗതഭയന്മാരായധികംമോദിച്ചു
സുരാസുരവിദ്യാധരയക്ഷാദികരം
പരമവിസ്മയംകലർന്നുസത്വരം
പരാല്പരംസാംബംചതുഷ്‌ക്കൂടേശ്വരം
പരമേശന്തന്നെസ്തുതിച്ചിതേററവും
ജലേശനുമപ്പോറംഭയപ്പെട്ടുവേഗം
ജലദനാഥരോടിവണ്ണമോതിനാൻ
മതിമതിമഴപെയ്യിച്ചതുനിങ്ങ-
ളതിവേഗമിപ്പോളടങ്ങിക്കൊള്ളുവിൻ
ഇതികഥിച്ചാശുതടുത്താനപ്പതി
അതിവൃഷ്ടിയപ്പോളവസാനിച്ചിതു
സമസ്തലോകരുംസദാശിവന്തന്നെ
നമഃസ്തുതികളാൽപ്രശംസിച്ചാരേററം
ഭുവനരക്ഷണപരഭഗവാനേ
ശിവമഹേശ്വരദയാപയോനിധേ
ഭവൽപദാംഭോജംഭജിച്ചീടുന്നോർക്കു
ഭവിക്കയോവിഭോഭയമൊരുനാളും
ഭവാംബുരാശിയെക്കടപ്പാൻകപ്പലാം
ഭവൽപദാംഭോജംശരണമസ്മാകം
ഇതിമുഹുർമ്മുഹുഃ സ്തുതിച്ചുകുമ്പിട്ടു
ഗതഭയന്മാരായ്പിരിഞ്ഞാരേവരും
അതുനേരം പാശിഭയവും ഭക്തിയും
മതിയിൽപ്രീതിവിസ്മയലജ്ജകളും
ഒരുമിച്ചുവഹിച്ചഖിലേശംസാംബം
പരമേശന്തന്നെസ്മരിച്ചുമാനസേ
നിജജലോദരവിനാശകാംക്ഷയാ-
ലജനാമീശ്വരൻവസിക്കുംഹാലാസ്യേ

സരസ്വതീഗംഗായമുനാദികളാം
സരിത്തുകളോടുംസമുദ്രാദങ്ങളോടും
സുരന്മാർസിദ്ധന്മാരനേകംതാപസ-
വരന്മാർയക്ഷന്മാരിവരോടുംപിന്നെ
കരങ്ങളിൽപാശംധരിച്ചുള്ളനിജ-
പരിവാരത്തോടുമൊരുമിച്ചുചെന്നു
തരസാഹേമപത്മിനിയിൽസങ്കല്പ-
പുരസ്സരം സചേലകംസ്നാനംചെയ്യാൽ
ഉടനെപാശിതന്നുടലിൽമുന്നമേ
പിടിപെട്ടജലോദരമഹാരോഗം
പൊടുന്നനെനശിച്ചിതുവരുണൻെറ
ഉടലുമന്നേരമതിലഘുവായി
തടഭുവിപിന്നെകരേറിപാശിയു-
മുടുത്തുവസ്ത്രവുംധരിച്ചുഭസ്മവും
ഉടലുരുദ്രാക്ഷരചിതമാലയാ-
ലുടനലങ്കരിച്ചതിസന്തുഷ്ടനായ്
നടന്നുമീനാക്ഷിവസിക്കുമാലയേ
കടന്നുചെന്നവനതിഭക്തിയോടും.
കനകപുഷ്പാദികളെക്കൊണ്ടർച്ചിച്ചു
മനോന്മനിതന്നെസ്തുതിച്ചുകുമ്പിട്ടു
അനന്തരംപ്രദക്ഷിണക്രമേണചെ-
ന്നനന്തതേജസാവിമാനത്തിൻമദ്ധ്യേ
വിളങ്ങുംസുന്ദരേശ്വരലിംഗംകണ്ടു
കുളർന്നനേത്രവുംതെളിഞ്ഞുചിത്തവും
മനസ്സിൽഭക്തിയുംനിറഞ്ഞുസത്വരം
പുനഃപുനരവൻ നമസ്കരിച്ചുടൻ
പുരാതനമായശിവലിംഗത്തിനെ
വരുണൻപൂജിപ്പാനൊരുമ്പെട്ടാനപ്പോൾ
കൊടുത്തുഗംഗാദിസരിത്തുകൾസ്വർണ്ണ-
കുടത്തിൽതീർത്ഥവാരിയെവരുണനായ്
അനേകപട്ടുകളതിചിത്രങ്ങളാ-
യനേകഭൂഷണങ്ങളുംമകുടവും
അനേകവർണ്ണവുംസുഗന്ധവുമുള്ള
മനോഹരമായകുസുമപുഞ്ജവും
സുരഭിചന്ദനമിവകളെയെല്ലാം
തരസാകല്പകതരുകൊടുത്തിതു
തദാനീംസാജ്യഗുൽഗുലുധൂപംസാജ്യ
പ്രദീപംപഞ്ചഗവ്യവുംപഞ്ചാമൃതം

പലവിധങ്ങളാം പരമാന്നങ്ങളും
ഫലങ്ങളുമിവകൊട്ടത്തുധേനുവും

ഇവകളെക്കൊണ്ടുപതുണനനന്തരം
ത്രിവിധങ്ങളായ കരങ്ങളാംകൊണ്ടും

പ്രഥിതംസോമസുന്ദരേശലിംഗത്തെ
വിധിപോലെതന്നെസമാരാധിച്ചുടൻ

സഹസ്രനാമങ്ങളാംജപിച്ചുമുത്തുകളാം
സഹസ്രമർച്ചിച്ചുസ്തുതിച്ചാനിങ്ങനെ

"പരാൽപര! പുരസുരഹര! ഹര!
മുരഹരമുഖസുരാർച്ചിതശംഭോ!

സുരസരിന്നിശാകരകലാധര!
ചരാചരാകൃതേനമശ്ശിവായതേ

ക്ഷിതിയുംതേരായിഹരിയുമമ്പായി
ശ്രുതികളുംനാലുകുതിരകളായി

ക്ഷിതിധരാധിപനൊരുവില്ലായ്സർപ്പ-
പതിയുംഞാണായിവിധിയുംസൂതനായ്

മതിസൂര്യന്മാരുംരഥാംഗമായിനാ-
ശിതത്രിപുരനാംശിവനമോസ്തുതേ

പരാൽപരഭക്തവിപദവിനാശക!
ഗരളശോഭിതഗള! മഹേശ്വര!

ഹര! ഭൂതേശ്വര! ഭുവനകാരണ!
വരദ! സുന്ദരേശ്വര! നമോസ്തുതേ

മരാളകോലരൂപികളായവിധി-
ഹരികളാൽമൃഗ്യശിരശ്ചരണനാം

പരമേശജ്യോതിർമ്മയദിവ്യാകൃതേ!
ഗിരിശ! സുന്ദരേശ്വര! നമോസ്തുതേ

ദയാപയോനിധേ! കദംബകാനനാ-
ലയാവാസപ്രിയ! യമാന്ധകാന്തക!

പ്രിയാർദ്ധശോഭിത! ശരീരസൃക്സ്ഥിതി
ലയാദികാരണ! നമശ്ശിവായതേ

സമസ്തലോകനായകശതക്രതു
നമസ്കൃതമുനിവിദിതവൈഭവ-

അമർത്ത്യനായക! വിമാനമദ്ധ്യഗ!
സമസ്തകാമദ! സദാനമോസ്തുതേ

സദാശിവശ്രുതിപ്രസിദ്ധവൈഭവ!
പദാനതദുഃഖവിനാശന! ശിവ

ചിദാനന്ദസദാത്മകമഹാസമ്പൽ-
പ്രദാഖിലാത്മക! നമശ്ശിവായതേ

ഗരുഡവാഹനാർച്ചിതഗംഗാധര!
സ്ഫുരൽഭുജംഗകുണ്ഡലാഞ്ചിതഗണ്ഡ
സുരേശഗന്ധർവ്വസുഗീതസൽഗുണാ
കരേശസുന്ദരേശ്വരനമോസ്തുതേ
മതിമുഖിയായതടാതകയെമു–
മ്പതിമനോഹരശരീരനായ്വേട്ടു
ക്ഷിതിയെപ്പാലിച്ചമഹേശ്വരപാണ്ഡ്യ
ക്ഷിതീശ്വരശംഭോനമശ്ശിവായതേ
ബൃഹസ്പതിമുഖ്യമഹത്തുക്കൾതവ
മഹത്വലേശത്തെക്കഥിപ്പാനാളാമൊ
അഹംഭവൽഭക്ത്യാചമച്ചൊരിസ്തോത്രം
സഹിച്ചുകൊള്ളേണംമഹേശ്വരപോററി"
ഇതിമഹേശനെസ്തുതിച്ചുയാദസാം
പതിപുനഃപുനർന്നമസ്കരിച്ചുടൻ
അതിഭക്തിയോടുംകരങ്ങളുംകൂപ്പി
മതിതെളിഞ്ഞുസന്നിധിയിൽനിന്നപ്പോൾ
അമലൻസർവ്വഭൂഷണവിഭൂഷിത–
വിമലഗാത്രനായതിപ്രകാശനായ്
കരതലങ്ങളിൽപരശുവഹ്നിയും
വരാഭയങ്ങളുംപ്രകാശിപ്പിച്ചുടൻ
പുരാരിസുന്ദരേശ്വരൻദയാനിധി
ഹരൻപ്രത്യക്ഷനായ്ഭവിച്ചിതുദേവൻ
വരുണനീശനെവിലോകനംചെയ്തു
പരവശനായിച്ചമഞ്ഞുസത്വരം
കരണീയമെന്തെന്നറിയാതെചിത്ര–
ശരീരംപോലെ നിശ്ചലാംഗനായ്നിന്നാൻ
വരമെന്തുനിനക്കഭീഷ്ടമെന്നീശ–
നരുൾചെയ്തനേരംവരുണൻസാദരം
പരമേശന്തന്നെനമസ്കരിച്ചുടൻ
കരങ്ങളുംകൂപ്പിപ്പറഞ്ഞാനിങ്ങനെ
ഗിരിവരാത്മജാപതേഭഗവാനേ
അറിവില്ലായ്കയാലടിയൻമുന്നമേ
ജലധിയെക്കൊണ്ടുംജലവൃഷ്ടികൊണ്ടും
വലുതായിചെയ്തോരപരാധംരണ്ടും
ക്ഷമിച്ചുകൊണ്ടെന്നെപരിപാലിക്കേണം
സമസ്തനായകദയാപയോനിധേ
തവലിംഗവിലോകനത്തിൻമുന്നമേ
ശിവമമജലോദരമഹാരോഗം

ശിവതീർത്ഥത്തിൻെറമഹിമയാലതി
ജവംനശിച്ചിതുഭുവനനായക

വരുണനിങ്ങിനെപറഞ്ഞതുകേട്ട
പരമേശൻസാംബനരുളിച്ചെയ്തിതു

ജലേശ്വരനിനക്കഖിലഭാഗ്യവും
ബലവുംമേല്ക്കുമേലുളവാകുംദൃഢം

ഭവൽകൃതസ്തോത്രംപഠിച്ചീടുന്നോർക്കും
ഭവിക്കുമായുസ്സുമഖിലഭാഗ്യവും

കൊടിയപാപങ്ങളംനശിച്ചുമുക്തിയു-
മുടനെസിദ്ധിക്കുമസംശയമെടോ

നിടിലലോചനനരുളിച്ചെയ്തേവം
പൊട്ടുന്നനെമറഞ്ഞിതുപരിപൂർണ്ണൻ

വരുണൻപിന്നെയുംമഹേശലിംഗത്തെ
പരിപൂർണ്ണഭക്ത്യാസ്തുതിച്ചാനിങ്ങിനെ

ശിവായദേവായകദംബകാനന
നിവാസിനേകപാലിനേനമോസ്തുതേ

മഹാദേവശംഭോമനോഭവാന്തക
മഹീധ്രകന്യകാമണാളപാഹിമാം

ശിവപ്രദശൂലായുധയമാന്തക
ഭവഭയഹരഹരപരിപാഹി

സിതാംഗയോഗയോഗഗമ്യയോഗിനാം
പതേപശുപതേനമശ്ശിവായതെ

ഹരിവിരിഞ്ചാദിസുരാർച്ചിതശംഭൊ
പരമസുന്ദരേശ്വരനമോസ്തുതെ

അപരാധംമമപൊറുത്തുകൊള്ളേണം
കൃപാനിധേഭവാനൊഴിഞ്ഞില്ലാശ്രയം

പുനഃപുനരേവംപറഞ്ഞുകുമ്പിട്ടു
മനസിസന്തോഷംവളർന്നനന്തരം

വരുണനുംനിജപരിവാരത്തോടു-
മൊരുമിച്ചുനിജപുരംപുക്കുവാണാൻ

അതിവർഷേച്ഛുടാകൃതികളായ് മേഘ-
പതികളംനാലുമന്നുപരിനില്ക്കയാൽ

അതുമുതൽക്കഹോചതുഷ്കൂടപുര-
മിതിഹാലാസ്യത്തിന്നൊരുപേരുണ്ടായി

ഇതിപത്തൊമ്പതാമതായലീലയെ
മതിമാന്മാരായമുനികളേചൊന്നേൻ

ഇതുപഠിക്കിലുംശ്രവിക്കിലുമവൻ
ശതായുസ്സായ് ധനസുതാദികളോടും

അതിസുഖവാനായ്ഭവിക്കമുത്തമ–
ഗതിയുംപ്രാപിക്കമെവസാനത്തിങ്കൽ
മതികലാധരകൃപയാലദ്ധ്യായ–
മിതിചൊന്നേനിപ്പോളിരുപത്തഞ്ചുഞാൻ.

ഇരുപത്തഞ്ചാം അദ്ധ്യായം സമാപ്തം

# അദ്ധ്യായം 26

## സുന്ദരേശ സിദ്ധചരിത്രം

**അഗസ്ത്യൻ**

ശ്രീപരമേശൻസാംബൻസുന്ദരേശ്വരൻസിദ്ധ–
രൂപിയായ്ചെയ്തീടിനൊരത്ഭുതലീലയെഞാൻ
പാപനാശാർത്ഥമിതാചൊല്ലുന്നേനിതുകേൾപ്പിൻ
താപസന്മാരേസർവ്വകാമവുംസിദ്ധിച്ചീടും
ഹാലാസ്യനാഥൻസുന്ദരേശ്വരനത്യാശ്ചര്യ–
ലീലകൾചെയ്വാനതിസമർത്ഥൻദയാനിധി
കാലിണതൊഴുന്നോർക്കകാമിതമെല്ലാംനൽകും
നീലലോഹിതൻകാലകാലനങ്ങൊരുദിനം
ചാലവെമധുരയിൽവസിച്ചീടുന്നമഹീ–
പാലനാമഭിഷേകപാണ്ഡ്യനുംജനങ്ങൾക്കും
സർവ്വസമ്പത്തുംസർവ്വാഭീഷ്ടവുംനൽകീടുവാൻ
സർവ്വജ്ഞൻമനോജ്ഞമാംസിദ്ധരൂപംധരിച്ചു
നൂപുരകടകങ്ങൾചേർത്തുതൻപദങ്ങളിൽ
കൌപീനമാത്രംവ്യാഘ്രചർമ്മത്താലുടുത്തുടൻ
ചെമ്പിച്ചജടകളെപാമ്പുകൾകൊണ്ടുകെട്ടി
ചാമ്പലുമത്യുന്നതഗാത്രത്തിലെല്ലാംതേച്ചു
എത്രയുംവെളുത്തുള്ളോരസ്ഥിമാലകൾകൊണ്ടു
ഗാത്രമത്ര്യുമലങ്കരിച്ചുവിശേഷമായ്
സ്ഫടികസ്വച്ഛകുണ്ഡലങ്ങൾകർണ്ണത്തിൽചേർത്തു
കടിദേശത്തിലുഡ്യാണത്തെയുംബന്ധിച്ചഥ
വാമപാണിയിൽഖട്വാംഗത്തെയുംമററുള്ളൊരു
കോമളകരെസ്വർണ്ണദണ്ഡവുംകയ്ക്കൊണ്ടഹൊ
ധരിച്ചുയോഗപട്ടംഷോഡശാബ്ദാകാരനായ്
ചിരിച്ചുമന്ദമതിസുന്ദരനായിവണ്ണം
ധരിച്ചുസിദ്ധരൂപംമധുരാവീഥിതന്നിൽ
ചരിച്ചുമന്ദമന്ദമഖിലേശ്വരൻഹരൻ
അത്യന്തതേജോമയനായൊരുസിദ്ധന്തന്നെ
തത്രത്യജനങ്ങൾകണ്ടേററവുംവിസ്മയിച്ചു

സിദ്ധനെചിലജനംവിളിച്ചുപൂജിച്ചുടൻ
ബദ്ധസന്തോഷമോരോകാംക്ഷിതംചോദിച്ചപ്പോൾ
സിദ്ധനമവയെല്ലാംതൽക്ഷണംനൽകീടിനാൻ
ബുദ്ധിയുംതെളിഞ്ഞവർസന്തോഷിച്ചിതുപാരം
പല്ലുകളെല്ലാംപോയിദേഹവുംചുളിഞ്ഞേററം
നല്ലവെഞ്ചാമരംപോൽവെളുത്തകേശമുള്ള
വൃദ്ധന്മാർചിലർവന്നുയൌവനംവേണമെന്നു
സിദ്ധനേതൊഴുതുയാചിച്ചൊരുനേരത്തിങ്കൽ
സിദ്ധനുംനിജവേത്രയഷ്ടിയാലവരുടെ
മൂർദ്ധാവുതൊട്ടവർക്കുയൌവനംനൽകീടിനാൻ
സിദ്ധവൈഭവംകേട്ടുചിലവന്ധ്യകളപ്പോൾ
ബദ്ധമോദേനവന്നുസിദ്ധനേവന്ദിച്ചിതു
ഭസ്മമങ്ങവരുടെനെററിയിൽതേച്ചുസിദ്ധൻ
വിസ്മയമവർക്കപ്പോൾതന്നെഗർഭവുമുണ്ടായ്
കണ്ണുകാണാത്തവരുംകാതുകേളാത്തവരും
എണ്ണമററുള്ളമൂകന്മാരായജനങ്ങളും
വിക്കലുള്ളവർകൊഞ്ഞലുള്ളവർകോങ്കണ്ണന്മാർ
ഇക്കണക്കോരോവിധദോഷമുള്ളവർമററും
ആഗമിച്ചൊരുനേരംസിദ്ധനമവർക്കെല്ലാം
വേഗമഞ്ജനംനൽകിതത്തൽദോഷങ്ങൾതീർത്താൻ
കയ്യില്ലാത്തവർചിലർകാലില്ലാത്തവർകേചിൽ-
മെയ്യിടഞ്ഞൊട്ടുവളഞ്ഞുള്ളക്കുനന്മാർമററും
അംഗദോഷങ്ങളുള്ളജനങ്ങളെല്ലാംവന്നു
തിങ്ങിനിന്നപ്പോൾസിദ്ധൻതത്തദംഗേഷുതേഷാം
ഭസ്മലേപനംകൊണ്ടുംവേത്രതാഡനംകൊണ്ടു
വിസ്മയംതത്തൽദോഷമാകവേതീർത്തീടിനാൻ
ഭൂതപ്രേതാദിബാധയുള്ളവർവന്നനേരം
ഭൂതിയാലവരുടെബാധകൾതീർത്തുസിദ്ധൻ
ശിരഃകർണ്ണാക്ഷിരോഗമുള്ളവർകാസശ്വാസ-
ജ്വരകുഷ്ഠാദിമഹാരോഗങ്ങളുള്ളോർകളും
വന്നുകണ്ടൊരുനേരംഭസ്മലേപത്താൽസിദ്ധ-
നന്നേരംതന്നെനശിപ്പിച്ചിതുരോഗങ്ങളെ
ദാരിദ്ര്യപീഡിതന്മാരായുള്ളജനങ്ങൾക്ക-
പാരാതെഭൂതിനൽകികരുണാനിധിസിദ്ധൻ
മന്ദിരങ്ങളിലവർചെന്നുനോക്കുന്നനേരം
കുന്നുകൾപോലെനെല്ലുംപണവുംകാണുന്നിതു
അഞ്ജനമാകർഷണമദൃശ്യംവയസ്തംഭം
രഞ്ജനംകരവശ്യംവാദമെന്നിവകളെ

തരുണീജനങ്ങളിൽകാമുകന്മാരായുള്ള—
തരുണന്മാർക്കുകാട്ടിമോഹിപ്പിച്ചിതുസിദ്ധൻ

അത്ഭുതപ്രദമിന്ദ്രജാലവും മഹാജാലം
അത്ഭുതകർമ്മങ്ങളും വളരെക്കാണിച്ചിതു

വിദ്വേഷവശ്യസ്തംഭനോച്ചാടനാദികളാം
വിദ്യകൾകൊണ്ടുമെല്ലാവരേയും വശമാക്കി

അശ്വത്തെയെല്ലാം ഖരരൂപമാക്കിച്ചമച്ചാ—
നശ്വങ്ങളാക്കീടിനാനുടനേഖരങ്ങളെ

പുലിയെപൂച്ചയാക്കിപൂച്ചയെപുലിയാക്കി
എലിയെകാലിയാക്കികാലിയെയെലിയാക്കി

കാളയെവ്യാളമാക്കിവ്യാളത്തെകാളയാക്കി
കുളനെക്കൊമ്പനാക്കികൊമ്പനെപിടിയാക്കി

നായിനെനരിയാക്കിനരിയെഹരിയാക്കി
വായിലങ്ങൊളിപ്പിച്ചാൻവലിയസിംഹത്തിനെ

പാററയെപിടിച്ചൊരുകുററനാക്കിച്ചമച്ചു
കുററൻെറപുറമേറികുറഞ്ഞൊന്നോടിച്ചിതു

അജത്തെപ്പിടിച്ചൊരുഗജമാക്കിച്ചമച്ചു
ഗജത്തെസിദ്ധനാശുഗഗനേപറപ്പിച്ചാൻ

ചെറിയമൃഗങ്ങളെവലുതാക്കിനാൻസിദ്ധൻ
നിറവും പലവിധം മാററിനാൻമൃഗങ്ങടെ

തൽക്ഷണം ചെന്നുസിദ്ധനുദ്യാനത്തിങ്കലുള്ള
വൃക്ഷത്തിൽബഹുവിധവിസ്മയം കാണിച്ചിതു

താലവൃക്ഷത്തെയെല്ലാം ലാംഗലീവൃക്ഷമാക്കി
താലങ്ങളാക്കീടിനാൻലാംഗലീവൃക്ഷങ്ങളെ

ആലിനെയെല്ലാം സിദ്ധൻപാലകളാക്കീടിനാൻ
ലീലയാലവകളെപനസങ്ങളുമാക്കി

പൂഗത്തെയെല്ലാം പുന്നാഗങ്ങളാക്കിച്ചമച്ചു
വേഗേനചൂതങ്ങളെചമ്പകങ്ങളുമാക്കി

പിന്നെയുമനേകവൃക്ഷങ്ങളേയിപ്രകാര—
മൊന്നിനെമറെറാന്നാക്കിച്ചമച്ചാനവയെല്ലാം

ഒന്നൊഴിയാതെചൊൽവാൻപന്നഗേശനും പോരാ
പിന്നെഞാനെന്തുപറഞ്ഞീടുന്നുമുനികളെ

ഉന്നതവൃക്ഷങ്ങളെചെറുതാക്കിനാനേററ—
മുന്നതങ്ങളുമാക്കിചെറിയവൃക്ഷങ്ങളെ

പുഷ്പമില്ലാത്തവൃക്ഷേപുഷ്പങ്ങളുണ്ടാക്കിനാൻ
പുഷ്പമുള്ളവയെല്ലാം പുഷ്പമില്ലാതെയാക്കി

വെളുത്തപുഷ്പങ്ങളെകറുത്തനിറമാക്കി
വെളുത്തനിറമാക്കിതുടുത്തപുഷ്പങ്ങളെ

ചമ്പകവൃക്ഷങ്ങളിൽചേമന്തിപ്പൂക്കളേയും
ചെമ്പരത്തിയിൽനല്ലചമ്പകപ്പൂക്കളേയും

താലവൃക്ഷത്തിൽബഹുതാമരപ്പൂക്കളേയും
മാലതീപുഷ്പങ്ങളെമാവിലുമുളവാക്കി

പിന്നെയുംവൃക്ഷങ്ങളിൽകാണിച്ചോരത്ഭുതങ്ങൾ
ഇന്നിന്നതെന്നുചൊൽവതിന്നുഞാനാളല്ലെടോ

ദൂരസ്ഥപർവ്വതത്തെചാരത്തുകാണിച്ചിതു
ചാരത്തുള്ളചലത്തെദൂരത്തിലതുപോലെ

രണ്ടുമൂന്നദ്രികളെപുഴക്കിനിജകരം–
കൊണ്ടുടനമ്മാനാടിക്കളിച്ചാനല്പനേരം

കണ്ടുകണ്ടത്ഭുതംപൂണ്ടുകൊണ്ടെല്ലാവരും
മണ്ടുന്നസിദ്ധൻതൻെറപിറകെനിബിഡമായ്

പാരാതെചെന്നുവേഗവതിയാംനദിയുടെ
വാരിയെയെല്ലാംസിദ്ധൻവററിച്ചുകളഞ്ഞിതു

തൽക്ഷണംതന്നെവെള്ളമേററമുണ്ടാക്കിത്തീർത്തു
ശിക്ഷയിൽജലത്തിന്മേൽനടന്നാനത്യത്ഭുതം

പിന്നെയുംജലമെല്ലാംവററിച്ചാനുടൻതന്നെ
ഒന്നിനെമറെറാന്നാക്കിജലജന്തുക്കളേയും

പിന്നെയുംജലമേററമുണ്ടാക്കിനദിതന്നി–
ലെന്നേവിസ്മയമെന്നുചൊല്ലിനാർജനങ്ങളും

അന്നേരമിതുട്ടാക്കിച്ചമച്ചുലോകമെല്ലാ–
മിന്ദുനക്ഷത്രങ്ങളെകാട്ടിനാനാകാശത്തിൽ

സുന്ദരിജനംതദാരാത്രിയെന്നോർത്തുവേഗം
കന്ദർപ്പനാടകത്തെയാടുവാനൊരുമ്പെട്ടാർ

ഉടനെസിദ്ധൻരാത്രിചിഹ്നത്തെയെല്ലാംപോക്കി
കഠിനമായവെയിൽകാണായിതെല്ലാവക്കും

കരത്തിലുള്ളഖട്വാംഗത്തെയുമാകാശത്തിൽ
നിറുത്തിയതിന്മീതെനിശിതസൂചിയേയും

കാല്പെരുവിരലതിലൂന്നിനിന്നതിവേഗ–
മത്ഭുതമാമ്മാറനേകംതിരിഞ്ഞിതുസിദ്ധൻ

തൽക്ഷണമതിൽനിന്നുകുതിച്ചുനഭസ്സലെ
ശിക്ഷയിൽതലകീഴായ്വന്നതിൽതന്നെനിന്നു

പാദങ്ങൾപൊക്കിക്കൊണ്ടുതിരിഞ്ഞാനതിവേഗം
മോദവുമാശ്ചര്യവുംപൂണ്ടുകണ്ടവരെല്ലാം

പന്നഗാശനൻപോലെപറന്നുമേഘമാർഗ്ഗേ
ചെന്നൊരുമേഘത്തിനെപിടിച്ചുകൊണ്ടുവന്നു

മന്ദമെന്നിയെകാട്ടിക്കൊടുത്തുജനങ്ങൾക്കു
ചെന്നൊരുമഴപൊഴിയ്ക്കെന്നുകല്പിച്ചുവിട്ടാൻ

അന്നേരംമിന്നൽകൊടികൊണ്ടുശോഭിച്ചമേഘം
ചെന്നുടനാകാശത്തിൽമഴയുംപൊഴിച്ചിതു

പിന്നെയുംസൂര്യചന്ദ്രനക്ഷത്രാദികളേയും
ചെന്നുടൻപിടിച്ചിങ്ങുകൊണ്ടുവന്നതിശീഘ്രം

ഒന്നൊന്നായ്ജനങ്ങൾക്കുകാണിച്ചുവിട്ടീടിനാൻ
ചെന്നവരാത്മസ്ഥാനംപ്രാപിച്ചുഭീതിയോടും

പക്ഷികളാകാശത്തിൽപറക്കുന്നേരംസിദ്ധൻ
തൽക്ഷണംപിടിച്ചിങ്ങുകൊണ്ടുവന്നവകളെ

ശിക്ഷയിൽമറെറാന്നാക്കികാണിച്ചുവിട്ടന്നേരം
പക്ഷങ്ങളടിച്ചവപറക്കുന്നിതുശീഘ്രം

കാക്കയെപിടിച്ചൊരുകഴവാക്കിച്ചുമച്ചു
കൊക്കിനെപിടിച്ചുടൻകോഴിയാക്കിനാൻസിദ്ധൻ

ചെന്നൊരുകയിലിനെപിടിച്ചുമയിലാക്കി
അന്നത്തെപിടിച്ചുടൻപന്നഗവൈരിയാക്കി

മാടപ്രാക്കളെക്കൂട്ടത്തോടങ്ങുപിടിച്ചുടൻ
പാടവമോടുതൻെറകണ്ണുത്തിലാക്കീടിനാൻ

അന്നേരമവനാസാനേത്രാദിരന്ധ്രങ്ങളിൽ
നിന്നാശ്ശുപുറത്തേയ്ക്കുവന്നോടുന്നിതുചിത്രം

കിളിയെപ്പിടിച്ചൊരുസർപ്പമാക്കീട്ടുതൻെറ
ഗളത്തിലിട്ടുചാടിക്കളിച്ചാനല്പനേരം

ക്ഷോണിതന്നുള്ളിലുള്ളനിധികൾമണികളും
കാണപ്പെടാതമററുവസ്തുക്കളിവയെല്ലാം

കാണികളുടെകണ്ണിലഞ്ജനംതേച്ചുസിദ്ധൻ
കാണിച്ചുകൊടുത്തപ്പോൾവിസ്മയംപൂണ്ടാരവർ

വഹ്നിസ്തംഭവുംജലസ്തംഭവുംഖഡ്ഗസ്തംഭം
പിന്നെവായുസ്തംഭവുംവാക്സ്തംഭംവയസ്തംഭം

എന്നല്ലചതുഃഷഷ്ടികലകളെല്ലാംപുന-
രന്യകളായിട്ടുള്ളവിദ്യകളിവകളെ

ഒന്നൊഴിയാതെകാണിച്ചീടിനാൻതത്രസിദ്ധ-
നെന്നല്ലാതവതിരിച്ചോതുവാനാളല്ലഞാൻ

വന്നപേക്ഷിക്കുന്നവർക്കിച്ഛയ്ക്കുതക്കവണ്ണ-
മന്നേരംതന്നെനൽകിവാഞ്ഛിതമെല്ലാംസിദ്ധൻ

സർവ്വശാസ്ത്രങ്ങൾശ്രുതിസ്മൃതികൾപുരാണങ്ങൾ
സർവ്വകളായമററുവിദ്യകളിവയെല്ലാം

നിത്യവുംഞങ്ങളുടെനാവിന്മേലുദിക്കേണ-
മിത്ഥമത്ഥിച്ചുചിലദ്വിജന്മാരപ്പോൾസിദ്ധൻ

ഭസ്മത്തെയവരുടെനാവിന്മേലിട്ടാനതി-
വിസ്മയമവരതിൽപണ്ഡിതന്മാരായിതു

കരച്ചംദന്തമെല്ലാംകൊഴിഞ്ഞുംകവിളൊട്ടി
നരച്ചംകാഴ്ചപാരംകുറഞ്ഞുംവടിയൂന്നി
സ്തനങ്ങളരവിട്ടതങ്ങളിൽതട്ടിമുട്ടി-
ക്കനിഞ്ഞുംകൊണ്ടുചിലവൃദ്ധകരംവന്നാരപ്പോരം
സിദ്ധനമവർക്കുടൻഭസ്മദാനത്താലേററ-
മുദ്ധതമായനവയൌവനമുളവാക്കി
ഗർഭവുമപ്പോളവക്കുണ്ടായിതത്യൽഭുതം
വിഭ്രമത്തോടുംപിന്നെവേഗേനപോയാരവർ
കുട്ടികരംക്കന്നുകരംനീട്ടുന്നനേരത്തിങ്ക-
ലൊട്ടുമെമടിയാതെഭസ്മത്തെനൽകിസിദ്ധൻ
കുട്ടികളതുനോക്കുന്നേരത്തുതന്നെതങ്ങരം-
ക്കിഷ്ടമേററവുമുള്ളഭക്ഷ്യങ്ങളായ്ചമഞ്ഞു
പെട്ടെന്നുതിന്നിട്ടവർപിന്നെയുംകരംകാട്ടി
ത്തുഷ്ടികൈക്കൊണ്ടുസിദ്ധൻപിന്നെയുംനൽകീടിനാൻ
പിന്നെയുംസിദ്ധനത്യൽഭുതങ്ങരംകാണിച്ചവ
സുന്ദരേശ്വരനെന്ന്യെചൊല്ലുവാനാളാരഹോ
ക്ഷണനേരത്തിലതിക്ഷീണദേഹനായിട്ടും
ക്ഷണനേരത്തിലതിസ്ഥൂലനായിട്ടുംപിന്നെ
ഉടനെദീർഗ്ഘനായുമുടനെഹ്രസ്വനായും
ഉടനെമായകൊണ്ടുമറഞ്ഞുമനന്തരം
അത്യന്തതേജസ്വിയായ്മേഘമദ്ധ്യത്തിൽനിന്നു
സത്വരംപൃത്ഥ്വീതലേചാടിയുമിപ്രകാരം
ഒളിച്ചുമങ്ങുമിങ്ങുമോടിയുംകാമിതങ്ങ-
ളിളച്ചീടാതെനൽകീ സകലജനങ്ങരംക്കു
പുളച്ചമത്യൽഭുതകൃത്യമോരോന്നുകാട്ടി
കളിച്ചീടുന്നസിദ്ധൻ തന്നെക്കണ്ടെല്ലാവരും
മുളച്ചസന്തോഷമോടാശ്ചര്യാംബുധിതന്നിൽ
കളിച്ചുംകൊണ്ടു സിദ്ധപാർശ്വത്തിൽമരുവിനാർ
സർവ്വവുംസൃഷ്ടിസ്ഥിതിസംഹാരാദികരംചെയ്യു
സർവ്വശക്തനായ്സർവ്വവ്യാപിയായ്സർവ്വജ്ഞനായ്
നിത്യനാംസുന്ദരേശൻ സിദ്ധനായ്ഭവിച്ചേവം
കൃത്യങ്ങരംചെയ്യുതോത്താലെന്തൊരത്ഭുതമുള്ളു
അന്നേരമഭിഷേകപാണ്ഡ്യഭൂപതിസിദ്ധൻ
തന്നുടെമാഹാത്മ്യത്തെകേട്ടുവിസ്മയംപൂണ്ടു
ചെന്നുസിദ്ധനെക്കൂട്ടിക്കൊണ്ടുപോരുവിനെന്നു
തന്നുടെഭൃത്യന്മാരിൽചിലരെ നിയോഗിച്ചാൻ
മന്നവൻ തൻെറവാക്കു കേട്ടുകിങ്കരന്മാരും
ചെന്നുടനത്യാശ്ചര്യസിദ്ധകൃത്യങ്ങരംകണ്ടു

വന്നകാര്യവുംതീരെ മറന്നുസിദ്ധൻതന്റെ
പിന്നിലാമ്മാറുമോദിച്ചിങ്ങനെനടന്നിതു
ചിൽപുമാൻതന്റെ ലീലകണ്ടവരെല്ലാവരും
അത്ഭുതമത്യത്ഭുതമെന്നുകൊണ്ടാടിപാടി
അല്ലവുമന്യചിന്തയെന്നിയേപ്രീതിപൂണ്ടു
തൽപൃഷ്ഠഭാഗേനടന്നീടിനാർ മുനികളെ
മംഗലപ്രദംസിദ്ധചരിത്രമിതുകേൾക്കി–
ലംഗനാധനാരോഗ്യ സൌഖ്യങ്ങളുണ്ടായ്‌വരും
മുല്ലബാണാരിയായ ഹാലാസ്യനാഥൻതന്റെ
ചൊല്ലേറുമിരുപതാം ലീലയെച്ചൊന്നേനേവം
തിങ്ങിനഭക്തിയോടുകേൾക്കിലുംപഠിക്കിലും
മംഗലംമേല്ക്കുമേലെ വർദ്ധിക്കുംമുനികളെ
സിദ്ധരൂപിയാംസുന്ദരേശന്റെ കാരുണ്യത്താ–
ലദ്ധ്യായമിരുപത്തിയാറുമോതിനേനേവം.

ഇരുപത്താറാം അദ്ധ്യായം സമാപ്തം

## അദ്ധ്യായം 27

### ശിലാഗജചരിത്രം

**സൂതൻ**

ചോദിച്ചുതാപസന്മാരഗസ്ത്യൻ തന്നോടഥ
വേദശാസ്ത്രാംഭോനിധേ കുംഭസംഭവമുനേ
ശ്രോത്രപാത്രത്താൽ തവവചനാമൃതംഞങ്ങ–
ളത്രയും പാനംചെയ്തുതൃപ്തിയുണ്ടായില്ലേതും
ബുദ്ധിമാനഭിഷേക പാണ്ഡ്യഭൂപനുംപിന്നെ
സിദ്ധനുമെന്തുചെയ്തെന്നരുളിച്ചെയ്തീടുക
ശ്രദ്ധയുണ്ടതുകേൾപ്പാനെന്നുകേട്ടഗസ്ത്യനും
ബദ്ധസന്തോഷം മുനിമാരോടുചൊല്ലീടിനാൻ
നല്ലവണ്ണം ശ്രവിപ്പിനെല്ലാരുംമുനികളെ
കല്ലാനസിദ്ധാജ്ഞയാൽ കരിമ്പുഭക്ഷിച്ചോരു
നല്ലലീലയെയിനിചൊല്ലുന്നേനിതുകേട്ടാ–
ലല്ലലെല്ലാം നശിക്കുമില്ലസംശയമേതും
ധന്യനാംസിദ്ധൻതന്നെവിളിച്ചീടുവാൻചെന്ന
തന്നുടെകിങ്കരന്മാരൊന്നുമേ വരാഞ്ഞപ്പോൾ
മന്നവനഭിഷേകപാണ്ഡ്യനുംമന്ത്രിമാരെ
ചെന്നുസിദ്ധനെനിങ്ങൾ കൊണ്ടുപോരുവിനെന്നാർ
മന്നവവാക്കുകേട്ടു സമർത്ഥന്മാരാമവ–
രൊന്നിച്ചുചെന്നുസിദ്ധൻ തന്നോടുചൊല്ലീടിനാർ

ധന്യഹേസ്വാമിൻ സിദ്ധസർവ്വാനുഗ്രഹകര
മന്നവൻനിന്നെക്കാണ്മാനേററമാഗ്രഹിക്കുന്നു

ചെന്നുഭൂപതിയുടെ മന്ദിരത്തിങ്കൽഭവാൻ
മന്നനുമനുഗ്രഹംനൽകേണംദയാനിധേ

എന്നുമന്ത്രികളേററം പ്രാത്ഥിച്ചനേരത്തിങ്കൽ
മന്ദഹാസവുംകലർന്നരുളിച്ചെയ്തുസിദ്ധൻ

മാനിയാമഭിഷേകപാണ്ഡ്യനോമഹാരാജൻ
ഞാനൊരുസിദ്ധൻ മഹാതപസ്വിയെന്നിരിക്കേ

ഞങ്ങളുംതമ്മിൽ കണ്ടിട്ടിങ്ങൊരുകാര്യവുമില്ലെ-
ന്നങ്ങുചെന്നറിയിപ്പിൻ നിങ്ങളെന്നയച്ചപ്പോൾ

ചെന്നമന്ത്രികൾ മഹീപാലകനോടുസിദ്ധൻ
ചൊന്നതുപോലെ ചൊന്നാരതുകേട്ടവനീശൻ

ഏററവുംഗർവ്വംപൂണ്ടു നമുക്കെന്തവനാലെ-
ന്നാററവുംമാനസത്തിൽനടിച്ചുവാണീടിനാൻ

പിററന്നാൾമകരസംക്രാന്തിയാംപുണ്യകാലേ
പററലർകുലകാലനാകിയമഹീപതി

ഹേമപത്മാകരത്തിൽ കുളിച്ചുഭക്തിയോടും
സോമസുന്ദരൻതന്നെദർശിപ്പാൻവരുന്നേരം

സിദ്ധനുംവിമാനത്തിൽവായവ്യകോണിലുള്ള-
ഹസ്തിയെനോക്കിക്കൊണ്ടു തത്രവാണീടുന്നിതു

ഉന്നതാംഗന്മാരായുംബലശാലികളായും
മന്നൻെറ മുന്നിൽനടന്നീടുന്നകിങ്കരന്മാർ

മിന്നുന്ന ഹേമനേത്രമിളക്കിക്കാണിച്ചുടൻ
ധന്യനാംസിദ്ധനോടുചൊല്ലിനാർകോപത്തോടും

സത്വരമെഴുനീററുമാറിനില്ക്കുനീസിദ്ധ
പൃത്ഥ്വീശനീശപാണ്ഡ്യനെഴുന്നള്ളീടുന്നിതു

എന്നവർ മുഹുർമ്മുഹുരുച്ചത്തിൽപറഞ്ഞിട്ടും
ഒന്നുമങ്ങിളകാതെതത്രൈവവാണുസിദ്ധൻ

പിന്നെയുംമാറിനില്പാൻപറഞ്ഞുകിങ്കരന്മാ-
രന്നേരംസിദ്ധനുന്നിയിരുന്നാനൊന്നുകൂടി

മന്നവൻപ്രദക്ഷിണക്രമമായപ്പോൾതത്ര
വന്നുനിശ്ചലഗാത്രനായസിദ്ധനെക്കണ്ടു

തന്നുടെമാനസത്തിൽവിസ്മയംപൂണ്ടുപാരം
മന്ദഹാസവുംപൂണ്ടുസിദ്ധനോടുരചെയ്താൻ

ആരുനീഎവിടെനിന്നെന്തിനായത്രവന്നു
പേരെന്തുതവവിദ്യാശക്തികളെന്തൊന്നുള്ള

നേരോടേപറയേണമെന്നുഭൂപതിയുടെ
ഗീരുകേട്ടോരുനേരംസിദ്ധനുമരുൾചെയ്തു

മന്നവശിരോമണേ മാമകേനാമാദിക–
ളൊന്നൊഴിയാതെ പറഞ്ഞീടുവൻ കേട്ടുകൊൾക
ഞാനൊരു സിദ്ധൻ സദാ സ്വച്ഛന്ദൻ ഭിക്ഷാശനൻ
മാനവുമില്ല മമ നാഥനുമാരുമില്ല
പേരിനിക്കാജ്ഞാസിദ്ധനെന്നറിഞ്ഞാലും ഭവാ–
നാരെയും നമുക്കൊരു പേടിയില്ലെടോ നൃപ
കാശ്മീരം മമ ദേശം കാശിയാകുന്നു പുരി
ഈശ്വരക്ഷേത്രങ്ങളെ ദർശിപ്പാൻ പുറപ്പെട്ടേൻ
പലനാൾ കൊണ്ടു മെല്ലെ നടന്നു നടന്നു ഞാൻ
പലതും ശിവക്ഷേത്രം കണ്ടു കണ്ടനന്തരം
ആദ്യന്തഹീനം സർവ്വജഗൽകാരണം വേദ–
വേദ്യമാം സുന്ദരേശലിംഗത്തെ ദർശിപ്പാനും
ഇപ്പുരത്തിങ്കൽ വാഴമഖിലജനങ്ങൾക്കും
അത്ഭുതങ്ങളായുള്ള മൽപ്രഭാവങ്ങളെല്ലാം
കാണിച്ചു സർവ്വാഭീഷ്ടമവർക്കു നൽകുവാനും
ക്ഷോണീനായക വന്നു വാഴുന്നേനിവിടെ ഞാൻ
വിദ്യകളെല്ലാമിനിക്കറ്റിയാമെന്നോടൊരു
വിദ്വാനും സമനല്ലെന്നറിക മഹീപതേ
സന്തതമെങ്കൽ വാണീടുന്നു ശക്തികളെല്ലാം
എന്തിവയെല്ലാമറിഞ്ഞിട്ടു തേ പ്രയോജനം
എന്നരുൾചെയ്തു സിദ്ധൻ മുന്നെപ്പോലവിടത്തിൽ
മന്ദഹാസവും പൂണ്ടു മരുവീടിനാൻ സുഖം
സിദ്ധൻെറ നിരപേക്ഷ്യധൈര്യഗർവ്വാദികളെ
ബദ്ധവിസ്മയം കണ്ടു പാണ്ഡ്യഭൂപതിവരൻ
ക്രുദ്ധനായല്ലമിനിച്ചെയ്യേണ്ടതെന്തെന്നു തൻ
ബുദ്ധികൊണ്ടാലോചിച്ചു തത്രനില്ക്കുന്ന നേരം
മന്നനെക്കാണ്മാനൊരു കരിമ്പും കയ്യിലേന്തി
വന്നൊരു കൃഷീവലൻ തൊഴുതു രാജാവിനെ
തന്നുടെ കയ്യിലുള്ള കരിമ്പിൻ തടിയേയും
മന്നവൻ തൻെറ മുന്നിൽ കാഴ്ചയായ് വെച്ചീടിനാൻ
സുന്ദരതരം ലോചനാനന്ദപ്രദമേററം
ഉന്നതമതിസ്ഥൂലം കോമളമാമതിന്മേൽ
പലവർണ്ണങ്ങളുള്ള രേഖകൾ കടമുതൽ
തലയോളവുമൊരുപോലെയുണ്ടതു കണ്ടാൽ
നിറഭേദങ്ങളുള്ള രത്നങ്ങളോരോന്നോരോ
വരിയായ് ക്കലരാതെ പതിച്ചതെന്നു തോന്നും
അർദ്ധഖണ്ഡിതങ്ങളായഗ്രത്തിൽ മാത്രം ചില
പത്രങ്ങളോടുമതിദീർഗ്ഘമാമതു കണ്ടാൽ

വലുതായ്നീണ്ടും ചലിയാതെയും കിടക്കുന്ന
പലശീർഷങ്ങളുള്ളപാമ്പെന്നും ശങ്കയുണ്ടാം

ആശ്രയം സുപർവ്വണാം മുക്താധിവാസഭ്രമിം
സുശ്രീയം രസാനപീതം സുഖദം സംസേവിനാം

ദൃക്പ്രിയം വ്യാളാശനയോഗ്യപത്രം തമിക്ഷും
ശ്രീപ്രിയമിവകണ്ടുഭൂപതിസന്തോഷിച്ചു

തന്നുടെകയ്യിലെടുത്തിങ്ങിനെകരിമ്പുഞാൻ
മുന്നമെങ്ങുമേകണ്ടിട്ടില്ലെന്നുപ്രശംസിച്ചു

പിന്നെമന്നവൻചൊന്നാൻസിദ്ധനോടഹോ ഭവാ-
നിന്നുഞാൻസിദ്ധനെന്നുചൊന്നതുസത്യമെങ്കിൽ

മുക്കണ്ണുവിമാനത്തിൻവായവ്യകോണത്താങ്ങി
നില്ക്കുമിക്കല്ലാനയെക്കൊണ്ടുനീയിക്ഷുദണ്ഡം

ഭക്ഷിപ്പിക്കേണമെന്നാൽനീതന്നെമമസ്വാമി
ശിക്ഷയിൽനിന്നഭീഷ്ടമാകവേനൽകാമഹം

മന്നവവാക്യമേവം കേട്ടനേരത്തുസിദ്ധൻ
മന്ദഹാസവും പൂണ്ടുചൊല്ലിനാനിപ്രകാരം

മന്നവപാണ്ഡ്യവംശമൌക്തികമണേഭവാൻ
നിന്നഭീഷ്ടം തരുന്നേനെന്നുചൊന്നതുവൃഥാ

വല്ലതുമൊരുവിദ്യയുള്ളപൂരുഷൻശ്രേഷ്ഠ-
നെല്ലാരും പൂജിച്ചീടുമവനെലോകത്തിങ്കൽ

എന്നിരിക്കവേസർവ്വവിദ്യാസുപണ്ഡിതൻഞാ-
നെന്നിലുണ്ടെല്ലാവർക്കും കാംക്ഷയുള്ളർത്ഥമെല്ലാം

മന്നവനിന്നെക്കൊണ്ടുവേണ്ടതില്ലൊന്നും നമു-
ക്കെന്നാലും മൽപ്രഭാവം കാണിക്കാം ഞാനിദാനീം

എന്നരുൾചെയ്തുസിദ്ധനടനേശിലാഗജം
തന്നോടുഗംഭീരമായുല്ലപിച്ചാനിപ്രകാരം

ഇക്ഷിതീശന്റെകയ്യിലിരിക്കുമിക്ഷുദണ്ഡം
ഇക്ഷണം തന്നെവാങ്ങിഭക്ഷിക്കഗജേന്ദ്ര നീ

സുന്ദരേശാജ്ഞയെന്നുധരിക്കമമവാക്യ-
മെന്നു സിദ്ധന്റെവാക്കുകേട്ടപ്പോൾ കല്ലാനയും

കല്പാന്തകാലമേഘ ഗർജ്ജിതം പോലെശബ്ദി-
ച്ചപ്പൃഥിവീശൻതന്റെ കയ്യിൽനിന്നുക്ഷുദണ്ഡം

തുമ്പിക്കൈനീട്ടിവാങ്ങിതൽക്ഷണം ഭക്ഷിച്ചിതു
തമ്പുരാൻതന്റെവാക്യം വ്യർത്ഥമായ്ഭവിക്കുമോ

പിന്നെമന്നവൻതന്റെ മുത്തുമാലയെഗളം
തന്നിൽനിന്നെടുത്തിതുബിസശങ്കയാഗജം

തൽക്ഷണമതുവലിച്ചെടുപ്പാൻചെന്നു മഹീ-
രക്ഷകസമീപത്തിൽ നില്ക്കുന്നകിങ്കരന്മാർ

ഭക്ഷിച്ചുകൊൾകയെന്നുകല്പിച്ചു സിദ്ധൻക്രുധാ
കുക്ഷിയിലാക്കിഗജംമൌക്തികമാലയേയും
അക്ഷിതീശ്വരനപ്പോൾ ഖേദകോപങ്ങളോടും
രൂക്ഷനായ്സിദ്ധൻതന്നെ വീക്ഷണംചെയ്തീടിനാൻ
അന്നേരം മന്നവൻെറകിങ്കരന്മാരെല്ലാരു-
മൊന്നിച്ചുസിദ്ധൻതന്നെപ്രഹരിപ്പാനടുത്താർ
സിദ്ധനുമപ്പോളുടനുത്ഥാനംചെയ്തുമഹാ-
ക്രുദ്ധരായ്വരും ബഹുകിങ്കരന്മാരെക്കണ്ടു
ബദ്ധസന്തോഷമഭയീകൃതഹസ്തനായി
സ്തബ്ധരാക്കിനാനുടനവരെയെല്ലാരെയും
വരുവിൻപ്രഹരിപ്പാൻവേഗത്തിലെന്നുചൊല്ലി-
പരിഹാസവുംചെയ്തതത്രൈവവാണീടിനാൻ
ഭിത്തിയില്ലാതെനില്ക്കും ചിത്രങ്ങളെന്നപോലെ
സ്തബ്ധരാകിയനിജഭൃത്യരെക്കണ്ടുഭൂപൻ
ശാന്തകോപനായേററംവിസ്മയപ്പെട്ടുനിജ-
മന്ത്രികളോടുംസിദ്ധപാദപത്മത്തിൽവീണു
അപരാധങ്ങളെല്ലാം പൊറുത്തുരക്ഷിക്കേണം
കൃപയാലെന്നുചൊല്ലികുമ്പിട്ടുപലതരം
ഭക്തിപാരവശ്യത്താൽ സ്തബ്ധനായ്ഭയത്തോടു-
മുത്തമാംഗത്തിൽകരംകൂപ്പിനിന്നൊരുനേരം
സിദ്ധനുംസന്തോഷിച്ചു വാഞ്ഛിതമെന്തുചൊൽക
സത്വരംമഹീപതേതരുന്നേനെന്നുചൊന്നാൻ
സിദ്ധഭാഷിതമേവംകേട്ടപ്പോൾമഹീപതി-
ബദ്ധസന്തോഷംനമസ്കരിച്ചു കൈകൾകൂപ്പി
സൽഗുണാംബുധേസിദ്ധകരുണാനിധേമമ
സൽഗുണയുക്തനായപുത്രനെനൽകീടേണം
ഇങ്ങിനെപ്രാർത്ഥിച്ചപ്പോൾസിദ്ധനുമരുൾചെയ്താ-
നങ്ങിനെതന്നെതവസൽപുത്രനുണ്ടായ്വരും
മംഗലംദീർഘായുസ്സും കീർത്തിയുംവർദ്ധിച്ചീടും
ഭംഗമില്ലാത്തമോക്ഷംലഭിക്കമന്ത്യകാലേ
ഇങ്ങിനെയരുൾചെയ്തുഗജവക്ത്രത്തിൽനിന്നു
ഭംഗിയേറീടും മുത്തുമാലയെയെടുത്തുടൻ
തിങ്ങിനഭക്ത്യാവാഴുംഭൂപനുനൽകീസിദ്ധ-
നംഗങ്ങൾനിജകരംകൊണ്ടുമെല്ലെത്തലോടി
ഇങ്ങിനെഭക്തനായഭൂപനെസന്തോഷിപ്പി-
ച്ചുംഗജവൈരിസുന്ദരേശ്വരൻകൃപാനിധി
ഗംഗാർദ്ധചന്ദ്രചൂഡനീശ്വരൻസിദ്ധൻ മൂല-
ലിംഗത്തിലന്തർദ്ധാനംചെയ്തിതുമുനികളെ

മന്നവനതുകണ്ടുവിസ്മയപ്പെട്ടുപാരം
സുന്ദരേശ്വരൻതന്നേസിദ്ധനായ്‌വന്നതെന്നു
തന്നുടെമാനസത്തിലുറച്ചുമൂലലിംഗ-
സന്നിധിതന്നിൽചെന്നുകുമ്പിട്ടുഭക്തിയോടും
പിന്നെത്താൻചെയ്തൊരപരാധത്തെവിചാരിച്ചു
മന്നവൻപരിതപിച്ചിങ്ങിനെ സ്തുതിചെയ്താൻ
സർവ്വത്രപരിപൂർണ്ണസച്ചിദാനന്ദമൂർത്തേ
സർവ്വജ്ഞരക്ഷിക്കേണമപരാധിയാമെന്നെ
ഫാലനേത്രാഗ്നിദഗ്ദ്ധമന്മഥഹാലാസ്യേശ
പാലനംചെയ്തീടേണമപരാധിയാമെന്നെ
തങ്കഴൽവണങ്ങുന്നോർക്കിഷ്ടത്തെയെല്ലാം നൽകും
ശങ്കരരക്ഷിക്കേണമപരാധിയാമെന്നെ
ഭക്തസർവ്വേഷ്ടപ്രദഹാലാസ്യനാഥശംഭോ
മുക്തിദപാലിക്കേണമപരിധിയാമെന്നെ
ഹാലാഹലാലംകൃതകന്ധരകൃപാനിധേ
ഹാലാസ്യനാഥരക്ഷിക്കപരാധിയാമെന്നെ
ഇന്ദിരാപതിമുഖ്യവൃന്ദാരകേഡ്യപാദ
സുന്ദരേശ്വരപാലിക്കപരാധിയാമെന്നെ
പാർവതീപതേപഞ്ചവക്ത്രപന്നഗഭൂഷ
സർവദാപാലിക്കേണമപരാധിയാമെന്നെ
പാദപങ്കജംധ്യാനിപ്പോർക്കുമോക്ഷത്തെനൽകും
ഹേദയാനിധേപാലിക്കപരാധിയാമെന്നെ
സുന്ദരപാണ്ഡ്യേശ്വരസകലാഭീഷ്ടപ്രദ
സുന്ദരേശ്വരപാലിക്കപരാധിയാമെന്നെ
സർവാപരാധത്തെയുംതീർക്കുമിസ്തോത്രത്തിനെ
സർവജ്ഞശംഭോതവസന്നിധൌഭക്തിയോടും
ചൊല്ലീടുന്നവൻചെയ്യുമപരാധത്തേയെല്ലാം
മുല്ലബാണാരേഭവാൻപൊറുത്തുകൊള്ളേണമേ
മന്നവനേവംമഹാലിംഗത്തേസ്തുതിച്ചുടൻ
പിന്നെയുംനമസ്കരിച്ചീടിനാൻഭക്തിയോടും
ഉടനെയെഴുന്നീറ്റുപിന്നേയുമവനീശൻ
നിടിലേക്ഷണന്തന്നെസ്തുതിച്ചാനിപ്രകാരം
ഹാലാസ്യനാഥ ഭക്തന്മാർചെയ്യുമപരാധം
ചാലവേപൊറുത്തുരക്ഷിക്കുന്നഭഗവാനേ!
ഫാലലോചനകാലനാശനഞാനുംതവ-
കാലിണതൊഴുന്നവനല്ലയോദയാനിധേ
നീലലോഹിതഭവന്മാഹാത്മ്യമറിയായയ്ക
മൂലമിന്നഹംചെയ്തോരപരാധംക്ഷമിച്ചു

പാലിക്കവേണമെന്നെപാർവ്വതീപതേതവ–
കാലിണയല്ലാതൊരുശരണമിനിക്കില്ല
മന്നവനേവംസ്തുതിച്ചേററവുംസന്തുഷ്ടനായ്
പിന്നെയുംനമസ്കരിച്ചാത്മമന്ദിരംപുക്കാൻ
മന്നവന്നനന്തരംവിക്രമപാണ്ഡ്യനെന്നു–
സുന്ദരനായപുത്രൻജനിച്ചുതേജോമയൻ
സർവ്വസൽഗ്ഗുണപൂർണ്ണനാകുമക്കുമാരങ്കൽ
ഉർവ്വിതൻഭാരത്തെയുമർപ്പിച്ചുമഹാധന്യൻ
മന്നവനഭിഷേകപാണ്ഡ്യനൈഹികസൌഖ്യ–
മൊന്നൊഴിയാതെഭുജിച്ചേററവുംഭാഗ്യവാനായ്
സുന്ദരേശ്വരകാരുണ്യത്തിനാലന്ത്യകാലേ
സുന്ദരേശ്വരസായൂജ്യത്തെയുംപ്രാപിച്ചിതു
വിക്രമപാണ്ഡ്യൻപുനരീശ്വരകൃപാബലാൽ
വിക്രമവിദ്യാവിനയാർത്ഥാദിസമ്പൂർണ്ണനായ്
അക്രമിക്കാതേമനുനീതിയേരാജ്യമെല്ലാം
ശക്രവൽസ്വർഗ്ഗലോകംപാലിച്ചുവാണീടിനാൻ
സന്തുഷ്ടചിത്തന്മാരായഖിലജനങ്ങളും
സന്തതംവസിച്ചിതുതാപസോത്തമന്മാരേ
ഇക്ഷുദണ്ഡത്തെശിലാഗജത്താൽഭക്ഷിപ്പിച്ചോ–
രക്ഷവാഹനസുന്ദരേശ്വരനാമോസ്തുതെ
പുരവൈരിയാംസോമസുന്ദരേശ്വരന്നുടെ
ഇരുപത്തൊന്നാമതാം ലീലയെചൊന്നേനിപ്പോൾ
ഉരുഭക്തിയോടിതുകേൾക്കിലുംപഠിക്കിലും
പുരുഷാർത്ഥങ്ങൾനാലുംലഭിക്കുംമുനികളെ
സ്മരനാശനന്തൻെറകരുണാബലത്തിനാ–
ലിരുപത്തേഴാമതാമദ്ധ്യായംചൊന്നേനഹം

ഇരുപത്തേഴാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 28

### മത്തഹസ്തീസംഹാരം

**അഗസ്ത്യൻ**

സത്തമന്മാരേകേൾപ്പിൻ നഗ്നന്മാരയച്ചോരു
മത്തഹസ്തിയേസ്സുന്ദരേശ്വരൻസംഹരിച്ച
ഉത്തമലീലയെഞാൻചൊല്ലുന്നേനിതുകേൾക്കി–
ലത്തലെല്ലാംനശിക്കും സിദ്ധിക്കുമഭീഷ്ടവും
വിക്രമപാണ്ഡ്യഭൂപൻശങ്കരഭക്തോത്തമൻ
ശക്രതുല്യപ്രഭാവൻനീതിമാൻമഹാധീരൻ

വിക്രമശാലീകുബേരോപമൻസമ്പത്തിനാ-
ലക്രമപ്രവൎത്തകശിക്ഷകൻ സാധുശീലൻ
മോദേനനീതിയോടും രാജ്യത്തെരക്ഷിക്കുമ്പോൾ
വൈദികധൎമ്മമെങ്ങും വൎദ്ധിച്ചു ചമഞ്ഞിതു
വേദബാഹ്യന്മാരായജനങ്ങൾമാറും ദൂരെ
വേദജ്ഞനല്ലാതൊരുവിപ്രനമില്ലെങ്ങുമേ
വിപ്രക്ഷത്രിയവൈശ്യശൂദ്രന്മാരെല്ലാവരും
സപ്രമോദം ധരിച്ചു ഭസ്മരുദ്രാക്ഷങ്ങളെ
തങ്ങൾക്കർഹതയുള്ളകൎമ്മങ്ങൾചെയ്തുശിവ-
ലിംഗത്തെപൂജിച്ചുവാണീടുന്നുയഥാസുഖം
മന്നവന്താനും ഭക്ത്യാപാപശാന്തിക്കായ്പണ്ടു
വൃന്ദാരകേന്ദ്രൻതന്നാൽപൂജിതം പുരാതനം
സുന്ദരേശ്വരസംജ്ഞമാകിയലിംഗത്തേയും
തന്നുള്ളിൽഭക്തിയോടും പൂജിച്ചാനനുദിനം
ചാലവേപിതാചൊന്നപോലവെപിന്നെഭൂപൻ
മൂലപ്രാസാദത്തിന്റെവായവ്യദിക്കിലായി
ആലയം ചമച്ചാജ്ഞാസിദ്ധനെപ്രതിഷ്ഠിച്ചു
കാലത്രയേപിതസ്യപൂജയും നിശ്ചയിച്ചാൻ
ഇങ്ങിനെസ്വയം കൃതപുണ്യങ്ങൾകൊണ്ടും പിന്നേ
തങ്ങടേപ്രജകൾചെയ്യുന്നപുണ്യങ്ങൾകൊണ്ടും
മംഗലമൂൎത്തിയാകമാജ്ഞാസിദ്ധേശ്വരന്റെ
തുംഗകാരുണ്യകടാക്ഷപ്രഭാവങ്ങൾകൊണ്ടും
ധൈൎയ്യസൌന്ദൎയ്യസമ്പദാരോഗ്യകീൎത്തിതേജോ
വീൎയ്യാദിഗ്ഗുണങ്ങളും ഭൂപനുവൎദ്ധിച്ചിതു
ശൈവങ്ങളായപുരാണങ്ങളും ശാസ്ത്രങ്ങളും
ഭാവനയോടും കേട്ടുവാണിതുയഥാസുഖം
സുന്ദരേശാനുഗ്രഹത്താലൊരുശത്രുപോലും
മന്നവന്തന്നോടുവന്നെതിൎപ്പാനാളായില്ല
പഞ്ചബാണാരിതന്റെപാദങ്ങളുള്ളിലോൎത്തു
ചഞ്ചലമെന്യേവാഴും പാണ്ഡ്യന്റെവൈഭവത്തെ
കാഞ്ചീപുരേശനായചോളഭൂപതികേട്ടു
നെഞ്ചകന്തന്നിലേവം ചിന്തിച്ചാൻജയോപായം
അഞ്ചാതെരാജ്യം പാലിച്ചീടുന്നപാണ്ഡ്യഭൂപൻ
തഞ്ചരിത്രങ്ങൾകേട്ടുവൈരികൾനടുങ്ങുന്നു
കിഞ്ചപാണ്ഡ്യനെജയിച്ചീടുവാനില്ലമാൎഗ്ഗ-
മെഞ്ചതിയവനോടുപററുകയില്ലതാനും
വീരനാമവനോടുപോരാടിജ്ജയിപ്പാനോ
പാരിടന്തന്നിലാരും പോരാനിശ്ചയം തന്നേ

എന്തിനിമാർഗ്ഗമെന്നു ചിന്തിച്ചു ചിന്തിച്ചേവം
മന്ത്രവാദത്താൽജയിക്കാമെന്നുനിശ്ചയിച്ചാൻ
വാദങ്ങളെല്ലാററിലുംവലുതാംമന്ത്രവാദം
മോദേനകൊന്നീടുവനതിനാലവനെഞാൻ
ഏവമോർത്തുടൻചോളഭൂപതിഹേമകൂടം
ഗോവർദ്ധനംത്രികൂടമഞ്ജനാദ്രിയുംതഥാ
ഉന്നതകഞ്ജരാദ്രിക്രൌഞ്ചവുംവിന്ധ്യംസഹ്യ–
മെന്നുള്ളപർവ്വതങ്ങളെട്ടിലുംവസിക്കുന്ന
ക്ഷപണന്മാരിലെല്ലാംശ്രേഷ്ഠരായെണ്ണായിരം
ക്ഷപണാചാര്യന്മാർക്കുവെവ്വേറെചോളഭൂപൻ
പത്രികയയച്ചിതുവരുവാനവരപ്പോഠം
സത്വരമെല്ലാവരുമൊന്നിച്ചുവന്നീടിനാർ
അരയിൽതോലുടുത്തുകേശഹീനന്മാരായി–
ട്ടൊരുപാണിയിൽപീലിമററൊന്നിൽകമണ്ഡലു
പിടിച്ചുംവശ്യാദികർമ്മങ്ങളിൽസാമർത്ഥ്യത്തെ
നടിച്ചുംകൊണ്ടുവന്നുചോളഭൂപനെക്കണ്ടു
പീലിയാൽപാർത്ഥിവൻെറതലയിൽതൊട്ടുമഹീ–
പാലകന്തന്നേയനുഗ്രഹിച്ചാരതുനേരം
മന്നവൻമുന്നംനമസ്കരിച്ചുനഗ്നന്മാരെ
പിന്നെത്താനവരോടുചൊല്ലിനാനിപ്രകാരം
എന്നുടെശത്രുവായപാണ്ഡ്യഭൂപാലനെക്കൊ–
ന്നെന്നെരക്ഷിപ്പതിന്നായ്നിങ്ങളെവരുത്തിനേൻ
മന്ദമെന്നിയെനിങ്ങളാഭിചാരത്തെച്ചെയ്തു
മന്നനെക്കൊൽവിനെന്നാലർദ്ധരാജ്യംതരാംഞാൻ
എന്നുഭൂപതിചൊന്നനേരത്തുനഗ്നന്മാരു–
മൊന്നിച്ചുസന്തോഷംപൂണ്ടെത്രയുംവേഗത്തോടെ
ചെന്നുടൻതീരെക്ഷീരതരംഗിണ്യാമനോജ്ഞെ
സന്നദ്ധരായിട്ടോരോകോപ്പുകളുംകൂട്ടീടിനാർ
രണ്ടുയോജനാചതുരശ്രമത്യുന്നതമായ്
കണ്ടാൽമോഹനമായകൂടത്തെനിർമ്മിച്ചതിൽ
അഷ്ടകോണമായൊരുയോജനവിസ്തീർണ്ണമായ്
വെട്ടിനാരുടനൊരുകുണ്ഡമക്ഷപണന്മാർ
പെട്ടെന്നുവിഷവൃക്ഷംമുറിച്ചുവിറകാക്കി
കെട്ടുകെട്ടാക്കിക്കൊണ്ടുവന്നുകുണ്ഡത്തിലിട്ടു
അഗ്നിയേജ്വലിപ്പിച്ചുപാണ്ഡ്യഭൂപനെക്കൊൽവാൻ
നഗ്നന്മാർസങ്കല്പിച്ചുഹോമവുംതുടങ്ങിനാർ
നിംബതൈലത്തെച്ചേർത്തുലവണംതിലതൈല–
സമ്മിശ്രങ്ങളാംമരിചങ്ങളുമനവധി

ഹോമിച്ചനാനാമൃഗപക്ഷിരക്തവുമഗ്നൌ
വ്യോമവുംപുകകൊണ്ടുനിറഞ്ഞുചമഞ്ഞിതു
അന്നേരംഹോമകുണ്ഡംതന്നിൽനിന്നുത്ഭവിച്ച
വന്നിതുഗിരിപോലെവലുതായൊരുഗജം
തിങ്ങിനസന്തോഷത്തോടക്ഷണംക്ഷപണന്മാ–
രിങ്ങിനെചൊന്നാർഗജപുംഗവഭവാൻചെന്നു
മധുരാപുരത്തേയുംപാണ്ഡ്യഭൂപാലനേയു–
മധുനാസംഹരിക്കയെന്നുകേട്ടപ്പോഠംഗജം
ഉൽക്കടമദത്തോടുമേഘഗർജ്ജിതംപോലെ
ഫൂൽക്കാരംചെയ്തുലോകമാകവേവിറപ്പിച്ചും
കാതുകളിളക്കമ്പോളതിൽനിന്നുണ്ടാകുന്ന
വാതത്താൽമേഘങ്ങളെശ്ശിഥിലങ്ങളായ്ചെയ്തും
വാലടികൊണ്ടുമഹാവൃക്ഷങ്ങളെത്തകർത്തും
കാലടിവിക്ഷേപത്താൽ ഭൂമിയെക്കുലുക്കിയും
ദന്തങ്ങഠംകൊണ്ടുകുത്തിഗിരിയെപുഴക്കിയു–
മന്തരംഗത്തിൽഭയമേവർക്കുമുണ്ടാക്കിയും
ആശുധാവനംചെയ്തുമധുരാപുരിയുടെ
ഈശാനദിഗ്ഭാഗത്തെപ്രാപിച്ചനേരത്തിങ്കൽ
കണ്ടവരെല്ലാംഭയംപൂണ്ടുടനതിശീഘ്റ–
മിണ്ടലുംപൂണ്ടുമണ്ടിക്കണ്ടിലങ്ങൊളിക്കുന്നു
ധീരോപിപാണ്ഡ്യഭൂപനേററവുംഭയപ്പെട്ടു
പാരാതെസുന്ദരേശസന്നിധിതന്നിൽചെന്നു
ഭുക്തിമുക്തിദന്തന്നെക്കുമ്പിട്ടുസ്തുതിച്ചേററം
ഭക്തിയോടിപ്രകാരംപ്രാത്ഥിച്ചുമഹീപതി
അധുനാനഗ്നാഭിചാരോല്പന്നമഹാഗജം
മധുരാപുരമെല്ലാംസംഹരിപ്പാൻവരുന്നു
ഭക്തവത്സലസുന്ദരേശനിൻപ്രസാദത്താൽ
ശക്തനാമഹമേററംശത്രുസംഹാരംചെയ്വൻ
എങ്കിലുംനഗ്നാഭിചാരത്തിനാലുത്ഭവിച്ച
വങ്കരിവരന്തന്നെക്കൊൽവതിന്നാളല്ലഞാൻ
എന്തുഞാൻചെയ്വുമമസുന്ദരേശ്വരശംഭോ
നിന്തിരുവടിതന്നേകാത്തുകൊള്ളേണമെല്ലാം
ഇങ്ങിനെപാണ്ഡ്യഭൂപൻപ്രാത്ഥിച്ചനേരത്തിങ്ക–
ലംഗജവൈരിവാക്കുകേഠംക്കായിതാകാശത്തിൽ
സർവ്വസൽഗുണനിധേകേഠംക്കവിക്രമപാണ്ഡ്യ
പൂർവ്വദിക്കിലായ്ബഹിഃപ്രാകാരസമീപത്തിൽ
അട്ടാലമെന്നുപേരായ്ഷോഡശസ്തംഭങ്ങളോ–
ടൊട്ടുമേവൈകാതൊരുമണ്ഡപംവിധിപോലെ

സത്വരംശില്പികളാൽനിർമ്മിപ്പിക്കെടോഭവാൻ
തത്രഞാൻധനപിയായ്വന്നാനയെക്കൊന്നീടുവൻ
സത്യമെന്നീശവാക്കുകേട്ടുഭൂപതിതാനു–
മെത്രയുംവേഗംവരുത്തീടിനാൻശില്പികളെ
രണ്ടുനാഴികനേരംകൊണ്ടുനിർമ്മിപ്പിച്ചിതു
കണ്ടാൽമോഹനമായമണ്ഡപമട്ടാലാഖ്യം
സുന്ദരേശ്വരനപ്പോഴന്തമദ്ധ്യേഭദ്രപീഠ–
മുന്നതംനവരത്നശോഭിതംനിർമ്മിച്ചതിൽ
സർവ്വജ്ഞൻതേജോമയനാവിർഭവിച്ചുദേവൻ
പൂർവ്വപർവ്വതത്തിങ്കൽഭാസ്കരനെന്നപോലെ
കലച്ചചാപമിടങ്കയ്യിലും തീക്ഷ്ണാഗ്രമായ്
ജ്വലിക്കുംബാണമന്യപാണിയിലുംധരിച്ചു
അസിധേനവാഖ്യശസ്ത്രംകൊണ്ടുടൻകടീതടം
ലസിതമാക്കിപീലിചേർത്തുകേശത്തെഴുംചിന്നി
നീലവർണ്ണമായുള്ളനിജദേഹത്തിൽമുത്തു–
മാലകളണിഞ്ഞുടൻമൂന്നുനേത്രങ്ങളോടും
എത്രയുംരക്തവർണ്ണമായവസ്ത്രവുംഗാത്രേ
ശ്രോത്രയോശ്ശംഖകുണ്ഡലങ്ങളുംധരിച്ചഹോ
സുന്ദരതരമാകുമാനനപത്മത്തോടു–
മിന്ദുഖണ്ഡാലംകൃതശീർഷനായിപ്രകാരം
കൈരാതവേഷംധരിച്ചൊരുകാൽമുന്നിലായും
ചാരുവാംവലത്തുകാൽവിന്യസ്യപിന്നിലായും
സുന്ദരേശ്വരൻതത്രവിളങ്ങിമഹാദേവൻ
കന്ദർപ്പവൈരീഭക്തരക്ഷണജാഗരൂകൻ
വാരണമഞ്ചുവിളിപ്പാട്ടുദൂരത്തിൽവന്ന
നേരത്തുസുന്ദരേശനതിനേലക്ഷ്യമാക്കി
നാരസിംഹാഖ്യമായവൈഷ്ണവതേജസ്സിനെ
പാരാതെചിന്തിച്ചയച്ചീടിനാനൊരുബാണം
ഘോരമായ്ജ്വലിച്ചുംസർവതോമുഖമായും
നാരസിംഹാസ്ത്രംചെന്നുകൊന്നിതുജഗത്തിനെ
ഗജവുംചത്തുതത്രമലയായ്ചമകയാൽ
ഗജശൈലമെന്നതിന്നിപ്പോഴും നാമധേയം
നാരസിംഹമായൊരുബാണവുമീശാജ്ഞയാൽ
നാരസിംഹാകാരമായ്സാന്നിദ്ധ്യംചെയ്തുതത്ര
രോമേശമഹാമുനിപണ്ടവിടത്തിൽനിജ–
നാമപൂർവ്വകമൊരുകുണ്ഡത്തെ നിർമ്മിച്ചുടൻ
ബദ്ധസന്തോഷംസ്നാത്വാതപസ്സുചെയ്തുഘോരം
സിദ്ധിയെപ്രാപിച്ചാനെന്നറിവിൻമുനികളെ

ഉത്തമൻപ്രഹ്ലാദനും ധന്യരായുള്ളോർമററു-
മുത്തമസിദ്ധിയെപ്രാപിച്ചിതുതത്രമൂന്നം

മത്തമാതംഗം ചത്തനേരത്തപ്പാണ്ഡ്യഭൂപ-
നത്തലുംതീർന്നുതത്രചെന്നുകണ്ടോരുനേരം

ആനയോടൊരുമിച്ചുവന്നനഗ്നരും ചോള-
സേനയും ഭൂപനെക്കണ്ടോടുവാൻഭാവിച്ചപ്പോൾ

അടിപ്പിൻപിടിച്ചെന്നുപാണ്ഡ്യഭൂപതിചൊന്നാൻ
തടുത്തുപാണ്ഡ്യസൈന്യമവരെപിടിച്ചിതു

പടുത്വമുള്ളശിവഭക്തന്മാരപ്പോൾചെന്ന-
ങ്ങടുത്തു ശിവനിന്ദചെയ്യുന്നനഗ്നന്മാരെ

പിടിച്ചുനിർത്തിചിലരടിച്ചുമസ്ഥിയെല്ലാം
പൊടിച്ചുദേഹമെങ്ങുമിടിച്ചുകലക്കിനാർ

തടിച്ചകോപത്തോടുപാണ്ഡ്യകിങ്കരന്മാരു-
മടിച്ചീടിനാരേററം ചോളസൈന്യത്തെയെല്ലാം

വളരെപ്പറയുന്നതെന്തിനുനഗ്നന്മാരും
ചോളസൈന്യവും ചാകാതോടിനാരെന്നേവേണ്ടു

അന്നേരമത്യത്ഭുതസന്തോഷസംയുക്തനായ്
മന്നവൻശിവഭക്തൻവിക്രമപാണ്ഡ്യൻവിഭു

അട്ടാലമെന്നുപേരായുള്ളമണ്ഡപേവാഴു-
മട്ടാലവീരന്തന്നെച്ചെന്നുദർശിച്ചുഭക്ത്യാ

ദൃഷ്ടികൾകുളുർത്തടൻസാഷ്ടാംഗം നമസ്കരി-
ച്ചിഷ്ടദന്തന്നെസ്തുതിച്ചീടിനാനിപ്രകാരം

''കനകാചലചാപകാന്തദോർദ്ദണ്ഡംഹരം
മനസിഭാവയേഹം നിത്യമട്ടാലവീരം

കാലകൂടാലംകൃതകന്ധരമിന്ദുചൂഡം
ഫാലലോചനം വന്ദേനിത്യമട്ടാലവീരം

കമലാപതിസേവ്യം കാലകാലം കലാഢ്യം
വിമലം ഭാവയേഹം നിത്യമട്ടാലവീരം

കലിദോഷഘ്നം കാന്താകമനീയാർദ്ധകായം
കലയേകാരുണ്യാബ്ധിം നിത്യമട്ടാലവീരം

കാമശാസനമീശം കദംബകാനനേശം
കാമദം കലയേഹം നിത്യമട്ടാലവീരം

കലിതബ്രഹ്മാണ്ഡസൃഷ്ടിസ്ഥിതിലയം വിഭും
കലയേസുന്ദരേശം നിത്യമട്ടാലവീരം

കാലടിതൊഴുന്നോർക്കുതാപപാപാദിതീക്കും
നീലകണ്ഠം നമസ്യേനിത്യമട്ടാലവീരം

കുലശേഖരവംശജാതനാം കുശദൈവം
കലയേപരിപൂർണ്ണം നിത്യമട്ടാലവീരം

അട്ടാലവീരസ്തോത്രമിതിനെപഠിപ്പവ-
ർക്കിഷ്ടങ്ങൾനൽകീടേണമട്ടാലവീരനിത്യം"
വിക്രമപാണ്ഡ്യനേവംസ്തുതിച്ചനേരത്തിങ്കൽ
ശക്രവന്ദ്യനാംദേവനേററവുംസന്തോഷിച്ച
ഇഷ്ടങ്ങളാംവരങ്ങളവനീശന്നുനൽകി
പെട്ടെന്നുമറവാനായ്ഭാവിച്ചനേരത്തിങ്കൽ
മന്നവൻകരങ്ങളാലട്ടാലവീരന്തൻെറ
സുന്ദരപാദങ്ങളെപിടിച്ചപ്രാൎത്ഥിച്ചിതു
അട്ടാലവീരഭവാൻസകലജനങ്ങൾക്ക-
മിഷ്ടദാനാൎത്ഥമത്രനിത്യവുംവസിക്കേണം
ഭക്തനാംഭൂപനേവംപ്രാൎത്ഥിച്ചനേരത്തിങ്കൽ
ഭക്തേഷ്ടപ്രദൻദേവനങ്ങിനെതന്നെയെന്നു
അട്ടാലമണ്ഡപത്തിൽ സാന്നിദ്ധ്യംചെയ്തീടിനാ-
നട്ടാലവീരൻസുന്ദരേശ്വരൻകൃപാനിധി
അട്ടാലവീരന്തന്നെഭക്ത്യാസേവിക്കുന്നവ-
ർക്കിഷ്ടങ്ങളെല്ലാംകിട്ടുമില്ലസംശയമേതും
പിന്നെവിക്രമപാണ്ഡ്യഭൂപന്നുതൽപ്രസാദാൽ
സുന്ദരാംഗനായ്രാജശേഖരപാണ്ഡ്യനെന്ന
നന്ദനനുണ്ടായ്വന്നുഭൂപതിപുത്രനോടും
മന്നിടംപാലിച്ചവാണീടിനാൻബഹുകാലം
ഹാലാസ്യനാഥനായസുന്ദരേശ്വരൻതൻെറ
ലീലകളിരുപത്തിരണ്ടുമിങ്ങനെചൊന്നേൻ
പാലരേവ പഠിക്കിലും കേൾക്കിലുമുടൻതന്നെ
മാലകന്നീടുംസർവ്വസമ്പത്തുമുണ്ടായ്വരും
ആലയധനധാന്യസൌഖ്യങ്ങളുണ്ടാമന്ത്യ-
കാലത്തുസിദ്ധിച്ചീടും മുക്തിയുംമുനികളെ
ഹാലാസ്യമാഹാത്മ്യത്തിലദ്ധ്യായമിപ്പോളഹം
കാലാരിപ്രസാദത്താലിരുപത്തെട്ടുചൊന്നേൻ.

ഇരുപത്തെട്ടാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 29

## വിപ്രകന്യകാനുഗ്രഹം

**അഗസ്ത്യൻ**

ഹാലാസ്യനാഥൻസുന്ദരേശ്വരൻദയാനിധി
കാലനാശനനൊരുവിപ്രകന്യകയുടെ
മാലകററീട്ടുഗൌരീസാരൂപ്യമേകിയോരു
ലീലയെച്ചൊല്ലാംകേട്ടുകൊള്ളുവിൻമുനികളെ

പണ്ടൊരുവിപ്രശ്രേഷ്ഠൻമധുരാപുരന്തന്നി-
ലുണ്ടായിവിരൂപാക്ഷനെന്നുവിഖ്യാതൻധീമാൻ
സർവ്വശാസ്ത്രാംഭോനിധിവൈദികാചാരനിഷ്ഠൻ
സർവ്വജ്ഞഭക്തന്മാരിലുത്തമനാമവന്നു
സുവ്രതയെന്നഭാര്യയുണ്ടായിസുന്ദരാംഗീ
സർവ്വദാഭർത്തൃശുശ്രൂഷാദിതല്പരാസതീ
സുവ്രതയോടുംവിരൂപാക്ഷനുംപുത്രാർത്ഥമായ്
സർവ്വശാംഭവമഹാവ്രതങ്ങളനുഷ്ഠിച്ചു
മാനസേഭക്തിയോടുഹേമപത്മിനിതന്നിൽ
സ്നാനവുംചെയ്തുനിത്യംദമ്പതിമാരാമവർ
മീനാക്ഷീസുന്ദരേശന്മാരെവന്ദിച്ചുപിന്നെ
ധ്യാനിച്ചുഗൌരീരൂപംതൽബീജംജപിച്ചേററം
അനന്യനഭക്തിയോടുംസപ്തമാതാക്കളുടെ
സന്നിധൌതപസ്സുചെയ്തീടിനാരതിഘോരം
സുന്ദരേശ്വരൻതയോസ്തപസ്സാൽസന്തോഷിച്ചാ-
നെന്നിരിക്കിലുംപൂർവ്വജന്മത്തിൽചെയ്തപാപാൽ
നന്ദനസമ്പത്തിവർക്കുണ്ടാകയില്ലെന്നോർത്തു
സുന്ദരിയായിട്ടൊരു കന്യയെനൽകിദേവൻ
കന്യകയുണ്ടായനേരത്തവർസന്തോഷാബ്ധി
തന്നിലാണ്ടുടൻശുഭകർമ്മങ്ങൾചെയ്താരേററം
കന്യകയ്ക്കുടൻഗൌരിയെന്നുനാമവുമിട്ടു
ധന്യരാമവരേററം ലാളിച്ചുവളർത്തിനാർ
ഇന്ദുവിൻകലശുക്ലപക്ഷത്തിലെന്നപോലെ
സുന്ദരതരാംഗിയാംകന്യകവളർന്നിതു
അഞ്ചാമതായവയസ്സെത്തിയകാലമവൾ
താഞ്ചെന്നുപിതാവിനെക്കമ്പിട്ടുഭക്തിയോടും
പ്രീതനായ്സമാധിസ്ഥനാകിയതാതനോടു
ജാതകൌതുകംഗൌരീപ്രാർത്ഥിച്ചാളിപ്രകാരം
താത! ഗിരീഷ്പതിതുല്യ! സംസാരംനശിക്കുവാ-
നേതൊരുധർമ്മംഭവാനനുഷ്ഠിച്ചീടുന്നുവോ
ആയതിന്നിനിക്കുപദേശിച്ചീടുകവേണം
കായാഭിമാനാദികൾനശിച്ചീടുവാൻവിഭോ
ആയതാക്ഷിയാംപുത്രിതന്നുടെസുധാസമ-
മായവാക്യംശ്രവിച്ചനേരത്തുവിരൂപാക്ഷൻ
ആശ്ചര്യപ്പെട്ടുപാരംപ്രശ്നലക്ഷണംകൊണ്ടു
നിശ്ചയിച്ചാനിവൾക്കുണ്ടീശ്വരിതൻകടാക്ഷം
അല്ലെങ്കിലഞ്ചുവയസ്സുള്ളകുട്ടിക്കിതിങ്കൽ
ചെല്ലുമോചിത്തമതിനാലിവൾയോഗ്യതന്നെ

എന്നുചിന്തിച്ചുസന്തോഷിച്ചുടൻവിത്രപാക്ഷൻ
സുന്ദരാംഗിയാംഗൌരിയോടുരചെയ്താനേവം

പൂതമാനസേപുണ്യവാരിധേപുത്രികേ൦നീ
പ്രീതനായഹംനിൻെറപ്രശ്നത്താലതുമൂലം

സർവ്വപാപഘ്നംസത്യംസർവ്വാപദ്വിനാശനം
സർവ്വകാമദമായധർമ്മത്തെചൊല്ലിടുന്നേൻ

ജഗതാംജനയിത്രീസച്ചിദാനന്ദമൂത്തി–
നിഗമസ്വരൂപിണീനിർമ്മലാമഹാമായാ

ഭക്തവത്സലാപരമേശ്വരവാമഭാഗെ
നിത്യയായ്വസിക്കുന്നഗൌരിയെന്നുള്ളശക്തി

തൽബീജംജഗൽബീജംഭോഗമോക്ഷയോർബ്ബീജം
കിൽബിഷഹരമാകുമതിനെനിരന്തരം

ലക്ഷ്മിയുംസരസ്വതിമററുള്ളദേവികളും
പക്ഷിവാഹനവിരിഞ്ചാദിഗീർവ്വാണന്മാരും

യക്ഷഗന്ധർവ്വസിദ്ധാദികളുംമുനികളും
ശിക്ഷയിലാരാധിച്ചീടുന്നിതുഭക്തിയോടും

സർവ്വാന്തരംഗസ്ഥിതം സച്ചിദാനന്ദാത്മകം
സർവ്വവ്യാപിയാംപരബ്രഹ്മവുമതുതന്നെ

ചൊല്ലുവൻതദുദ്ധാരമിനിഞാൻവഴിപോലെ
നല്ലവണ്ണംനീധരിച്ചീടുകമമാത്മജേ

സദ്രൂപശിവാകാരംധർമ്മദംഹകാരവും
ചിദ്രൂപശിവാകാരമത്ഥദംരവണ്ണവും

അനയോരൈക്യാദാനന്ദാത്മകമീകാരവും
തനയെധരിച്ചാലുംകാമദംതദന്ത്യത്തിൽ

ബിന്ദുനാദങ്ങ൦രണ്ടുംമോക്ഷദങ്ങളാമിവ
ഒന്നിച്ചുചേത്താൽഗൌരീബീജമാമേകാക്ഷരം

തന്മനസ്സിങ്കൽഭക്തിയോടിതുജപിപ്പോക്കു
ധർമ്മാർത്ഥകാമങ്ങളുംമോക്ഷവുംസിദ്ധിച്ചീടും

ഋഷിദക്ഷിണാമൂത്തിഛന്ദസ്സുഗായത്രിയും
വൃഷവാഹനപ്രിയാഗൌരിയാംദേവതയും

കല്പയേൽഷഡംഗഞ്ചഹ്രാംഹ്രീമിത്യാദിബീജൈ–
മ്മൽപുത്രിചൊൽവനേതദ്ധ്യാനവുംവഴിപോലെ

വിദ്ധിത്വംമഹാകാശഹേതുവാംഹൃദാകാശ–
മദ്ധ്യത്തിൽസുധാംബുധിസംവീതരത്നദ്വീപെ

കല്പകാദ്ധ്യേമാണിക്യമണ്ഡപേഭദ്രപീഠേ
സുപ്രഭരതോജ്വലെതോരണവിരാജിതേ

പത്മപീഠത്തിന്മീതേവസിക്കമെഖിലേശൻ
പത്മനാഭാദിസേവ്യൻനിത്യസൌന്ദര്യാംബുധി

അഭയവരപാശാങ്കുശശോഭിതങ്ങളായ്
ശുഭദങ്ങളാം നാലുപാണികളാൽവിളങ്ങും
പൊന്മയകളേബരൻതരുണൻമഹേശ്വരൻ
തന്മടിയിങ്കൽവസിച്ചീടുന്നമഹേശ്വരീം
ഉന്നതസ്തനഘനജഘനശോഭയോടും
മന്ദഹാസാലംകൃതസുന്ദരമുഖത്തോടും
തരുണാരുണകോടിസദൃശകാന്തിയോടും
കരുണാരസപൂർണ്ണലോചനത്രയത്തോടും
അരുണമായവസ്ത്രമുടുത്തുവലങ്കയ്യിൽ
അരുണവർണ്ണമായൊരംബുജത്തെയും തഥാ
വാമപാണിയിൽസുധാപൂർണ്ണമായ് ചിന്താരത്ന-
മോടുനിർമ്മിതമായകലശത്തെയും ധൃത്വാ
ദക്ഷവാമസ്ഥന്മാരാം ഹേരംബഗുഹന്മാരെ
വീക്ഷണം ചെയ്തുചെയ്തുഞ്ഞേററവും സന്തോഷിച്ചും
പരമേശ്വരന്തന്റെമൂർത്തിയാം കൃപപോലെ
മരുവും ഗൌരിയെനീധ്യാനിച്ചീടുകവത്സേ
ഇങ്ങിനെധ്യാനം ചെയ്തുഗൌരിതൻബീജത്തെയും
തിങ്ങിനഭക്തിയോടും ജപിച്ചീടുകവേണം
ലക്ഷം ജപിച്ചീടുകിൽസാലോക്യം നൽകും ദേവി
ലക്ഷദ്വയം ജപിക്കിൽസാമീപ്യമേകും ദൃഢം
ലക്ഷത്രയം ജപിക്കിൽസാരൂപ്യം നൽകും നാലു-
ലക്ഷം ജപിക്കിൽനൽകും സായൂജ്യത്തെയും ദേവി
ഗുരുതാനുപദേശം ചെയ്തമാത്രത്തിൽതന്നെ
തരുമെഗൌരീബീജം സകലാഭീഷ്ടത്തേയും
തൽബീജം കൊണ്ടും ധ്യാനാദ്യുപചാരങ്ങൾ കൊണ്ടും
കിൽബിഷാപഹയായദേവിയെഭജിച്ചുനീ
തൽബീജം ജപിച്ചാലുമാദശാംശക്രമത്തിൽ
തർപ്പണം സ്വാഹാന്തേനഹോമവും ചെയ്തീടുക
അന്തണന്മാർക്കുഭോജനത്തെയും നൽകീടേണം
മന്ത്രസിദ്ധിക്കായെന്നുധരിക്കമെമാത്മജേ
ഇങ്ങിനെനിജപുത്രിക്കായ്ക്കൊണ്ടുവിരൂപാക്ഷൻ
മംഗലം മഹാമന്ത്രമുപദേശിച്ചുപിന്നെ
കല്ലുപോൽനിശ്ചലാംഗനായ്തന്നെസമാധിയിൽ
തെല്ലുമേവൈകീടാതെ വാണിതുമുന്നേപ്പോലെ
ധന്യയായ് ശുദ്ധചിത്തയായൊരുഗൌരിപിന്നെ
തന്നുടെപിതാചൊന്നപോലെതന്മഹാമന്ത്രം
സാധിച്ചുഗൌരിയേയും ധ്യാനിച്ചുമരുവിനാൾ
ബാധിച്ചിതെട്ടാമതാം വയസ്സും മേനിയിങ്കൽ

അന്നൊരുദിനംവിരൂപാക്ഷനും ചിന്തിച്ചിതു
കന്യകയ്ക്കുവിവാഹകാലവുമടുത്തിതു
ഇന്നുഞാനാർക്കുകൊടുക്കേണ്ടുപുത്രിയേയെന്നു
ഖിന്നനായ്‌വാഴുംകാലമൊരുനാളവിടത്തിൽ
നന്നായിവേദങ്ങളെസുസ്വരമുച്ചരിച്ചു
വന്നുകേറിനാനൊരുസുന്ദരൻബ്രഹ്മചാരി
ചാരുരൂപനാംബ്രഹ്മചാരിയെക്കണ്ടനേരം
പാരാതെവിരൂപാക്ഷൻ വിസ്മയപ്പെട്ടവനായ്
ഗോത്രസൂത്രാദി ചോദിച്ചറിയാതുടൻതന്നെ
പുത്രിയെദ്ദാനംചെയ്യാനുദകത്തോടുകൂടി
അന്നേരംബന്ധുക്കളുംഭാര്യയുംകഷ്ടംകഷ്ട-
മെന്നുരചെയ്തു മൂക്കിൽ വിരലുംവെച്ചുകൊണ്ടു
വന്നുടൻവിരൂപാക്ഷൻ തന്നെഭർത്സിച്ചാരവ-
രിന്നഹോഭവാൻചെയ്തതേററവുംനിന്ദ്യമോർത്താൽ
ഗോത്രനാമാദിയൊന്നുമറിയാത്തവന്നുതൻ
പുത്രിയെയാരെങ്കിലുംകൊടുത്തീടുമോ മൂഢ
ഹന്തനീഭാഗ്യഗോത്രസൂത്രാദിയറിഞ്ഞിട്ടോ
സന്തതം സുന്ദരേശചിന്തയോ ഭ്രാന്തിയോതേ
എന്തുകൊണ്ടിന്നു ഭവാൻപുത്രിയെനൽകിയെന്നും
ഹന്തഹന്തേതിചൊല്ലി ഭർത്സിച്ചുഭർത്സിച്ചവർ
ചോദിച്ചുബ്രഹ്മചാരി തന്നോടുഗോത്രാദികൾ
മോദിച്ചുബ്രഹ്മചാരി തന്നുടേഗോത്രസൂത്രം
നക്ഷത്രമൂർദ്ധപുണ്ഡ്രമിവകൾചൊല്ലീടിനാൻ
അക്ഷണംവിരോധമില്ലെന്നു സന്തോഷംപൂണ്ടാർ
എങ്കിലുമൂർദ്ധപുണ്ഡ്രധാരണംനിന്ദ്യമെന്നു
സങ്കടപ്പെട്ടീടിനാരന്നേരംബന്ധുക്കളും
ഇന്ദുവിൻകലകളിലങ്കമെന്നപോൽഗുണ-
സന്നിപാതത്തിൽപ്രകാശിക്കയില്ലൊരുദോഷം
എന്നവരെല്ലാവരുമലോചിച്ചുറച്ചുടൻ
നന്നായിവിവാഹകർമ്മങ്ങളും ചെയ്തുപിന്നെ
മിന്നുന്നഭൂഷണങ്ങൾധനവസ്ത്രാദ്യങ്ങള-
മന്നേരംസ്ത്രീധനമായ് നൽകിനാരനവധി
ഒന്നൊഴിയാതെകെട്ടിച്ചുമന്നു ബ്രഹ്മചാരി
കന്യകയോടുംകൂടി ചെന്നിതു തൽഗൃഹത്തിൽ
അന്യദേശത്തിൽചെന്നുസുന്ദരിയായുള്ളോരു
കന്യയെ വേട്ടുകൊണ്ടുവന്നപുത്രനെക്കണ്ടു
ജനകൻതാനും മററുസകലബന്ധുക്കളും
മനസിസന്തോഷമോടേററവുംശ്ലാഘിച്ചിതു

ശിവഭക്തന്റെ പുത്രി ഗൌരിയെന്നറികയാ-
ലവളിൽപ്രീതിമാതാവിന്നൊട്ടുമുണ്ടായില്ല
കഷ്ടമായവളോട സർവ്വദാകലഹിക്ക-
മിഷ്ടമല്ലാത്തോർതൊട്ടതൊക്കെയും കുററമല്ലോ
ബ്രഹ്മചാരിക്കും തഥാഭാര്യയാംഗൌരിയിങ്കൽ
വാങ്മനഃകായങ്ങളാലുണ്ടായതില്ലസംഗം
വൈഷ്ണവഗൃഹമാകുമിതിങ്കൽഭിക്ഷക്കായി
വൈഷ്ണവന്മാരല്ലാതെവരികയില്ലൊരുമേ
എന്നഹോശിവഭക്തനായവിപ്രന്നുഭിക്ഷ
നന്നായിനൽകീടുവാൻ സംഗതിവരുംമമ
എന്നുനിത്യവുമോൎത്തും ഗൌരീബീജംജപിച്ചും
ധന്യയായൊരുഗൌരീവാണിതുകഥമപി
അന്നൊരുദിനംശ്വശ്രൂശ്വശുരന്മാരുംനിജ
നന്ദനനായീടുന്നഗൌരിതൻകാന്തനോടും
എന്നല്ലാ മററുമുള്ള ബന്ധുക്കളോടുംകൂടി
അന്യഗ്രാമത്തിലൊരുവിപ്രന്റെമന്ദിരത്തിൽ
സുന്ദരീശിവഭക്തപുത്രിയായൊരുഗൌരി
തന്നെമാത്രംവെടിഞ്ഞു ചെന്നിതുകല്യാണാൎത്ഥം
സുന്ദരേശ്വരനേയും ഗൌരിയേയുംസ്മരിച്ചു
മന്ദിരത്തിങ്കൽതാനേവാണിതു ഗൌരിതാനും
അന്നേരമൊരുവിപ്രവൃദ്ധനായ്സുന്ദരേശൻ
വന്നു കല്യാണിമമഭിക്ഷനൽകെന്നു ചൊന്നാൻ
അതുകേട്ടുടൻ ഗൌരിനോക്കിയനേരത്തിങ്ക-
ലതിവൃദ്ധനായൊരുവിപ്രനെക്കാണായ്‌വന്നു
സുസ്മേരമുഖത്തോടുംശുദ്ധവസ്ത്രംധരിച്ചു
ഭസ്മരുദ്രാക്ഷമാലാലംകൃശരീരനായ്
ദേദീപ്യമാനബ്രഹ്മതേജസാ കണ്ടനേരം
പാദപത്മത്തിൽവീണു കുമ്പിട്ടുചൊന്നാളേവം
നല്ലവണ്ണംകവാടംബന്ധിച്ചുശ്വശ്രൂാദികൾ
കല്യാണത്തിന്നുപോയാരെല്ലാരുംദയാനിധേ
ഇല്ലത്തിൽ വെളിയിലിങ്ങെടുത്തതണ്ഡുലാദി
തെല്ലുമില്ലഹംപുനരെന്തുചെയ്‌വതുചൊൽക
എന്നുകേട്ടരുൾചെയ്തുബ്രാഹ്മണൻകന്യകേനീ
ചെന്നുനോക്കറവാതിൽതുറന്നിട്ടുണ്ടിദാനീം
പരിപ്പും പഴയരിമററുസാമാനങ്ങള-
മിരിപ്പുണ്ടതിന്നകത്തവയെയെടുത്തുനീ
തെററന്നുവെച്ചുമമ കൊററുനൽകെടോബാലെ
കററവാർകേശിവിശപ്പേററമുണ്ടിനിക്കിപ്പോൾ

ഇങ്ങിനെകേട്ടനേരമങ്ങിനെതന്നെയെന്നു
തിങ്ങിനമോദാൽ ഗൌരിചെന്നുനോക്കിയനേരം
അറവാതിലുതുറന്നിരിക്കുന്നതുകണ്ടു മറി–
മാൻകണ്ണിമതിമറന്നു സന്തോഷത്താൽ
അറയിൽചെന്നുനെയ്യുമരിയുംതയിർഗുഡം
കറിവെപ്പാനുള്ളതുമെടുത്തു പചിച്ചുടൻ
കറിയുംപരിപ്പുചാറുപ്പേരികാളൻമുത്തു
മുറിപോൽപഴയരിച്ചോറുംപപ്പടംപഴം
നറുനെയ്യിവനല്ലകദളീപത്രത്തിങ്കൽ
കുറയാതവരംവിളമ്പീടിനാളാദരേണ
വിപ്രവൃദ്ധനുമവഭക്ഷിച്ചുസന്തോഷിച്ചു
ക്ഷിപ്രമന്നേരമൊരുതരുണനായീടിനാൻ
സുന്ദരമുഖാബ്ജനായ്ഷോഡശാബ്ദാകാരനായ്
കന്ദർപ്പതുല്യനായിവിപ്രനെക്കണ്ടനേരം
തരുണീതരുണന്മാരൊന്നിച്ചുരഹഃസ്ഥലെ
മരുവുന്നതുകണ്ടാൽ ജനങ്ങൾ സംശയിക്കും
വരുമേറ്റുഷ്പേരുമെന്നോർത്തുഗൌരിയുംചിത്തെ
പരിതാപവുംപൂണ്ടു വസിച്ചീടിനാളപ്പോൾ
ദുഷ്ടയാംശ്വശ്രുതാനുമറുവീണതുപോലെ
പെട്ടെന്നുവന്നു വാതിൽതുറക്കെന്നുരചെയ്താൾ
എന്നതുകേട്ടുഗൌരിക്കുണ്ടായപരിതാപ–
മിന്നവണ്ണമെന്നുരചെയ്‌വതിന്നാളല്ലഞാൻ
എത്രയുംഭയപ്പെട്ടു ദുഃഖിച്ചു ദുഃഖിച്ചഹോ
ചിത്രിതയെന്നപോലെ സ്തബ്ധയായ് നിന്നീടിനാൾ
രുഷ്ടയായപ്പോൾശ്വശ്രുചവിട്ടിത്തഴുതുകൾ
പൊട്ടിച്ചുവാതിൽതുറന്നങ്ങുചെല്ലുന്നനേരം
പെട്ടെന്നുയുവാവിപ്രൻയൌവനംവെടിഞ്ഞൊരു
കുട്ടിയായ്സ്വല്പതല്പെമലന്നുകിടന്നുടൻ
കരങ്ങൾകുടകയുംകമിഴ്ന്നുകിടപ്പാനായ്
ചരിഞ്ഞുംസാധിയാതെമലന്നുമനന്തരം
കരപത്മങ്ങൾകൊണ്ടുപിടിച്ചുപാദാംഗുഷ്ഠ–
വിരൽതന്നുടെവായിലാക്കുവാനുത്സാഹിച്ചും
ലാലാജലംപൊഴിച്ചും ഗൌരിതൻമുഖാംബുജ–
മാലോക്യമന്ദഹാസംപൂണ്ടു മങ്ങിനെവാണാൻ
കുട്ടിയെവന്നുകണ്ടുരുഷ്ടയായ് ശ്വശ്രുചൊന്നാൾ
ദുഷ്ടേനീചൊല്ലീടുകകുട്ടിയേതിവൻശഠെ
എന്നുകേട്ടൊരുനേരംഗൌരിയുംഭയത്തോടെ
മന്ദംമന്ദംപറഞ്ഞാളെത്രയും വിനീതയായ്

ഇന്നൊരുവിപ്രപത്നീശ്രീദേവിയെന്നുപേരായ്
വന്നിവിടത്തിൽവേഗമിക്കുട്ടിയെക്കിടത്തി
എന്നോടുനോക്കിക്കൊൾക കുട്ടിയെയെന്നുചൊല്ലി
തന്നുടെകാന്തനോടും വേഗേനപോയാളെങ്ങോ
ഇന്നുതന്നെ വരുംപോലെന്നുകേട്ടപ്പോൾശ്വശ്രു
നന്നനന്നെടിമൂഢേനിന്നുടെദുസ്സാമർത്ഥ്യം
അന്യൻെറകുട്ടിയെനീ നോക്കുവാനെന്തുമൂല-
മെന്നിവണ്ണംപറഞ്ഞു ഭർത്സിച്ചുഭർത്സിച്ചവൾ
കുട്ടിയെയെടുത്താശുഗൌരി തന്നുടെകണ്ഠേ
കെട്ടിവേഗേന തള്ളിപ്പുറത്താക്കിനാൾകഷ്ടം
എന്നുമിങ്ങോട്ട കേറിവരികൊല്ലെന്നുചൊല്ലി
പിന്നെവാതിലുമടച്ചകത്തുചെന്നീടിനാൾ
തന്നുടെകയ്യിലുള്ളസുന്ദരശിശുവിൻെറ
മന്ദഹാസാലംകൃതമുഖവും നോക്കിനോക്കി
മാനസേഗൌരീബീജം ധ്യാനിച്ചുദുഃഖിച്ചേററം
മാനിനീമണിഗൌരീ തെരുവിൽതന്നെനിന്നാൾ
ലീലയാബാലനായ ഹാലാസ്യനാഥനപ്പോൾ
ബാലരൂപത്തെവിട്ട വൃഷഭാരൂഢനായി
പരമേശ്വരൻവിപ്രകന്യയാംഗൌരിതന്നെ
പരമേശ്വരീരൂപയാക്കിത്തന്നങ്കമേററി
സർവ്വരുംകാൺകേതന്നെകരുണാനിധിദേവൻ
സർവ്വജ്ഞനാകാശമാർഗ്ഗേണ പോയ്മറഞ്ഞിതു
കണ്ടവരാശ്ചര്യമത്യാശ്ചര്യമെന്നപാരം
കൊണ്ടാടിവാനംനോക്കിവാണിതുസന്തുഷ്ടരായ്
സുന്ദരേശൻെറ ലീലയിങ്ങിനെയിരുപത്തി-
മൂന്നുമിന്നഹംചൊന്നേൻ മുനിപുംഗവന്മാരെ
ഉന്നതഭക്തിയോടുംകേൾക്കിലുംപഠിക്കിലും
വന്നുകൂടീടുമിഷ്ടമാർത്തികൾനശിച്ചുപോം
സുന്ദരേശ്വരപ്രസാദത്തിനാലദ്ധ്യായംഞാൻ
മന്ദനാകിലുംചൊന്നേനിരുപത്തൊമ്പതേവം.

ഇരുപത്തൊൻപതാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 30

### വ്യത്യസ്തതാണ്ഡവം

അഗസ്ത്യൻ

നിത്യനാംസുന്ദരേശൻ ഭൂപതിപ്രാർത്ഥനയാൽ
വ്യത്യസ്തതാണ്ഡവത്തെച്ചെയ്തലീലയെച്ചൊല്ലാം

മാമുനിമാരെ ഇതുകേരംക്കന്നജനങ്ങരംക്ക
താമസമെന്യേ സർവ്വകാമവുംസിദ്ധിച്ചീടും
ശ്രീമഹാദേവഭക്തൻ വിക്രമപാണ്ഡ്യനെന്ന
ഭൂമിപൻശിവലോകംപ്രാപിച്ചോരനന്തരം
വിക്രമപാണ്ഡ്യപുത്രൻരാജശേഖരപാണ്ഡ്യൻ
വിക്രമശാലിരാജ്യം പാലിച്ചനീതിയോടും
സാമാദിചതുരുപായങ്ങളാൽ ജനങ്ങരംക്ക
ഭൂമിപാലകനേററം സന്തോഷമുളവാക്കി
സമസ്തവിദ്യകളും സകലകലകളും
അമർത്ത്യാധിപതുല്യനഭ്യസിച്ചിതുഭൂപൻ
ശങ്കരൻചെയ്യുംനൃത്തമഭ്യസിക്കരുതെന്നു
ശങ്കിച്ചുനൃത്തംമാത്രമഭ്യസിച്ചില്ലതാനും
പാണ്ഡ്യഭൂപതിശ്രേഷ്ഠൻ കലകളെല്ലാററിലും
പണ്ഡിതനെന്നുലോകേ പ്രസിദ്ധനായീടിനാൻ
അന്നേരംകലികാലനെന്നുപേരാമചോള–
മന്നവൻജംബുനാഥേശ്വരങ്കലതിഭക്തൻ
മാനിയാംപാണ്ഡ്യൻതന്റെ പ്രസിദ്ധികേട്ടുപാരം
താനുമവ്വണ്ണമായീടേണമെന്നോർത്തുവേഗം
സകലകലകളുംവിദ്യകളുംപഠിച്ചു
സകലകലാദക്ഷനെന്നുവിഖ്യാതനായാൻ
താണ്ഡവത്തെയും പഠിച്ചീടിനാൻ ചോളനതു
പാണ്ഡ്യനഭ്യസിച്ചില്ലെന്നറിഞ്ഞില്ലൊരുത്തനും
കാലമൊട്ടേവംചെന്നോരളവിൽചോളഭൂമീ–
പാലനെവന്നുകണ്ടാൻ ബുദ്ധിമാനൊരുവിദ്വാൻ
ഓരോവിദ്യകളവർതങ്ങളിൽ പരീക്ഷിച്ചു
പാരാതെബഹുധനംനൽകിനാൻമഹീപതി
ദത്തമാംവിത്തമെല്ലാമെടുത്തുകൊണ്ടുവിദ്വാൻ
സത്വരംപാണ്ഡ്യഭൂപൻതന്നെയുംവന്നുകണ്ടു
വിദ്യകളോരോന്നവർതങ്ങളിൽ പരീക്ഷിച്ചു
വിദ്വാനുമനന്തരം പാണ്ഡ്യഭൂപാലേന്ദ്രനെ
വളരെപ്രശംസിച്ചുചൊല്ലിനാൻ മഹീപതേ
കളവല്ലഹോഭവാൻ സകലകലാദക്ഷൻ
കേളിയുംസമ്പത്തുമില്ലാക്കുമേനിന്നോളമെ–
ന്നാളുകളെല്ലാംസ്തുതിച്ചീടുന്നുമഹാപ്രഭോ!
ചോളനെച്ചെന്നുകണ്ടു സമ്മാനംവാങ്ങീടിനേൻ
ചോളനോസർവ്വവിദ്യാകലകളറിഞ്ഞവൻ
നൃത്തവുമവന്നറിയാമെന്നു ചൊന്നനേരം
പൃത്ഥ്വീശനായപാണ്ഡ്യൻലജ്ജപൂണ്ടകതാരിൽ

എത്രയോവിദ്വാന്മാരുണ്ടോരോരോരോദിക്കിലെന്നു
മാത്രമുത്തരംചൊല്ലിശ്ശുദ്ധബുദ്ധിയാംനൃപൻ

തൽക്ഷണംമർമ്മവാദിയാംമഹാപണ്ഡിതന്നു
ശിക്ഷയിൽസമ്മാനങ്ങൾനൽകിവിട്ടിതുവേഗം

പൃത്ഥ്വീശനായപാണ്ഡ്യൻചിത്തത്തിലനന്തരം
നൃത്തവിദ്യയെപഠിച്ചീടേണമെന്നുറച്ചു

വാമപാദത്തെമെല്ലെപൊങ്ങിച്ചുനൃത്തംചെയ്തു
ഭൂമിപാലകൻചിലനാൾകൊണ്ടുപഠിക്കുമ്പോൾ

ശങ്കരൻതങ്കലേററംഭക്തിവർദ്ധിക്കമൂലം
ശങ്കയുണ്ടായിവണ്ണംഭൂപതിക്കടിക്കടി

ശങ്കരൻചെയ്യുംനൃത്തംപഠിക്കാവതോഇനി-
ക്കെങ്കിലുംചോളഭൂപമാത്സര്യാൽപഠിക്കുന്നേൻ

വൻകൃപാനിധിസുന്ദരേശ്വരന്നഹോപാദ-
പങ്കജംതൊഴുമെങ്കലപ്രീതിയുണ്ടാകുമോ

കിങ്കരന്മാർചെയ്യുന്നോരപരാധംപൊറുത്തും
സങ്കടംതീർത്തുപാലിച്ചീടുമത്തിങ്കൾചൂഡൻ

അല്പനേരംഞാനൊരുകാൽപൊക്കിനില്ക്കമൂല-
മല്പമല്പഹോമമക്ലേശമുണ്ടാകുന്നിതു

എപ്പൊഴുമൊരുകാലുപൊക്കിനൃത്തനംചെയ്യും
മുപ്പുരവൈരിക്കെത്രദുഃഖമുണ്ടാമോകഷ്ടം

അല്ലെങ്കിലെല്ലാംസഹിച്ചീടുന്നമഹേശ്വര-
നില്ലെന്നുംവരാംദുഃഖമിതിനാലെന്നുംനൃപൻ

ചിത്തത്തിലോരോന്നോർത്തുനിത്യവുംദുഃഖംപൂണ്ടു
നൃത്തവുമഭ്യസിച്ചുവാഴുമ്പോളൊരുദിനം

വന്നിതുശിവരാത്രിരാജശേഖരൻതാനു-
മന്നുരാത്രിയിൽചെന്നുരജതസഭയിങ്കൽ

സത്തമൻപതഞ്ജലിതാൻമുന്നമർത്ഥിക്കയാൽ
നൃത്തവുംചെയ്തുവാഴുംശ്രീനടേശനെക്കണ്ടു

തൊഴുതുകുമ്പിട്ടുടൻപഞ്ചാക്ഷരംജപിച്ചു
വഴിയെസ്തുതിച്ചുകൊണ്ടിരുന്നുതത്സന്നിധൌ

പണ്ടുതാൻനൃത്തംചെയ്തുപഠിച്ചീടുമ്പോൾക്ലേശ-
മുണ്ടായതോർമ്മവന്നുഭൂപതിക്കുള്ളിലപ്പോൾ

ചിത്തത്തിലേററംഭക്തിവർദ്ധിച്ചമൂലമുടൻ
പൃത്ഥ്വീശനേവംതവശപഥംചെയ്തീടിനാൻ

പരമാനന്ദ! മഹാതാണ്ഡവപണ്ഡിതേശ!
പരമേശ്വര! പഞ്ചകൃത്യകർത്താവേ! നാഥ

ഒരുകാൽപൊക്കിഭവാനിങ്ങനെനടേശ്വര
ചിരകാലമായല്ലോതാണ്ഡവംചെയ്തീടുന്നു

വല്ലരെദുഃഖമൊരുകാൽപൊക്കിനൃത്തം ചെയ്കിൽ
കല്ലവല്ലനുഭവിച്ചറിഞ്ഞേതൻമുന്നമേഞാൻ
അതിനാലിപ്പോഠംഭവാൻപൊക്കിയപാദമൂന്നി
മതിശേഖരമറേറകാൽപൊക്കിനൃത്തംചെയ്ക
ഇന്നിപ്പോഠംഭവാനേവംനർത്തനംചെയ്കില്ലെങ്കിൽ
എന്നുടെശിരസ്സുഞാൻവാഠംകൊണ്ടുവെട്ടുംദൃഢം
മന്നവനേവംചൊല്ലിവാളെടുത്തുറയൂരി
തന്നുടെദേഹസ്നേഹംവെടിഞ്ഞുനിന്നനേരം
ഭക്തനാംപതഞ്ജലിപണ്ടപേക്ഷിച്ചമൂലം
നർത്തനംദ്വാദശാന്തേകാണിച്ചനടേശ്വരൻ
ഭക്താഗ്രഗണ്യനായപാണ്ഡ്യഭൂപതിയുടെ
ഭക്തിപാരവശ്യത്തെക്കണ്ടുടനതിവേഗം
ഊന്നിയവലത്തുകാൽപൊക്കിയുംനടേശ്വര–
നൂന്നിയുമിടത്തുകാലേററവുംമനോജ്ഞമായ്
തദ്ധിമിദ്ധിമിദ്ധിമിന്താംധിമിദ്ധിമിഎന്നു
വ്യത്യസ്തനൃത്തംചെയ്താനത്ഭുതമത്യത്ഭുതം
സത്വരംഹരിവിരിഞ്ചാദിഗീർവ്വാണന്മാരു–
മെത്തിനാരവിടത്തിലപ്സരസ്ത്രീവർഗ്ഗവും
പാടുന്നുഗന്ധർവ്വന്മാരപ്സരസ്ത്രീജനങ്ങ–
ളാടുന്നുചിലരപ്പോഠംമദ്ദളമടിക്കുന്നു
തേടുന്നുപരാനന്ദംപുഷ്പങ്ങഠംകൊണ്ടീശനെ
മൂടുന്നുചിലരപ്പോഠംതാളങ്ങഠംപിടിക്കുന്നു
ധന്യനാംഭൂപാലനുമീശ്വരദർശനാർത്ഥ–
മന്യദേശത്തിൽനിന്നുംവന്നുള്ളജനങ്ങളും
നിത്യസൌഖ്യദംസർവ്വപാപഘ്നമത്യത്ഭുതം
വ്യത്യസ്തതാണ്ഡവത്തെക്കണ്ടുസന്തോഷംപൂണ്ടു
കമ്പിടുന്നിതുചിലർപൂജിക്കുന്നിതുചിലർ
തമ്പുരാൻതന്നെക്കുപ്പിസ്തുതിച്ചീടുന്നുചിലർ
ചിത്തത്തിലീശനൃത്തംധ്യാനിക്കുന്നിതുചിലർ
തത്താദൃശാനന്ദത്താൽസ്തബ്ധരാകുന്നുചിലർ
മുഞ്ചന്തികേചിദാനന്ദാശ്രുപൂരത്തെച്ചില–
രഞ്ചിതരോമാഞ്ചരായീശനെധ്യാനിക്കുന്നു
പഞ്ചാക്ഷരത്തെചിലർജപിച്ചീടുന്നുക്ഷേത്ര്യാ
പഞ്ചബാണാരേജയേത്യുച്ചരിക്കുന്നുചിലർ
നെഞ്ചകംതെളിഞ്ഞേററമാനന്ദിക്കുന്നുചിലർ
മുഞ്ചന്തിസംസാരമോഹത്തെയുംചിലരപ്പോഠം
നർത്തനംകണ്ടുകണ്ടുദേവന്മാർമുനികളും
പാർത്തലവാസികളുംപ്രാപിച്ചോരവസ്ഥയും

ഭക്തിയോടവർക്കപ്പിസ്സുതിച്ചപ്രകാരവും
വാഞ്ഛവാനെളതല്ലപന്നഗേന്ദ്രനപോലും
രാജശേഖരപാണ്ഡ്യൻഭക്താഗ്രഗണ്യൻതദാ
രാജതസഭാപതിതന്നരികത്തുചെന്നു
തിങ്ങിവിങ്ങിനഭക്ത്യാകമ്പിട്ടുകമ്പിട്ടട-
നിങ്ങിനെനടേശനെ സ്തുതിച്ചാൻവിനീതനായ്
"സർവ്വത്രപരിപൂർണ്ണംസച്ചിദാനന്ദാത്മകം
സർവ്വദാസുന്ദരേശംവ്യത്യസ്തനൃത്തംഭജേ
പഞ്ചകൃത്യൈകഹേതുഭൂതമീശ്വരം ശ്രീമൽ
പഞ്ചാക്ഷരസ്വരൂപംവ്യത്യസ്തനൃത്തംഭജേ
സർവ്വജ്ഞംപരാൽപരംവിശ്വരൂപംമഹാന്തം
സർവ്വദാസർവ്വാത്മകംവ്യത്യസ്തനൃത്തംഭജേ
ദ്വാദശാന്തഗംസൂക്ഷ്മംസൂര്യചന്ദ്രാഗ്നിനേത്രം
വേദവേദ്യംമഹേശംവ്യത്യസ്തനൃത്തംഭജേ
ഹാലാസ്യവാസപ്രിയംശങ്കരംതത്വാതീതം
നീലകണ്ഠമഹേശം വ്യത്യസ്തനൃത്തംഭജേ
കാലകാലംസുധാംശുശേഖരംകലാതീതം
നീലലോഹിതമീശംവ്യത്യസ്തനൃത്തംഭജേ
സൂക്ഷ്മപഞ്ചാക്ഷരമാമോങ്കാരമദ്ധ്യേസ്ഥിതം
സൂക്ഷ്മമീശ്വരംഹരംവ്യത്യസ്തനൃത്തംഭജേ
ജന്മനാശാദിഹീനംനിഷ്കളംനിരുപമം
ചിന്മയംസുന്ദരേശംവ്യത്യസ്തനൃത്തംഭജേ
സർവ്വാപത്തുകരംതീർത്തസർവ്വസമ്പത്തുമേകം
സർവ്വവ്യാപിയാമീശംവ്യത്യസ്തനൃത്തംഭജേ
സർവ്വദായോഗീശ്വരൈർദ്ധ്യാനിക്കപ്പെട്ടന്നോരു
സർവ്വസിദ്ധിദമീശം വ്യത്യസ്തനൃത്തംഭജേ
ഭക്താർത്തിഹരംഹരംഭക്തിഗമ്യംഭവഘ്നം
ഭക്തവത്സലംഭവംവ്യത്യസ്തനൃത്തംഭജേ
പാദത്തെവന്ദിപ്പോർക്കുഭോഗമോക്ഷങ്ങളംനൽകും
വേദാന്തവേദ്യംനിത്യംവ്യത്യസ്തനൃത്തംഭജേ
കേശവബ്രഹ്മേന്ദ്രാദിദേവതാഗണങ്ങളാ-
ലാശയെഭക്തിയോടുമർച്ചിതപാദാംബുജ!
ഈശഹാലാസ്യനാഥ! വ്യത്യസ്തതാണ്ഡവേശ
ക്ലേശനാശനസുന്ദരേശ്വരനമോസ്തുതേ"
മന്നവനിപ്രകാരംസ്തുതിച്ചുനടേശനെ
പിന്നെയുമനവധികമ്പിട്ടുകുമ്പിട്ടഥ
ധന്യനായഹമെന്നുപറഞ്ഞുത്ഥാനംചെയ്തു
സന്നിധിതന്നിൽനിന്നുപ്രാർത്ഥിച്ചാനനന്തരം

സുന്ദരേശ്വരലോകാനുഗ്രഹാർത്ഥമായ്ഭവാൻ
സുന്ദരംവാമപാദംപൊങ്ങിച്ചുചെയ്യുംനൃത്തം

ക്ഷോണിയിലനേകക്ഷേത്രങ്ങളിൽകാണുന്നതു-
ണ്ടേണാങ്കചൂഡപുനരെങ്ങുമിങ്ങിനെയില്ല

അത്യത്ഭുതംനടേശവ്യത്യസ്തനൃത്തമിദം
നിത്യവുംചെയ്തുഭവാനിവിടെവാണീടേണം

ഭുക്തിമുക്തികളെന്നാലെല്ലാക്കുമെളുപ്പമായ്
സിദ്ധിക്കമല്ലോമമവംശവുംവദ്ധിച്ചീടും

ഭക്തനാംപാണ്ഡ്യനേവംപ്രാർത്ഥിച്ചനേരത്തിങ്കൽ
ഭക്തവത്സലവാക്യമാകാശേകേൾക്കായ്വന്നു

മൽഭക്തമഹീപതേ! നീചൊന്നപോലെതന്നെ
അത്ഭുതതാണ്ഡവത്തെചെയ്തുവാഴുന്നേനത്ര

വ്യത്യാസമില്ലഭക്തഭക്തനെന്നറികമാ-
മിത്ഥമീശ്വരവാക്കുകേട്ടോരുനേരത്തിങ്കൽ

ഈശനുതങ്കലുള്ളവാത്സല്യമോത്തുഭൂപ-
നാശയത്തിങ്കലേററംസന്തോഷംപൂണ്ടുപിന്നെ

ഛത്രചാമരങ്ങളുംരത്നസിംഹാസനവും
മുത്തുമാലയുംനടേശനുനൽകിനാൻഭക്ത്യാ

അന്നുതൊട്ടെല്ലാവരുംവ്യത്യസ്തനൃത്തകർത്താ-
വെന്നുസുന്ദരേശനെചൊല്ലുന്നുമുനികളെ

വ്യത്യസ്തനടേശനെധ്യാനിച്ചീടുന്നവക്കു
സത്വരംസിദ്ധിച്ചീടുംസകലാഭീഷ്ടങ്ങളും

എന്നുമാത്രവുമല്ലനശിക്കുംപാപമെല്ലാം
സ്കന്ദഭാഷിതംവ്യർത്ഥമാകയില്ലൊരുനാളും

രാജശേഖരപാണ്ഡ്യൻശിവരാത്രിയാമന്നു
രാജതസഭയിങ്കൽവ്യത്യസ്തനൃത്തത്തെയും

വീക്ഷിച്ചുരാത്രിയെല്ലാംനയിച്ചുപ്രഭാതത്തിൽ
ശിക്ഷയിൽഗൃഹംപുക്കുപാരണയുംകഴിച്ചു

നിത്യവുംനടേശന്റെവ്യത്യസ്തനൃത്തത്തെയും
ചിത്തത്തിലോത്തുകൊണ്ടുസൌഖ്യമായ്വാണീടിനാൻ

പാരിലുള്ളവരെല്ലാമത്ഭുതനൃത്തംകേട്ടു
പാരാതെമധുരയിൽവന്നുടൻനടേശനെ

തിങ്ങിനഭക്തിയോടുംദർശിച്ചുകമ്പിട്ടുടൻ
തങ്ങടെകാമമെല്ലാംലഭിച്ചാർമുനികളെ

വ്യത്യസ്തതാണ്ഡവേശന്തന്നനുഗ്രഹത്തിനാൽ
പൃത്ഥ്വീശനായരാജശേഖരനന്നുകാലം

സുന്ദരൻകുലോത്തുംഗനെന്നനന്ദനനുണ്ടായ്
വന്നിതുമുന്നമാഴിതന്നിൽനിന്നിന്ദുപോലെ

പുത്രാംകുലോത്തുംഗൻതന്നോടുംബഹുകാലം
ധാത്രിയെരക്ഷിച്ചിതുരാജശേഖരപാണ്ഡ്യൻ
ഹാലാസ്യനാഥൻതൻെറലീലകളിരുപത്തി–
നാലുമിന്നഹംചൊന്നേമുൻനിപുംഗവന്മാരേ
മാലകന്നീടുമിതുകേരംക്കിലുംപഠിക്കിലും
കാലേനസിദ്ധിച്ചീടുംപുരുഷാർത്ഥങ്ങരംനാലും
ഹാലാസ്യമാഹാത്മ്യത്തിൽമുപ്പതാമദ്ധ്യായവും
കാലാരിപ്രസാദത്താലിങ്ങിനെചൊന്നേനഹം.

മുപ്പതാം അദ്ധ്യായം സമാപ്തം

## അദ്ധ്യായം 31

### വിപ്രപത്നീനിധനം

സൂതൻ

കലശഭവമുനിതിലകകഥയകഥയാശ്രുനീ
കാലാരിതൻെറ ലീലാവിശേഷങ്ങളെ
ഇരവുപകൽമുഹുരപിചകേരംക്കിലുംതൃപ്തിയി–
ല്ലിന്നിയുംകേരംപ്പാൻ വളരുന്നിതാഗ്രഹം
ഇതിമുനികരംവചനമതുകേട്ടകുംഭോത്ഭവൻ
ഇങ്ങിനെചൊന്നാൻ ശ്രവിപ്പിനെല്ലാവരും
ഒരുധരണിസുതതരുണിയുടെ മരണകാരണം
ഓംകാരമൂർത്തിയാംശ്രീസുന്ദരേശ്വരൻ
നൃപവരനുപരിചൊടറിയിച്ചൊരുലീലയെ
നിങ്ങളോടിന്നുചൊല്ലുന്നേൻ മുനികളെ
ശശിശകലധരചരണസായൂജ്യമുത്തമം
ശ്രീരാജശേഖരഭൂപൻലഭിച്ചപ്പോരം
അഖിലഗുണഗണനിധികുലോത്തുംഗഭൂപതി
ആശുരാജാവായ്ഭവിച്ചാൻമഹാമതി
അവനിസുരസുരചരണഭക്തിവിശ്വാസവും
ആചാരധർമ്മനയവിനയങ്ങളും
നടനപരപരമശിവഭക്തിയുംലക്ഷ്മിയും
നല്ലസമ്പദ്യശോധൈര്യവീര്യങ്ങളും
ഇതിനിഖിലഗുണഗണവുമവനിപതിയിൽചേൻറു
ഇല്ലവനോടും സമനായൊരുത്തനും
സകലജനമനതളിരിൽമോദമുണ്ടാംവണ്ണം
സാധുരാജ്യംപരിപാലിച്ചുമന്നവൻ
സുരതരുണിമണിസദൃശസൌന്ദര്യമുള്ളോരു
സുന്ദരിമാരേവേട്ടാൻപതിനായിരം

ഒരുതരുണിമണിയിലുടനാറുവീതം പുത്ര—
ന്മാരുണ്ടായറുപതിനായിരമാകവേ

അഖിലശുഭഗുണസഹിതനഗ്രജൻതേഷുഭ്രൽ
ആര്യനനന്തഗുണപാണ്ഡ്യനുത്തമൻ

അവനിപതിനിജസകലപുത്രരോടുംകൂടി
അമ്പോടുരാജ്യവുംപാലിച്ചുമേവിനാൻ

അതുപൊഴുതുനവപുരമതിങ്കൽവാണിടുന്നൊ—
രന്തണൻതന്നുടെഭാര്യയോടുംതഥാ

മുലകുടിവിടാതുള്ളപുത്രനോടുംകൂടി
മോദേനശ്വശ്രൂശ്വശുരർവാണീടുന്ന

മധുരയതിൽവരുവതിനുമെല്ലെപ്പുറപ്പെട്ടു
മാർഗ്ഗമദ്ധ്യേവന്നനേരംതൃഷാർത്തനായ്

വടവിടപിയുടെനിഴലിൽമേവിനാൻ ശ്രാന്തിയാൽ
വല്ലഭയുംതത്രഭൂമൌകിടന്നിതു

വെയിലുമതികഠിനമതുനേരംദ്വിജോത്തമൻ
വെള്ളമന്വേഷിച്ചുചെന്നാനൊരുദിശി

നെടിയവടവിടപമതിൽമരുവിനശുകത്തിനെ
നിഗ്രഹിപ്പാൻപണ്ടുവേടനയച്ചൊരു

വിശിഖമതിനിശിതമിലയിൽതുങ്ങിനിൽക്കയാൽ
വീണിതുകാററടിച്ചപ്പോളധോമുഖം

ധരണിസുരതരുണിയുടെകണ്ഠേതറയ്ക്കയാൽ
ധർമ്മരാജാലയംപുക്കാളംദ്വിജാംഗന

കണവനഥജലവുമിലയിൽകൊണ്ടുവന്നുടൻ
കണ്ടിതുചത്തുകിടക്കുന്നകാന്തയെ

ഭൃശമുരസിമുഹുരപികരങ്ങളാൽതാഡിച്ചു
ഭൂസുരനേററംവിലാപംതുടങ്ങിനാൻ

അയിസുമുഖിസുഗുണനിലയെശുഭെമൽപ്രിയെ
അയ്യോചതിച്ചുപോയോനീയമാലയേ

തരുണി തവവദനകമലത്തെഞാനെങ്ങിനെ
തനിച്ചുകാണാതെ വസിക്കും വരാംഗനെ

കമനിതവതനയനവിശക്കുമ്പൊഴാരിനി
കഷ്ടംമുലപ്പാൽകൊടുക്കുന്നുമാനിനി

അവനിതലമതിലിതികരഞ്ഞുരുണ്ടുംദ്വിജൻ
ആശുമോഹിച്ചുതത്രൈവകിടന്നിതു

പുനരവനിസുരനികരവരനചിരകാലേന
പോയബോധംവന്നുചേർന്നുഹൃദന്തരേ

ഉടനവിടെവിഹഗകുലമന്വേഷണം ചെയ്തു
ഓടുന്നകാട്ടാളനെക്കണ്ടിതന്തികേ

അതിജവമൊടവനിസുരനവനെമുടിയിൽപിടി-
ച്ചാശ്രുഭർത്സിച്ചുമഹാദുഷ്ടദുർമ്മതേ
മമതരുണിമണിയെബ്ബതകൊന്നതെന്തിന്നെട
മർത്ത്യമാംസത്തെ നീ ഭക്ഷിക്കുമോ ശഠ?
അതിപരുഷവചനമിതിചൊല്ലിമഹീസുര-
നഞ്ചെട്ടടിച്ചാനുടനുടൻവ്യാധനെ
അടിയനൊരുപൊഴുതുമിതുചെയ്തതില്ലന്തണ
ആലോച്യചെയ്യേണമേതുമെന്നാൻഭിയാ
അവനിസുരവരനമതുകേട്ടപ്പുളിന്ദനെ
ആകൃഷ്യകൊണ്ടുവന്നുനൃപമന്ദിരെ
സപദിനിജതനയനൊടുമുച്ചൈഃ കരഞ്ഞിതു
സാഹസമെന്തെന്നുചോദിച്ചുമന്ത്രികൾ
മമതരുണിനിധനമിവനാശ്രുചെയ്താനെന്നു
മാറത്തടിച്ചുകരഞ്ഞുചൊന്നാൻദ്വിജൻ
അവനിസുരവചനമതുകേട്ടഹാകഷ്ടമെ-
ന്നാശ്രുനൃപനോടറിയിച്ചുമന്ത്രികൾ
നരവരനമതുപൊഴുതുവെളിയിലുടനേവന്നു
നോക്കിമൃതകളത്രാന്വിതംഭൂസുരം
വ്യസനമയിധരണിസുരകളകകളകാശ്രുനീ
വ്യാധനിവനേതുവേദനയെന്തുതേ
ഇതിനൃപതിവരവചനമാകർണ്ണ്യഭൂസുര-
നിങ്ങിനെവ്യാധനെക്കാണിച്ചുചൊല്ലിനാൻ
മമതരുണിമണിയെയിവനമ്പെയ്തുകൊന്നിതു
മാന്യമഹീപതേകണ്ടാലുമമ്പിതാ
അതുപൊഴുതുവനചരനമടിയനിതുചെയ്തതി-
ല്ലാര്യമഹീശ്വരസത്യമെന്നോതിനാൻ
നരവരനമിതിവചനമാകർണ്യവിപ്രനെ
നല്ലവാക്യങ്ങളാലാശ്വസിപ്പിച്ചുടൻ
പുനരപിചവനചരനൊടിങ്ങനെചൊല്ലിനാൻ
പൊയ്പറഞ്ഞാൽനിന്നെനിഗ്രഹിക്കുംദൃഢം
തരുണിയുടെനിധനമിതുചെയ്തതാരാകുന്നു
തത്ഥ്യംപറകിലോകൊല്ലുന്നതില്ലഞാൻ
നൃപതിവരവചനമിതികേട്ടതിഭീതനായ്
നേത്രജലംവാർത്തുചൊന്നാൻവനേചരൻ
ഒരുപൊഴുതുമടിയനിതുചെയ്തീലസത്യമാ-
യൊക്കയുമാലോച്യകല്പിക്കവേണമേ
വചനമിതിധരണിപതികേട്ട സന്ദേഹിച്ചു
വിപ്രനെയാശ്വസിപ്പിച്ചുചൊല്ലീടിനാൻ

ധരണീസുരനികരവരകേരംക്കമെത്ദാഷിതം
ധർമ്മമല്ലാതെചെയ്യാവതല്ലാർക്കുമേ
വനചരനിവൻകുററമേല്ക്കുന്നതുമില്ല
വേറിട്ടുസാക്ഷിയുമില്ലനീയെന്നിയേ
അതികഠിനഹൃദയമിവനെക്കൊൽവനെങ്കിലും
അല്പമാലോചിച്ചുവേണംമഹീസുര
അതിജവമൊടിനിമൃതശരീരംദഹിപ്പിക്ക
ആർക്കുംതടുത്തുകൂടാവിധികല്പിതം
അവനിപതിവചനമിതിധരണിസുരനാകർണ്ണ്യ
അഞ്ങിനെതന്നെയെന്നാശുപോയീടിനാൻ
തദനുനൃപവരനടനെവനചരനെനിഷ്ഠുരം
താഡനംചെയ്യിച്ചുഭൃത്യരെക്കൊണ്ടഹോ
കരചരണയുഗളമഥബന്ധിച്ചുതൽക്ഷണം
കാരാഗൃഹംതന്നിലാക്കിമഹീപതി
അഥസപദിസചിവവരവിദ്വജ്ജനൈസ്സമം
ആലോചിച്ചുചെയ്യേണ്ടതെന്തെന്നറിയാതെ
ഹൃദയമതിലധികതരചിന്തയുംപൂണ്ടഹോ
ഹാലാസ്യനാഥനല്ലാതില്ലൊരുഗതി
അഖിലജഗദധിപനമലൻരല്പിതൃകൃതെ
അത്ഭുതതാണ്ഡവംചെയ്യുകൃപാനിധി
മമചകുലദൈവതംസുന്ദരേശൻവിഭു
മാമകദുഃഖമകററുമസംശയം
ഇതിനൃപതിമനതളിരിൽനിശ്ചയിച്ചാദരാ–
ലേത്യഹേമാബ്ജിനീസ്നാനവുംചെയ്തുടൻ
മനതളിരിലധികതരഭക്തിയോടുംകൂടി
മീനാക്ഷിയെചെന്നുകുമ്പിട്ടുസത്വരം
പ്രണതജനസകലദുരിതങ്ങളെതീർക്കുന്ന–
പ്രാസാദമദ്ധ്യസ്ഥലിംഗത്തെയുംനത്വാ
രജതസഭയതിൽമരുവുമത്ഭുതതാണ്ഡവ
രാജല്പദംശ്രീനടേശനെദർശിച്ചു
മനതളിരിലുദിതഗുരുഭക്ത്യാനമസ്കൃത്യ
മോദേനപിന്നെസ്തുതിച്ചുബഹുവിധം
ദുരിതഹരപരമശിവനിൻകൃപകൊണ്ടുഞാൻ
ദുഃഖമൊഴിഞ്ഞുപാലിച്ചേൻപ്രജകളെ
ഇതുപൊഴുതൊരവനിസുരനല്ലലുണ്ടായ്‌വന്നി–
തിക്കാര്യമെങ്ങിനെതീർക്കേണ്ടുഞാൻവിഭോ
ഇതിനൃപതിവിനയമൊടുണർത്തിച്ചുനില്ക്കവേ
ഈശ്വരവാക്കുകേരംക്കായിതാകാശത്തിൽ

അഖിലഗുണഗണമുടയഭൂപകുലോത്തുംഗ
അർദ്ധരാത്രെഖഡ്ഗപാണിയായിന്നനീ
നഗരിപരിശോധനവ്യാജാൽബഹിഃപുരോ-
നാലുഭാഗത്തും നടക്കഗതഭയം
അതുപൊഴുതനവരതവസന്ദിഗ്ദ്ധകാര്യത്തെ
ആശുനിസ്സംശയമാക്കിത്തരാമഹം
ഇതിനഭസിപരമശിവവാക്കുകരംകേട്ടപ്പൊ-
ളേററവുംമോദാൽകുലോത്തുംഗഭൂപതി
നിജനിലയമതിലുടനെവന്നുഭുജിച്ചന്നു
നിർഗ്ഗമിച്ചാൻനിശീഥേഖഡ്ഗപാണിയായ്
നഗരമതിനുടെവെളിയിൽവൈശ്യവീഥ്യാംകചചിൽ
നാലുപാട്ടുംനടന്നങ്ങുചെല്ലുംവിധൌ
ഒരുഭവനമതിലധികഘോഷവുംകേരംക്കായി-
തോത്ത്വിടേക്കുചെന്നാൻമഹീവല്ലഭൻ
അനവധിജനങ്ങരംകല്യാണത്തിനായ്ത്തത്ര
ആഗമിക്കുന്നതുംകണ്ടിരുന്നാൻകചചിൽ
നിലയമതിനുടെബഹിരുടൻവന്നിരുന്നിതു
നീണ്ടുകറുത്തദേഹത്തോടുരണ്ടുപേർ
ശശിശകലസദൃശതരദംഷ്ട്രാദ്വയത്തിനാൽ
ശോഭിച്ചവക്ത്രമതീവഭയങ്കരം
കരയുഗളമതിൽനെടിയപാശവുംദണ്ഡവും
കണ്ടുകൊണ്ടുംവാഴുംയമദൂതരെക്കണ്ടു-
നരവരനുമുടനെയിവരാരെന്നറിയേണം
നിശ്ചയിച്ചിങ്ങനെപററിനിന്നാൻകചചിൽ
തദനുമുഹുരപിചയമകിങ്കരന്മാരവർ
തന്നുടെവിക്രമമോതീപരസ്പരം
യമസദനമതിലുടനെകൊണ്ടുചെന്നീടേണം
ഇക്കന്യകയെവേരംക്കുന്നപുരുഷനെ
സമയമതുവന്നടുത്തുസഖേതാനെന്തു-
സാമ്പ്രതമൊന്നുമനങ്ങാതിരിക്കുന്നു
വിരവിനൊടുമവനവളെവേളികഴിക്കട്ടെ
ബദ്ധപ്പെടാതെവസിക്കക്ഷണംഭവാൻ
തരണിസുതകിങ്കരന്മാരവരിങ്ങനെ
തമ്മിൽപറയുന്നതുകേട്ടുഭൂപതി
നടനപരശിവചരണപങ്കജംധ്യാനിച്ചു
നിർഭയനായ്പുനരിങ്ങിനെചൊല്ലിനാൻ
തരണിസുതകിങ്കരന്മാരേകേരംപ്പിൻനിങ്ങരം
തമ്മിൽപറഞ്ഞതുകേട്ടേനഹമിപ്പോരം

അധികദൃഢകായനാം വൈശ്യകുമാരനെ
ആകൃഷ്യകൊണ്ടുപോകുതിന്നെങ്ങിനെ
ഇതിനൃപതിവചനമതുകേട്ടനേരത്തവർ
ഏററവും വിസ്മയം പൂണ്ടുചൊല്ലീടിനാർ
നൃപതിവരകേശക്കവധോപായമത്ഭുതം
നന്നായ് വിവാഹം കഴിഞ്ഞാലുടൻതന്നെ
നിശിതതരശൃംഗങ്ങളോടുമൊരുപശു
നില്ക്കുന്നതുണ്ടിവിടത്തിലതിന്നുടെ
കയറുടനെചെന്നറുക്കും ഞങ്ങളന്നേരം
കേറിവന്നപ്പശുക്കുത്തും കുമാരനെ
അതിജവമൊടവനമഥചത്തുവീഴും ഭുവി
ആദായജീവനെക്കൊണ്ടുപോകും ഞങ്ങൾ
പുരുഷവരമരണസമയം വന്നടുക്കിലൊ
പുല്ലുമൊരുവജ്രതുല്യമാമോർക്കനീ
വടവിടപിയുടെനിഴലിലിന്നുമദ്ധ്യാഹ്നത്തിൽ
വന്നുകിടന്നാളൊരുവിപ്രവല്ലഭാ
അതുപൊഴുതുവടതരുവിനുപരിയിലയിൽത്തുങ്ങു—
മമ്പിനെഞ്ങൾചെന്നതിവീഴ്ത്തിദ്രുതം
അവനിസുരതരുണിയുടെജീവനെത്തൽക്ഷണം
അന്തകവീട്ടിന്നുകൊണ്ടുപോയീടിനേൻ
അവളുടെയകണവനരികത്തിലില്ലന്നേര—
മങ്ങുവെള്ളത്തിനായ് പോയിരുന്നുവിഭോ
ശമനഭടവചനമിതികേട്ടുമഹീപതി
ശീഘ്രമോടിച്ചെന്നുഭൂസുരമന്ദിരെ
ഭുവിതരുണിയുടെമരണമോർത്തുകിടക്കുന്ന
ഭൂസുരന്തന്നെവിളിച്ചുകൊണ്ടന്നുടൻ
തവതരുണിയുടെമരണകാരണം കേൾക്കെടോ
താനിവിടത്തിൽമറഞ്ഞിരുന്നന്തണ
അവനിപതിവചനമിതുകേട്ടുമഹീസുര—
നങ്ങുമറഞ്ഞിരുന്നാൻനൃപൻതന്നൊടും
അഥസപദിസുന്ദരേശാജ്ഞയാചോദിതൌ
ആത്മപ്രഭാവങ്ങളോരോന്നുതാവുഭൌ
പുനരപിചചൊന്നാരതിൽവെച്ചൊരുഭടൻ
പൂജ്യനഹമതിനില്ലൊരുസംശയം
അതിനുകിമുകാരണമെന്നുമറേറവനും
ആയതുകേൾക്കെന്നുചൊല്ലിനാനന്യനും
വിവിധതരജന്തുക്കളെക്കൊൽവതിന്നെടൊ
വീര്യമെന്നോളം ഭവാനില്ലനിർണ്ണയം

അധികമദസഹിതഗജപുംഗവന്തന്നെഞാ-
നാശ്ശുകൊന്നേനിന്നരനിമിഷത്തിനാൽ
അമിതബലമൊരുനൃപതിതന്നെയുംപിന്നെഞാ-
നഞ്ചാറുസിംഹങ്ങളേയുമൊട്ടക്കിനേൻ
ഇതരജനനിവഹബഹുജന്തുവർഗ്ഗത്തെയു-
മിന്നുകൊന്നേൻമമഭേദമില്ലാരുമേ
ഇതരനതുപൊഴുതുനിജവൈഭവംചൊല്ലിനാ-
നില്ലെടോകൗശലമെന്നോളമാക്കമെ
ധരണിസുരവരനൊരുവനിന്നലെത്തന്നുടെ
ധർമ്മദാരങ്ങളാമിന്ദുമതിയുടെ
പുതുമലരൊടിടയുമുടലിൽപ്രേമഭാരേണ
പൂമാലകൊണ്ടെറിഞ്ഞീടിനാൻലീലയാ
അതുപൊഴുതുജവമവളെനിഷ്പ്രാണയാക്കിഞാ-
നായുധംവേണമെന്നില്ലകൊൽവാൻമമ
അവനിസുരധരണിപതിവൈശ്യരുംശൂദ്രരു-
മണ്ഡജംസേ്വദജമിത്യാദികളെഞാൻ
ശമനഗൃഹമതിലുടനെചേർത്തേനുപായേന
ശ്രാവ്യമിന്നുംമച്ചരിത്രംശൃണുസഖെ
ധരണിസുരവരനൊരുവനിന്നുമദ്ധ്യേപഥം
ധർമ്മദാരങ്ങളോട്ടുംവന്നുമെല്ലവെ
വടവിടപിയുടെനിഴലിൽവല്ലഭാശ്രാന്തിയാൽ
വാണുവെള്ളത്തിന്നുപോയാൻകണവനും
അതിനിടയിൽവടപിടപിയുടെമുകളിൽമുന്നമേ
അമ്പിലയിൽത്തുങ്ങിനിൽപുണ്ടതിനെഞാൻ
ത്വരിതമൊട്ടുവദനപവനേനവീഴ്ത്തീദ്വിജ-
തന്വംഗിയേക്കൊന്നുകൊണ്ടുചെന്നേനെടോ
മരണസമയംവന്നടുക്കിലോകാരണം
മറ്റെന്തുവേണ്ടുവിഷമാമമൃതവും
അതിനിശിതശൃംഗങ്ങളുള്ളപശുവിനെ
ആവാമഴിച്ചുവിട്ടദ്യവേറക്കനൊരു
കണവനുടെജീവനെക്കൊണ്ടുചെന്നീടേണം
കയ്യിലഴിച്ചപിടിക്കപാശത്തെനീ
ഇനിയിവിടെനിമിഷമപിനാംതാമസിക്കിലോ
ഏററവുംകോപിക്കമന്തകൻനിശ്ചയം
ഇതിതരണിതനയഭടവാക്കുകേറക്കേട്ടടൻ
ഇത്ഥംമഹീപതിവിപ്രനോട്ടുചിവാൻ
അവനിസുരശമനഭടവാക്കുകേട്ടോഭവാ-
നാത്മഭാര്യാമരണത്തിൻപ്രകാരവും

ഇനിയിവിടെവാണജാമാതൃവൃത്താന്തവും
ഈക്ഷിച്ചുപോകാമനന്തരമന്തണ

അവനിപതിവരനിതിപറഞ്ഞൊട്ടുവാണിതു
അന്തകദൂതവാക്യത്തെപരീക്ഷിപ്പാൻ

പുനരപിചശമനഭടർതമ്മിൽപറഞ്ഞിതു
പൊയ്യല്ലഞാൻപറയുന്നതുകേരംക്കെടോ

പരമശിവനുടെനിലയമാകിയകാശിയിൽ
പഞ്ചക്രോശത്തിന്നകത്തുമത്തുപോലെ

പ്രയതതരദക്ഷിണകൈലാസവുംനഹി
പ്രാപ്യമസ്മാഭിർമ്മഹേശ്വരവൈഭവാൽ

ഒരുപൊഴുതുമേശ്രീചിദംബരക്ഷേത്രത്തി–
നൊന്നരയോജനസ്സുള്ളിൽകടക്കൊലാ

യമമദനവൈരിയാംശ്രീസുന്ദരേശനെ
യോജനയുഗ്മംവെടിഞ്ഞുനടക്കേണം

കരുതുകയിസർവ്വശിവക്ഷേത്രവുമൊരു
ക്രോശംവെടിഞ്ഞനടക്കാവുനാമെടൊ

പിതൃപതിയുരച്ചിതുമുൻചൊന്നതുക്കകം
പോകൊല്ലനിങ്ങളെന്നെന്നോട്ടുമുന്നമേ

ഇതിശമനഭടകഥിതമത്യത്ഭുതംപരം
ഈശ്വരക്ഷേത്രമാഹാത്മ്യംശ്രവിച്ചഥ

നരപതിയുമവനിസുരനുംവിസ്മയപ്പെട്ടു
നാഥനെച്ചിന്തിച്ചുവാണഹ്രദന്തരേ

പടഹമഥഝടിതിചിലർതാഡിച്ചിതുതത്ര
പാണിഗ്രഹണമുഹൂർത്തമടുക്കയാൽ

ചിലർകുഴലുകാഹളംചേങ്ങലംചെണ്ടയും
ചെന്നെട്ടുത്താശുമുഴക്കിത്തുടങ്ങിനാർ

കരളിലതികുതുകമൊട്ടുവൈശ്യകുമാരകൻ
കന്യകതൻെറപാണിഗ്രഹണംചെയ്യു

അതുപൊഴുതുഘോഷമാകർണ്യഘോഷംമുറി–
ച്ചാശുപശുവന്നുകുത്തീകുമാരനെ

നിശിതപശുശൃംഗങ്ങളേൽക്കയാൽതൽക്ഷണം
നിഷ്പ്രാണനായാനവനുംശിവശിവ

തരണിസുതഭടരുമുടനെമറഞ്ഞീടിനാർ
താഡിച്ചുവക്ഷസിസർവ്വജനങ്ങളും

കഠിനമിതഹോകുമാരൻെറകല്യാണവും
കണ്ണോക്കമൊന്നായ്ക്കഴിക്കമാറായിതു

അഖിലരുമിവണ്ണംകരഞ്ഞിതുച്ചൈസ്തരം
അന്തണനേററവുംവിസ്മയപ്പെട്ടിതു

സപദിനൃപനവനിസുരവരനൊട്ടൊരുമിച്ചഥ
സൌധത്തിലാമ്മാറുചെന്നുറങ്ങീടിനാൻ
ഉഷസിനൃപനഖിലസചിവന്മാരെയുംവിളി-
ച്ചുക്തവാൻവൃത്താന്തമീശ്വരകാരിതം
അധികതരവിസ്മയംരാത്രിവൃത്താന്തത്തെ
ആകർണ്യമന്ത്രികാംചൊല്ലിനാരിങ്ങിനെ
ധരണിപതികുലതിലകഹേകുലോത്തുംഗകേ
ധർമ്മപ്രതാപയശോഗുണവാരിധേ
ഭവഗഹനദഹനഹരചരണകമലങ്ങളിൽ
ഭക്തിനിന്നോളമില്ലാർക്കുംമഹീപതേ
അഖിലജഗദധിപനമലൻശിവൻനിന്നുടെ
അച്ഛനുവേണ്ടിവ്യത്യസ്തനൃത്തംചെയ്തു
നിടിലനയനൻ സുന്ദരേശ്വരൻശാശ്വതൻ
നിന്നെയുംനന്നായനുഗ്രഹിച്ചൂദൃഢം
ഇതിസചിവവചനമതുകേട്ടമഹീപതി
ഇന്നുകൃതാർത്ഥനായ്‌വന്നീടിനേനഹം
നടനപരശിവചരണപത്മാശ്രയഫലം
നന്നായനുഭവിച്ചേനഹംസാമ്പ്രതം
ധരണിപരിപാലനംധർമ്മയുക്തംമമ
ധന്യനഹമെന്നുചൊല്ലിമുഹുരപി
അവനിപതിമനസിബഹുസന്തോഷവുംപൂണ്ടു
ആശ്രുകാട്ടാളനെബന്ധനംതീർത്തഥ
സപദിനിജസദസിനൃപനാഹ്വയചൊല്ലിനാൻ
സാഹസംചെയ്തേനറിയാതെഞാനെടോ
കരചരണയുഗളമതുബന്ധിച്ചടിപ്പിച്ചു
കഷ്ടപ്പെടുത്തിയതെല്ലാംക്ഷമിക്കനീ
സദയമിതിചൊല്ലിബ്ബഹുധനംനൽകിനാൻ
സന്തോഷമുൾക്കൊണ്ടുപോയാൻപുളിന്ദനും
പുനരവനിസുരവരനുവേളിക്കവേണ്ടുന്ന
പൊന്നുംമുദാകൊടുത്തീടിനാൻഭൂപതി
അവനിസുരവരനതുവാങ്ങിവേട്ടാദരാ-
ലാത്മജനോടുസുഖമായ്‌വസിച്ചിതു
നരവരനമഥരജതസഭയിൽവിളങ്ങുന്ന
നാഥൻെറവ്യത്യസ്തതാണ്ഡവംദർശിച്ചു
മനസിഗുരുകൗതുകമൊടുകമ്പിട്ടുസാദരം
മാണിക്യവജ്റവൈഡൂര്യാദിനിർമ്മിതം
മകുടമപികടകമതിരിഞ്ജുളമാകിയ
മഞ്ജീരവുംമററുഭൂഷണജാലവും

നടനപരപുരഹരനനൽകിമഹീപതി
നല്പതായുള്ളദ്ധ്വജപടാദ്യങ്ങളും
പുരമഥനപദകമലഭക്തിയോടുംനൃപൻ
പുത്രകളത്രസമ്പദ്യശോയുക്തനായ്
അവനിതലമഖിലമതിമോദേനപാലിച്ചു
ആവസിച്ചാൻബഹുകാലംമധുരയിൽ
ഇതിപരമശിവനടയലീലകൾനിങ്ങളോ–
ടിപ്പോളിരുപത്തിയഞ്ചുംപറഞ്ഞുഞാൻ
മനസിഗുരുകുതുകമൊടുകേൾക്കിലുംചൊൽകിലും
മാമുനിമാരേസകലഭോഗങ്ങളും
പുനരപിചജനിമൃതികളില്ലാത്തമോക്ഷവും
പുണ്യവുമുണ്ടാമതിനില്ലസംശയം
അഖിലജഗദധിപകൃപകൊണ്ടുമുപ്പത്തിയൊ–
ന്നദ്ധ്യായവുംപറഞ്ഞേനഹമിങ്ങിനെ.

മുപ്പത്തിയൊന്നാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 32

### വിപ്രപാപമോചനം

**അഗസ്ത്യൻ**

താതനെക്കൊന്നുമാതാവെപ്പുണർന്നോരു
പാതകിശ്രേഷ്ഠനാംവിപ്രൻെറപാപങ്ങൾ
പാലവേതീർത്തുടൻഹാലാസ്യനായകൻ
പാലനംചെയ്യോരുലീലയെച്ചൊല്ലുവൻ
കണ്ടാൽമനോഹരമാകുമവന്തിയെ–
ന്നുണ്ടൊരുനല്പനഗരമതിൽപുരാ
ഉണ്ടായിവന്നാനൊരുവിപ്രനുത്തമൻ
തണ്ടാർശരോപമൻസർവ്വശാസ്ത്രാംബുധി
വണ്ടാർകഴലിമാരെല്ലാവരുംപുന–
രണ്ടർപുരാംഗനമാരുംവിരവോടു
കണ്ടാൽതൊഴുന്നൊരുസുന്ദരഗാത്രിയാം
തണ്ടാർമിഴിയെവേട്ടാനവനീസുരൻ
രണ്ടുപേരുംകൂടി സന്തോഷമാമ്മാറു
തണ്ടാർശരക്രീഡയാടി വാഴുംവിധൌ
വണ്ടാർകുഴലിയാംബാല്യകാലേതന്നെ
കണ്ടാൽമനോജ്ഞനാംപുത്രനെപെററിതു
കൊണ്ടാടിലാളിച്ചവൾവളത്തീടിനാ–
ളുണ്ടായിവന്നിതുപുത്രനുയൌവനം

കണ്ടാൽമനോഹരഗാത്രിയാമമ്മയെ
കണ്ടുകാമാൎത്തിപൂണ്ടന്നൊരുനാംസുതൻ
മണ്ടിജനനിയെച്ചെന്നുപിടിപെട്ടു
തണ്ടാർശരക്രീഡചെയ്യാൻബലാലഹോ
രണ്ടില്ലപക്ഷംമദനാൎത്തികണ്ടവ-
ക്കുണ്ടാകയില്ലവിവേകവുംലജ്ജയും
നിത്യവുമിങ്ങിനെപുത്രൻജനനിയെ
എത്തിപ്പിടിച്ചുബലാൽപുണരുന്നതും
സത്തമനായപിതാവറിഞ്ഞെത്രയും
ചിത്തേവിഷാദവുംലജ്ജയുംപൂണ്ടഹോ
ആൎയ്യനായുള്ളപുത്രൻപനൊരിക്കലും
ഭാൎയ്യാവമാനംവെളിപ്പെട്ടുത്തീടൊലാ
ഉണ്ടിവണ്ണംനീതിശാസ്ത്രമെന്നോൎത്തവൻ
മിണ്ടാതിരുന്നാനറിയാത്തവൻപോലെ
ഇങ്ങിനെതന്നെകഴിഞ്ഞുചിലകാല-
മങ്ങൊരുനാംപുത്രനമ്മയോടുംകൂടി
അംഗജലീലാരസേനവാണീടുന്ന-
തങ്ങുചെന്നച്ഛൻയദൃച്ഛയാകണ്ടിതു
അച്ഛനെക്കണ്ടനേരത്തുതനയനു-
മിച്ഛാവിഘാതംവരുമെന്നുചിന്തിച്ചു
ഉണ്ടായകോപാൽഖനിത്രമെടുത്താശു
മണ്ടിയടുത്തനേരത്തമ്മചെന്നുടൻ
വേണ്ടവേണ്ടെന്നുതടുത്തീടിനാളതു
കൊണ്ടുമവനടങ്ങാതെപിതാവിന്റെ
കണ്ഠത്തെവേഗാൽഖനിത്രത്തിനാൽവെട്ടി
രണ്ടാക്കിനാൻഹരശങ്കരദൈവമേ
പിന്നെമാതാവിൻമുഖംനോക്കി ഇങ്ങിനെ
ചൊന്നാൻദ്വിജകുമാരൻമഹാദുൎമ്മതി
ചെന്താർശരാസ്ത്രപ്രപീഡിതരായവ-
ൎക്കെന്തുധൎമ്മംസ്നേഹമെന്തു കൃപയെന്തു
അച്ഛനെതമ്മയെതാരേഭയമുള്ള
ഇച്ഛിച്ചതുനടക്കേണം നിരന്തരം
മാതാവിനോടിവണ്ണംപറഞ്ഞാത്മജൻ
പ്രേതംദഹിപ്പിച്ചുരാത്രിയിൽതൽക്ഷണം
ഇല്ലിവിടത്തിലിരിപ്പാൻസുഖമിനി
വല്ലേടവുംപോകനല്ലവെന്നോൎത്തവൻ
ഇല്ലത്തിലുള്ളധനങ്ങളെല്ലാമെടു-
ത്തല്ലിൽനടന്നുജനനിയോടുംകൂടി

ചെല്ലുംവഴിക്കുകള്ളന്മാർചിലർവന്നു
തല്ലിപ്പിടിച്ചുപറിച്ചുധനമെല്ലാം
നല്ലസൌന്ദര്യമുള്ളമ്മയേയുമവർ
മെല്ലവേകണ്ഠുലാക്കിത്തിരിച്ചീടിനാർ
മുററുമോരോവിധംചിന്തിപ്പതുജനം
മററുവിധേനവരുത്തുന്നിതുദൈവം
മറെറന്തിനേററെപ്പറയുന്നഹാകഷ്ടം
ചുററിയവസ്ത്രവുംപോയനേരത്തഹോ
കഷ്ടംമമകാലദോഷമെന്നോർത്തതി-
ദുഷ്ടനവൻമാർഗ്ഗമദ്ധ്യേവസിച്ചഥ
യാചിച്ചുതന്നെചിലനാളംകഴിച്ചിതു
ശോചിച്ചുപിന്നെവിചാരിച്ചിതിങ്ങിനെ
അമ്മയുംസർവ്വധനങ്ങളുംപോയിതെൻ
കർമ്മമീവണ്ണംവലായുമാറായിഞാൻ
അമ്മഹാപാപമൊട്ടുങ്ങുവാനെന്തിനി
സന്മാർഗ്ഗമെന്നുവിചാരിച്ചുമാനസേ
ചെന്നിതുതീർത്ഥങ്ങളിൽകുളിപ്പാനവൻ
പിന്നിൽത്തുടർന്നിതുബ്രഹ്മഹത്യാതദാ
എന്നുടെപിമ്പേതുടർന്നുവരുന്നതാ-
രെന്നുഭയേനതിരിഞ്ഞവൻനോക്കിയും
ഒന്നുമില്ലെന്നുഭയപ്പെട്ടുപിന്നെയും
പിന്നെയുമിങ്ങിനെനോക്കിയുംഭൂസുരൻ
ചെന്നുതീർത്ഥേകുളിപ്പാൻതുടങ്ങുംവിധൌ
പിന്നിൽനിന്നുബ്രഹ്മഹത്യവലിക്കയും
പിന്നെക്കുളിക്കാതവിട്ടുന്നുപോയുട-
നന്യതീർത്ഥേകുളിപ്പാനായ്ത്തുടങ്ങിയും
നിന്നുപിമ്പേബ്രഹ്മഹത്യവലിക്കയും
പിന്നെയുമോടിനടന്നുംമഹീസുരൻ
മന്ദമെന്യേമധുരാപുരേശോഭനേ
ചെന്നീടിനാനംപൂർവ്വപുണ്യപ്രഭാവത്താൽ
അന്നേരമമ്പുള്ളസുന്ദരേശൻതാനും
സുന്ദരിയായുള്ളമീനാക്ഷിദേവിയും
സുന്ദരംകൈരാതവേഷംധരിച്ചവർ
കന്ദർപ്പലീലാരസാൽബഹിർഗ്ഗോപുരേ
ഒന്നിച്ചിരുന്നുകന്ദർപ്പൻെറവൈഭവം
പിന്നെയുംപിന്നെയുംചൊല്ലിനാർതങ്ങളിൽ
മീനദ്ധ്വജൻമഹാദുഷ്ടൻജനങ്ങടെ
മാനസധൈര്യംകളയുന്നവല്ലഭേ

കാമബാണാർത്തിപിടിപെട്ടഹോജനം
കാമിനിമാർക്കസന്തോഷമുണ്ടാക്കുവാൻ
വിത്തമില്ലായ്കയാലർത്ഥരാത്രേചെന്നു
കുത്തിക്കവർന്നുവിത്തങ്ങളുണ്ടാക്കുന്നു
കുത്തിക്കൊലകളും ചെയ്യുന്നിതു ചിലർ
തത്താദൃഗം ഭോധിയേയും കടക്കുന്നു
നിത്യകർമ്മങ്ങളെവിട്ടഹോനാരികൾ
ഭൃത്യപ്രവൃത്തിചെയ്യുന്നുചിലജനം
മല്ലാക്ഷിമാർക്കസന്തോഷമുണ്ടാക്കുവാ-
നില്ലം മുടിക്കുന്നിതുവല്ലഭേ ചിലർ
മുല്ലബാണന്റെ പ്രവൃത്തിയിതൊക്കെയും
ചൊല്ലാവതല്ലവന്നുടെദുഷ്ടതാ
എന്നാൽമദനാൽതന്നെത്രയും ഭാര്യയിൽ
തന്നെരമിക്കിലതിനില്ലെടോദോഷം
അന്യന്റെഭാര്യയേക്കാമിക്കിലായവൻ
ഉന്നതപാപിയായ്തീരുമസംശയം
ഉല്പത്തികാരണം മന്മഥനാകയാൽ
മൽപ്രിയൻകാമനെന്നാകിലുമേവനും
അല്പമല്ലാതതിൽമുങ്ങിക്കിടക്കിലോ
മൽപ്രിയേനിന്ദ്യനായ്തീരുമവൻദൃഢം
ഏവം പറഞ്ഞവർവാഴും വിധൌതത്ര
ദൈവഗത്യാവന്നുമാതൃജാരൻദ്വിജൻ
ശങ്കരീശങ്കരന്മാരവനെക്കണ്ടു
വൻകൃപയാവിളിച്ചീശനരുൾചെയ്തു
കേൾക്കപിതാവിനെക്കൊന്നമഹാദുഷ്ട!
തവൽകൃതപാപത്തിനില്ല പ്രായശ്ചിത്തം
എങ്കിലുംഞങ്ങടെ ദൃഷ്ടിയാൽനീബഹു-
സങ്കടംപൂണ്ടുഴലുന്നതും കാൺകയാൽ
വല്ലവിധത്തിലും പാപങ്ങൾതീരുവാൻ
ചൊല്ലിത്തരുന്നുപ്രായശ്ചിത്തമദ്യഞാൻ
ഇല്ലൊരുവസ്തുനിനക്കുതുമൂലമായ്
ചൊല്ലുന്നതില്ലദാനങ്ങളൊന്നുംതവ
നിത്യവുംവല്ലകറുകയും വെള്ളവു-
മത്യാദരേണകൊടുക്കഗോക്കൾക്കുനീ
അംഗജവൈരിയാം ദേവനെ നിത്യവു-
മംഗപ്രദക്ഷിണം ചെയ്തീടുകഭക്ത്യാ
ശങ്കരഭക്തശുശ്രൂഷയെസ്സാദരം
ശങ്കകൂടാതെനീചെയ്കവിശേഷിച്ചും

ഈശാഭിഷേകജലത്തിനാൽനിത്യവു-
മാശയേക്ഷേത്യാത്രിവാരം കളിക്കനീ
ഭിക്ഷയെട്ടത്തൊരുനേരമതിനെനീ
ഭക്ഷിച്ചുവാഴ്കജിതേന്ദ്രിയനായ്തന്നെ
മൂന്നുമാസങ്ങളേവംകഴിഞ്ഞാൽ പാപ-
മൊന്നൊഴിയാതെനശിക്കുംതവദ്ദൃഢം
ശങ്കരനേവമരുൾചെയ്യനേരത്തു
ശങ്കരിയായമീനാക്ഷിമഹേശൻെറ
വൻകൃപകണ്ടുസന്തോഷിച്ചുസാദരം
ശങ്കരൻതന്നെസ്തുതിച്ചാൾബഹുവിധം
തിങ്കൾചൂഡൻദേവിയോടരുളിച്ചെയ്തു
ശങ്കരികേൾക്കമെൽഭാഷിതംവല്ലഭേ
ധർമ്മവാനായ്ശുഭചാരിത്രയുക്തനായ്
നിർമ്മലചിത്തനായ്പണ്ഡിതനായുള്ള
മാനുഷൻതന്നെനാംരക്ഷിപ്പതുകൊണ്ടു
മാനിതവൈഭവമെന്തുള്ളവല്ലഭേ
ധർമ്മവുമാചാരവുംവെടിഞ്ഞേററവും
കൽമഷയുക്തനായ്മൂഢനായുള്ളൊരു
പൂരുഷൻതന്നെനാംരക്ഷിക്കിലായതു
പാരമാശ്ചര്യമതിനാലിവനെഞാൻ
പാലിച്ചുധർമ്മോപദേശത്തിനാലെന്നു
ശൈലേന്ദ്രപുത്രിമീനാക്ഷിധരിക്കനീ
ഇത്ഥമോരോന്നരുൾചെയ്തവർതങ്ങളിൽ
സത്വരംഗൌരീമഹേശൗമറഞ്ഞിതു
പാപശിരോമണിയായൊരുഭൂസുരൻ
ശ്രീപരമേശനരുൾചെയ്തതുപോലെ
എല്ലാമനുഷ്ഠിച്ചനേരത്തുപാപങ്ങ-
ളെല്ലാം നശിച്ചിതുതാപസേന്ദ്രന്മാരെ
എന്നല്ലവൻസർവ്വമാന്യനായ്വന്നിതു
സുന്ദരേശൻെറകാരുണ്യമത്യത്ഭുതം
ഹാലാസ്യനാഥൻെറലീലകളിങ്ങനെ
ചാലവേചൊന്നേനിരുപതിയാറുഞാൻ
മാലകന്നീടമിതുകേൾക്കിലൊ പാപ-
മൂലനാശംവരുംസമ്പത്തുമുണ്ടാകും
കാലേനസംസാരസാഗരത്തിൽമറു-
കൂലംപ്രവേശിച്ചുവാഴാംമുനികളേ
മുപ്പുരാരിപ്രസാദേനഞാനദ്ധ്യായം
മുപ്പത്തിരണ്ടമിപ്പോൾപറഞ്ഞീടിനേൻ

മുപ്പത്തിരണ്ടാമദ്ധ്യായം സമാപ്തം.

# അദ്ധ്യായം 33

## ആചാര്യപത്നീരക്ഷണം

അഗസ്ത്യൻ

തിങ്കൾചൂഡൻപരമേശ്വരൻശാശ്വതൻ
ശങ്കരൻസുന്ദരേശൻകൃപാവാരിധി
അങ്കംജയിച്ചഹോസിദ്ധനേയുംകൊന്നു
വൻകൃപയോടുമസ്ത്രാചാര്യപത്നിയെ
സങ്കടംതീർത്തുരക്ഷിച്ചോരുലീലയെ
പങ്കംനശിപ്പാൻ പറവൻമുനികളെ
പണ്ടുമധുരാപുരേമനോമോഹനെ
ഉണ്ടായിവന്നാനൊരായുധശിക്ഷകൻ
നിത്യമൊരുയാമനേരംഭടന്മാരെ
അത്യാദരേണായുധങ്ങൾശിക്ഷിപ്പിച്ചു
ശ്രുത്യന്തവേദ്യനാം ഹാലാസ്യനാഥൻെറ
പൊൽത്താരിണകളെചെന്നുദർശിച്ചഥ
ചിത്തഭക്ത്യാനമഃസ്തോത്രപ്രദക്ഷിണ-
മിത്യാദികളാൽപ്രതിദിനംശോഭിസ്സും
ആയവനിൽനിന്നനേകഭടജന-
മായുധാഭ്യാസംഗ്രഹിച്ചുസമർത്ഥരായ്
മായമെന്യേഗുരുദക്ഷിണയുംചെയ്തു
പോയവർഭൂപസൈന്യങ്ങളായീടിനാർ
അങ്ങിനെവാഴുന്നകാലമൊരുദിന-
മങ്ങുവന്നുസിദ്ധനെന്നൊരുദുർമ്മതി
ആയുധശിക്ഷകനോടുചൊല്ലീടിനാ-
നായുധവിദ്യകളെല്ലാമിനിസ്സുനീ
നന്നായ്പഠിപ്പിസ്സുവേണംഭവാനുഞാ-
നിന്നൊരുശിഷ്യനായേനെന്നുരചെയ്തു
ഒന്നൊഴിയാതവനായുധവിദ്യകൾ
നന്നായ്പഠിച്ചുസമർത്ഥനായീടിനാൻ
കഷ്ടമൃജുബുദ്ധിയാകയാലാചാര്യൻ
ദുഷ്ടനാംശിഷ്യൻെറചിത്തമറിയാതെ
താൻപഠിച്ചോളംപറഞ്ഞുകൊടുത്തിതു
പാമ്പിനുപാലുകൊടുക്കുന്നതുപോലെ
തെററെന്നുസിദ്ധനധികംസമർത്ഥനായ്
മററൊരുശാലനിർമ്മിച്ചുമനോജ്ഞയായ്
തത്രഗുരുവിന്നെതിരായ്ഭടന്മാരെ
സത്വരമഭ്യസിപ്പിച്ചുതുടങ്ങിനാൻ

ആചാര്യശിഷ്യർചിലർവന്നുതൽക്ഷണ–
മാചാര്യനോടിവണ്ണംപറഞ്ഞീടിനാർ
കണ്ടീലയോതവശിഷ്യനാംസിദ്ധാഖ്യ–
നുണ്ടാക്കിനാനെതിരായൊരുശാലയെ
നിന്നുടെശിഷ്യരാകുംഭടന്മാരെയു–
മൊന്നൊഴിയാതെവശത്താക്കിനാനവൻ
പണ്ടഭ്യസിപ്പിച്ചുഞങ്ങളെനീയതു
കൊണ്ടൊരുദോഷമുണ്ടായതില്ലെങ്കിലും
സിദ്ധാഖ്യനാംശിഷ്യനെപഠിപ്പിക്കയാൽ
സിദ്ധിച്ചിതുനിനക്കേവമവമാനം
ആരെങ്കിലുംശിഷ്യചിത്തമറിയാതെ
സാരമായുള്ളതുചൊല്ലിക്കൊടുക്കുമോ
ഏവംശ്രവിച്ചനേരത്തുമാചാര്യൻെറ
ഭാവംപകർന്നില്ലഹോഗുണനിയാകയാൽ
അത്യന്തദുർബ്ബുദ്ധിസിദ്ധനുംഗൂഢമായ്
നിത്യവുമാചാര്യമന്ദിരത്തിൽചെന്നു
തണ്ടാർശരാർത്തനായാചാര്യപത്നിയോ–
ടുണ്ടോതരമിന്നുചൊല്ലെന്നുചോദിക്കും
സാദ്ധ്വീമണിയാകുമാചാര്യപത്നിയും
സിദ്ധൻെറചിത്തമെന്തെന്നറിയായ്കയാൽ
ഒന്നുമറിഞ്ഞുകൂടെന്നുചൊല്ലുംനിത്യം
പിന്നെയുംചെന്നുചോദിക്കുമേവംശഠൻ
ഇത്ഥംചിലനാളുകഴിഞ്ഞളവേസിദ്ധൻ
സത്വരമാചാര്യഗേഹേകദാചന
ചെന്നനേരത്താരുമില്ലെന്നുകണ്ടവൻ
സുന്ദരിയാകുമാചാര്യപ്രിയയുടെ
പാണിയങ്ങാശുപിടിച്ചിതപ്പോളവൾ
പാണിയുംതട്ടിഗൃഹാന്തരേചെന്നിതു
വഞ്ചനയുമപമാനവുമാരോടും
താഞ്ചൊല്ലരുതെന്നുനീതിശാസ്ത്രോദിതം
ഓർത്തുചിത്തത്തിൽപതിവ്രതയാമവൾ
ഭർത്താവിനോടുപറഞ്ഞതില്ലൊന്നുമേ
സർവ്വജ്ഞനീശ്വരൻഹാലാസ്യനായകൻ
സർവ്വജഗന്മയൻസർവ്വശക്തൻപരൻ
മുക്തിദൻസാംബൻകൃപാനിധിശങ്കരൻ
ഭക്തപ്രിയൻസുന്ദരേശനതുനേരം
ഭക്തപ്രിയയുടെദുഃഖത്തെനീക്കുവാൻ
ചിത്തത്തിലോർത്തുടനാചാര്യരൂപനായ്

സത്വരംചെന്നുസിദ്ധൻെറസമീപത്തിൽ
ഇത്തരംസിദ്ധനോടീശനരുംചെയ്തു
സിദ്ധഭവാൻതരുണൻസമത്ഥൻദ്ദഢം
വൃദ്ധനാംഞാനെങ്കിലുംനാമിരുവരും
ഒത്തൊരങ്കംചെയ്യണംചണ്ഡികാകാര്യ-
സിദ്ധിയാർക്കിന്നുവരുത്തുമറിയേണം
സത്വരംനീവരികപൂമാനെന്നാകി-
ലിത്ഥമാകർണ്ണ്യകോപംപൂണ്ടുസിദ്ധനും
ഖഡ്ഗഫലകകരംകൈക്കൊണ്ടുവൃദ്ധനീ
നിൽക്കനിൽക്കെന്നെടുത്തീടിനാൻദ്ദർമ്മതി
ശങ്കരനാചാര്യവേഷധാരീഹരൻ
തങ്കരയുഗ്മേഫലകയുംഖഡ്ഗവും
ആശ്രുധരിച്ചുബഹുശിഷ്യയുക്തനായ്
ദേശംവിശാലമാസാദ്യവിധിപോലെ
ചണ്ഡികാദേവിയെപ്പൂജിച്ചുതന്നുടെ
ചണ്ഡപരാക്രമംകാണിച്ചുശങ്കരൻ
സിദ്ധാഗമനപര്യന്തമങ്ങിങ്ങുമായ്
ബദ്ധമോദേനനടന്നാൻബഹുവിധം
നന്നായ്ക്കളിച്ചുഭുജിച്ചുസിദ്ധൻതാനും
വന്നാനലംകൃതവേഷനായ്സത്വരം
അന്നേരമങ്കമീക്ഷിപ്പാനഖിലരും
വന്നുടൻചുററുംനിരന്നുനിന്നീടിനാർ
ബദ്ധസന്തോഷമാചാര്യരൂപീശിവൻ
സിദ്ധനോടങ്കംപൊരുതാൻതുടങ്ങിനാൻ
തല്ലൊന്നുകൊള്ളുവാൻസിദ്ധൻമതിയാക-
യില്ലെങ്കിലുംക്ഷണംകൊല്ലരുതെന്നോത്തു
കാണികൾക്കാശ്രുസന്തോഷമുണ്ടാക്കുവാ-
നേണാങ്കചൂഡനിടത്തുംവലത്തുമായ്
ഓടിയുംചാടിയുംസിദ്ധനടിപ്പതു
പാടവമോടുതടുത്തുംമഹേശ്വരൻ
അല്പനേരംകളിച്ചാചാര്യപത്നിതൻ
തല്പേശയിപ്പാൻവിചാരിച്ചസിദ്ധൻെറ
വക്ഷസ്സിലൊന്നുതാഡിച്ചുമുന്നംലോക-
രക്ഷകൻപിന്നെകരങ്ങളുംജിഹ്വയും
ഛേദിച്ചുസിദ്ധശിരസ്സുമനന്തരം
മോദിച്ചുകണ്ടവർവാഴ്ത്തിനാരേററവും
വൃദ്ധനെന്നാകിലുമാചാര്യനേററവു-
മുദ്ധതവിക്രമനില്ലൊരുസംശയം

ഇത്തരംകാണികരം ചൊല്ലിനില്ക്കുംവിധൌ
സത്വരമാചാര്യശ്രുപൻമറഞ്ഞിതു

അത്യത്ഭുതമതുകണ്ടടനേന്മാരു–
മൊത്തുടനാചാര്യമന്ദിരത്തിൽചെന്നു

എങ്ങുപോയാചാര്യനെന്നു ചോദിച്ചപ്പോരം
അംഗനാരത്നമാം തൽപത്നിചൊല്ലിനാരം

സുന്ദരേശൻതന്നെദർശിപ്പതിന്നിപ്പോരം
ചെന്നിതുകാന്തനെന്നിങ്ങിനെകേട്ടവർ

അന്യോന്യമീക്ഷിച്ചവിസ്മയമൂരംക്കൊണ്ടു
ഒന്നിച്ചുതത്രൈവവാണാരതുനേരം

സുന്ദരനാഥനെക്കമ്പിട്ടുതന്നുടെ
മന്ദിരത്തിങ്കലാചാര്യനുംവന്നുടൻ

തത്രവാഴുന്നജനങ്ങളെക്കണ്ടവ–
നത്രനിങ്ങരംവന്നതെന്തെന്നുചോദിച്ചാൻ

എന്നതുകേട്ടവർചൊല്ലിനാരെല്ലാരു–
മിന്നുനിൻരൂപംധരിച്ചൊരുത്തൻവന്നു

നിന്നുടെശത്രുവായുള്ളൊരുസിദ്ധനെ
കൊന്നുതത്രൈവമറഞ്ഞിതുതൽക്ഷണം

എന്നുകേട്ടാചാര്യനുമതിൻകാരണ–
മിന്നതെന്നൊന്നുമറിയാഞ്ഞതുമൂലം

ഒന്നുംപറയാതിരുന്നാനതുനേരം
വന്നുതൽപത്നിനിഗൂഢമായേററവും

ഒന്നൊഴിയാതെസിദ്ധൻെറ ദുർവ്വൃത്തങ്ങരം
ചൊന്നാളതുകേട്ടനേരമാചാര്യനും

സുന്ദരേശൻെറവിലാസമിതെന്നോർത്തു
മന്ദിരത്തിങ്കൽനിന്നപ്പോരംപുറപ്പെട്ടു

ചെന്നുടൻ സുന്ദരേശൻെറ പാദാംബുജം
വന്ദിച്ചുപിന്നെയുംപിന്നെയുംകുമ്പിട്ടു

ഉന്നതഭക്തിയോടഞ്ജലിബന്ധിച്ചു
സന്നിധൌനിന്നു പ്രാർത്ഥിച്ചീടിനാനേവം

“സുന്ദരേശഭക്തവത്സലശങ്കര
കന്ദർപ്പനാശനകാരുണ്യവാരിധെ

നിന്നുടെപാദാബ്ജഭക്തിയുണ്ടാകുവാൻ
നന്നായനുഗ്രഹിച്ചെന്നേരക്ഷിക്കേണം

സർവ്വശത്രുക്കളേയുംനശിപ്പിച്ചുടൻ
സർവ്വപാപങ്ങരംവിപത്തുകളുംതീർത്തു

ഭക്തിയുംമുക്തിയുംനൽകുന്നനിമ്പാദ–
ഭക്തിതന്നെന്നെരക്ഷിക്കദയാനിധേ

അജ്ഞാനമെല്ലാം കളഞ്ഞുഹൃദയത്തിൽ
സുജ്ഞാനധർമ്മാർത്ഥകാമമോക്ഷങ്ങളും

സാലോക്യമുഖ്യപദങ്ങളും നൽകുന്ന
കാലിണയിൽഭക്തിനൽകിരക്ഷിക്കമോം

നിന്നിലിനിക്കുണ്ടുഭക്തിയല്ലം നിന-
ക്കെന്നിലപാരമായുണ്ടുകാരുണ്യവും

അല്പനാകുന്നഞാൻനീയോമഹാപ്രഭു
തൽപരിചോടുവിചാരിച്ചുശങ്കര

ഭക്തിലേശാന്വിതനാമെന്നെരക്ഷിക്ക
ഭുക്തിമുക്തിപ്രദഹാലാസ്യനായക

ഭക്താർത്തിഭഞ്ജനശ്രീസുന്ദരേശ്വര
നക്തംദിവം പരിപാലയമാംവിഭോ

എന്നെയും മദ്വംശജന്മാരെയുംഭവാൻ
നന്നായനുഗ്രഹിക്കേണം ദയാനിധേ

എന്നുമടിയനുനിമ്പാദമെന്നിയേ
സുന്ദരേശമററവലംബനം നഹി''

നന്നായിവണ്ണം സ്തുതിച്ചുടനാചാര്യൻ
പിന്നെജപിച്ചിതുപഞ്ചാക്ഷരംശതം

സുന്ദരനാഥനെക്കുമ്പിട്ടനന്തരം
മന്ദിരെചെൽവാനൊരുമ്പെട്ടനേരത്തിൽ

വൃത്താന്തമെല്ലാംശ്രവിച്ചുതദന്തികേ
സത്വരം വന്നുകുലോത്തുംഗമന്നവൻ

ആനക്കഴുത്തിലണ്ഡായുധാചാര്യനെ
മാനിച്ചിരുത്തിസന്തോഷേണപൂജിച്ചു

നന്നായനേകവാദ്യങ്ങൾമുഴക്കിച്ചു
മന്ദിരത്തിൽക്കൊണ്ടുചെന്നാക്കിമന്നവൻ

പൊന്നും പണങ്ങളും നല്ലവസ്ത്രങ്ങളും
മിന്നുന്നഭൂഷണരത്നങ്ങളും നൽകി

പിന്നെനിജാലയം പ്രാപിച്ചുമാനസേ
സുന്ദരനാഥനെചിന്തിച്ചുവാണിതു

സുന്ദരീരത്നമാം തന്നുടെഭാര്യയോ-
ടൊന്നിച്ചുസൌഖ്യമായായുധാചാര്യനും

സുന്ദരേശന്നുടെശ്രീപാദപങ്കജം
തന്നുള്ളിലോർത്തുവാണാൻബഹുവത്സരം

സുന്ദരേശന്നുടെലീലകളിങ്ങിനെ
ചൊന്നേനിരുപത്തിയേഴും മുനികളെ

ഉന്നതഭക്ത്യാപഠിക്കിലും കേൾക്കിലും
വന്നുകൂടും സർവ്വഭോഗ്യങ്ങളും ദൃഢം

എന്നല്ലസർവ്വപാപങ്ങളും തീർന്നുടൻ
എന്നുമാനന്ദമാം മോക്ഷവും സിദ്ധിക്കും
സുന്ദരേശാനുഗ്രഹത്തിനാലദ്ധ്യായ–
മിന്നുമുപ്പത്തിമൂന്നാമതുമോതിനേൻ

മുപ്പത്തിമൂന്നാമദ്ധ്യായം സമാപ്തം

## അദ്ധ്യായം 34

### നാഗശൈലമാഹാത്മ്യം

**അഗസ്ത്യൻ**

ഹാലാസ്യനായകൻ ശ്രീസുന്ദരേശ്വരൻ
ശൈലാകൃതിയായസർപ്പത്തിനെക്കൊന്ന–
ലീലയെഞാനിനിച്ചൊല്ലാം മുനികളെ
മാലകന്നീടുമിതിനെശ്രവിക്കുകിൽ
ഭൂപൻകുലോത്തുംഗനീശ്വരസായൂജ്യം
പ്രാപിച്ചളവുതൽപുത്രരിൽജ്യേഷ്ഠനാം
ധീരനനന്തഗുണപാണ്ഡ്യമന്നവൻ
പാരിടം നീതിയോടും പരിപാലിച്ചു
കാരുണ്യവാരിധിയാം സുന്ദരേശൻെറ
ചാരുപാദാരവിന്ദങ്ങളെധ്യാനിച്ചു
പോരിലരികളെയെല്ലാം ജയിച്ചുതൻ
പേരും പ്രസിദ്ധമാക്കിജ്ജഗതീതലെ
പാരം ജനങ്ങൾക്കുസന്തോഷവും വള–
ർത്താരൂഢമോദം സുഖേനവാഴുംവിധൌ
ഒന്നിച്ചുകൂടിനഗ്നന്മാർപരസ്പരം
ചൊന്നാർമഹാദുഷ്ടബുദ്ധികളിങ്ങിനെ
മന്നനനന്തഗുണപാണ്ഡ്യനേററവും
സുന്ദരേശേഭക്തിമാൻഭസ്മധാരകൻ
പഞ്ചാക്ഷരപ്രിയൻരുദ്രാക്ഷശോഭിതൻ
പഞ്ചബാണാരിലിംഗാർച്ചനതല്പരൻ
കിഞ്ചസമസ്തജനങ്ങളുമിങ്ങിനെ
പഞ്ചബാണാരിപാദാംബുജഭക്തന്മാർ
പുഷ്ടിയെപ്രാപിച്ചുശൈവമതമൂലം
നഷ്ടമായ്‌വന്നിതുനഗ്നസിദ്ധാന്തവും
കഷ്ടമീവണ്ണം ഭവിച്ചതുഭൂപൻെറ
ദുഷ്ടതയാലതുകൊണ്ടുനാമേവരും
കൊല്ലേണമാഭിചാരത്താൽമഹീശനെ
തെല്ലുമതിനില്ലസംശയമെന്നവർ

സാമോദമേററം വിശാലമായിട്ടൊരു
ഹോമകുണ്ഡത്തെനിർമ്മിച്ചതിഘോരമായ്
മന്ത്രവാദങ്ങളിൽപണ്ഡിതരാമവർ
മന്ത്രവുംചൊല്ലിഹോമിച്ചാർബഹുവിധം
കാലംകുറഞ്ഞൊന്നുചെന്നനേരത്തഹോ
കാലനുതുല്യനായുള്ളൊരുരാക്ഷസൻ
ഉണ്ടായിഹോമകുണ്ഡത്തിൽനിന്നേററവും
നീണ്ടുതടിച്ചഗിരിപോലെഗാത്രവും
മിന്നുന്നതീക്കനൽപോലെനേത്രങ്ങളും
കന്ദരംപോലെവലുതായവക്ത്രവും
ഇന്ദുഖണ്ഡങ്ങൾപോൽദംഷ്ട്രകളുംപര-
മുന്നതാംസങ്ങളുംപീവരകുക്ഷിയും
അംഭോദവൃന്ദങ്ങളെത്തട്ടിനീക്കുന്ന
ചെമ്പിച്ചകേശവുംകണ്ടാൽഭയങ്കരം
ചീറിയപാമ്പെന്നതുപോലെരാക്ഷസൻ
വീറോടുനഗ്നരോടിങ്ങിനെചൊല്ലിനാൻ
ഏററംവിശപ്പിനിക്കുണ്ടേടോനഗ്നരേ
കൊററുതന്നെൻെറവിശപ്പടക്കീടുവിൻ
എന്തിനായെന്നെവിളിച്ചതുംഞാനിനി
എന്തൊന്നുചെയ്യേണ്ടതുംപറഞ്ഞീടുവിൻ
ഇത്തരംരാക്ഷസവാക്കുകൾകേട്ടുട-
നുത്തരംചൊല്ലിനാർനഗ്നർസന്തുഷ്ടരായ്
രാക്ഷസനീ ശൈലരൂപഫണീന്ദ്രനാ-
യിക്ഷണംചെന്നുമധുരാപുരത്തിങ്കൽ
ഞങ്ങളെയെല്ലാമുപദ്രവിച്ചീടുന്ന
ഗംഗാധരഭക്തനായനൃപനേയും
തൽപുരത്തിങ്കൽവസിക്കുംജനത്തേയും
ക്ഷിപ്രമെല്ലാംദഹിപ്പിക്കവിഷാഗ്നിയാൽ
ഇപ്രകാരംനഗ്നഭാഷിതംകേട്ടവൻ
സപ്രമോദംശൈലരൂപസർപ്പേന്ദ്രനായ്
പത്തിവിരുത്തിച്ചലിപ്പിച്ചുജിഹ്വകൾ
സത്വരംഫൂൽക്കാരവുംചെയ്തുകൊണ്ടഹോ
മണ്ടിമധുരാപുരത്തിനേയുംനോക്കി-
ക്കൊണ്ടുഭയങ്കരമാമ്മാറുചെന്നിതു
പണ്ടിവണ്ണമൊരുഘോരരൂപത്തിനെ
കണ്ടറിവില്ലായ്കയാലതുകണ്ടവർ
ഉണ്ടല്ലംപൂണ്ടുമണ്ടിപ്പാണ്ഡ്യഭൂപനെ
കണ്ടുടൻതൊണ്ടവിറച്ചുചൊല്ലീടിനാർ

കണ്ടീലയോപർവ്വതംപോലൊരുസർപ്പം
മണ്ടിവന്നീടുന്നതുമഹീവല്ലഭ
ഉണ്ടതിഭീതിഞങ്ങൾക്കതിനാൽലോക-
കണ്ടകനായസർപ്പത്തേവധിക്കേണം
രണ്ടുവിനാഴികതാമസിച്ചീടുകിൽ
രണ്ടില്ലപക്ഷംനശിക്കുമെല്ലാവരും
ഭൂപതിയിങ്ങിനെകേട്ടതിവേഗേന
ചാപഭല്ലാദിശസ്ത്രങ്ങളുംകൈക്കൊണ്ടു
ചെന്നുഗിരിരൂപസർപ്പത്തിനെക്കണ്ടു
മന്നവന്താനുമല്പംഭയപ്പെട്ടിതു
പിന്നെധൈര്യംപൂണ്ടുഹാലാസ്യനാഥന്റെ-
സുന്ദരപാദാംബുജങ്ങളെധ്യാനിച്ച
തീക്ഷ്ണാഗ്രമായൊരുഭല്ലമെയ്താനതു
ഭക്ഷിച്ചപിന്നെയും സർപ്പമടുത്തിതു
പിന്നെയുംമന്നനനേകഭല്ലങ്ങളെ
ഒന്നിച്ചയച്ചാനവ ചെന്നുകൊണ്ടപ്പോൾ
ഗാത്രംമുറിഞ്ഞുമറിഞ്ഞുവീണുവിഷ-
മത്രയുമൊന്നിച്ചഛർദ്ദിച്ചിതുസർപ്പം
ചോലപോലെപ്രവാഹിച്ചവിഷമതിൻ
ജ്വാലയേററുചിലർമോഹിച്ചുവീണിതു
മററുള്ളവരുംമഹീപതിയുംവിഷ-
ക്കാറേററുഹാഹേതിരോദിച്ചുതാപേന
നെററിയിൽക്കണ്ണുള്ളഹാലാസ്യനാഥനെ
തെറെറന്നുചെന്നുകുപ്പിസ്തുതിച്ചീടിനാർ
കാലാന്തക! കാളകൂടവിഷാപഹ!
നീലകണ്ഠാമല! ശ്രീസുന്ദരേശ്വര
ഹാലാസ്യനായക! ശംഭോ! വിഷോല്പന്ന-
മാലകററിപ്പരിപാലിക്കഞങ്ങളെ
സോമചൂഡ! ഭക്തവത്സല! ശാശ്വത!
ശ്രീമഹാദേവ! ശിവ! കൃപാവാരിധെ!
കാമിതാർത്ഥപ്രദ! കാന്താർദ്ധവിഗ്രഹ!
സോമ! രക്ഷിക്കവിഷാർത്തരാം ഞങ്ങളെ
കർപ്പൂരസുന്ദര! മുപ്പുരനാശന!
സ്വർപ്പതിവിഷ്ണുവിരിഞ്ചാദിസേവിത!
സർപ്പപ്രപീഡിതന്മാരായഞങ്ങളെ
ദർപ്പകനാശന! കാത്തുകൊള്ളേണമേ
പാലാഴി മന്ഥനംചെയ്യുകാലത്തിങ്കൽ
കാലകൂടാർത്തരായുള്ളദേവന്മാരെ

നീലകണ്ഠ! പരിപാലിച്ചതുപോലെ
പാലിക്കവേണം വിഷാർത്തരാംഞങ്ങളെ

ത്രൈലോക്യപാലനലോല! മീനേക്ഷണാ!
ലീലാവിലാസനിലയാലയാമല!

ഭൂലോകമാശുനശിക്കുന്നതിൻമുന്നെ
കാലോചിതാപരിപാഹിത്രിലോചന!

കല്യാണപർവ്വതചാപധരപ്രഭോ!
കല്യാണസുന്ദരനാഥ! ഗംഗാധര!

കല്യാണമൂർത്തേ! വിഷോല്പന്നമാൽതീർത്തു
കല്യാണമീശഞങ്ങൾക്കുനൽകേണമേ

പാപതാപാപഹാരിനാശന! ശങ്കര!
ശ്രീപരമേശ! കൃപാബ്ധേ! പശുപതേ!

സാപരാധാനപിഞങ്ങളെപാലിക്ക
നീപാദവീനാഥ! നിത്യ! നമോസ്തുതേ!''

ഭൂപാദിസർവ്വജനങ്ങളുമിങ്ങനെ
ശ്രീപതിസേവ്യനാംഹാലാസ്യനാഥനെ

കുമ്പിട്ടുകൂപ്പിസ്തുതിച്ചുലിംഗത്തെയും
സംഭ്രമംപൂണ്ടുദർശിച്ചുനില്ക്കുംവിധൌ

ശംഭുകൃപാനിധിസാംബൻസദാശിവൻ
തമ്പുരാൻസർവ്വനിലിമ്പരാൽസേവിതൻ

തൻപദംപോററിനില്ക്കുന്നജനങ്ങളെ
വൻപരിതാപമഖിലവുംതീർക്കുവാൻ

ദേവദേവൻമൂലലിംഗത്തിൽനിന്നുട–
നാവിർഭവിച്ചിതുസിദ്ധരൂപത്തോടും

ഭൂപാദിസർവ്വജനങ്ങളോടുംകൂടി
ശ്രീപരമേശ്വരൻസർപ്പാന്തികെചെന്നു

തന്നുടെമസ്തകത്തിങ്കൽ വിളങ്ങുന്നൊ–
രിന്ദുവിൻെറസുധാരൂപമാമംശുവാൽ

മന്ദമെന്യേവിഷതാപംനശിപ്പിച്ചു
നന്നായഖിലരേയുംതണുപ്പിച്ചുടൻ

തമ്പാദപത്മത്തിൽവീണുബഹുവിധം
കുമ്പിട്ടുകൂപ്പുംനൃപാദിജനങ്ങളെ

കാരുണ്യപൂർണ്ണകടാക്ഷേണവീക്ഷിച്ചു
പാരാതെസിദ്ധൻമറഞ്ഞുദയാനിധി

മന്നവൻതന്നുടെ ഭക്തിയാൽ
മുന്നമേദിന്നാംഗനാകിയപന്നഗം

നിർവ്വിഷനായ്മരിച്ചീശാജ്ഞയാലൊരു
പർവ്വതമായിച്ചമഞ്ഞിതത്യത്ഭുതം

പേരിന്നുമേനാഗശൈലമെന്നാണതി–
പ്പാരിലും മററുലോകത്തിലും വിശ്രുതം

ചൂഡാശശാങ്കകിരണങ്ങളാൽ ചന്ദ്ര–
ചൂഡൻവിഷത്തെമധുരീകരിച്ചുടൻ

പാലിച്ചതുകൊണ്ടുമപ്പുരത്തിന്നുപേർ
മാലോകർചൊല്ലുംമധുരയെന്നിങ്ങനെ

ഹാലാസ്യനാഗയൊരുസർപ്പം സമീപത്തിൽ
ശൈലാകൃതിയായ്‌വസിക്കുന്നതുകൊണ്ടും

ഹാലാസ്യമെന്നുതൽക്ഷേത്രം മുനികളേ
ത്രൈലോക്യവിശ്രുതമായ്‌വന്നിതുസദാ

മന്നനനന്തഗുണപാണ്ഡ്യനുത്തമൻ
സുന്ദരേശൻെറകാരുണ്യമത്യത്ഭുതം

കണ്ടുസന്തോഷിച്ചുമാനസഭക്തിയും
പൂണ്ടുമഹേശനെപ്പിന്നെയും പിന്നെയും

കമ്പിട്ടുകൂപ്പിസ്തുതിച്ചുനൃപൻസർവ്വ–
സമ്പത്തുകളോടുകൂടിവാണാൻചിരം

ഹാലാസ്യനാഥനാം ശ്രീസുന്ദരേശൻെറ
ലീലകളേവമിരുപത്തിയെട്ടുഞാൻ

ചാലവെചൊല്ലീടിനേനിതുകേൾക്കിലോ
മാലകന്നീടുമഭീഷ്ടവും സിദ്ധിക്കും

ഉണ്ടാകയില്ലൊരുകാലത്തിലും വിഷം
കൊണ്ടുഭയമെന്നറിവിൻമുനികളെ

മുപ്പുരാരിപ്രസാദേനഞാനദ്ധ്യായം
മുപ്പത്തിനാലുമേവം പറഞ്ഞീടിനേൻ.

മുപ്പത്തിനാലാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 35

## പശുപർവ്വതവൃത്താന്തം

അഗസ്ത്യൻ

ഹാലാസ്യനാഥൻ പശുപർവ്വതത്തെയും
ചാലവെനല്ലവൃഷഭാചലത്തെയും

നിർമ്മിച്ചലീലയെച്ചൊല്ലുന്നുഞാനിനി
കർമ്മാന്മാരേശ്രവിപ്പിനെല്ലാവരും

ശൈലാകൃതിയായസർപ്പം മഹേശൻെറ
ലീലയാലാശുമരിച്ചനേരത്തിങ്കൽ

ഭഗ്നാഭിലാഷരായ്പേടിച്ചുപിന്നെയും
നഗ്നരെല്ലാവരുംകൂടിവിചാരിച്ചാർ

നമ്മുടെമന്ത്രസാമർത്ഥ്യാൽജനിച്ചോരു-
വന്മലപോലെവലുതായപന്നഗം

ഭൂപന്റെബാണങ്ങളേൽക്കയാൽഛർദ്ദിച്ചു
കോപേനഭൂരിവിഷംലോകനാശകം

ആയതിനാലുംനശിച്ചില്ലൊരുത്തരും
പോയഫണീശ്വരൻതന്നെമരിച്ചിതു

നാമനേകംജനമൊത്തുബഹുകാലം
സീമയില്ലാതെചെയ്യുന്നപ്രയത്നത്തെ

വ്യർത്ഥമാക്കീടുന്നിതർദ്ധക്ഷണത്തിനാൽ
പൃത്ഥ്വീശ്വരൻമഹാകഷ്ടമോർത്താലിദം

എന്തിനിച്ചെയ്യേണ്ടതെന്നവർതങ്ങളിൽ
ചിന്തിച്ചുരച്ചൊരു കുണ്ഡത്തെനിർമ്മിച്ചു

ഹോമപുരസ്സരമാഭിചാരങ്ങളും
താമസംകൂടാതെ ചെയ്തോരുനേരം

വഹ്നിയിൽനിന്നുത്ഭവിച്ചാനവധ്യനാ-
യുന്നതനായോരുധേനുരൂപാസുരൻ

അന്നേരമേററവുംസന്തോഷമുൾക്കൊണ്ടു
ചൊന്നാരസുരനോടിങ്ങിനെനഗ്നന്മാർ

ചെന്നുനീവേഗംമധുരാപുരത്തിങ്കൽ
മന്നവന്തന്നെസ്സപൌരം വധിക്കെടോ

എന്നുനഗ്നോക്തികേട്ടപ്പോളസുരനും
ചെന്നാൻമധുരാപുരത്തെനോക്കിദ്രുതം

ഉത്തുംഗശൃംഗങ്ങൾകൊണ്ടുഗിരികളെ
കുത്തിയെടുത്തെറിയുന്നനേരത്തവ

സത്വരമന്യദേശത്തിൽവീഴുംവിധൌ
ചത്തുപോകുന്നിതുകഷ്ടംബഹുജനം

ലാംഗൂലചാലനവാതത്തിനാൽബഹു-
തുംഗവൃക്ഷങ്ങളെഭംഗംവരുത്തിയും

വിദ്രുതമോടുന്നനേരംകുളമ്പുകൊ-
ണ്ടദ്രികളെയൊടച്ചുചൂർണ്ണജാലത്തെ

ഉച്ഛ്വാസവായുവിനാൽപറപ്പിച്ചുമ-
ത്തുച്ചൈഃശൃംഗങ്ങളാട്ടിവരുന്നോരു

ധേനുരൂപാസുരന്തന്നെദർശിക്കയാൽ
മാനസേപേടിയുമാശ്ചര്യവുംപൂണ്ടു

മണ്ടിവേഗേനപൌരന്മാർമഹീശനെ
കണ്ടുണർത്തിച്ചുഗോകൃത്യംഭയങ്കരം

മന്നവനായതുകേട്ടുഭയപ്പെട്ടു
സുന്ദരേശനുടെസന്നിധിയിൽചെന്നു

ഉന്നതഭക്ത്യാനമസ്കരിച്ചീശ്വര-
ന്തന്നെസ്തുതിച്ചുടൻപ്രാർത്ഥിച്ചിതിങ്ങിനെ

ഹാലാസ്യനായകചന്ദ്രചൂഡപ്രഭോ
ഫാലവിലോചനപാർവ്വതീവല്ലഭ

കാലിണകൂപ്പുന്നഭക്തജനത്തിൻെറ
മാലകററുന്നമഹേശനമോസ്തുതെ

കാലത്രിപുരകാമാന്ധകന്മാരെ മുൻ-
കാലമേഹാലാസ്യനാഥനീകൊന്നതും

കാളകൂടത്തെക്കുടിച്ചതുംനീജഗൽ-
പാലനംചെയ്‌വതിന്നല്ലയോശങ്കര

ഇപ്പുരമാകവെസംഹരിച്ചീടുവാ-
നിപ്പോളൊരുധേനുവേഗാൽവരുന്നിതു

മുപ്പുരവൈരിയാംനീയൊഴിഞ്ഞാരുമി-
ല്ലപ്പശുതന്നെവധിപ്പാൻപശുപതേ
ക്ഷിപ്രമതിനെനീകൊന്നീലയെന്നാകിൽ
നിഷ്ഫലമാംതവമുൻപ്രയത്നംവിഭോ

മന്നവനേവമുണർത്തിച്ചനേരത്തു
സുന്ദരേശൻഭക്തവത്സലൻശങ്കരൻ

വന്ദാരുവൃന്ദകാമപ്രദൻധേനുവേ
കൊന്നീടുവാനൊരുപായംവിചാരിച്ചു

തന്നുടെമുന്നിൽസദാവസിച്ചീടുന്ന
വൃന്ദാരകവന്ദ്യനായവൃഷഭത്തെ

ചെന്നുനീഗോവിനെനിർവ്വീര്യയായ്ചെയ്ക-
യെന്നരുളിച്ചെയ്തയച്ചാനതുനേരം

സുന്ദരേശാജ്ഞയാലേററവുംശുഭ്രനായ്
സുന്ദരഗാത്രനായോരുവൃഷഭവും

വെള്ളിമഹാമലയെന്നുതോന്നുംവണ്ണം
തുള്ളിനടന്നുചെന്നുപശുസന്നിധൌ

കാമാർത്തനെന്നപോൽമുക്കറയിട്ടുകൊ-
ണ്ടാമോദമോടുമവിടെവാണീടിനാൻ

അന്നേരമാശ്ശുപശുവുംമനോഹര-
സൌന്ദര്യമുള്ളവൃഷഭത്തിനെക്കണ്ടു

കന്ദർപ്പബാണാർത്തിപൂണ്ടുമോഹിച്ചുടൻ
ചെന്നുപ്രസന്നയായ്വാണുതദന്തികെ

കിങ്കിണീശോഭിതകന്ധരനായ്സദാ
ശങ്കരപാദാർപ്പണപൂതപൃഷ്ഠനായ്

വിശ്വസംരക്ഷണതല്പരനായ്ലോക-
വിശ്രുതനായ്മഹാസുന്ദരഗാത്രനായ്
ഋശ്യച്യവനാദിസുരാർച്ചിതപാദനായ്
നിശ്ശേഷതാപസസേവിതനായൊരു
ദേവതാത്മാവായകാളയെക്കണ്ടു ക-
ണ്ടാവിർമ്മുദാനിജവീര്യം സ്രവിക്കയാൽ
നിർവ്വീര്യയായ്ധേനുമീലിതനേത്രയാ-
യുർവ്വിയിൽ വീണുമരിച്ചുശിവാജ്ഞയാ
പർവ്വതമായിബ്ഭവിച്ചമൂലംപശു-
പർവ്വതമെന്നുചൊല്ലുന്നിതതിന്നുപേർ
ധേനുതൻപിന്നാലെവന്നനഗ്നന്മാരും
മാനസേപേടിപൂണ്ടോടിനാരാകവേ
ശ്രീപരമേശ്വരൻഹാലാസ്യനായകൻ
സ്വാപദാനപ്രസിദ്ധ്യർത്ഥംവൃഷഭത്തെ
ഉത്തരഭാഗേവൃഷഭാചലമാക്കി
തീർത്തിതുകാരുണ്യവാരിധിശങ്കരൻ
സുന്ദരഗാത്രനാകുംവൃഷഭംതത്ര
തന്നുടെസ്ഥൂലരൂപത്തിനെസ്ഥാപിച്ചു
സൂക്ഷ്മരൂപേണമുന്നെപ്പോലെവന്നുടൻ
ത്ര്യക്ഷാഗ്രഭാഗേസുഖേനവാണീടിനാൻ
ഭൂപാദികളാമഖിലജനങ്ങളും
നീപാടവീശ്വരവാഹനവൈഭവം
കണ്ടുകണ്ടേററം പ്രശംസിച്ചുതങ്ങളിൽ
കൊണ്ടാടിവാഴ്ത്തിതൊഴുതുവൃഷത്തെയും
ശങ്കരീശങ്കരന്മാരെയുംകുമ്പിട്ടു
സങ്കടമററുസുഖേനവാണീടിനാർ
നീപാടവീശ്വരൻമീനേക്ഷണയോടു
സ്വാപദാനംപറഞ്ഞഗ്രേമരുവുന്ന
ഭക്തനായൊരുവൃഷഭത്തെയുംനോക്കി
ഭക്താർത്തിഭഞ്ജനൻവാണരുളീടിനാൻ
അക്കാലമത്രേരഘുകുലനാഥനാം
ചെല്ക്കോദണ്ഡരാമൻവൃഷഭാചലത്തിങ്കൽ
വിക്രമശാലിയാംലക്ഷ്മണൻതന്നൊടും
മർക്കടസൈന്യങ്ങളോടുമൊരുമിച്ചു
ജാനകീലങ്കയിലുണ്ടെന്നുമാരുതി
താനുരചെയ്തറിഞ്ഞാശുവന്നീടിനാൻ
രാമനെക്കാണ്മാനവിടെഞാനുംതദാ
സാമോദമാശുചെന്നേൻമലയാചലാൽ

അന്നേരമക്കെഭോത്തമനോട്ടഞ്ഞാൻ
സുന്ദരേശൻെറ മാഹാത്മ്യമറിയിച്ചേൻ
ഇങ്ങിനെകും ഭോത്തവൻചൊന്നനേരത്തു
തിങ്ങിനമോദാൽമുനികൾ ചോദിച്ചിതു
ലങ്കയിലെങ്ങനെജാനകിപ്പോയതും
കിംകൃതംരാമനാലെന്നുമിപ്പോൾഭവാൻ
ചൊല്ലേണമെന്നുമുനീന്ദ്രോക്തികേട്ടടൻ
ചൊല്ലിനാൻകുംഭജൻകേൾപ്പിൻമുനികളെ
പണ്ടയോദ്ധ്യാധിപനായദശരഥ—
നുണ്ടായിവന്നിതുനാലുതനയന്മാർ
രാമൻഭരതനുംലക്ഷ്മണൻശത്രുഘ്നൻ
നാമമീവണ്ണമവർക്കെന്നറിഞ്ഞാലും
ആമോദമോടമവർവസിക്കുംവിധൌ
രാമനുംലക്ഷ്മണന്താനുമൊരുമിച്ചു
യാഗരക്ഷയ്ക്കുവിശ്വാമിത്രനോടങ്ങു
വേഗേനപോകുംവിധൌതാടകതന്നെ
കൊന്നുസിദ്ധാശ്രമംപുക്കസുബാഹുവെ
കൊന്നുയാഗത്തെരക്ഷിച്ചുതിരിയവെ
പോരുന്നനേരമഹല്യതൻശാപവും
പാരാതെതീർത്തുജനകാലയംപുക്ക
ഭൂതനാഥൻതൻെറചാപംമുറിച്ചുടൻ
സീതയെവേട്ടയോദ്ധ്യയ്ക്കുചെല്ലുംവിധൌ
മാർഗ്ഗമദ്ധ്യത്തിലടുത്തുതടുത്തൊരു
ഭാർഗ്ഗവൻതന്നെയുംവെന്നയോദ്ധ്യാപുരം
പ്രാപിച്ചനേരത്തുരാമാഭിഷേചനം
ഭൂപനാരംഭിച്ചളവുനൃപതിയാൽ
ദത്തവരദ്വയയായുള്ളകൈകേയി
സത്വരംരാമനെക്കാട്ടിലാക്കീടിനാൾ
താതാജ്ഞയാവനേപോകുന്നരാമനെ
സീതയുംസൌമിത്രിയുംപിന്തുടർന്നിതു
ഭ്രാതൃദാരൈസ്സമംതീർത്ഥസ്നാനദികളെ
ചേതസിതോഷംഗുഹനുമുളവാക്കി
ചിത്രകൂടാചലംപ്രാപിച്ചുമൂവരും
തത്രഭരദ്വാജവാക്കിനാൽവാണിതു
പുത്രവിയോഗാൽജനകൻമരിച്ചതു
സത്വരംവന്നറിയിച്ചഭരതനെ
പാദുകംനൽകിയയച്ചുരഘൂത്തമൻ
സാദരംദണ്ഡകാരണ്യംപ്രവേശിച്ചു

കൊന്നുവിരാധനെപ്പിന്നെശരഭംഗൻ
തന്നെയുംപിന്നെവന്നെന്നെയുംകണ്ടിതു

എന്നുടെവാക്കിനാൽതൂണിയുംഖഡ്ഗവും
മന്നവൻചാപവുംസ്വീകരിച്ചീടിനാൻ

പിന്നെമുനികളർത്ഥിക്കയാൽരാഘവൻ
കൊന്നീടുവൻരാക്ഷസന്മാരെയെന്നുടൻ

സത്യവുംചെയ്തുവാഴുംവിധൌവന്നിതു
തത്രകാമാർത്തയായ്‌രാവണസോദരീ

ലക്ഷ്മണൻമൂക്കുംമുലയുമറുത്തപ്പോൾ
തൽക്ഷണംചെന്നവൾചൊന്നവാക്യംകേട്ടു

വന്നഖരദൂഷണത്രിശിരാക്കളെ
കൊന്നിതുരാമനതുകേട്ടുരാവണൻ

മാരീചനെപ്പൊൻമൃഗമാക്കിവന്നുടൻ
ദൂരത്തിലാക്കിസൌമിത്രിരാമന്മാരെ

സത്വരംസീതയെക്കട്ടുകൊണ്ടോടുന്ന
മദ്ധ്യേതടുത്തജടായുവെഖണ്ഡിച്ചു

സങ്കടത്തോടുംകരയുന്നസീതയെ
ലങ്കയിൽകൊണ്ടുപോയ്‌വെച്ചുദശാനനൻ

പൊൻമൃഗത്തെക്കൊന്നുവന്നനേരത്തിങ്കൽ
പെൺമണിയാംനിജഭാര്യയെക്കാണാഞ്ഞു

ഖേദമുൾക്കൊണ്ടരണ്യത്തിലെങ്ങുംരാമൻ
സോദരനോടുംതിരഞ്ഞുനടക്കുമ്പോൾ

ലൂനാംഗനായജടായുവിനെക്കണ്ടു
ജാനകീവൃത്തമറിഞ്ഞുകബന്ധനെ

കൊന്നുതദ്ദേഹംദഹിപ്പിച്ചുരാഘവൻ
പിന്നെശബരിയാൽപൂജിതനായുടൻ

ചെന്നുപമ്പാതീരമപ്പോളനിലജൻ
വന്നുകൂട്ടിക്കൊണ്ടുചെന്നാനനന്തരം

അന്യോന്യകാര്യസാദ്ധ്യത്തിനായ്‌ഭാസ്കര-
നന്ദനരാഘവന്മാർസത്യവുംചെയ്തു

ദുന്ദുഭികായമകലെക്കളഞ്ഞസ്ത്ര-
മൊന്നിനാൽസപ്തസാലങ്ങളെഖണ്ഡിച്ചു

പിന്നെമഹാബലവാനായബാലിയെ
കൊന്നുസുഗ്രീവനുകിഷ്കിന്ധയെനൽകി

പ്രത്യുപകാരമായ്‌സുഗ്രീവനുംതദാ
സത്വരംജാനകിതന്നെത്തിരയുവാൻ

ദിക്കുകൾതോറുമയച്ചകപികളി-
ലുക്കേറുമഞ്ജനാനന്ദനൻമാരുതി

സമ്പാതിവാക്യംപ്രമാണിച്ചുടൻദക്ഷി—
ണാംഭോധിലംഘിച്ചുലങ്കാപുരംപുക്ക
സീതയെക്കണ്ടുസമാശ്വസിപ്പിച്ചാശു
വാതാത്മജൻതോരണത്തെയുംമർദ്ദിച്ചു
പഞ്ചസേനാപതിമുഖ്യരേയുംപിന്നെ
പഞ്ചദ്വയാനനപുത്രനേയുംകൊന്നു
ചുട്ടുലങ്കാപുരമർണ്ണവംലംഘിച്ചു
പെട്ടെന്നുരാമനെക്കണ്ടുവൃത്താന്തങ്ങൾ
ചൊന്നനേരത്തുസൌമിത്രിയോടുംകപി
സൈന്യസുഗ്രീവസമേതനായ്രാഘവൻ
വന്നുവൃഷഭാചലത്തിലന്നേരത്തു
ചെന്നുകണ്ടീടിനേൻരാഘവൻതന്നെഞാൻ
എന്നുടെവാചാരഘൂത്തമൻശ്രീസോമ—
സുന്ദരേശൻെറ മാഹാത്മ്യമറിഞ്ഞപ്പോൾ
ഹേമപത്മാകരേചെന്നുകളിച്ചുടൻ
കാമാരിവല്ലഭയായമീനാക്ഷിയെ
ഭക്തിയോടർച്ചിച്ചനന്തരംരാഘവൻ
ഭക്താർത്തിഭഞ്ജനനാംസുന്ദരേശനെ
ഉന്നതഭക്ത്യാസ്തുതിച്ചുപൂജിച്ചുടൻ
സന്നിധൌകൈകൂപ്പിനിന്നുപ്രാർത്ഥിച്ചിതു
ശങ്കരശംഭോമഹാദേവശാശ്വത
തിങ്കൾചൂഡപ്രഭോമീനേക്ഷണാപതേ
സുന്ദരേശേന്ദ്രവിമാനസ്ഥിതവിഭോ
വന്ദാരുവൃന്ദകാമപ്രദനിർമ്മല
കാലാന്തകകാളകൂടോല്ലസൽകണ്ഠ!
ഹാലാസ്യനാഥകാരുണ്യവാരാന്നിധേ
പുണ്യങ്ങളാംതവക്ഷേത്രങ്ങൾഭൂമിയി—
ലെണ്ണമില്ലാതോളമുണ്ടെന്നിരിക്കിലും
ഹാലാസ്യതുല്യമായുള്ളശിവക്ഷേത്രം
നീലകണ്ഠപുനരെങ്ങുമില്ലാദ്ധ്രുവം
സുന്ദരേശാഖ്യമായുള്ളതവലിംഗ—
സന്ദർശനംചെയ്കിലായവൻതന്നുടെ
എണ്ണമില്ലാതപാപങ്ങളുടൻതീർന്നു
പുണ്യവുംവർദ്ധിക്കമില്ലൊരുസംശയം
ഉമ്പരിൽമുമ്പനോടൊത്തസമ്പത്തോടും
കമ്പംവെടിഞ്ഞവൻവാഴുംബഹുകാലം
നിന്നുടെസാന്നിധ്യവൈഭവാല്ലിംഗങ്ങ—
ളൊന്നുമിതിനോടുതുല്യമല്ലാദ്ധ്രുവം

എന്നല്പഹേമപത്മാകരവൈഭവ-
മിന്നുപറവതിന്നാളല്ലൊരുത്തനും
സന്ദർശനേനപാപങ്ങളെല്ലാംതീരു-
മൊന്നുകുളിച്ചാൽപറയേണമോപിന്നെ
സർവ്വദാസർവ്വസമ്പത്തുമുണ്ടായ്‌വരും
സർവ്വാഭിലാഷവുംസിദ്ധിക്കുമേവനും
ക്ഷേത്രമാഹാത്മ്യകചപിൽതീർത്ഥവൈഭവം
കുത്രചില്ലിംഗമാഹാത്മ്യമൊരുദിക്കിൽ
സന്ദൃശ്യതേത്രഹാലാസ്യത്തിലായവ
മൂന്നുംവിശിഷ്ടമായ്കാണപ്പെടുന്നിതു
ആകയാൽനൂനമിവിടെവാഴുംമഹാ-
ലോകർക്കുസർവ്വാർത്ഥസിദ്ധിയുണ്ടാംദൃഢം
എന്നുടെകാര്യവുംസാദ്ധ്യമാംനിശ്ചയം
സന്ദേഹമില്ലഹേസുന്ദരേശപ്രഭോ
ദുഷ്കരംമൽക്കാര്യമായതുസാധിപ്പാൻ
മുക്കണ്ണനന്നായനുഗ്രഹിക്കേണമേ
ഇങ്ങിനെപ്രാർത്ഥിച്ചുകൈകൂപ്പിരാഘവൻ
ലിംഗമാലോക്യനിന്നൊരുനേരത്തിങ്കൽ
കർണ്ണാമൃതമാകുമീശ്വരഭാഷിതം
കർണ്ണങ്ങൾകൊണ്ടുകേൾക്കായ്‌വന്നിതിങ്ങനെ
അക്ലേശംശൊല്ലുന്നമുക്തമാമണേമഹാ-
വിക്രമവാരിധേകേൾക്കെടോരാഘവ
ത്വൽകാര്യസിദ്ധിക്കുപായംപറയുന്നേൻ
മർക്കടസൈന്യങ്ങളോടുകൂടിദ്രുതം
എന്നുടെലിംഗത്തിനാഗ്നേയദിക്കിലായ്
ചെന്നുടനെസമുദ്രത്തിൽചിറകെട്ടി
ലങ്കയിൽപുക്കുദശാനനൻതന്നെനീ
തൻകുലത്തോടുമൊടുക്കിരണാങ്കണെ
സാധ്വീശിരോരത്നമായകളത്രത്തെ
ബദ്ധമോദേനപരിഗ്രഹിച്ചാശുനീ
ചെന്നയോദ്ധ്യാപുരേസമ്പത്തിനാൽഭവാൻ
കിന്നരേശോപമനായ്ബഹുവത്സരം
മന്നിടംനീതിയോടുംപരിപാലിച്ചു
പിന്നെവൈകുണ്ഠംപ്രവേശിക്കരാഘവ
എന്നീശ്വരവാക്കുകേട്ടുരഘൂത്തമൻ
തന്നുടെചേലാഞ്ചലേനബന്ധിച്ചുടൻ
സുന്ദരേശൻതന്നെവന്ദിച്ചുസാദരം
പിന്നെലിംഗാഗ്നേയകോണംപ്രവേശിച്ചു

അംഭോധിബന്ധിച്ചരാവണൻതന്നെയും
കുംഭകർണ്ണാദികളായുള്ളവരെയും
കൊന്നുലങ്കാപുരത്തിന്നുവിഭീഷണ–
ന്തന്നെനൃപനാക്കിവാഴിച്ചുരാഘവൻ
വഹ്നിപ്രവേശസംശുദ്ധയാംസീതയെ
പിന്നെകളത്രമായംഗീകരിച്ചുടൻ
രാമനാഥാഖ്യമായൊരുശിവലിംഗം
രാമൻപ്രതിഷ്ഠിച്ചുപൂജിച്ചുസാദരം
ഹാലാസ്യനാഥനെദ്ദർശിച്ചയോദ്ധ്യയിൽ
പാലവേപുക്കസകലസമ്പത്തൊടും
മാലകററിക്ഷിതിമണ്ഡലമാകവേ
പാലനംചെയ്യുവാണുബഹുവത്സരം
കാലനാലാഹൂതനായ്പിന്നെമാനുഷ–
കോലംവെടിഞ്ഞുവൈകുണ്ഠംപ്രവേശിച്ചാൻ
തൽക്കാലവൃത്താന്തമിങ്ങിനെരാഘവ–
സല്കഥാസാരംപറഞ്ഞേൻമുനികളെ
രാമായണംകഥാസാരമിതുകേൾക്കിൽ
പോമഖിലങ്ങളായുള്ളദുഃഖങ്ങളും
സുന്ദരേശന്നുടെലീലകളിങ്ങനെ
ചൊന്നേനിരുപത്തിയൊമ്പതുമിന്നുഞാൻ
സന്ദേഹമില്ലിതുകേൾക്കിലോപാപങ്ങ–
ളൊന്നൊഴിയാതെപോംസിദ്ധിക്കമിഷ്ടവും
മുപ്പുരാരാതികരുണയാലദ്ധ്യായം
മുപ്പത്തിയഞ്ചുംപറഞ്ഞുഞാനിങ്ങിനെ

മുപ്പത്തിയഞ്ചാം അദ്ധ്യായം സമാപ്തം

## അദ്ധ്യായം 36

### സുന്ദരേശസേനാനയനം

**അഗസ്ത്യൻ**

നിഖിലജഗദീശ്വരൻനിടിലനയനൻപരൻ
നിരുപമഗുണാകരൻനിഖിലസുഖദൻഹരൻ
നിഖിലസുരസേവിതൻനിയമിഹൃദയസ്ഥിതൻ
നൃപതിവരനായ്ക്കൊണ്ടുസേനയെക്കാണിച്ച
സരസതരലീലയെപ്പറവനധുനാനിങ്ങൾ
സാദരംകേൾപ്പിനെല്ലാരുംമുനികളെ
നൃപതിവരനായോരനന്തഗുണപാണ്ഡ്യൻ
നിരുപമസുഖശിവസായൂജ്യമാപ്തവാൻ

തദനുമധുരാപുരംനീതിയോടുംകൂടി
തൽപുത്രനായകുലഭൂഷണപാണ്ഡ്യൻ
പരമശിവചരണകമലങ്ങളെധ്യാനിച്ച
പാലിച്ചുമന്ത്രികളോടുമനാരതം
സകലശുഭഗുണനിലയനഖിലഭടനാഥനാം
സുന്ദരസാമന്തനോടുംബഹുസുഖം
സർവ്വജനങ്ങൾക്കു സന്തോഷവുംവള-
ത്തുർവ്വീപതികുലഭൂഷണൻ വാഴുമ്പോൾ
ചേദിരാജാഖ്യൻകിരാതാധിപൻധീരൻ
മേദിനീപാലകനോടുയുദ്ധത്തിനായ്
വന്യജനാഗ്രേസരനാമവൻബഹു-
സൈന്യങ്ങളെശേഖരിച്ചുതുടങ്ങിനാൻ
ചാരമുഖേനധരിച്ചാനതുമഹാ-
ധീരനായോരുകുലഭൂഷണപാണ്ഡ്യൻ
സപദിനിജസൈന്യാധിപനായസുന്ദര-
സാമന്തനെവിളിച്ചിങ്ങിനെ ചൊല്ലിനാൻ
പരമശിവചരണയുഗഭക്തോത്തമകേൾക്ക
പാരാതെനീബഹുസൈന്യമൊരുക്കേണം
വനചരബലെല്ലാമെംനമ്മെജയിക്കവാൻ
വന്നീടുമാറായിചേദിരാജൻഖലൻ
വേണ്ടുന്നവിത്തമെടുത്തുവോൻചെന്നു
കൊണ്ടുവരികബഹുവിധസൈന്യത്തെ
താമസിക്കൊല്ലെന്നുകേട്ടുടൻസുന്ദര-
സാമന്തനുമപ്രകാരമെന്നിങ്ങിനെ
അത്യാദരേണകുമ്പിട്ടുകോശസ്ഥിത-
വിത്തമെല്ലാമെടുപ്പിച്ചു സന്തുഷ്ടനായ്
നൃപവരനസൈന്യങ്ങളെക്കൊണ്ടുപോരുവാൻ
നിർഗ്ഗമിക്കന്നെന്നുമന്ത്രികളോടവൻ
വിനയമൊടുയാത്രയുംചൊല്ലിവിരവൊടു
വേഗമവിടെനിന്നാശുനടന്നുടൻ
അഖിലജഗദീശ്വരൻഹാലാസ്യനായകൻ
ആനന്ദമൂർത്തിതൻസന്നിധിയിൽചെന്നു
ഉന്നതഭക്ത്യാതൊഴുതുകുമ്പിട്ടുടൻ
സുന്ദരനാഥനോടിങ്ങിനെപ്രാർത്ഥിച്ചാൻ
സർവ്വജഗന്നാഥശംഭോദയാനിധേ
സർവ്വജ്ഞഹാലാസ്യനായകശങ്കര
നിന്നുടെകാലിണയല്ലാതൊരുഗതി-
യെന്നുമിനിക്കില്ലസുന്ദരേശപ്രഭോ

സൈന്യങ്ങളെവരുത്തീടുവാൻഭൂപതി
തന്നയച്ചാൻധനമെല്ലാംമമകരെ
ഇന്നതിനാലെനിൻഭക്തജനത്തേയും
നിന്നുടെപാദാരവിന്ദയുഗ്മത്തേയും
പരിചിനൊടുപൂജിപ്പതിന്നുവാഞ്ഛരാമമ
പാർവ്വതീവല്ലഭകാരുണ്യവാരിധേ
നൃപന്റബഹുസൈന്യങ്ങളെക്കാട്ടിനീതന്നെ
നിഗ്രഹിക്കേണംനൃപൻെറശത്രുക്കളെ
ഇതിഹൃദയകമലമതിലധികഭക്ത്യാമൃഹ–
രീശനെപ്രാത്ഥിച്ചുസുന്ദരസാമന്തൻ
വിവിധവിഭവങ്ങളാലീശപാദാംബുജം
വിശ്വാസമോടുംക്കൊണ്ടുപൂജിച്ചനന്തരം
നിജസദനമതിലുടനെചെന്നുരഹസ്യമായ്
നിർമ്മലന്മാരായശംഭുഭക്തന്മാരെ
തൽക്ഷണംതന്നെവരുത്തിനാനാവിധ–
ഭക്ഷ്യഭോജ്യാദികളോടുംഭുജിപ്പിച്ചു
ദക്ഷിണനൽകീട്ടനന്തരമുച്ഛിഷ്ട–
ഭക്ഷണംചെയ്തുവാണാനവൻനിത്യവും
ഉരഗധരചരണഭക്തന്മാരെയിങ്ങിനെ
ഊട്ടുന്നതിന്നുപുറമെവിശേഷമായ്
ഉപനയനയാഗവിവാഹാദികൾക്കായും
ഊനമെന്യേധനമേകിനാൻനിത്യവും
പരമശിവനിലയനമതിങ്കൽജീർണ്ണിച്ചുള്ള
പ്രാസാദഗോപുരസാലാദികളെയും
കേടുതീർത്തായിരക്കാൽമണ്ഡപത്തേയും
ഹാടകത്താലൊരുതേരുമുണ്ടാക്കിനാൻ
പിന്നെപരിവാരദേവതാമന്ദിര–
മൊന്നൊഴിയാതെനന്നാക്കിവിശേഷമായ്
എന്നല്ലലക്ഷമോകോടിയോനിത്യവും
സുന്ദരേശപ്രീതയേകൊടുത്തീടിനാൻ
മിഥ്യയാമന്ത്രികൾ കാൺകെനാനാദിശി
ഭൃത്യരെസ്സൈന്യസമ്പാദനത്തിന്നായി
ചൊല്ലിയയയ്ക്കുമതുസത്യമെന്നുഭൂ–
വല്ലഭനേംമന്ത്രിമാരുംധരിച്ചിതു
ഏവംമഹേശ്വരപൂജയാലുംശിവ–
സേവകന്മാരുടെശുശ്രൂഷണംകൊണ്ടും
സുന്ദരസാമന്തനേറെവുംമോദിച്ചു
സുന്ദരനാഥനെസ്സേവിച്ചുവാണിതു

മാസമാറിങ്ങിനെചെന്നനേരംനൃപൻ
ശ്രീസുന്ദരേശ്വരഭക്തോത്തമനായ

സുന്ദരസാമന്തനെവിളിച്ചിങ്ങിനെ
മന്ദസ്മിതപൂർവ്വമാശുചൊല്ലീടിനാൻ

സുമതിവരസുന്ദരസാമന്തചൊല്ലെടോ
സേനയെയെത്രസമ്പാദിച്ചിതുഭവാൻ

ഇതിനൃപതിവരവചനമാകർണ്ണ്യചൊല്ലിനാൻ
ഈശനെച്ചിന്തിച്ചു സുന്ദരസാമന്തൻ

അതുലബലശാലികളായസൈന്യങ്ങളെ
അവനിവരഞാനനേകംവരുത്തീടിനേൻ

മഹിതഗുണവാരിധിമധുമഥനസേവിതൻ
മലമകൾമണാളനാംമൽക്കാര്യസിദ്ധിദൻ

ഇതിവചനമാകർണ്ണ്യനരപതിയുമോതിനാൻ
ഈശഭക്തോത്തമൻനീയതുനിശ്ചയം

ശരഘനയനാപതിസകലസുരസേവിതൻ
ശമനരിപുഭക്താർത്തിസകലവുമൊഴിപ്പവൻ

സപദിതവസകലകാമങ്ങളുംനൽകീടും
സന്ദേഹമില്ലെടോസുന്ദരസാമന്ത

വന്നഭടന്മാരെനാളെപ്പുലർകാലെ
സുന്ദരസാമന്തകാണിക്കണംമമ

ഇങ്ങിനെഭൂപതിചൊന്നനേരത്തിങ്ക-
ലങ്ങിനെയെന്നോതിസുന്ദരസാമന്തൻ

തന്നുടെചിത്തേനിറഞ്ഞവിഷാദേന
ചെന്നുഹേമാബ്ജിനിതന്നിൽകുളിച്ചുടൻ

മന്ദമെന്യേഭസ്മരുദ്രാക്ഷവുംധരി-
ച്ചുന്നതഭക്ത്യാതൊഴുതു മീനാക്ഷിയെ

പിന്നെഹാലാസ്യവാസപ്രിയനായൊരു
സുന്ദരനാഥനെക്കണ്ടുവന്ദിച്ചുടൻ

നന്നായ്സ്തുതിച്ചുനമസ്കാരവുംചെയ്തു
സന്നിധിതന്നിൽനിന്നിങ്ങനെചൊല്ലിനാൻ

സുന്ദരേശഭക്തവത്സലശങ്കര
നിന്നുടെശ്രീപാദപങ്കജംപൂജിച്ചും

പിന്നെനിൻഭക്തജനങ്ങളെപ്പൂജിച്ചും
മന്നവൻതന്നധനങ്ങളെല്ലാംതീർന്തു

ഇന്നിഞാനെങ്ങിനെമന്നവൻചൊല്ലിയ
സൈന്യങ്ങളെ വരുത്തുന്നുസാംബപ്രഭോ

സൈന്യത്തെനാളെഞാൻകാണിപ്പതെങ്ങിനെ
സുന്ദരേശഭവാൻ ചൊല്ലേണമുത്തരം

നിന്നുടെപാദാബ്ജമല്ലാതൊരുഗതി
എന്നുമിനിക്കില്ല ഹാലാസ്യനായക

സുന്ദരസാമന്തനിങ്ങിനെപ്രാർത്ഥിച്ചു
സന്നിധൌകൈക്കൂപ്പിനില്ക്കുന്നനേരത്തിൽ

അതിമധുരമായ്സുന്ദരേശ്വരഭാഷിതം
ആശ്ചര്യകേൾക്കായിതാകാശത്തിലിങ്ങിനെ

സുമതിവരമമചരണഭക്തോത്തമോത്തമ
സുന്ദരസാമന്തഖേദിക്കവേണ്ടനീ

മമചരണഭക്തജനങ്ങൾദുഃഖിപ്പതു
മാത്രംസഹിപ്പാൻ പ്രയാസമിനിക്കെടോ

തവസകലകാമിതപൂരണത്തിന്നുഞാൻ
തല്പരനെന്നുധരിക്കഹേമൽപ്രിയ

അനവധിഭടന്മാരെനാളെപ്പുലർകാലെ
അവനിപതിതന്മുന്നിലാശ്ചര്യകാട്ടീടുവൻ

നരവരനമത്തുഝടിതികണ്ടുസന്തോഷിച്ചു
നൽകുംനിനക്കെടോസർവ്വാധിപത്യവും

പരമശിവവചനമിതികേട്ടുസന്തോഷിച്ചു
പാരിൽവീണാശ്ചര്യനമസ്കരിച്ചീശനെ

ധൈര്യമോടുംനിജമന്ദിരംപ്രാപിച്ചു
ഭാര്യയോടെല്ലാംപറഞ്ഞുവൃത്താന്തങ്ങൾ

കാന്തവാക്യംകേട്ടുചൊന്നാൾപതിവ്രതാ
സ്വാന്തേവിഷാദിക്കവേണ്ടാഭവാനേതും

അന്തകവൈരിയാംശ്രീസുന്ദരേശ്വരൻ
ബന്ധുവായുണ്ടെനമുക്കെന്നറിഞ്ഞാലും

ധർമ്മംസദാകാത്തുകൊള്ളുമെന്നുള്ളൊരു
ധർമ്മശാസ്ത്രോക്തം നിരർത്ഥമായീടുമോ

ഇങ്ങിനെപത്നിപറഞ്ഞനേരത്തവൻ
തിങ്ങിനസന്തോഷധൈര്യാബ്ധിവങ്ങളിൽ

മുങ്ങിശ്ശിവഭക്തരോടുഭുജിച്ചുടൻ
ഗംഗാധരവാക്യമോർത്തുവാണീടിനാൻ

പിറേറദിനമുദയത്തിന്നുമുന്നമേ
പോററിയെച്ചെന്നുകമ്പിട്ടുസ്തുതിച്ചുടൻ

ഭക്തിയോടുംനിജവാഞ്ഛിതംപ്രാർത്ഥിച്ചു
ഭക്തോത്തമനായസുന്ദരസാമന്തൻ

മനസിഗുരുകൃതകമൊടുഭൂഷിതഗാത്രനായ്
മാനസേമൂലലിംഗത്തെയുംചിന്തിച്ചു

സപദിനിജഭവനമതിൽനിന്നിറങ്ങിപ്പിന്നെ
സാർദ്ധംനടന്നുചിലഭടന്മാരോടും

അവനിപതിഭവനമതിനനതിദൂരേചെന്നു
ആകുലപ്പെട്ടുനിന്നാനവിടെത്തന്നെ
നൃപവരനൊടെന്തിനിച്ചെന്നുചൊല്ലുന്നുഞാൻ
നീപാടവീശ്വരനാഥനമോസ്തുതേ
സുന്ദരസാമന്തനിങ്ങനെദുഃഖിച്ചു
സുന്ദരനാഥനെപ്രാർത്ഥിച്ചനില്ക്കുമ്പോൾ
സുന്ദരേശൻഭക്തവത്സലൻശങ്കരൻ
വൃന്ദാരകവൃന്ദവന്ദ്യൻകൃപാംബുധി
നന്ദീശമുഖ്യപ്രമഥഗണങ്ങളെ
ഒന്നൊഴിയാതെഭടരൂപികളാക്കി
ഒന്നിച്ചവരോടുകൂടിമഹേശ്വരൻ
മന്ദമെന്യേതത്രപ്രത്യക്ഷനായിതു
വൻപടഹങ്ങളും മദ്ദളം ചെണ്ടയും
കൊമ്പുംകുഴലുംമുഴക്കിപ്പുരോഭാഗേ
നാനാപ്രകാരത്തിലുള്ളവേഷത്തോടും
നാനാവിധകളാംഭാഷകൾചൊല്ലിയും
നാനാദിഗന്തരവാസികളാമിവർ
നൂനമെന്നുജനമാനസേതോന്നിച്ചും
ഒന്നിച്ചനേകംഭടന്മാർവരുന്നതിൽ
മിന്നുന്നഖഡ്ഗംധരിച്ചുള്ളവർചിലർ
കേചനദണ്ഡമിളക്കിക്കതിക്കുന്നു
കേചനചാപബാണങ്ങൾധരിച്ചവർ
ചക്രഹസ്തന്മാർചിലർകുന്തപാണികൾ
വിക്രമവാന്മാർചിലർശൂലപാണികൾ
കേചനമുൽഗ്ഗരത്തെദ്ധരിച്ചുള്ളവർ
കേചിൽകരത്തിലസിധേനുധാരികൾ
ഇന്നിയുംനാനാവിധായുധധാരിക-
ളൊന്നിച്ചുചാടിക്കതിച്ചുനടന്നേവം
നാലുസമുദ്രങ്ങളൊത്തുവന്നീടുന്ന
പോലേമധുരയിൽവന്നുനിറഞ്ഞിതു
അതിനിടയിൽനന്ദിഭൃംഗിമഹാകാളനും
അന്യരായുള്ളപ്രമഥപതികളും
സകലശുഭശ്രേണസഹിതവാജികളിന്മീതെ
സാമോദമാരുഹ്യഭൂഷിതഗാത്രരായ്
അനവധിഹയാരൂഢസേവിതപാർശ്വരാ-
യാശുവന്നീടുന്നവരുടെമദ്ധ്യത്തിൽ
നിശ്ശേഷസല്ലക്ഷണങ്ങളൊത്തുള്ളോരു
അശ്വരത്നത്തിന്മുകളിൽമനോജ്ഞനായ്

ഈശ്വരൻസുന്ദരേശൻകൃപാവാരിധി
ശാശ്വതൻസർവ്വാഭരണങ്ങളുംപൂണ്ടു

ഭക്തരക്ഷാർത്ഥംജഗന്മയൻശങ്കരൻ
ഭക്താർത്തിഭഞ്ജനൻദേവൻവരുന്നതു

കണ്ടുസന്തോഷിച്ചപാരമാംവിസ്മയം
പൂണ്ടതിവേഗേനസുന്ദരസാമന്തൻ

മണ്ടിമഹീശനെക്കണ്ടുതൊഴുതുട-
നിണ്ടലകന്നുചൊല്ലീടിനാനിങ്ങനെ

കൊണ്ടുവന്നേൻഭടന്മാരെമഹീപതേ
കണ്ടുകൊൾകെന്നവൻചൊല്ലിയവാക്യവും

സൈന്യാഗമനകോലാഹലവുംകേട്ടു
മന്നവനന്തഃപുരത്തിങ്കൽനിന്നുടൻ

അകതളിരിലതികുതുകമോടുംവെളിയിൽവ-
ന്നാസ്ഥാനമണ്ഡപേവാണഭദ്രാസനെ

നൃപതിനികടേവന്നുനിന്നിതുമന്ത്രികൾ
നാനാജനങ്ങളുംവന്നുനിറഞ്ഞിതു

അതുപൊഴുതുനൃപതിനികടത്തിലെത്തീടിനാ-
രാനന്ദമൂർത്തിയുംഭൂതഗണങ്ങളും

അന്നേരമേററവുംസംഭ്രമംകൈക്കൊണ്ടു
സുന്ദരസാമന്തനീശഭക്തോത്തമൻ

ചെന്നുടൻസൈന്യമദ്ധ്യത്തിലെല്ലാവരും
നിന്നീടുവിനിവിടന്നിലെന്നിങ്ങനെ

തന്നുടെകയ്യിലുള്ളോരുവടികൊണ്ടു
മന്ദമിളക്കിയനേരത്തുസൈന്യങ്ങൾ

നിന്നിതോരോതരമോരോരോപംക്തിയാ-
യന്നേരമിങ്ങനെചൊന്നാൻമഹീപതി

സുന്ദരസാമന്തവെവ്വേറെ കാണിച്ചു
തന്നീടവേണമിനിക്കസൈന്യങ്ങളെ

സപദിനൃപവചനമിതികേട്ടനേരംചിത്ത-
സാരസത്തിൽസുന്ദരേശനെധ്യാനിച്ചു

നൃപതിവരനായ്ക്കൊണ്ടുസുന്ദരസാമന്തൻ
നാനാഭടന്മാരെവെവ്വേറെകാട്ടിനാൻ

നൃപതിവരകേൾക്കകലിംഗദേശത്തിങ്കൽ
നിന്നുവന്നഭടന്മാരിവർകാൺകനീ

അമിതബലശാലികളാമിവരാന്ധ്രന്മാർ
അവനിവരകർണ്ണാടകന്മാരിവരെല്ലാം

കാഞ്ചിദേശോത്ഭവന്മാരിവരേവരും
ചാഞ്ചല്യമില്ലയുദ്ധത്തിലിവർക്കേതും

തത്രനിന്നീടുന്നവർമഹാരാഷ്ട്രന്മാർ
ശത്രുക്കളേക്കൊൽവതിന്നുസമർത്ഥന്മാർ
ഇവർമഗധദേശജന്മാർബലശാലിക-
ളേററംസമർത്ഥരാംമാളവന്മാരിവർ
നിജമരണഭയമൊരുലവംപോലുമില്ലാത്ത
നിഷ്ഠുരന്മാരാംതുരുഷ്കരിവരെല്ലാം
പരനിധനമതുഝടിതിചെയ്യാതൊരിക്കലും
പിന്തിരിയാത്തബങ്കാളോത്ഭവരിവർ
അരികുലഭയങ്കരന്മാരിവർവ്യാധന്മാർ
ആകൃതിപോലെബലവുംമഹത്തേററം
നിരുപമബലാന്വിതന്മാരിവരേവരും
നമ്മുടെനാട്ടിലുള്ളോരെന്നറിഞ്ഞാലും
വിന്ധ്യാദ്രിമദ്ധ്യനിവാസികളാമിവർ
അന്തകന്മാരരികൾക്കുമഹീപതേ
തത്രനിൽക്കുന്നവർകാശ്മീരവാസികൾ
വിത്താശകൊണ്ടിവിടത്തിൽവന്നീടിനാർ
ഇത്ഥമനേകദേശങ്ങളിൽനിന്നുഞാൻ
തത്രത്യസൈന്യങ്ങളേക്ഷിതിവല്ലഭ
അത്രവരുത്തീടിനേൻഭവാൻതന്നുള്ള
വിത്തത്തിനാലെന്നറികമഹാമതേ
സുന്ദരസാമന്തനിങ്ങിനെവെവ്വേറെ
വന്നസൈന്യങ്ങളെക്കാണിച്ചനേരത്തു
മന്നനുംതന്നുടെമന്ത്രിജനങ്ങളു-
മുന്നതമായുള്ളവിസ്മയംതേടിനാർ
നന്ദീശമുഖ്യഗണങ്ങടെമദ്ധ്യത്തിൽ
സുന്ദരമാമശ്വസാദിവേഷത്തോടും
ഛത്രവെഞ്ചാമരശോഭിതനായ്സുര-
ഗോത്തമമേചാപബാണങ്ങളുംകയ്ക്കൊണ്ടു
അത്യന്തസുന്ദരനായ്‌വസിച്ചീടുന്ന
ഭക്തപ്രിയനായദേവനെക്കാൺകയാൽ
അവനിവരനധികതരകൌതുകംപൂണ്ടിവ-
നാരെന്നുസുന്ദരസാമന്തചൊല്ലുനീ
സപദിനൃപവചനമിതികേൾക്കയാൽസുന്ദര-
സാമന്തനുംനൃപനോടുചൊല്ലീടിനാൻ
സുന്ദരരൂപനായീടുന്നവനേയും
തന്നികടത്തിങ്കലുള്ളസൈന്യത്തേയും
മന്നവഞാനുമറികയില്ലെന്നവൻ
ചൊന്നതുകേട്ടുകുലഭൂഷണപാണ്ഡ്യൻ

*നാഗാദിഗന്തരവാസികളായുള്ള*
സേനകളെതിരിച്ചെല്ലാമറിയുവാൻ
ഏററംപണിയെന്നുചൊല്ലിമഹീപതി
തെററന്നുതൻകരംകൊണ്ടുവിളിച്ചപ്പോരം
നന്ദീശമുഖ്യഗണങ്ങളോടൊന്നിച്ചു
സുന്ദരേശൻനൃപസന്നിധൌവന്നിതു
അഥനൃപതിവിവിധതരഭൂഷണജാലവും
അത്യുത്തമങ്ങളായുള്ളവസ്ത്രങ്ങളും
സകലജഗദധിപനുകൊടുത്തുസമ്മാനമായ്
സാദരംകൈകാട്ടിവാങ്ങിദയാനിധി
പ്രമഥഗണപതികളെവിളിച്ചുകൊടുത്തുടൻ
പിന്നെദ്ധരിച്ചിതുതാനുംമടിയാതെ
അഥനിജതുരഗത്തിനെസ്സുന്ദരേശ്വരൻ
അഞ്ചുവിധത്തിലുംഭംഗിയോടോടിച്ചു
സകലജനഹൃദി ബഹുലസന്തോഷവുംനൽകി
സൈന്യമദ്ധ്യേചെന്നു സാംബൻമറഞ്ഞിതു
ഉടനെനൃപവരനൊടൊരുഭടനധികവേഗമോ-
ടോടിവന്നേവംതൊഴുതു ചൊല്ലീടിനാൻ
മന്നവനിന്നുടെശത്രുവായുള്ളോരു
വന്യാധിപനായ ചേദിരാജാഹ്വയൻ
നിന്നൊടെതിർപ്പാൻവരുന്നവഴിക്കവൻ
തന്നെവേഗാലൊരുസിംഹംഹനിച്ചിതു
എന്നുകേട്ടോരുനേരം സചിവന്മാരും
മന്നനുമത്യന്തവിസ്മയംപൂണ്ടിതു
പിന്നെനാനാവസ്ത്രഭൂഷണാദ്യങ്ങള-
മെന്നല്ലസർവ്വാധിപത്യവുംഭൂപതി
സുന്ദരസാമന്തനേകിവിരവോടു
ചൊന്നാനെടോമമശത്രുമരിച്ചപോൽ
സൈന്യമിതുവൃഥാക്ലേശിക്കവേണ്ടിനി-
ച്ചെന്നുചേരട്ടെനിജദേശമാകവേ
ഇതിനൃപതിഭാഷിതംകേട്ടുസേനാധിപൻ
എല്ലാഭടന്മാരുമാശുപൊയ്ക്കൊള്ളുവിൻ
എന്നുപറഞ്ഞനേരത്തുടൻ സൈന്യങ്ങ-
ളൊന്നൊഴിയാതെ തത്രൈവമറഞ്ഞിതു
നൃപനുമതുകണ്ടുള്ളമററുജനങ്ങളും
നീപാടവീശൻെറലീലയതെന്നുള്ളിൽ
നിശ്ചയിച്ചീശൻെറ ഭക്തവാത്സല്യത്തെ
ആശ്ചര്യമോടുഭൂയോപി പുകഴ്ത്തിനാർ

അതുമുതൽ നൃപാദികൾ സേനാധിപന്തന്നെ
ആനന്ദമൂർത്തിയെപ്പോലെപൂജിച്ചിതു
സുന്ദരനാഥൻെറ കാരുണ്യമോർത്തുള്ളിൽ
സുന്ദരസാമന്തനേററവുംമോദിച്ചു
പുനരുടനെചെന്നവർഹാലാസ്യനാഥനെ
പൂജിച്ചുകുപ്പി സ്തുതിച്ചുബഹുവിധം
സുന്ദരസാമന്തനുംചെന്നുതന്നുടെ
മന്ദിരത്തിൽ ബഹുസൌഖ്യമായ്‌വാണിതു
മന്നവനാം കുലഭൂഷണപാണ്ഡ്യനു
സുന്ദരനാഥനിൽ ഭക്തിവർദ്ധിക്കയാൽ
പരമശിവപൂജയ്ക്കു വേണ്ടുന്ന പാത്രങ്ങൾ
പാരാതെസ്വർണ്ണരത്നങ്ങളാൽനിർമ്മിച്ചു
നീപാടവീശനുനൽകി നിരന്തരം
ഭൂപനും ദേവനെച്ചിന്തിച്ചുവാണിതു
മുനിജനവരന്മാരെഞാൻ സുന്ദരേശൻെറ
മുപ്പതാംലീലയെച്ചൊല്ലിനേനിങ്ങനെ
ഇതുമനസിഭക്ത്യാ പഠിക്കിലുംകേൾക്കിലും
ഇഹസകലഭാഗ്യവുമുണ്ടായ്‌വരുംപിന്നെ
പരമശിവസായൂജ്യമനവധിസുഖാത്മകം
പരിചൊടു ലഭിച്ചീടുമന്ത്യകാലത്തിങ്കൽ
അഖിലജഗദീശപ്രസാദത്തിനാലേവ—
മദ്ധ്യായമോതിനേൻമുപ്പത്തിയാറുഞാൻ

മുപ്പത്തിയാറാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 37

## നൃപതിക്ക നീവിദാനം

അഗസ്ത്യൻ

നീപാടവീശൻെറ ലീലകളിന്നിയും
താപസന്മാരേശ്രവിപ്പിനെല്ലാവരും
ഭൂപതിക്കവ്യയദ്രവ്യയാംനീവിയെ
ശ്രീപരമേശ്വരൻനൽകിയലീലയെ
പാപനാശാർത്ഥംപറഞ്ഞീടുവൻഭവ—
താപവുംതീരുമതിനെശ്രവിക്കകിൽ
മന്നവനായകുലഭൂഷണപാണ്ഡ്യൻ
സുന്ദരനാഥനെസ്സേവിച്ചു സന്തതം
ഇന്ദുവാരാദിശിവവ്രതമാകവെ
നന്നായനുഷ്ഠിച്ചുഭക്തിയോടുംകൂടി

പാലിച്ചുസർവജനങ്ങളേയുംമഹീ–
പാലകൻമോദേനവാഴുന്നകാലത്തിൽ

ജന്മാന്തരപാപംമൂലം നൃപതിക്ക
ബ്രാഹ്മണന്മാരിലനാദരമുണ്ടായി

ആകയാൽബ്രാഹ്മണരെല്ലാംദരിദ്രരായ്
ശോകേനയാഗവിഹീനരായ് സന്തതം

അത്യന്തഹീനകർമ്മങ്ങളിൽ സക്തരായ്
നിത്യകർമ്മംവിട്ടുവാണുകഥഞ്ചന

ഇഷ്ടവിഘാതം ഭവിച്ചതുകാരണം
വൃഷ്ടിയില്ലാതെയായ്പാണ്ഡ്യദേശത്തിങ്കൽ

നഷ്ടങ്ങളായിതു വ്രീഹാദിസസ്യങ്ങൾ
കഷ്ടംതപിച്ചിതുസർവ്വജനങ്ങളും

പുല്ലുകളില്ലായ്കയാൽപശുവൃന്ദവും
നല്ലതുരംഗാദികളും നശിച്ചിതു

ഇല്ലിവിടത്തിലിരിപ്പാൻസുഖമിനി–
വല്ലേടവുംപോക നല്ലുവെന്നിങ്ങിനെ

ചൊല്ലിജ്ജനങ്ങൾ നിജകുടുംബത്തോടും
ഇല്ലംവെടിഞ്ഞന്യദേശം ഗമിച്ചിതു

തന്നുടെരാജ്യത്തിലേവമുപപ്ലവം
വന്നനേരംകുലഭൂഷണമന്നവൻ

ഇന്ദുവാരെഹേമപത്മാകരന്തന്നിൽ
ചെന്നുകുളിച്ചുടൻ ഭസ്മംധരിച്ചഥ–

മന്ദമെന്യേനിത്യകർമ്മങ്ങൾചെയ്തീശ–
നന്ദനനാംവിഘ്നരാജനെ ദർശിച്ചു

ആയിരംനാളികേരങ്ങളാൽപൂജയും
മായമെന്യേചെയ്തുപ്രാർത്ഥിച്ചുസാദരം

പിന്നെമീനാക്ഷിയെ പൂജിച്ചുടൻ സോമ–
സുന്ദരേശാഖ്യമായുള്ള ലിംഗത്തെയും

ചെന്നുദർശിച്ചു ഭക്തിശ്രദ്ധകളോടും
മന്നവൻപൂജിച്ചു പ്രാർത്ഥിച്ചിതിങ്ങിനെ

സുന്ദരേശ സോമസൂര്യാഗ്നിലോചന
കന്ദബാണാന്തക കാരുണ്യവാരിധേ

വൃന്ദാരകവൃന്ദവന്ദ്യപുരാന്തക
മന്ദാകിനീന്ദുകലാധരശങ്കര

നിമ്പാദപങ്കജഭക്തനാകുന്നു ഞാൻ
ത്വംഭക്തഭക്തനെന്നോതുന്നു സജ്ജനം

നിൻകൃപാലേശേന ഞാനിതുനാൾവരെ
ശങ്കരാ പാലിച്ചുവന്നേൻ പ്രജകളെ

മുന്നമേസൈന്യസമ്പാദനവ്യാജേന-
സുന്ദരസാമന്തനാലത്ഥമാകവേ
ദത്തമായിഭവൽഭക്തക്ക്ളെമൂലം
വിത്തമില്ലാതെയായ്‌വന്നിതിപ്പോരംമമ
എന്നല്ലവൃഷ്ടിയില്ലായ്കയാൽ ധാന്യങ്ങ-
ളൊന്നുമില്ലെന്നുടെരാജ്യത്തിലെങ്ങുമേ
ധാന്യധനങ്ങളില്ലായ്കയാലേററവും
ഖിന്നരായ്‌വന്നിതുഞാനുംജനങ്ങളും
സുന്ദരനാഥനീയല്ലാതൊരുത്തനീ ഖിന്നത-
തീർപ്പാൻ മതിയാകുമോ വിഭോ!
നിന്നുടെ പാദാബ്‌ജമല്ലാതൊരുഗതി
എന്നുമിനിക്കില്ല കാരുണ്യവാരിധേ
മന്നവനിങ്ങിനെ പ്രാത്ഥിച്ചുടൻ നിജ-
മന്ദിരംപുക്കു ഭുജിക്കാതെഭൂതലേ
എന്തുചെയ്യേണ്ടതിനിയെന്നുചേതസി
ചിന്തിച്ചുദേവനെ ധ്യാത്വാ ശയിച്ചിതു
അന്നേരമീശ്വരൻ ഹാലാസ്യനായകൻ
സുന്ദരേശൻ ഭക്തവത്സലൻശങ്കരൻ
സിദ്ധവേഷംപൂണ്ടു സ്വപ്നത്തിലിങ്ങിനെ
പൃത്ഥ്വീശനോടരുരംചെയ്തു ദയാനിധി
മത്ഭക്തവര്യകുലഭൂഷണപാണ്ഡ്യ
ത്വൽപ്രിയം ഞാൻപറയുന്നതുകേരംക്കനീ
എന്നുടെ രൂപമാകുന്നതുവേദങ്ങ-
ളെന്നുധരിച്ചുകൊണ്ടാലുമതുമൂലം
തൽപ്രിയന്മാരായ വിപ്രരെല്ലാംസദാ-
മൽപ്രിയന്മാരതിനില്ലൊരുസംശയം
തത്താദൃശദ്വിജന്മാരിലനാദരം പൃത്ഥ്വീ-
ശനാം നിനക്കുണ്ടായഹേതുവാൽ
ഇഷ്‌ടിവിഘാതംഭവിച്ചതല്ലോരണാൽ
വൃഷ്ടിയില്ലാതെയായ്‌ നിന്നുടെരാജ്യത്തിൽ
ഇന്നിമേലെങ്കിലുംവിപ്രരെപ്പൂജിക്ക-
യെന്നാൽമഴയുമുണ്ടാം വേണ്ടകാലത്തിൽ
എന്നല്ലവിദ്യാധനായുരാരോഗ്യങ്ങരം
പിന്നെയുംപിന്നെയുമുണ്ടാംനിനക്കെടോ-
കിഞ്ചഞാനിപ്പോരം നിനക്കുതന്നീടുവൻ
കാഞ്ചനവൃത്തസമ്പൂർണ്ണയാംനീവിയെ
നിത്യവുംനിന്നഭീഷ്‌ടംപോലിതിൽനിന്നു
വിത്തമെടുത്തു ചെലവുചെയ്തീടുക-

വേണ്ടുന്നവിത്തമതിൽനിന്നെടുക്കിലും
ഉണ്ടാമനവധിപിന്നെയുംമന്നവ

അവ്യയനിങ്ങനെചൊല്ലി മഹീപതി–
ക്കവ്യയദ്രവ്യയാംനീവിയേയുംനൽകി

ഭസ്മനാഭ്രൂപലലാടമലംകൃത്യ
സസ്മരാരാതിമറഞ്ഞുദയാനിധി

മന്നവനപ്പോളുണൎന്നു പൊട്ടന്നനേ
സുന്ദരേശാർപ്പിതനീവിയെക്കണ്ടുടൻ

സന്തോഷവിസ്മയസാഗരേമഗ്നനായ്
സ്വാന്തേമഹേശനെദ്ധ്യാനിച്ചുസാദരം

ഉത്തമാംഗത്തിൽ വഹിച്ചുടൻ നീവിയെ
നൃത്തവുംചെയ്താൻ മുഹൂൎത്തമാത്രംനൃപൻ

പിന്നെപ്രഭാതത്തിൽ മന്ത്രിജനങ്ങളെ–
മന്നവനാഹൂയനീവിയെക്കാണിച്ചു

ചൊന്നാനനന്തരംസ്വപ്നവൃത്താന്തവു–
മന്നേരമേററവുംവിസ്മയപ്പെട്ടവർ

ചൊല്ലിനാരെല്ലാവരും മഹീവല്ലഭ!
ഇല്ലനിന്നെപ്പോലെ ഭക്തിയൊരുത്തനും

അജ്ഞാജസംഭവസേവ്യനാമീശൻെറ
പൂൎണ്ണകാരുണ്യം ഭവാങ്കലുണ്ടെപ്പൊഴും

സമ്പ്രതിശങ്കരദത്തയാം നീവിയാൽ
സമ്പത്തുമുണ്ടായ്‌വരും നിനക്കേററവും

സ്ഥാപിച്ചുസിംഹാസനത്തിൽനീനീവിയെ
ശ്രീപരമേശ്വരനെപ്പോലെപൂജിച്ചു

വേണ്ടുന്ന വിത്തമെടുത്തു നിത്യംഭവാൻ
വേണ്ടപോലെ ഭൂസുരാരാധനം ചെയ്ക

ഭൂലോകകല്പകവൃക്ഷമായുള്ളൊരു
മൂലലിംഗത്തിന്നഭിഷേകപൂജകൾ

ഉത്സവാദ്യങ്ങളുമാദരപൂർവ്വകം
ഉത്സാഹമോടുചെയ്യിക്കനിരന്തരം

അൎക്കാദികളാം ഗ്രഹങ്ങൾക്കുമങ്ങിനെ
ശക്രാദികളായ സർവ്വദേവന്മാൎക്കും

താപസന്മാൎക്കുംപിതൃക്കൾക്കുമാദരാൽ
ഭൂപതേപ്രീതിവരുത്തേണമാശുനീ

ദേവമുനീന്ദ്രപിതൃക്കളെല്ലാംഭൂമി–
ദേവാർച്ചനമൊന്നിനാൽതന്നെതൃപ്തരാം

ആകയാൽവേഗേനഭൂസുരാരാധന–
മാകുലമെന്നിയേചെയ്കമഹീപതേ

ഇങ്ങിനെമന്ത്രികൾ ചൊന്നതുകേട്ടട-
നങ്ങിനെസർവ്വവും ചെയ്താൻമഹീപതി
മംഗലംവദ്ധിച്ചുരാജ്യേമഴകള-
മെങ്ങുംസുഭിക്ഷമായ്ധാന്യവുമുണ്ടായി
നീവിയിൽനിന്നത്ഭവിക്കുംധനങ്ങളാ-
ലേവർക്കുമേററം ധനങ്ങളേയുംനൽകി
ദേവദ്വിജസേവചെയ്തുനൃപൻമഹാ-
ദേവഭക്തോത്തമൻ വാണുയഥാസുഖം
വൈദികസ്മാർത്തക്രിയകളനുഷ്ഠിച്ചു
മോദേനവിപ്രരും ക്ഷത്രവൈശ്യാദിയും
ദാരിദ്ര്യദുഃഖാപമൃത്യുവിഹീനരായ്
മാരാരിപാദാംബുജത്തെയും സേവിച്ചു
പാരിച്ചമോദാൽ നൃപനെപ്രശംസിച്ചു
പാരിൽചിരംസുഖമായ്‌വസിച്ചീടിനാർ
ഗംഗാധരന്തൻെറ ലീലയെസ്സാമ്പ്രതംഇങ്ങി-
നെചൊല്ലിനേൻ മുപ്പത്തിയൊന്നുഞാൻ
തിങ്ങിനഭക്ത്യാപഠിക്കിലും കേൾക്കിലും
മംഗലംമേൽക്കുമേലുണ്ടാം മുനികളെ
അംഗജാരിപ്രസാദേനഞാനദ്ധ്യായ-
മിങ്ങിനെമുപ്പത്തിയേഴുമോതീടിനേൻ.

മുപ്പത്തിയേഴാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 38

### ഹാലാസ്യനാഥൻെറ കങ്കണവിക്രയം

അഗസ്ത്യൻ

ഹാലാസ്യനാഥൻ വളകളെവിററൊരു
ലീലയെ ഞാനിനിച്ചൊല്ലാംമുനികളെ
കാലകാലൻപരമേശ്വരൻശങ്കരൻ
നീലകണ്ഠൻപണ്ടു ഭിക്ഷാടനംചെയ്‌വാൻ
പ്രാപിച്ചിതു ദേവദാരുവനന്തന്നിൽ
താപസപത്നികളെല്ലാരുമന്നേരം
സൌന്ദര്യവാരിധിയാം ദേവനെക്കണ്ടു
കന്ദർപ്പബാണങ്ങൾകൊണ്ടുമനംവിണ്ടു
പിന്നാലെ ചെന്നുനില്ക്കുന്നുചൊന്നാർചിലർ
സൌന്ദര്യമീക്ഷിച്ചുകൊണ്ടു നിന്നുചിലർ
മന്ദമെന്നേകാല്ക്കൽവീണുചിലരപ്പോൾ
നിന്നെൻെറഭിക്ഷവാങ്ങേണമെന്നാർചിലർ

ദീർഘനിശ്വാസങ്ങളോടും ചിലസ്ത്രീക–
ളർഘ്യാദിനൽകിയർച്ചിച്ചപുഷ്പങ്ങളാൽ
ആഭരണങ്ങളെല്ലാംകൊടുത്തു ചിലർ
ശോഭയുംനോക്കിമോഹിച്ചനിന്നുചിലർ
പാലുംഘൃതംദധിക്ഷൌമമിവകളെ
ചാലവേകൊണ്ടുവന്നേകീടിനാർചിലർ
എന്തുനൽകീടുകിൽ പ്രീതിയുണ്ടാകുമെ–
ന്നന്തരാലോചിച്ചുഴന്നുചിലസ്ത്രീകൾ
മുന്നിൽതടുത്തുനിർത്തീചിലരന്നേര–
മന്യകളാലിംഗനത്തിന്നൊരുമ്പെട്ടാർ
അന്നേരമീശ്വരൻ ദൂരത്തുമാറിനാൻ
പിന്നെയുംപിമ്പെതുടർന്നിട്ടത്താരവർ
ഇങ്ങിനെശ്രീപരമേശവൈരാഗ്യവും
തങ്ങടെഭാര്യമാർക്കുള്ളനുരാഗവും
മാമുനിമാർകണ്ടനേരംഹൃദന്തരേ
സീമയില്ലാതുള്ള വിസ്മയംതേടിനാർ
ഏററംസമാധിനിപുണരായുള്ളവർ
പോററിതൻ ലീലയിതെന്നറിഞ്ഞീടിനാർ
എങ്കിലുംസാദ്ധ്വികളാംനിജഭാര്യമാർ
പങ്കജബാണാർത്തിപൂണ്ടുഴലുന്നതു
കണ്ടനേരത്തുമുനിവരന്മാരെല്ലാ–
മുണ്ടായകോപാൽശപിച്ചിതുസ്ത്രീകളെ
കന്ദർപ്പബാണാർത്തിപൂണ്ടുമണ്ടീടുന്ന
സുന്ദരിമാരായനിങ്ങളെല്ലാവരും
ശ്രീമധുരാപുരേവാഴുന്നവൈശ്യർക്കു
താമസമെന്നിയെപുത്രികളായിനി
ചെന്നുജനിച്ചീശ്വരസ്പർശസൌഖ്യത്തെ
നന്നായനുഭവിച്ചാലുമെന്നിങ്ങിനെ
ഭർത്തൃശാപേനമുനിപത്നികൾവൈശ്യ–
പുത്രികളായിജനിച്ചുമധുരയിൽ
സൌന്ദര്യസൽഗ്ഗുണയുക്തകളായ്ദ്രുത–
മൈന്ദവിയാംകലപോലെവളർന്നിതു
ഗീർവ്വാണകന്യകമാരെന്നതുപോലെ
സർവ്വാംഗസൌന്ദര്യശാലിനിമാരായ
വൈശ്യകുമാരികളെക്കണ്ടഖിലരും
ശശ്വദാനന്ദാബ്ധിതന്നിൽമുഴുകിനാർ
തണ്ടാർശരവൈരിസുന്ദരേശൻശിവൻ
പണ്ടുതാൻഭിക്ഷാടനംചെയ്തകാലത്തിൽ

തണ്ടാർശരാർത്തിയാൽതൊട്ടീടുവാനിവ-
ക്കുണ്ടായൊരാഗ്രഹം സാദ്ധ്യമാക്കീടുവാൻ
അത്യന്തസൌന്ദര്യതേജോമയമായ
വൃദ്ധവൈശ്യൻെറരൂപം ധരിച്ചീശ്വരൻ
എത്രയും ശുഭ്രമായുള്ളവസ്ത്രത്തോടു-
മുത്തരീയോഷ്ണീഷശോഭിതഗാത്രനായ്
ചന്ദനപങ്കമണിഞ്ഞുടൻപാദാര-
വിന്ദദ്വയത്തിൽമെതിയടിയും ചേർത്തു
കുങ്കുമം കൊണ്ടൊരുപൊട്ടുമിട്ടീശ്വരൻ
തങ്കരേനല്ലകുടയും പിടിച്ചഥ
മംഗിയേറും കുണ്ഡലങ്ങളും കടകങ്ങളും
അംഗുലീയങ്ങളും നന്നായണിഞ്ഞുടൻ
താംബൂലപൂഗാദിശോഭിതവക്ത്രനായ്
സാംബനീശൻവൈശ്യരൂപീമഹേശ്വരൻ
ശുക്തിശംഖാദികളെക്കൊണ്ടുനിർമ്മിച്ച
ചിത്രങ്ങളായവളകളനവധി
പട്ടുസൂത്രങ്ങളിൽകോർത്തുടൻതോളതി-
ലിട്ടുമന്ദം വൈശ്യവീഥിതോറും ചെന്നു
കന്യകമാർക്കുവളകളന്നൽകീടുവ-
നെന്നുപറഞ്ഞങ്ങുമിങ്ങും നടന്നിതു
വൈശ്യസ്വരൂപനാമീശ്വരനെക്കണ്ടു
വൈശ്യകുമാരികളേററവും മോദിച്ചു
ദേഹിവലയമിനിക്കുമിനിക്കുമെ-
ന്നാഹ്ലരൌത്സുക്യമോടേററം മധുരമായ്
എന്നതുകേട്ടുടൻവൈശ്യനവരുടെ
സൌന്ദര്യമേറും കരപല്ലവങ്ങളെ
മന്ദം പിടിച്ചിവിടത്തിലിരിക്കനീ
തന്നീടുവൻഞാൻനിനക്കുവളകളെ
നിന്നീടവേണ്ടിവിടത്തിലിരിക്കനീ
കന്യകേനീയുമിവിടെയിരിക്കെടോ
എന്നവരെപ്പിടിച്ചമ്പോടിരുത്തീട്ടു
മന്ദമന്ദം വലയങ്ങളെട്ടത്തിതു
സുന്ദരേശൻെറകരസ്പർശമാത്രേണ
സുന്ദരിമാരാമവർക്കുഹൃദന്തരെ
ആനന്ദമുണ്ടായതിത്രയെന്നോതുവാ-
നാനനമായിരമുള്ളവന്നും പണി
എങ്കിലും മററുള്ളവർകാൺകെയിങ്ങിനെ
ശങ്കരൻതൻകരം കൊണ്ടു പിടിക്കയാൽ

പങ്കജലോചനമാരാംകുമാരികരം
ശങ്കിച്ചുലജ്ജയാലിങ്ങിനെചൊല്ലിനാർ
എൻകരമെന്തുവിടാത്തതുനീവൈശ്യ
നിൻകളിചെന്നമ്മയോടുപറയുംഞാൻ
അല്ലെങ്കിൽവേഗംവിടേണമെന്നിങ്ങിനെ
മല്ലാക്ഷിമാർചൊന്നതുകേട്ടതുരംചെയ്താൻ
വൈശ്യകുമാരികളായനിങ്ങരംക്കിന്നു
വൈശ്യനാമെൻറകരസ്പർശനത്തിനാൽ
ഇല്ലൊരുദോഷവുമെന്നിങ്ങിനെവൈശ്യൻ
ചൊല്ലിഗൃഹങ്ങളിലെല്ലാററിലുംചെന്നു
കന്യകമാർക്കവളകളെനൽകിനാൻ
സുന്ദരേശൻകരുണാനിധിശങ്കരൻ
പിന്നെയുംവൈശ്യകരസ്പർശജാനന്ദം
തന്നുള്ളിലോർക്കയാൽവൈശ്യകുമാരികരം
ചെന്നുചിലർ വൈശ്യവര്യനീയിന്നിയും
തന്നീടവേണംവളകളെന്നോതിനാർ
അന്യകളാദ്യംകൊടുത്തവളകളെ
ഭിന്നങ്ങളാക്കിച്ചമച്ചുടൻസാദരം
നല്ലുറപ്പുള്ളവളകരംതരികെന്നു
ചൊല്ലിയനേരംകൊടുത്താൻവളകളെ
തൽകരസ്പർശസുഖംലഭിച്ചേററവും
മയ്ക്കണ്ണിമാരാമവക്കഹൃദന്തരേ
അല്പവുംതൃപ്തിവരാഞ്ഞുവൈശ്യേന്ദ്രനോ-
ടുല്പലനേത്രമാരിങ്ങിനെ പ്രാത്ഥിച്ചാർ
നാളെമറെറന്നാളുമെന്നല്ലവൈശ്യേന്ദ്ര
നാളതോറുംഭവാനത്രവന്നീടേണം
മൂല്യമിതാഭവാൻവാങ്ങേണമെന്നവർ
ചൊല്ലിയനേരത്തരുരംചെയ്തുവൈശ്യനും
അംഗനമാരേവരാമഹംനിത്യവും
വാങ്ങുന്നതില്ലവളവിലയിന്നുഞാൻ
നാളെത്തരികിൽവാങ്ങാമെന്നരുരംചെയ്തു
നീളെനടന്നുവളകളെനൽകിനാൻ
വൈശ്യൻെറസൌശീല്യമുഖ്യഗുണങ്ങളെ
നിശ്ശേഷവും കണ്ടുവിസ്മയിച്ചുജനം
ഇങ്ങിനെവൈശ്യവീഥ്യാംപരമേശ്വര-
നെങ്ങുംനടന്നുവലയങ്ങളെവിററു
കന്യകമാരെയുമാനന്ദസാഗരം
തന്നിലമുഴ്ത്തികൃപാനിധിശങ്കരൻ

അങ്ങുവേഗംഗർഭഗേഹംപ്രവേശിച്ചു
ലിംഗത്തിലീശൻമറഞ്ഞാൻ മുനികളെ
വൈശ്യേശ്വരൻെറകരസ്പർശമാത്രേണ
വൈശ്യകുമാരികളാമവരേവരും
സന്തതിസൌന്ദര്യസമ്പദാരോഗ്യങ്ങളും
സന്തതംവർദ്ധിച്ചുവാണുബഹുകാലം
പിന്നെമരിച്ചിതുതൽകുലജാതന്മാർ
സുന്ദരേശാനുഗ്രഹത്താൽപവിത്രന്മാർ
ദാനശീലന്മാർധനികരംധർമ്മിഷ്ഠന്മാർ
ജ്ഞാനികരംപാപഭീരുക്കരംമഹാത്മാക്കരം
അന്നുമുതൽക്കവൈശ്യന്മാരുടെവംശം
മന്നിടംതന്നിൽമഹത്തായ്ചമഞ്ഞിതു
ശാപേനവൈശ്യകുമാരികളായൊരു
താപസപത്നികരംക്കിഷ്ടത്തെനൽകുവാൻ
ചാലേവളകളെവിററമഹേശൻെറ
ലീലമുപ്പത്തിരണ്ടാമതുമോതിനേൻ
ഉല്ലന്നഭക്ത്യാശ്രുവിക്കിലുംചൊൽകിലും
സൽപുത്രസമ്പദാരോഗ്യങ്ങളുണ്ടാകും
അന്ത്യകാലത്തിങ്കലന്തകാരാതിത-
ന്നന്തികേചെന്നുവാണീടാംമുനികളെ
സുന്ദരേശപ്രസാദേനഞാനദ്ധ്യായ-
മിന്നുമുപ്പത്തിയെട്ടാമതുമോതിനേൻ

മുപ്പത്തിയെട്ടാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 39

### അഷ്ടസിദ്ധ്യുപദേശം

**അഗസ്ത്യൻ.**

ബുദ്ധിമാന്മാരായതാപസേന്ദ്രന്മാരെ
ശ്രദ്ധയാകേട്ടുകൊണ്ടീടുവിനേവരും
ബദ്ധമോദംപണ്ടുയക്ഷിണികരംക്കഷ്ട-
സിദ്ധിയെശ്ശങ്കരൻതാനുപദേശിച്ച
ലീലയെച്ചൊല്ലുന്നുഞാനിതു കേരംക്കിലോ
മാലകന്നീടുമഭീഷ്ടവുംസിദ്ധമാം
കൈലാസമുഖ്യങ്ങളാംശിവക്ഷേത്രേഷു
കാലാരിലിംഗങ്ങളുത്ഭവിക്കുംമുന്നെ
ഹാലാസ്യമദ്ധ്യത്തിലാസപ്തപാതാള
മൂലലിംഗാഖ്യമായ്വന്നിതതുതന്നെ

കൈലാസമുഖ്യസ്ഥലേഷ്വംകരിച്ചതും
സർവ്വജ്ഞനാംസുന്ദരേശലിംഗന്തന്നെ
സർവ്വലിംഗാത്മകമെന്നറിഞ്ഞീടുവിൻ
അങ്ങിനെയുള്ളമഹേശ്വരൻശങ്കരൻ
ലിംഗസ്വരൂപികൈലാസവാസിശിവൻ
ന്യഗ്രോധമൂലാസനസ്ഥനായ്ക്ഷേതരി—
ലഗ്രേസരനായ്വിളങ്ങുംനികുംഭനും
നന്ദിഭൃംഗിമഹാകാളപ്രമുഖരാം
തന്നുടെസർവ്വഗണങ്ങൾക്കുമായ്തഥാ
ഉത്തമന്മാരാംസനകാദിമാമുനി—
സത്തമന്മാർക്കുമായ് ശൈവധർമ്മങ്ങളും
സർവ്വാഗമതത്വശാസ്ത്രകഥകളും
സർവ്വജ്ഞനീശനരുൾചെയ്തനേരത്തിൽ
സ്കന്ദമാതൃസ്ഥാനമായുള്ളയക്ഷസ്ത്രീകൾ
സുന്ദരിമാരാമവരാറുപേരുമായ്
ഭക്തിയോടുംഭസ്മരുദ്രാക്ഷവുംധരി—
ച്ചത്യന്തകൌതുകമീശനെക്കുമ്പിട്ടു
പിന്നെസ്തുതിച്ചപേക്ഷിച്ചിതു ശങ്കര
വന്ദാരുവൃന്ദസംസാരവിനാശന
സിദ്ധികളെട്ടുമരുൾചെയ്കഞങ്ങൾക്കു—
സ്വർധുനിചന്ദ്രകലാധരശാശ്വത
ഇങ്ങിനെയക്ഷികൾപ്രാർത്ഥിച്ചനേരത്തു
മംഗലാത്മാവാം മഹേശൻകൃപാനിധി
ദേവൻപ്രസന്നനായേവമരുൾചെയ്തു
സാവധാനംനിങ്ങൾകേട്ടുകൊണ്ടീടുവിൻ
സർവ്വത്രപൂർണ്ണയായേകയായ്നിത്യയായ്
സർവ്വജ്ഞയാംപരാശക്തിമഹേശ്വരി
ഭാവനമാത്രേണ സിദ്ധികളെട്ടുമ—
ദ്ദേവിപ്രസന്നയായേകുന്നുസാദരം
നിങ്ങളുംദേവിയെസേവിച്ചുകൊള്ളുവിൻ
ഭംഗിയിൽസേവാപ്രകാരവുമോതുവൻ
ദേവിംനവാവരണാഢ്യാംപരാംമഹാ
ദേവീംനവനാദരൂപിണീമീശ്വരീം
സൈവാഹമെന്നുദൃഢമായ്ഹൃദന്തരെ
ഭാവയന്ത്വാശ്ശുഭവത്യഃശ്ശുഭാപ്തയേ
ധന്യമണിമാദിയാമെട്ടുസിദ്ധിക—
ളന്യകളാം ശക്തികളെന്നിവകളാൽ
ആവൃതയായെൻമടിയിൽവസിക്കുന്ന

ദേവിയെസാദരംപൂജിച്ചുകൊള്ളുവിൻ
ജ്ഞാതൃരൂപംജ്ഞേയജ്ഞാനരൂപംപരം
ജ്യോതിർജ്ജഗൽകാരണമഹന്താത്മകം
സർവ്വത്രപൂർണ്ണമനന്തസുഖാത്മകം
സർവ്വദാശീലിച്ചുകൊൾവിൻശിവാപ്തയെ
സർവ്വദുഃഖങ്ങൾതീർത്താനന്ദമേകുന്ന
സർവ്വജ്ഞയാംദേവിതൻമൂലവിദ്യയെ
സർവ്വദാഭക്തിയോടുംജപിപ്പിൻനിങ്ങൾ
സർവ്വകളാംസിദ്ധികളുമുണ്ടായ്‌വരും
ഇത്യാദിസിദ്ധ്യുപായങ്ങളെവിസ്തരി-
ച്ചത്യാദരേണ മഹേശ്വരൻചൊന്നതു
യക്ഷിണിമാർശ്രദ്ധവെച്ചുകേൾക്കായ്കയാൽ
ത്ര്യക്ഷൻമഹേശനവരെശ്ശപിച്ചിതു
അത്യാദരേണഞാൻചൊന്നതിലൽപവും
ശ്രദ്ധയില്ലാഞ്ഞതുമൂലമായ്നിങ്ങൾക്ക
ജ്ഞാനമുണ്ടാകയില്ലെന്നല്ല നിങ്ങള-
ജ്ഞാനാൽശിലകളായ്‌ഭൂമൌവസിക്കുവിൻ
ശംഭുതൻശാപവാക്കേവംശ്രവിച്ചപ്പോൾ
സംഭ്രമംപൂണ്ടുവിറച്ചുശരീരവും
പേടിച്ചുപാരംനിഭൃതേന്ദ്രിയകളായ്
വാടിയവക്ത്റങ്ങളോടുമവർപിന്നെ
നാനാവിധങ്ങളാംസ്തോത്രങ്ങളാൽസ്തുതി-
ച്ചാനന്ദമൂർത്തിയോടിങ്ങിനെപ്രാർത്ഥിച്ചാർ
ഈശപാഷാണസ്വരൂപകളായേതു
ദേശത്തിൽഞങ്ങൾവസിക്കുമെന്നുംപിന്നെ
എന്നുനിൻപാദസമീപേവരുമെന്നും
മന്ദമെന്യേഭവാൻ കല്പിക്കവേണമേ
എന്നവർപ്രാർത്ഥിച്ചനേരംപ്രസന്നനാ-
യിന്ദുചൂഡൻപ്രതിശാപവുംനൽകിനാൻ
ശ്രീപാദമാംപാണ്ഡ്യദേശത്തിലുണ്ടൊരു
ശ്രീപട്ടമംഗളഗ്രാമംമനോഹരം
തത്രമഹത്തായൊരുവടവൃക്ഷമു-
ണ്ടെത്രയുംപാവനം ദിവ്യശക്ത്യാന്വിതം
ഉന്നതകൊമ്പുകൾതോറുംപയോദങ്ങൾ
വന്നിരുന്നെപ്പൊഴും വിശ്രമിച്ചീടുന്നു
ശ്യാമളപത്രാവലികളാലേററവും
കോമളമെത്രയുംവിസ്തീർണ്ണമുത്തമം
ആയതിൻമൂലേതമോരൂപിണികളാ-

യായിരംവത്സരംകല്ലായ്‌വസിക്കുവിൻ
മുന്നമേ മാമകസാന്നിദ്ധ്യമുള്ളൊരു
മന്നിടത്തിങ്കൽവിളങ്ങുന്ന ഹാലാസ്യം
തന്നിലുള്ളോരുലിംഗത്തിൽനിന്നേഷഞാൻ
പിന്നെഗ്ഗുരുമൂർത്തിയായ്‌വന്നുനിങ്ങൾക്കു
സിദ്ധികളെട്ടുമമ്പോടുപദേശിപ്പൻ
സത്വരംനിങ്ങടെശാപമപ്പോൾതീരും
പിന്നെമനോഹരരൂപമോടുംനിങ്ങൾ
വന്നീടുവിനെന്നരികിലെല്ലാവരും
ഇങ്ങിനെസാംബൻകൃപാനിധിശങ്കരൻ
ഗംഗാധരനരുൾചെയ്തനേരത്തിങ്കൽ
ഖിന്നതയോടുംപ്രമോദമോടുംയക്ഷ–
സുന്ദരിമാർശിലാമൂർത്തികളായ്‌ദ്രുതം
ന്യഗ്രോധമൂലമതിങ്കൽവാണീടിനാർ
നിഗ്രഹാനുഗ്രഹശക്തേശ്വരാജ്ഞയാ
ശങ്കരനുംനന്ദിഹസ്തംസമാലംബ്യ
ശങ്കരീപ്രാസാദമാസാദ്യവാണിതു
വത്സരമായിരംചെന്നകാലംശിവൻ
ചിത്സ്വരൂപീസുന്ദരേശൻകൃപാനിധി
ഹാലാസ്യമാംശിവക്ഷേത്രേവിളങ്ങുന്ന
മൂലലിംഗത്തിൽനിന്നാവിർഭവിച്ചുടൻ
യക്ഷിണിമാർസന്നിധൌഗുരുമൂർത്തിയായ്
ശിക്ഷയിൽചെന്നണിമാദികളാകിയ
സിദ്ധികളെട്ടുമുപദേശവുംചെയ്തു
ബദ്ധാനുകമ്പനാംശ്രീസുന്ദരേശ്വരൻ
ശാപവുംതീർന്നതുനേരമവർപൂർവ്വ–
രൂപവുംപ്രാപിച്ചു സിദ്ധിപ്രഭാവേന
ആകാശസഞ്ചാരമുഖ്യാത്ഭുതങ്ങളെ
ആകവേകാണിച്ചുപിന്നെയുംപിന്നെയും
സർവ്വവിജ്ഞാനസമേതകളായവർ
സർവ്വജ്ഞവാസമാംകൈലാസമാസാദ്യ
ശങ്കരസന്നിധൌചെന്നീശ്വരപാദ–
പങ്കജസേവയും ചെയ്തുവാണാർസുഖം
ഹാലാസ്യനാഥന്റെലീലകളിങ്ങനെ
ചാലവേമുപ്പത്തിമൂന്നുംപറഞ്ഞുഞാൻ
തിങ്ങിനഭക്ത്യാപഠിക്കിലുംകേൾക്കിലും
മംഗലംസൌഖ്യവുംസിദ്ധികളർത്ഥവും
കൈവരുമന്ത്യകാലത്തിങ്കൽ മോക്ഷവു–
മേവനുംസിദ്ധമാംതാപസേന്ദ്രന്മാരെ

മുല്ലബാണാരിപ്രസാദേനഞാനേവം
ചൊല്ലിനേൻമുപ്പത്തിയൊമ്പതാമദ്ധ്യായം.

മുപ്പത്തിയൊമ്പതാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 40

## ചോളഭൂപൻെറ ക്ഷേത്രപ്രവേശം

**അഗസ്ത്യൻ**

ഖാദശാന്തപ്രഭുശങ്കരൻ കാന്താര–
ഛേദിയെന്നുള്ളൊരുചോളരാജാവിന്നു

ദ്വാരംതുറന്നുകൊടുത്തൊരുലീലയെ
പാരാതെചൊല്ലുന്നുകേൾപ്പിൻമുനികളെ

കാഞ്ചീപുരേപണ്ടുകല്പാന്തകാലത്തിൽ
പഞ്ചബാണാരിതൻവല്ലഭയാകിയ

കാമാക്ഷിതന്നാലയംജീർണ്ണമായതു
സാമോദമേററംവെടിപ്പുവരുത്തുവാൻ

കാന്താരമാകവേഛേദിച്ചുമൂലമായ്
കാന്താരഛേദിയെന്നമ്മഹീപാലനെ

ചൊല്ലുന്നുസർവ്വമഹാത്മാക്കളെമവൻ
മുല്ലബാണാരിയിലത്യന്തഭക്തിമാൻ

കുണ്ഡലഹാരകേയൂരമകുടാദി
മണ്ഡനവും മഹീപാലോപഭോഗ്യമാം

ചന്ദനകസ്തൂരികുങ്കുമലേപന–
മെന്നിവസർവ്വമുപേക്ഷിച്ചുഭസ്മനാ

സന്ധികൾതോറുംത്രിപുണ്ഡ്രമുദ്ധൂളന–
മന്തരമെന്നിയേദേഹമെങ്ങുംതഥാ

രുദ്രാക്ഷമാലകളുംധരിച്ചന്വഹം
രുദ്രനെസർവ്വോപചാരേണപൂജിച്ചു

പഞ്ചാക്ഷരമഹാമന്ത്രത്തെയുംജപി–
ച്ചഞ്ചാതെചോളദേശംപരിപാലിച്ചു

സർവ്വശാസ്ത്രജ്ഞനാംചോളമഹീപതി
നിർവ്വൈരനായ്‌വസിക്കുന്നകാലത്തിങ്കൽ

കമ്പാനദീസ്നാനവുംചെയ്തുകാമാക്ഷി
തൻപാദപങ്കജവുംതൊഴുതീടുവാൻ

തത്രഗമിച്ചപുരാണജ്ഞരാംമുനി–
സത്തമന്മാരുടെവക്ത്രങ്ങളിൽനിന്നു

ഹാലാസ്യമാംശിവക്ഷേത്രമഹിമയും
മൂലലിംഗോത്തമതീർത്ഥമാഹാത്മ്യവും
കാന്താരഭേദദിയാംചോളഭൂപൻശ്രുവി–
ച്ചന്തരംഗേമഹാവിസ്മയംപൂണ്ടഥ
എന്നുഞാൻശ്രീസുന്ദരേശനെദർശിച്ചു
ധന്യനായ്തീരുമതിനെന്തൊരുവഴി
ചെന്നുദർശിക്കുന്നതുമെങ്ങിനെപാണ്ഡ്യ–
മന്നവനോമമശത്രുമഹാബലൻ
ഇങ്ങിനെചിന്താപരവശനായ്നൃപ–
നംഗജവൈരിയെധ്യാനിച്ചുവാഴുമ്പോറം
സുന്ദരേശൻഭക്തവത്സലൻസ്വപ്നത്തി–
ലന്നുരാത്രൌനൃപൻതന്നോടരുറംചെയ്തു
മന്ദമെന്യേഭവാനേകനായ്വന്നുട–
നെന്നെദർശിച്ചുപൊയ്ക്കൊള്ളുകനിർഭയം
എന്നീശവാക്കുകേട്ടപ്പോളുണർന്നുടൻ
മന്നവൻവേഷാന്തരച്ഛന്നനായുടാ
ആരുമറിയാതെവേഗവതിയുടെ
തീരംവരെച്ചെന്നുചിന്തിച്ചിതിങ്ങിനെ
തീരംനിറഞ്ഞൊഴുകുന്നസരിത്തിനെ
പാരാതെയിന്നുകടപ്പാൻപണിതുലോം
എന്നാൽപണിപ്പെട്ട ഞാൻകടന്നീടിലും
എന്നുടെശത്രുവാം പാണ്ഡ്യനറിഞ്ഞെങ്കിൽ
തെററന്നുസൈന്യസമേതനായ്പോർചെയ്തു–
മൊററൊരുത്തൻഞാൻജയിപ്പതുമെങ്ങിനെ
മററനേകംവിചാരിച്ചിട്ടുകിംഫലം
മുററുമെൻനിർഭാഗ്യമെന്നേപറയേണ്ടു
കുററൻപുറത്തുകരേറുന്നശങ്കര
നെററിയിൽകണ്ണുള്ളസുന്ദരേശപ്രഭോ!
പോററിനിൻലിംഗത്തെദർശിപ്പതിന്നുഞാൻ
പററിപ്പതുകൈവെന്നേനിവിടത്തോളം
ഏററമൊഴുക്കുള്ളതായനദിയൊന്നു
മറെറാന്നുപാണ്ഡ്യനേവം രണ്ടുവൈരികറം
തെററന്നുനിൻപാദദർശനകാംക്ഷയെ
തെററിക്കുമെന്നുതോന്നുന്നുദയാനിധേ
മറെറാന്നുമാശ്രയമില്ലമേസേവക–
ക്കുററബന്ധോനിൻപദാംഭോജമെന്നിയേ
ഹാലാസ്യനായകകാളക്കൂടാശന
പാലയമാംഭക്തവത്സലശങ്കര

ഇന്ദ്രവിമാനമദ്ധ്യസ്ഥമാംലിംഗത്തെ
ചന്ദ്രചൂഡപ്രഭോ! ദർശിപ്പതിന്നുമേ
സംഗതിയെങ്ങനെസംഭവിച്ചീടുമെ-
ന്നംഗജനാശനചൊല്ലിത്തരേണമേ
ഇങ്ങനെഭൂപതിപിന്നെയുംപിന്നെയും
തിങ്ങിനഭക്തിഖേദങ്ങളോടുംകൂടി
ചൊന്നതുസർവ്വത്രസംപൂർണ്ണനായുള്ള
സുന്ദരേശൻകരുണാനിധികേട്ടിതു
ഭദ്രമായ്ദ്വാരങ്ങളംബന്ധിച്ചുടൻമീന-
മുദ്രയുംവെച്ചങ്ങുരക്ഷികരംപോയപ്പോരം
ഭക്തനെരക്ഷിപ്പതിന്നഖിലേശ്വരൻ
ഭക്താർത്തിഭഞ്ജനൻസിദ്ധരൂപംപൂണ്ടു
ഉത്തരസാലമദ്ധ്യത്തിലെദ്വാരത്തെ
സത്വരംനന്നായ്തുറന്നുചെന്നീശ്വരൻ
വേഗവതീജലമാകവേവററിച്ചു
വേഗേനചോളേശനെക്കൊണ്ടുപോന്നഥ
ഹേമാബ്ജിനിയിൽകുളിപ്പിച്ചുസാദരം
ഭൂമീശനുദിവ്യദൃഷ്ടിയെനൽകിനാൻ
രാത്രൗതമസ്സിനാൽവ്യാപ്തങ്ങളായുള്ള
ക്ഷേത്രാദികളവനാശുകാണായ്വന്നു
ആദ്യമായ്മീനാക്ഷിതൻമൂർത്തിയേവേദ-
വേദ്യൻമഹേശ്വരൻകാട്ടിക്കൊടുത്തിതു
പിന്നെനിജവിമാനത്തെയുംശ്രീസോമ-
സുന്ദരേശാഖ്യമായുള്ളലിംഗത്തെയും
ഭൂപനുകാട്ടിക്കൊടുത്തുകൃപാധിധി
നീപാടവീശ്വരൻശ്രീപരമേശ്വരൻ
ഇന്ദ്രവിമാനമദ്ധ്യസ്ഥംചിരന്തനം
സാന്ദ്രസുധാദ്രവമായലിംഗത്തിനെ
കണ്ടനേരംഭക്തനാംചോളഭൂപതി-
ക്കണ്ടായൊരാനന്ദമെന്തുചൊല്ലുന്നുഞാൻ
ആനന്ദജാശ്രുക്കളംനേത്രാൽഗളിക്കയും
ജ്ഞാനംമനതാരിലേററംമുളയ്ക്കയും
ഭക്തിയാകുംസമുദ്രത്തിൽകുളിക്കയും
ചിത്തംമറന്നങ്ങുചാടിക്കളിക്കയും
കോരംമയിർക്കൊണ്ടഹംബുദ്ധിമുഴകയും
ശ്രീമഹാദേവേതിചൊല്ലിത്തൊഴുകയും
തൊണ്ടവിറച്ചുകഥഞ്ചിൽസ്തുതിക്കയും
നീണ്ടുസാഷ്ടാംഗമായ്ഭൂമൗപതിക്കയും

ഇങ്ങനെഭൂപതിതന്നുടെഭക്തിയെ
ഗംഗാധരൻകണ്ടുടനെപ്രസന്നനായ്

കാമിതമെല്ലാംകൊടുത്തുമഹേശ്വരൻ
ഭൂമിപൻതന്നോടരുളംചെയ്തിതിങ്ങനെ

ഭക്തഹേചോളമഹീപതേകേളക്കമെൽ
ഭക്തനാംപാണ്ഡ്യനോടേററുയുദ്ധംചെയ്‌വാൻ

ഇല്ലനിനക്കബലമതിനാൽഭവാൻ
തെല്ലുമേവൈകാതെപോകനല്ലൂദ്ധം

ഇത്ഥമരുളംചെയ്തുവേഗവതിയുടെ
ഉത്തരതീരംവരെക്കൊണ്ടുചെന്നാക്കി

ഭസ്മനാഭൂപലലാടമലംകൃത്യ
വിസ്മയമമ്മാറുസിദ്ധൻമറഞ്ഞിതു

കാന്താരഛേരദിഭൂപാലകനന്നേര-
മന്തരംഗേബഹുവിസ്മയംകൈക്കൊണ്ടു

അന്തകവൈരിതൻഭക്തവാത്സല്യത്തെ
ചിന്തിച്ചുടൻനിജരാജ്യംപ്രവേശിച്ചാൻ

സുന്ദരേശൻസിദ്ധരൂപീതിരിയവേ
വന്നുതാൻമുന്നംതുറന്നൊരുദ്വാരത്തെ

നന്നായടച്ചുവൃഷമുദ്രയുംവെച്ചു
തന്നുടെപ്രാസാദമാസാദ്യസാദരം

സുന്ദരീരത്നമാംമീനാക്ഷിതന്നോടു-
മൊന്നിച്ചുമഞ്ചമദ്ധ്യേവാണുസൌഖ്യമായ്

കാലത്തുവന്നുടൻദ്വാരപാലന്മാരു-
മാലോകനംചെയ്തുളവഹോമുദ്രയിൽ

ഭേദമുണ്ടെന്നുകണ്ടാശ്ശുമണ്ടിച്ചെന്നു
മേദിനീപാലകനോടറിയിച്ചിതു

മന്നനതുകേട്ടുനിശ്ചലനായ്ക്ഷണ-
മന്വേഷണംചെയ്‌വിനെന്നുകല്പിച്ചിതു

എല്ലാവരുമതുകേട്ടുടനപ്പുര-
മെല്ലാടവുംദ്രുതമന്വേഷണംചെയ്തു

ദ്വാരഭേദംചെയ്തതാരെന്നറിയുവാൻ
പാരംനൃപതേ! പ്രയാസമെന്നോതിനാർ

അന്നേരമേററവുംഖിന്നനായ്മന്നവൻ
സുന്ദരേശൻതാനറിയുമിതൊക്കയും

എന്നാലിതുചെയ്തതാരെന്നറിയാതെ
എന്നുമേഭക്ഷണംചെയ്യുയുമില്ലഞാൻ

എന്നുറച്ചുണ്ണാതെഭൂമൌകിടക്കുന്ന
ഖിന്നനാംമന്നവൻതന്നോടുസ്വപ്നത്തിൽ

വന്നതുൾചെയ്തിതുദേവൻകൃപാനിധി
സുന്ദരേശൻഭക്തവത്സലൻശങ്കരൻ

എന്നുടെഭക്തനാംചോളമഹീപതി-
ക്കെന്നുടെലിംഗത്തെദർശനംചെയ്യുവാൻ

ഇന്നലെരാത്രിഞാനികൃത്രിമംചെയ്തേൻ
മന്നവമററാരുമെന്നുശങ്കിക്കേണ്ട

സുന്ദരേശോക്തമേവംകുലഭൂഷണ-
മന്നവൻകേട്ടെഴനീററുടൻസാദരം

തന്നുടെമന്ത്രികളോടീശചേഷ്ടിതം
ചൊന്നാനതുകേട്ട വിസ്മയംപൂണ്ടവർ

സുന്ദരേശന്തൻെറഭക്തവാത്സല്യത്തെ
പിന്നെയുംപിന്നെയുംചൊല്ലിപ്രശംസിച്ചാർ

അന്നുതൊട്ടീശ്വരപാദാംബുജങ്ങളിൽ
മന്നവന്നേററവും ഭക്തിവർദ്ധിച്ചിതു

സർവ്വഗുണാഢ്യനായേററവുംനീതിയോ-
ടുർവ്വിയെപ്പാലിച്ചുവാണാൻമുനികളെ

ഹാലാസ്യനാഥനാംദേവൻെറമുപ്പത്തി-
നാലാമതായുള്ളലീലയെച്ചൊല്ലിനേൻ

ചാലവേഭക്ത്യാപഠിക്കിലുംകേൾക്കിലും
മാലകന്നീശസായൂജ്യംലഭിക്കുമെ

ഇങ്ങിനെസാമ്പ്രതം നാല്പതാമദ്ധ്യായ-
മംഗജാരിപ്രസാദേനഞാനോതിനേൻ

നാൽപതാം അദ്ധ്യായം സമാപ്തം

# അദ്ധ്യായം 41

## സൈന്യങ്ങൾക്ക ജലദാനം

അഗസ്ത്യൻ

പരമശിവനഖിലജഗദധിപനമലൻപരൻ
പാണ്ഡ്യസൈന്യങ്ങൾക്കവെള്ളത്തെനൽകിയ

മധുരതരമതിസുഖദമായലീലാരസം
മാമുനിമാരേശ്രുവിപ്പിനെല്ലാവരും

അവനിപതിതിലകകുലഭൂഷണഭൂപതി-
ക്കാശുപുത്രന്മാർജനിച്ചിതുരണ്ടുപേർ

അവരിലൊരുവന്നുരാജേന്ദ്രനെന്നാഖ്യയാ-
മന്യനോരാജസിംഹാഖ്യനവരജൻ

സകലഗുണമുടയകുലഭൂഷണമന്നവൻ
സാംബസായൂജ്യംലഭിച്ചാനനന്തരം
സകലശുഭഗുണനിലയനാകിയരാജേന്ദ്രൻ
സാധുരാജ്യംപരിപാലിച്ചുവാണിതു
പരിചിനൊടുകാന്താരഭേദിയാംചോളേശൻ
പാണ്ഡ്യമഹീശനെതന്മിത്രമാക്കുവാൻ
സുമുഖിമണിയാംനിജപുത്രിയെമോദേന
സുന്ദരനായരാജേന്ദ്രന്നുനൽകേണം
ഇതിമനസികരുതിനൃപനാപ്തനാംദൂതനെ
ഏററവുംമോദാൽപറഞ്ഞയച്ചീടിനാൻ
അവനിപതിമകുടമണിയാകിയപാണ്ഡ്യനും
ആകർണ്യദൂതമുഖേനവൃത്താന്തങ്ങൾ
അധികതരകുതുകമൊടുമങ്ങിനെനിശ്ചയി–
ച്ചങ്ങോട്ടുമാളയച്ചീടിനാൻസാദരം
സപദിനിജതനുജയുടെവൈവാഹികമായ
സന്മുഹൂർത്തംനിശ്ചയിച്ചിതുചോളനും
അതുപൊഴുതുരാജേന്ദ്രപാണ്ഡ്യൻെറസോദരൻ
അത്യന്തവിക്രമീരാജസിംഹൻഖലൻ
അസമശരശരനികരപീഡിതനാകയാ–
ലഗ്രജൻവേൾക്കുവാൻനിശ്ചയിച്ചുള്ളോരു
തരുണിമണിയാംചോളഭൂപൻെറപുത്രിയെ
തന്നുടെഭാര്യയാക്കേണമെന്നോർത്തഥ
കരിതുരഗരഥഭടസമേതനായ്സത്വരം
കാഞ്ചീപുരംപ്രവേശിച്ചിതുദുർമ്മതി
അതുപൊഴുതുചോളനെതിരേററുസാദരം
ആസ്ഥാനമണ്ഡപത്തിൽകൊണ്ടുവന്നഥ
മഹതിമണിഗണരചിതപീഠേമനോഹരെ
മാനിച്ചിരുത്തിവിചാരിച്ചിതിങ്ങിനെ
ഇവനധികദുർമ്മതിയെങ്കിലുമെന്നേക്കാൾ
ഏററംബലവാനതിനില്ലസംശയം
ഇവനുമമതനുജയെയുടൻകൊടുത്തീലെങ്കിൽ
ഇപ്പോളിവൻകൊല്ലുമെന്നെയുദ്ധത്തിങ്കൽ
ഇതിമനസികരുതിനൃപനാശുതൻപുത്രിയെ
ഏകിനാൻരാജസിംഹന്നുമടിയാതെ
അവനിപതിയുഗളമഹിമസ്സുസദൃശമാ–
യാശുകല്യാണോത്സവവുംകഴിച്ചിതു
പുനരുടനെനൃപതിവരനാകിയചോളനും
പുത്രീപതിയായരാജസിംഹന്താനും

രഥതുരഗകരിനികരപാദാതിയുക്തരായ്
രാജേന്ദ്രനോടുപോർചെയ്‌വാൻനടന്നിതു
അനുജനതികുമതിജനമകുടമണികുത്സിതൻ
ആത്മനെനിശ്ചയിച്ചുള്ളൊരുകന്യയെ
പരിചിനൊടുപാണിഗ്രഹണവുംചെയ്കഹോ
പാരാതെചോളമഹീപതിതന്നോടും
പടകളൊടുമടൽകരുതിമധുരയിൽവരുന്നതു
പാണ്ഡ്യഭൂപൻകേട്ടു പേടിപൂണ്ടേററവും
നിജചരണകമലമൊരുനേരംതൊഴുന്നോർക്കു
നിത്യവുംസർവ്വാഭിലാഷങ്ങളേകുന്ന
നിഖിലജഗദധിപതിദയാനിധിശങ്കരൻ
നീപാടവീശ്വരൻനിത്യൻനിരുപമൻ
നിഗമശിരസിസ്ഥിതൻശ്രീസുന്ദരേശ്വരൻ
നിർമ്മലൻതന്നുടെ സന്നിധിയിൽചെന്നു
പരമശിവചരണകമലങ്ങളിൽകുമ്പിട്ടു
പാവനസ്തോത്രൈഃ സ്തുതിച്ചുപ്രാർത്ഥിച്ചിതു
അമിതബലനനുജനഹമല്പബലാന്വിതൻ
ആവയോസ്സംഗരമുണ്ടാമുടൻതന്നെ
വിജയമതിലുടനെമമസംഭവിക്കേണമെ
വിശ്വൈകനാഥനമസ്തേനമോസ്തുതെ
നൃപനധികഭക്തിയോടിങ്ങനെപ്രാർത്ഥിച്ചു
നേരമീശോക്തമാകാശേശ്രുവിച്ചിതു
അവനിപതികുലതിലകഖേദിക്കവേണ്ടനീ
ആശുനിന്നാഗ്രഹംസാദ്ധ്യമാക്കീടുവൻ
അനുജനൊടുമവനിപതിചോളനോടുംഭവാൻ
ആശുപുലർകാലെചെന്നുയുദ്ധംചെയ്ക
ഭയമകലെധരണിവരകളകകളകാശുനീ
ഭക്താർത്തിഭഞ്ജനനല്ലയോ ഞാനെടോ
പരമശിവവചനമിതികേട്ടുസന്തോഷിച്ചു
പാർത്ഥിവൻപിന്നെപ്രഭാതമടുത്തപ്പോൾ
ഉടലിലടിമുതൽമുടിവരെഭസ്മരുദ്രാക്ഷ–
മൂനംവരാതെഭക്ത്യാധരിച്ചാദരാൽ
തദനുമിതനിജബലസമേതനായ്ചെന്നുടൻ
താണുവീണീശനെക്കുമ്പിട്ടുകുമ്പിട്ടു
മനസിബഹുധൈര്യവുംപൂണ്ടുപ്രദക്ഷിണ–
മാർഗ്ഗമായ്പോർചെയ്‌വതിന്നുനടന്നിതു
സഹജനഥരാജസിംഹൻചോളഭൂപേന
സാകമായോധനത്തിന്നായടുത്തിതു

അമിതബലനഹമധികസൈന്യയുക്തൻപിന്നെ
അഗ്രജനീയെതിർത്താൽജയിക്കാദ്ദൃഢം

ഇതിവിവിധമപിപരിഹസിക്കുന്നതമ്പിയെ
ഈക്ഷിച്ചനേരത്തുരാജേന്ദ്രപാണ്ഡ്യനും

അതിപരുഷതരമുടനെസിംഹനാദംചെയ്തു
ആയോധനംതുടങ്ങീടിനാൻഘോരമായ്

പടകളിരുപുറവുമഥപംക്തിയായ്നിന്നുടൻ
പാഞ്ഞങ്ങടുക്കയുംപാരാതടിക്കയും

നിശിതതരവിശിഖഗണമാശുപൊഴിക്കയും
നിന്നെഞാൻകൊന്നീടുമെന്നുഘോഷിക്കയും

ചിലർമരണഭയമൊട്ടടനൊന്നങ്ങൊഴിക്കയും
ചേഷ്ടിതംനന്നെന്നുമാററാർദ്ദുഷിക്കയും

വിവിധസുമനിരകളമരന്മാർപൊഴിക്കയും
വീണാധരൻമുനികണ്ടുതോഷിക്കയും

വിരുതുപെരുതുള്ളവർചെന്നങ്ങടുക്കയും
വീണരക്തങ്ങളെക്കൂളികുടിക്കയും

വിശിഖഗണമുടനുടനെനേരെതൊടുക്കയും
വീരരായുള്ളവരെല്ലാംതടുക്കയും

സകലകുലഗിരികളെയുമാശുകുലുക്കിയും
സപ്തസിന്ധുക്കളെയേററംകലക്കിയും

പൊരുവതിനുവരികവരികെന്നുവിളിക്കയും
പോർക്കളത്തിൽകബന്ധങ്ങൾകളിക്കയും

ശരമുടലിലുടനെചിലരേററുമോഹിക്കയും
ശോകകോപാഗ്നിയാലന്തർദ്ദഹിക്കയും

ചിലർനിശിതശരജനിതദുഃഖംസഹിക്കയും
ചോലപോലെരുധിരംപ്രവഹിക്കയും

രഥചരണകടതഴകളെല്ലാമുറിക്കയും
രണ്ടുമൂന്നമ്പുകൾമേന്മേൽതറയ്ക്കയും

കരികളുടെകരനികരമററുതെറിക്കയും
കാണികൾകണ്ടുപേടിച്ചുവിറയ്ക്കയും

ജയമിവിടെവരുമുടനെയെന്നങ്ങുറയ്ക്കയും
ജീവനിൽസ്നേഹമശേഷംകുറയ്ക്കയും

അഖിലമുടലൊരുപരിചകൊണ്ടുമറയ്ക്കയും
ആകാശമമ്പുകൾകൊണ്ടുനിറയ്ക്കയും

അഖിലജനഭയദമതിഘോരമായിങ്ങിനെ
ആയോധനംസംഭവിച്ചോരുനേരത്തിൽ

പടകളിരുപുറവുമൊരുപോലെപോരാടുന്ന
പാടവംകാണ്മതിന്നെന്നപോലംശുമാൻ

ഗഗനതലമതിനുടയമദ്ധ്യത്തിൽവന്നിതു
ഗീർവ്വാണസിദ്ധഗന്ധർവ്വാദിസങ്കുലെ
അതികഠിനതരണികിരണങ്ങളാലന്നേര-
മാശ്രുദാഹിച്ചുതളൎന്നുദുഃഖിച്ചഹൊ
ജലമെവിടെജലമെവിടെയെന്നുചൊല്ലിക്കൊണ്ടു
ജന്യാൽതിരിഞ്ഞിതുരണ്ടുസൈന്യങ്ങളും
പരമശിവനമലനഖിലേശൻകൃപാനിധി
പാർവ്വതീവല്ലഭൻസുന്ദരേശൻതദാ
പരവശതയൊടുമടലിൽനിന്നുപിൻവാങ്ങിയ
പാണ്ഡ്യസൈന്യങ്ങൾക്കവെള്ളത്തേനൽകുവാൻ.
മധുമഥനകമലഭവസേവ്യൻരണസ്ഥലെ
മായയാവിസ്തീർണ്ണപാനീയശാലയും
നിഗമമയമൊരുരുചിരമഞ്ചവുംതന്മദ്ധ്യേ
നിർമ്മിച്ചുതാനതിലാവിർഭവിച്ചിതു
ചരണകമലദ്വയേമഞ്ജീരവുംവ്യാഘ്ര-
ചർമ്മ മരയിലുഡ്യാണവുംബന്ധിച്ചു
രുചിരതരകനകസദൃശാംഗങ്ങളാകവേ
രുദ്രാക്ഷഭസ്മങ്ങൾകൊണ്ടുഭൂഷിച്ചഥ
നെടിയജടമുടിവടിവിൽബന്ധിച്ചുശങ്കരൻ
നിർമ്മലൻസുന്ദരതാപസരൂപിയായ്
കനകകലമതിവിപുലമാശുനിർമ്മിച്ചതിൽ
കാലാരിതൻകപർദ്ദസ്ഥഗംഗാജലം
പരിചൊടുനിറച്ചതിൽ നിന്നുടൻകിണ്ടിയാൽ
പാണ്ഡ്യസൈന്യങ്ങൾക്കെടുത്തുകൊടുത്തിതു
ഒരുമുരളിയുടെസുഷിരമാർഗ്ഗേണവീഴുന്നി-
തൊന്നുരണ്ടല്ലസഹസ്രധാധാരകൾ
ഇരുപുറവുമവർതെരുതെരുന്നനെക്കാണിച്ചു
ഈശനൊഴിക്കമമൃതോപമംജലം
അതിമധുരമകതളിർകുളുർക്കെക്കുടിച്ചുട-
നത്യന്തസന്തോഷശൌര്യസംയുക്തരായ്
തദനുപടപൊരുവതിനുപാണ്ഡ്യൻെറസൈന്യങ്ങൾ
താല്പര്യമോടുവേഗാലടുത്തീടിനാർ
സലിലലവമപിചലഭിയാഞ്ഞയാൽചോളൻെറ
സൈന്യങ്ങളെല്ലാംതളൎന്നുദുഃഖിച്ചഹോ
പലവഴിയുമധികജവമോടുന്നനേരത്തു
പാണ്ഡ്യകനിഷ്ഠചോളന്മാർതടുത്തിതു
പുനരപിചടേനൊരുവനും തത്രനില്ക്കാതെ
പോയനേരത്തവർരണ്ടുപേരുംകൂടി

സ്വഭുജബലമുടയരണശൂരരായോധനെ
സ്വല്പവുമന്യസഹായമിച്ഛിക്കമൊ

ഇതിമനസികരുതിപുനരപിചസമരത്തിനാ–
യിച്ഛിച്ചുവന്നനേരംപാണ്ഡ്യസൈന്യങ്ങൾ

കൊടിയരണശിരസിനൃപവീരയുഗ്മത്തെയും
കൊല്ലാതെതന്നെപിടിച്ചുകെട്ടീടിനാർ

നൃപതിവരമകടമണിപാണ്ഡ്യനനന്തരം
നൈജസൈന്യങ്ങളെക്കൊണ്ടെടുപ്പിച്ചുടൻ

വിബുധഗണനതചരണപരമശിവസന്നിധൌ
വീരരെകാഴ്ചയായ്‌വെച്ചുതൊഴുതപ്പോൾ

സകലവിധമപിചകൃതമെന്നാലിനിനിൻെറ
സ്വാന്തത്തിനൊത്തവണ്ണംചെയ്തുകൊൾകെന്ന

പരമശിവവചനമതുകേട്ടനഭസ്ഥലെ
പാണ്ഡ്യചോളന്മാരുമന്യജനങ്ങളും

പരമശിവചരണകമലദ്വയഭക്തനാം
പാണ്ഡ്യൻമഹാസാധുശീലനവർകളേ

അകതളിരിലതികരുണയോടുരക്ഷിച്ചിതു
അഞ്ചുനാളേവംകഴിഞ്ഞോരനന്തരം

വിമലതരയശസിബഹുവാഞ്ഛയാബന്ധനം
വേർപെടുത്തങ്ങയച്ചീടിനാൻചോളനെ

അനുജനതിഖലനവനെയുംകെട്ടഴിച്ചുട–
നല്പകർമ്മങ്ങളിൽകാര്യസ്ഥനാക്കിനാൻ

നൃപനമഥനിഗമശിരസിസ്ഥിതമായുള്ള
നീപാടവീശ്വരപാദാംബുജദ്വയെ

അനുദിവസമകതളിരിൽവളരുമുരുഭക്തിയോ–
ടാനന്ദമുൾക്കൊണ്ടുവാണമധുരയിൽ

നൃപതികുലവരനുടയഭക്തിവിശ്വാസവും
നീപാടവീശൻെറഭക്തവാത്സല്യവും

അനവരതമഖിലജനവുംകണ്ടുമാനസേ
അത്ഭുതപ്പെട്ടുകൊണ്ടാടിവസിച്ചിതു

മുനിവരരെവിരവിനൊടുചൊല്ലിനേനീശൻെറ
മുപ്പത്തിയഞ്ചാമതായോരുലീലയെ

ഭവഭയവുമഖിലദുരിതങ്ങളുംതീർന്നുപോം
ഭക്ത്യാപഠിക്കിലുംകേൾക്കിലുംതൽക്ഷണം

പരമശിവനുടെകരുണയാലേവമദ്ധ്യായം
പാടിനേൻനാല്പത്തിയൊന്നാമതുമിപ്പോൾ

നാല്പത്തൊന്നാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 42

## രസവാദം

അഗസ്ത്യൻ

ഹാലാസ്യനാഥൻരസവാദത്തെക്കാണിച്ചോരു
ലീലയെച്ചൊൽവൻകേട്ടുകൊള്ളുവിൻമുനികളെ

പണ്ടുഭൂലോകേപുഷ്പവനമെന്നൊരുപുര-
മുണ്ടതുസ്വർഗ്ഗത്തേക്കാളെത്രയുംമനോഹരം

അപ്പുരന്തന്നിൽപുഷ്പവനനാഥനെന്നൊരു
മുപ്പുരവൈരിലിംഗമുണ്ടതൽസ്വയംഭൂതം

തല്ലിംഗക്ഷേത്രമാഹാത്മ്യങ്ങളെവർണ്ണിക്കവാ-
നില്ലെങ്ങുമൊരുത്തനും സാമർത്ഥ്യമെന്നുനൂനം

കിഞ്ചതൽക്ഷേത്രജാതപാംസുക്കരംപോലുമെല്ലാം
പഞ്ചബാണാരിലിംഗതുല്യങ്ങളാകമൂലം

പാദത്താൽചവിട്ടാതെദൂരത്തു നിന്നുവിരി-
ഞ്ചാദിഗീർവ്വാണന്മാരുമീശനെസേവിക്കുന്നു

നക്ഷത്രങ്ങളുംതഥാസൂര്യാദിഗ്രഹങ്ങളും
തൽക്ഷേത്രപ്രദക്ഷിണംചെയ്യുന്നുഭക്തിയോടും

അത്രമാഹാത്മ്യമുള്ളശ്രീപുഷ്പവനേശനെ
ചിത്തകാമ്പിങ്കൽസദാധ്യാനിച്ചുഭക്തിയോടും

നിത്യവുംപൂജാവസാനത്തിങ്കൽനൃത്തംചെയ്യു-
മുത്തമയായിട്ടൊരുവേശ്യയുണ്ടവിടത്തിൽ

കാമിനീമണിമഹാസുന്ദരിയാമവൾക്കു
നാമവുംഹേമനാഥയെന്നറിഞ്ഞാലുംനിങ്ങൾ

സോമനേർമുഖിയവൾബാല്യകാലേതുടങ്ങി
ശ്രീമഹാദേവൻതങ്കലേററവുംഭക്തിയോടും

കാലത്തുകുളിച്ചുടൻഭസ്മരുദ്രാക്ഷങ്ങളാൽ
ചാലവേദേഹമലങ്കരിച്ചു ദിനന്തോറും

ശങ്കരഭക്തന്മാർക്കുശുശ്രൂഷചെയ്യുംപിന്നെ
ശങ്കരപൂജാവസാനത്തിങ്കൽനൃത്തംചെയ്യും

ശങ്കരശക്തിയാകുമന്നപൂർണ്ണേശ്വരീതൻ
വൻകൃപാകടാക്ഷത്താൽനിത്യവുംസഷഡ്രസം

ഭോജനംനൽകുംശിവഭക്തർക്കുപിന്നെശ്ശിവ
പൂജയുംചെയ്തുതാനും ഭുജിക്കുംതദുച്ഛിഷ്ടം

രാത്രിയിൽതരുണരോടൊന്നിച്ചുരമിച്ചവൾ
വിത്തവുംവേണ്ടുവോളംവാങ്ങിക്കുംദിനന്തോറും

പിററന്നാളതുകൊണ്ടുശങ്കരഭക്തന്മാർക്കു
കൊററുനൽകീടുമേവംവാഴുന്നകാലത്തിങ്കൽ

മതിനേർമുഖിയാകുമവൾക്കുഹൃദയത്തി–
ലതിയായിട്ടുഭക്തിവർദ്ധിക്കനിമിത്തമായ്
മതിചൂഡനാംപുഷ്പവനനാഥനുസ്വർണ്ണ–
പ്രതിമാനിർമ്മിക്കണമെന്നൊരാഗ്രഹംതോന്നി
തൽക്ഷണം ശില്പികളേവരുത്തിമിഴകിനാൽ
ശിക്ഷയിലൊരുസാംബപ്രതിമാംവിധിപോലെ
നിർമ്മിപ്പിച്ചപ്രകാരംചിന്തിച്ചാളിതുവാർപ്പാൻ
നിർമ്മലസ്വർണ്ണംവേണമതിനെന്താവതിപ്പോൾ
കിട്ടുന്നധനമെല്ലാംശിവഭക്തർക്കുനിത്യ–
മഷ്ടിക്കുമാത്രംമതിയാകുന്നുവെന്നല്ലാതെ
ഒട്ടുമേശേഷിപ്പില്ലെന്നാകിലുംലോഭിക്കുവാ–
നിഷ്ടവുമിനിക്കില്ലകിങ്കരോമ്യഹമിപ്പോൾ
അഷ്ടമൂർത്തിയാംസുന്ദരേശ്വരൻകൃപാനിധി
ശിഷ്ടരക്ഷണംചെയ്യുംശ്രീമഹേശ്വരൻസാംബൻ
മട്ടലർബാണാന്തകൻഹാലാസ്യേശ്വരനെന്റെ
ഇഷ്ടത്തെസ്സാദ്ധ്യമാക്കാതിരുന്നീടുമോദേവൻ
ചിന്തപൂണ്ടിപ്രകാരംശോഷിച്ചദേഹമല്പം
പന്തണിമുലയാളുംഖേദിച്ചുവാണീടുമ്പോൾ
കരുണാനിധിസോമസുന്ദരേശ്വരൻദേവൻ
തരുണീമനോരഥംസാദ്ധ്യമാക്കീടുവാനായ്
സിദ്ധരൂപിയായ്ഭസ്മരുദ്രാക്ഷങ്ങളുംധരി–
ച്ചത്യന്തമനോഹരമായസൌന്ദര്യത്തോടും
ഖട്വാംഗംകയ്യിലേന്തിസ്ഫടികകുണ്ഡലങ്ങ–
ളിട്ടുതൻകണ്ണുങ്ങളിലീശ്വരൻനടന്നഥ
നിത്യവുമുണ്മാൻചെല്ലുമീശ്വരഭക്തന്മാരോ–
ടൊത്തുടൻവേശ്യാഗൃഹംപ്രാപിച്ചനേരത്തിങ്കൽ
തിങ്കൾനേർമുഖിയായഹേമനാഥയുംവേഗം
ശങ്കരഭക്തന്മാരേവന്നുകമ്പിട്ടുഭക്ത്യാ
കാലിണകഴകിച്ചുഭക്ഷണംസദക്ഷിണം
ചാലവേനൽകീടിനാൾ പോയിതുഭക്തന്മാരും
അംഗനാമണിയുടെഭക്തിയുംവിശ്വാസവു–
മംഗജാരാതിഭക്തന്മാരിലുള്ളാദരവും
കണ്ടുസന്തോഷംപൂണ്ടുകാരുണ്യാംബുധിസിദ്ധൻ
മിണ്ടാതങ്ങൊരുദിക്കിലുണ്ണാതെവാണീടിനാൻ
ആയതുകണ്ടുവേഗംദാസികളെല്ലാംചെന്നു
ആയതാക്ഷിയാംവേശ്യയോടേവംചൊല്ലീടിനാർ
പുണ്ഡരീകായതാക്ഷിഭക്ഷണംകഴിക്കാതെ
മണ്ഡപന്തന്നിലൊരുസിദ്ധനുണ്ടിരിക്കുന്നു

എന്നുകേട്ടോടിവന്നുസുന്ദരിഹേമനാഥാ
മന്ദമെന്നിയേനമസ്ക്കൃത്യസന്നിധൌനിന്നാൾ

സുന്ദരനായസിദ്ധനന്നേരമവളുടെ
സൌന്ദര്യമേറുമംഗമോരോന്നും നോക്കിനോക്കി

മഞ്ജുളമന്ദഹാസം ചെയ്തപ്പോളവൾതാനു-
മഞ്ജലിബന്ധം ചെയ്തുചൊല്ലിനാളിപ്രകാരം

കാമത്തിന്നില്ലകണ്ണെന്നോതുന്നിതെല്ലാവരും
ശ്രീമഹാദേവഭക്തചിന്തയെന്തിപ്പോൾതവ

എന്നോടുകൂടിരമിച്ചീടുവാനാശയെങ്കിൽ
വന്നാലും വേഗമന്തർഭവനമഞ്ചത്തിന്മേൽ

ശിവഭക്തന്മാർക്കിഷ്ടം ചെയ്‌വതെന്നുടെവ്രതം
തവകാംക്ഷിതമിപ്പോൾസർവ്വവും സാദ്ധ്യമാക്കാം

തേഞ്ചൊരിയുന്നവണ്ണമിങ്ങിനെതൽഭാഷിതം
തൻചെവികൊണ്ടുകേട്ടുസിദ്ധനുമരുൾചെയ്താൻ

പഞ്ചബാണനും ചിത്തചാഞ്ചല്യമുണ്ടാക്കുന്ന
ചഞ്ചലാക്ഷിമാർമൌലേകേൾക്കെടോ ചാരുശീലേ

പഞ്ചവർണ്ണത്തെപ്പൂണ്ടുപൈങ്കിളിപോലെനീയും
കൊഞ്ചിയവാക്കുകേട്ടുനെഞ്ചകം കുളിർത്തുമേ

നിർമ്മലേഹേമനാഥേലോകത്തിൽനിന്നെപ്പോലെ
ധർമ്മതല്പരയായിട്ടാരുമില്ലെന്നുനൂനം

നിത്യമല്ലാത്തദേഹവിത്താദികൊണ്ടുനിന്നാൽ
ഉത്തമധർമ്മദേഹമാർജ്ജിതം മഹാഭാഗേ

ഉത്തമം ധർമ്മങ്ങളിൽശിവധർമ്മമെന്നല്ലോ
സത്തമന്മാർചൊല്ലുന്നതതിലും വെച്ചുപിന്നെ

ഉത്തമംശിവലിംഗാർച്ചനമാമതിൽവെച്ചു-
മുത്തമംശിവഭക്തന്മാരെപ്പൂജിപ്പതത്രെ

കായവാങ്മനഃകൃതധർമ്മങ്ങൾമൂന്നുകൊണ്ടും
മായമല്ലെടോമഹാധന്യനീയെന്നുനൂനം

നിർമ്മലേനിനക്കുത്സവേശപ്രതിമയെ
നിർമ്മിപ്പാനൊരാഗ്രഹമുണ്ടെന്നുഞാനറിഞ്ഞേൻ

നിന്നുടെനാമപൂർവ്വം സ്വർണ്ണത്താലതുവേഗം
സുന്ദരീമണിമൌലേ നിർമ്മിച്ചീടുകവേണം

ഹാലാസ്യേവസിക്കുന്നസിദ്ധൻഞാൻനിനക്കിന്നു
ചാലവേകാര്യസിദ്ധിനൽകുവാനത്രവന്നേൻ

സാമർത്ഥ്യമിനിക്കുണ്ടുരസവാദത്തിലേററം
കാമിനീമണേസ്വർണ്ണമില്ലാതെഖേദിക്കേണ്ട

മന്ദിരത്തിങ്കലുള്ളവെള്ളിയും ചെമ്പിരുമ്പും
മന്ദമെന്നിയെയെല്ലാമെടുത്തുകൊണ്ടുവാനീ

എന്നുസിദ്ധൻെറവാക്കുകേട്ടുടൻസന്തോഷിച്ചു
മന്ദിരത്തിങ്കൽ ചെന്നുസുന്ദരീഹേമനാഥാ
കരണ്ടികിണ്ടിമുതലായപാത്രങ്ങളെല്ലാം
വരണ്ടിക്കൊണ്ടുവന്നുസിദ്ധൻെറമുന്നിൽവെച്ചു
സിദ്ധനുംഭസ്മംകയ്യിലെടുത്തുപാത്രങ്ങളിൽ
ബദ്ധമോദേന തൊട്ടുചൊല്ലിനാനിപ്രകാരം
തന്വംഗീമണേയിന്നുരാത്രിയിൽമുഴുവനും
വഹ്നിയിലിവയെല്ലാമിട്ടുനീപുലർകാലെ
ചെന്നുനോക്കുകിലെല്ലാംസ്വർണ്ണമാമതുകൊണ്ടു
സുന്ദരീപ്രതിമയെനിർമ്മിച്ചുമോദിച്ചാലും
എന്നുസിദ്ധൻെറവാക്കുകേട്ടപ്പോൾഹേമനാഥാ
പിന്നെയും നമസ്കരിച്ചിങ്ങനെപറഞ്ഞിതു
അത്രനിന്തിരുവടിഭക്ഷണംകഴിച്ചിന്നു
രാത്രിയിൽതാമസിച്ചിട്ടെന്നെയുമനുഗ്രഹ്യ
സത്വരമതികാലത്തെഴുന്നെള്ളാമെന്നവൾ
അത്യാദരേണചൊന്നവാക്യത്തെക്കേട്ടുസിദ്ധൻ
മന്ദഹാസവുംപൂണ്ടുതേജോരൂപിയായുടൻ
കന്ദർപ്പവൈരിനഭോമാർഗ്ഗേണമറഞ്ഞിതു
ഹേമനാഥയുംതദാവിസ്മയപ്പെട്ടുപാരം
സോമസുന്ദരേശനെന്നറിഞ്ഞാളതുനേരം
അത്യന്തഖേദമുണ്ടായ്‌വന്നിതെങ്കിലുംകാര്യ-
സിദ്ധിയുണ്ടാകുമെന്നുവർദ്ധിച്ചുസന്തോഷവും
പാത്രങ്ങളെല്ലാമെടുത്തഗ്നിയിലിട്ടുശീഘ്രം
രാത്രിപോയപ്പോൾചെന്നുനോക്കിയനേരത്തിങ്കൽ
നല്ലസ്വർണ്ണങ്ങളായികാണായ്‌വന്നിതുചിത്ര-
മല്ലൊന്നുകൊണ്ടുംസർവ്വശക്തനല്ലയോസാംബൻ
പങ്കജാക്ഷിയുംതങ്കമാകവെയെടുത്താശു
ശങ്കരപ്രതിമയേനിർമ്മിച്ചുയഥാവിധി
ശൈവാഗമജ്ഞന്മാരാമാചാര്യന്മാരെക്കൊണ്ടു
സൈവസന്മുഹൂർത്തത്തിൽപ്രതിഷ്ഠിപ്പിച്ചുഭക്ത്യാ
മോദേനനമസ്കാരംചെയ്തുടനെഴുന്നേററു
സാദരംനോക്കുന്നേരംശങ്കരപ്രതിമയെ
നല്ലസൌന്ദര്യമോടുംകണ്ടുനേരത്തുചൊന്നാ-
ളില്ലിതിനോടുതുല്യമായോരുപ്രതിമയും
എന്നുരചെയ്തുപിന്നെഹേമനാഥേശനെന്നും
സുന്ദരനാഥനെന്നുംനാമവുമിട്ടുമോദാൽ
അംഗുലികൊണ്ടുഗണ്ഡംതൊട്ടവൾഘ്രാണിക്കയാൽ
അംഗുലീചിഹ്നമിന്നുംദൃശ്യതേപ്രതിമയിൽ

ഹേമനാഥേശന്നുത്സവാദികംനടത്തിച്ചു
ഹേമനിർമ്മിതനാനാഭൂഷണങ്ങളുംനൽകി
ഹേമനാഥയുംചിത്തേതാൻമഹാധന്യയെന്നു
സാമോദംമഹേശനേസ്സേവിച്ചുവാണീടിനാരം
സോമചൂഡന്റെ കാരുണ്യത്തേയുംതത്ഭക്തയാം
ഹേമനാഥതൻഭക്തിവിശ്വാസാദികളേയും
കണ്ടവരെല്ലാവരുംവിസ്മയപ്പെട്ടുപാരം
കൊണ്ടാടിസ്തുതിച്ചീശൻതന്നെസേവിച്ചുവാണാർ
ഹേമനാഥേശൻതന്നെസേവിച്ചീടുന്നവക്ക
കാമിതമെല്ലാമുടൻസിദ്ധിക്കുംമുനികളെ
ഹാലാസ്യനാഥന്റെമുപ്പത്തിയാറാമതാം
ലീലയെച്ചൊന്നേനിതുകേരക്കിലുംപഠിക്കിലും
കാലാരിപ്രസാദത്താൽസമ്പത്തുമുണ്ടായ്‌വരും
മാലകന്നീടുംസർവ്വകാമവുംസിദ്ധിക്കുമേ
ഇങ്ങിനെനാല്പത്തിരണ്ടാമതാമദ്ധ്യായവു-
മംഗജവൈരിപ്രസാദേനഞാനരചെയ്തേൻ

നാല്പത്തിരണ്ടാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 43

## ചോളഭൂപതിയുടെ വാപീപതനം

അഗസ്ത്യൻ

സേനകളോടുംചോളഭൂപതിതന്നെനീപ-
കാനനാധീശൻമഹാവാപിയിൽവീഴ്ത്തിയോരു
ലീലയെച്ചൊല്ലാമിതുകേരക്കിലോമുനികളേ
മാലകന്നീടുംസവ്വകാമവുംസിദ്ധിച്ചീടും
രാജേന്ദ്രൻകൈവല്യത്തെപ്രാപിച്ചുതൽപുത്രനാം
രാജേശനനന്തരംപാലിച്ചുമധുരയേ
തൽപുത്രനായരാജഗംഭീരനനന്തരം
കെല്ലോടുമഹീതലംപാലിച്ചുഗൃഹംതോറും
ശിവലിംഗത്തെപ്രതിഷ്ഠിച്ചുഭൂപതിപിന്നെ
ശിവസായൂജ്യംപ്രാപിച്ചീടിനോരനന്തരം
പാണ്ഡ്യവംശപ്രദീപൻതൽസുതൻചിരംധരാ-
മണ്ഡലംപാലിച്ചീശസായൂജ്യംപ്രാപിച്ചിതു
തൽപുത്രൻപുരുഹൂതജേതാവെന്നതിഖ്യാതൻ
സ്വർപ്പതിതന്നെജയിച്ചീടിനമഹാശൂരൻ
ശ്രീപാണ്ഡ്യവംശപതാകാഖ്യനാംതസ്യപുത്രൻ
ശ്രീപരമേശഭക്തരാക്കിനാനെല്ലാരേയും

തൽസുതൻസുന്ദരേശപാദശേഖരപാണ്ഡ്യൻ
ചിത്സ്വരൂപനാംസുന്ദരേശങ്കലതിഭക്തൻ
മതിമാൻമഹാവീരൻമന്മഥോപമൻധീരൻ
ക്ഷിതിപാലനംചെയ്തുവാഴുന്നകാലത്തിങ്കൽ
ബലവാനായചോളഭൂപതിചതുരംഗ-
ബലസംയുക്തനായിട്ടധികംമദത്തോടും
ജന്യാർത്ഥംവരുന്നതുദ്ദൂതമുഖേനകേട്ടാൻ
ധന്യനാംസുന്ദരേശപാദശേഖരപാണ്ഡ്യൻ
സൈന്യമല്പമേതനിക്കുള്ളവെന്നാലുമവ-
നന്യസൈന്യത്തെവരുത്തീടാതെധൈര്യത്തോടും
തന്നുടെമന്ത്രിമാരോടിങ്ങിനെ ചൊല്ലീടിനാ-
നെന്നുമീശ്വരപാദഭക്തിയാലംബംമമ
വരുമേകാര്യസിദ്ധിദൈവികബലത്തിനാൽ
പൌരുഷത്തിനാലൊന്നുംസാധിക്കയില്ലനൂനം
എന്നല്ലോമഹാജനമാകവേചൊല്ലീടുന്നു
സന്ദേഹമില്ലപ്രമാണംനമുക്കതുതന്നെ
കിന്തുരാജാവെന്നറിഞ്ഞീടുവാൻമാത്രമല്പം
മന്ത്രിപുംഗവന്മാരേസൈന്യമുണ്ടായാൽമതി
പത്തുതേർനൂറാനകളായിരംകുതിരകം
പത്തികളൊരുപതിനായിരംമാത്രംമതി
അധികമിതിലൊട്ടും വേണ്ടാമേസഹായാർത്ഥം
യുധിഞാൻജയിച്ചീടുമീശ്വരാനുഗ്രഹത്താൽ
അന്തമില്ലാതെസൈന്യംചോളനുണ്ടെന്നാകിലു-
മന്തകവൈരികാരുണ്യത്തെക്കാംവലുതാമൊ
കണ്ടകനോടേൽക്കുമ്പോളീശ്വരസഹായത്തെ
കണ്ടുകൊള്ളുവിൻനിങ്ങളെല്ലാരുമമാത്യരെ
മുൻചൊന്നസൈന്യരക്ഷയ്ക്കായ് വേണ്ടുംധനംവെച്ചു
മിഞ്ചുന്നധനമെല്ലാംസുന്ദരേശ്വരപ്രീത്യൈ
ഭണ്ഡാഗാരത്തിൽനിന്നങ്ങെടുത്തുവിപ്രന്മാക്കും
പണ്ഡിതന്മാക്കുംകൊടുത്തീടുവിൻ മടിക്കേണ്ട
മന്നവനേവംചൊന്നനേരത്തുചിലരതു
നന്നെന്നുപ്രശംസിച്ചാർ സമ്മതിച്ചില്ലചിലർ
എന്നിരിക്കവേചോളൻബഹുസൈന്യങ്ങളോടു-
മൊന്നിച്ചുയുദ്ധത്തിനായ് വന്നിതുമധുരയിൽ
ഒരുവാജിയാൽതന്നെ സഹസ്രംവാജികളെ
ഒരുകാലത്തുനടത്തീടുന്നചോളൻതന്റെ
വീര്യാദിഗ്ഗുണങ്ങളെപ്പലരുംചൊല്ലിക്കേട്ടു-
മാര്യനാംപാണ്ഡ്യേശനുണ്ടായീലധൈര്യക്ഷയം

മലതാനിളകിലും മതിമാൻതന്റെചിത്തം
പലരുംപറഞ്ഞാലുമിളകില്ലൊരിക്കലും
തൽക്ഷണംപാണ്ഡ്യൻനിജസ്വല്പസേനയാസാകം
ത്ര്യക്ഷനാംസോമസുന്ദരേശന്റെപാദങ്ങളെ
ചെന്നുദർശിച്ചുകൂപ്പിക്കമ്പിട്ടുഭക്തിയോടും
പിന്നെത്തൻ മനോഗതമെല്ലാമങ്ങുണർത്തിച്ചാൻ
സന്തുഷ്ടംബഹിരന്തഃഖിന്നമുർവ്വീശംഭക്ത-
ചിന്തിതപ്രദൻസുന്ദരേശ്വരൻകണ്ടുതദാ
അത്യന്തവാത്സല്യത്തോടിങ്ങിനെയരുളംചെയ്തു
ശ്രുത്യന്തവേദ്യനശരീരിണിയായവാചാ
കേൾക്കെടോസുന്ദരേശപാദശേഖരപാണ്ഡ്യ
പോക്കളംതന്നിൽചെന്നുസ്വല്പമാംസൈന്യത്തോടും
വിക്രമശാലിയായചോളനോടെതിക്കനീ
തക്കത്തിൽജയംനിനക്കുണ്ടാക്കിത്തരുവൻഞാൻ
എന്നുടെവാക്യത്തെനീവിശ്വസിച്ചാലുംപിന്നെ
എന്നുമെൻഭക്തന്മാർക്കുതോലിഞാൻവരുത്തുമോ
ഇങ്ങിനെസുന്ദരേശവാക്കുകേട്ടപ്പോൾനൃപൻ
തിങ്ങിനമോദേനതാംചേലാഞ്ചലേനബദ്ധ്വാ
മന്നവൻസ്വല്പസൈന്യയുക്തനായനന്തരം
വന്നചോളേശനോടുപോരിനായടുത്തിതു
ഇരുസൈന്യങ്ങൾതമ്മിൽപൊരുതവിധംചൊൽവാ-
നുരഗാധിപൻതാനുംമതിയാകയില്ലഹോ
സൈന്യമല്പമേപാണ്ഡ്യനുള്ളുവെന്നാലുമത്യു
ജന്യത്തിലരികൾക്കുകാണായിതനന്തമായ്
തെറെറന്നുപോരിന്നെളുതല്ലെന്നുചോളസൈന്യം
തോററുപാററകൾപോലെമണ്ടുന്നനേരംചോളൻ
ഏററവുംകോപത്തോടുമരിവർഗ്ഗത്തെക്കൊൽവാൻ
മറെറാരുത്തരുംവേണ്ടഞാനേകൻപോരുമെന്നു
ഊററവുംനടിച്ചതിവേഗമുള്ളശ്വമേറി
കാററിനെപ്പോലെവേഗാലടുക്കുന്നതുകണ്ടു
എന്തുഞാൻചെയ്‌വതെന്നുചിന്തിച്ചു പാണ്ഡ്യഭൂപ-
നന്തരംഗത്തിൽബഹുസന്താപംപൂണ്ടുനിന്നാൻ
അന്നേരംസുന്ദരേശനാമ്നായമയമായ
സുന്ദരവാജിയിന്മേലാരുഹ്യമനോജ്ഞനായ്
ശ്യാമളവർണ്ണംപൂണ്ടുകോമളഗാത്രത്തോടും
സോമതുല്യാസ്യത്തോടുംരക്തനേത്രങ്ങളോടും
പീലികൾകൊണ്ടുശോഭിച്ചീടിനോരുഷ്ണീഷത്തെ
ചാലവേശിരസ്സിലുംകഞ്ചുകംഗാത്രത്തിലും

മുത്തുമാലകരംകേയൂരങ്ങരംകങ്കണങ്ങളും
തത്തദംഗേഷുകാതിൽകുണ്ഡലങ്ങളും ചാർത്തി

ഇത്തരംകൈരാതമാംരൂപംപൂണ്ടഖിലേശൻ
സത്വരംപാണ്ഡ്യൻതന്റെസൈന്യമദ്ധ്യത്തിൽനിന്നു

പ്രത്യക്ഷനായ്‌ഭവിച്ചുസൈന്യത്തിൻപുരോഭാഗേ
കൃത്തിവാസസ്സുചെന്നുചോളനീനിൽക്കയെന്നു

ഗർജ്ജനംചെയ്തുസുന്ദരേശ്വരൻവിളങ്ങിനാൻ
നിർജ്ജരമാർഗ്ഗത്തിങ്കൽകാളമേഘംകണക്കെ

അശ്വത്തെയങ്ങുമിങ്ങുമോടിച്ചുബഹുശീഘ്രം
ശാശ്വതബന്ധുസുന്ദരേശ്വരനനന്തരം

മിന്നൽപോൽമിന്നുന്നൊരുശക്തിയെയെടുത്തുടൻ
തന്നുടെകരംകൊണ്ടുചുഴററിച്ചോളൻതന്റെ

ഹയത്തിൻമുഖത്തിലൊന്നടിപ്പാൻഭാവിച്ചപ്പോരം
ഭയത്തോടതിവേഗംതിരിച്ചോടിനാൻചോളൻ

അന്നേരംകിരാതരൂപംപൂണ്ടകൃപാനിധി
സുന്ദരേശ്വരൻതാനുമവിടെമറഞ്ഞിതു

ഓടുന്നചോളൻതന്നെത്തുടൻപാണ്ഡ്യൻതാനും
പാടവമോടുസിംഹനാദംചെയ്തടുത്തിതു

ഏററവുംവേഗമുള്ളകുതിരപ്പുറത്തേറി
കാററിനെപ്പോലെവേഗമേകനായ്‌വരുന്നൊരു

പാണ്ഡ്യനെക്കണ്ടുനല്ലതരമെന്നോർത്തുചോളൻ
രണ്ടാമതുംതിരിച്ചുപോരിനായടുത്തിതു

മന്നവൻപാണ്ഡ്യനപ്പോളേററവുംഭയപ്പെട്ടു
തന്നുടെമനോവേഗമുള്ളൊരുകുതിരയെ

പിന്നോക്കമോടിക്കയുംപിന്നെയുമെതിർക്കയും
മന്നവൻചോളനപ്പോരംപിന്നെയുമടുക്കയും

അടുക്കുന്നേരംപാണ്ഡ്യനശ്വത്തെമടക്കയും
മിടുക്കനെന്നുചോളൻനടിച്ചങ്ങടുക്കയും

മുന്നമോടിയചോളൻതന്നുടെസൈന്യങ്ങളോ-
ടൊന്നിച്ചുപാണ്ഡ്യൻതന്റെപിറകിലടുത്തിതു

മധുരാപുരത്തിന്റെപാശ്ചാത്യദേശത്തിങ്ക-
ലധികമാഴമുള്ളവാപിയൊന്നുണ്ടതിങ്കൽ

കൈരവകൽഹാരപത്മാദികരംനിറകയാൽ
നീരമൊട്ടുമേകാണ്മാനില്ലെന്നേപറയേണ്ടു

അതിലങ്ങോടിവന്നുപാണ്ഡ്യനുംചോളേശനും
അതിവേഗേനവീണുചോളന്റെസൈന്യങ്ങളും

മുക്തിദൻസുന്ദരേശൻമുകുന്ദാർച്ചിതപാദൻ
ഭക്തവത്സലൻദേവൻതന്നനുഗ്രഹത്തിനാൽ

ഒട്ടുമേകേട്ടുകൂടാതീശഭക്തനാം പാണ്ഡ്യൻ
പെട്ടെന്നുമറുകരകേറിനാനശ്വത്തോടും
വെള്ളവുംകുടിച്ചുതൻവയറുംവീർത്തുപാരം
തൊള്ളയുംപൊളിച്ചാശുമരിച്ചുചോളൻതാനും
പോക്കുളംവിട്ടുമുന്നമോടിയചോളൻവന്ന-
ങ്ങോർക്കാതെവാപിയിങ്കൽവീണാശുമരിച്ചുതു
പാക്കുമ്പോളഹമെന്തുചൊൽവതുമുനികളെ
ആക്കമീശ്വരൻതന്റെകല്പിതംതടുക്കാമൊ
മുന്നിലങ്ങോടിവന്നചോളസൈന്യങ്ങളുംവാപി
തന്നിൽവീണാശുചത്തനേരത്തുമററുള്ളവർ
ഓടുന്നനേരംപാണ്ഡ്യസൈന്യങ്ങളുംചെന്നുവേഗം
കേട്ടുകൂടാതെതന്നെപിടിച്ചുകൊണ്ടുവന്നാർ
കിട്ടിയഗജാശ്വാദിയാകിയചോളസൈന്യ-
മൊട്ടൊഴിയാതെസുന്ദരേശന്നുകാട്ടിമോദാൽ
അതിൽവെച്ചേററംനല്ലതായുള്ളഗജാശ്വാദി
മതിമാൻപാണ്ഡ്യൻസുന്ദരേശ്വരന്നർപ്പിച്ചഥ
എന്നെരക്ഷിപ്പതിന്നുമെന്നുടെശത്രുക്കളെ
ഒന്നൊഴിയാതെശിക്ഷിപ്പതിന്നുംഭവാനെന്യേ
ആരുള്ളസുന്ദരേശഭക്തവത്സലശംഭോ
കാരുണ്യാംബുധേസദാകാത്തുകൊള്ളേണമെന്നെ
ഇങ്ങിനെ സുന്ദരേശപാദശേഖരപാണ്ഡ്യ-
നംഗജാന്തകൻതന്നെപ്രാത്ഥിച്ചുഭക്തിപൂർവ്വം
ചെന്നുടൻപൌരന്മാരാലഭിനന്ദിതനായി
മന്ദിരേവാണീടിനാൻമന്നവൻ മഹാഭക്തൻ
അന്നുതൊട്ടാജ്ഞാദേവനെന്നുസുന്ദരേശനെ
മന്നിടത്തിങ്കലുള്ളോർ ചൊല്ലുന്നുമുനികളെ
ദേവബ്രാഹ്മണഭക്തിയുള്ളവക്കഭീഷ്ടങ്ങളും
കൈവരുമതിന്നില്ലസംശയമൊരിക്കലും
ഭക്തവത്സലനായസുന്ദരേശ്വരൻതങ്കൽ
ഭക്തിയുണ്ടായീടുവാനെത്രയുംഭാഗ്യംവേണം
സിദ്ധിക്കയില്ലദേവന്മാർക്കുമായതുഭാഗ്യാൽ
സിദ്ധിച്ചാൽസമസ്തവുംസിദ്ധിച്ചുതെന്നേവേണ്ടു
ഹാലാസ്യനാഥൻതന്റെമുപ്പത്തിയേഴാമതാം
ലീലയെച്ചൊന്നേനേവമിതുകേൾക്കിലോഭക്ത്യാ
മാലകന്നീടുംപിന്നെലഭിക്കുംമോക്ഷംഭൂമി
പാലകന്മാക്കുയുദ്ധേജയവുമുണ്ടാംദൃഢം
മുല്ലബാണാരിപ്രസാദത്തിനാലഹമേവം
ചൊല്ലിനേൻനാല്പത്തിമൂന്നാമതാമദ്ധ്യായവും

നാല്പത്തിമൂന്നാമദ്ധ്യായം സമാപ്തം

# അദ്ധ്യായം 44

## അക്ഷയപാത്രദാനം

അഗസ്ത്യൻ

ഉക്ഷവാഹനനീശനൊരുശ്ശൂദ്രന്നുമുന്ന-
മക്ഷയമൃതത്തിനെക്കൊടുത്തലീലയിപ്പോഠ
വക്ഷ്യതേമയാനിങ്ങളേവരുംകേഠപ്പിനെന്നാൽ
തൽക്ഷണംപാപമെല്ലാംനശിക്കുംമുനികളെ

പണ്ടൊരുശ്ശൂദ്രൻഭക്തസൌമ്യനെന്നാഖ്യയോടു-
മുണ്ടായിവന്നുമധുരാപുരേമനോഹരേ

കണ്ടങ്ങൾകൃഷിചെയ്തുവളരെധാന്യങ്ങളു-
മുണ്ടാക്കീടിനാൻമഹാധർമ്മിഷ്ഠൻശംഭുഭക്തൻ

അണ്ടർകോൻപുരത്തിലുള്ളംഗനമാരെക്കാളും
കണ്ടാൽനല്ലഴകുള്ളകാമിനീതസ്യഭാര്യാ

നിർമ്മലാപതിവ്രതാനിടിലേക്ഷണഭക്താ
ധർമ്മശീലയാമവഠതന്നോടുംഭക്തസൌമ്യൻ

കാലത്തുകുളിച്ചുടൻഭസ്മരുദ്രാക്ഷംധരി-
ച്ചാലയേചെന്നുശിവദർശനംചെയ്തുഭക്ത്യാ

ശംഭുഭക്തന്മാക്കന്നംനൽകീടുംദിനംതോറും
ദമ്പതിമാരാമവർഭുജിക്കുമനന്തരം

കൃഷിയുംചെയ്തിവണ്ണംസുഖമായ്മധുരയിൽ
വൃഷവാഹനഭക്തന്മാരവർവസിക്കുമ്പോഠ

ഭക്തവത്സലൻസുന്ദരേശ്വരനവരുടെ
ഭക്തിയെപ്പരീക്ഷിപ്പാനിച്ഛിച്ചുമനതാരിൽ

ഭക്തസൌമ്യൻെറബഹുദേശത്തിലുള്ളകൃഷി
മുക്തിദനെല്ലാമുണക്കീടിനാനൊരുകാലം

അന്നേരംഭക്തസൌമ്യനന്യകർഷകന്മാരോ-
ടിന്നിയുണ്ടാകുംപൂവിൽവീട്ടുന്നേനെന്നുചൊല്ലി

കടംവാങ്ങീട്ടുംശിവഭക്തന്മാക്ക്ത്യാദരാൽ
മുടങ്ങീടാതെതന്നെഭോജനംനൽകീടിനാൻ

പിന്നെയുമവനുടെകൃഷികഠമാത്രമെല്ലാം
സുന്ദരേശ്വരാജ്ഞയാലുണങ്ങിച്ചമഞ്ഞിതു

കാലേനകടമാരുംകൊടുക്കാതായിതപ്പോഠ
കാലാരിഭക്തന്മാരാംശ്ശൂദ്രദമ്പതിമാരും

അന്തകവൈരിഭക്തന്മാക്കന്നമേകീടുവാൻ
എന്തൊരുമാർഗ്ഗമെന്നുചിന്തിച്ചുദുഃഖിച്ചേററം

തങ്ങഠക്കുപോലുമുണ്മാൻവകയില്ലാഞ്ഞുംകഷ്ട-
മിങ്ങിനെവന്നതോർത്തുമേററവുംകൃശന്മാരായ്

ഒരുനാരംഹേമാബ്ജിനീതീർത്ഥത്തിൽകുളിച്ചവർ
കരുണാനിധിയായസുന്ദരേശ്വരൻതന്നെ
തൊഴുതുവിധിപോലെമൂന്നുരുപ്രദക്ഷിണം
വഴിയേപുനരഞ്ചുനമസ്കാരവുംചെയ്തു
ശ്രീമഹാപഞ്ചാക്ഷരജപസ്തോത്രങ്ങരംകൊണ്ടും
സോമസുന്ദരേശനെസ്സേവിച്ചുഭക്തിയോടും
മേനിയിലെല്ലാംനിറഞ്ഞുള്ളരോമാഞ്ചത്തോടു-
മാനന്ദാശ്രുക്കളോടുംഗൽഗദവാക്യത്തോടും
അഞ്ജലിബന്ധംചെയ്തുസന്നിധിതന്നിൽനിന്നു
കഞ്ജബാണാരിതന്നോടിങ്ങനെപ്രാർത്ഥിച്ചിതു
ഹാലാസ്യനാഥശംഭോഹരശ്രീസുന്ദരേശ
കാലകാലാഖിലേശകരുണാനിധേസാംബ
സർവ്വദേവതാസംഘസംസ്തുതപാദാംബുജ!
സർവ്വജ്ഞമഹേശ്വരസാധുരക്ഷണലോല
നിന്നുടെപാദാംബുജമർച്ചിച്ചുംത്വൽഭക്തന്മാ-
ക്കന്നമേകിയുംപിന്നെഭജിക്കയുള്ളഞങ്ങരം
നിന്നുടെകൃപാകടാക്ഷത്തിനാലിപ്രകാരം
മുന്നമേററവുംസൌഖ്യമോടുവാണിതുഞങ്ങരം
വത്സരമൊന്നായ്മമകൃഷികരംമാത്രംഭക്ത-
വത്സലകഷ്ടംകഷ്ടമുണങ്ങീടുന്നുശംഭോ
അന്നുതൊട്ടഹംധനധാന്യങ്ങരംകടംവാങ്ങി
നിന്നുടെഭക്തക്ക്ന്നമിന്നലെയോളമേകി
ഇന്നുമേകടംപോലുംതരുവാനാളാരുമി-
ല്ലിന്നിഞാനെന്തുചെയ്‌വൂകാരുണ്യവാരാന്നിധേ
മുക്തിദാനൈകമൂർത്തേമുകുന്ദാർച്ചിതശംഭോ
ഭക്തവാത്സല്യാഭവാനില്ലെന്നുവന്നീടുമോ
കടമേകുവാനൊരുപുരുഷൻതന്നെയിപ്പോരം
നിടിലേക്ഷണഭവാൻകാണിച്ചുതന്നീടേണം
അല്ലെങ്കിലിപ്പോരംതന്നെപ്രാണനെക്കളഞ്ഞീടു-
മില്ലസംശയമേതുമീശ്വരദയാനിധേ
ഭക്തക്കുനിത്യമന്നംനല്കുന്നതെന്റെവ്രതം
ശക്തിയില്ലതുകൂടാതിരിപ്പാനിനിക്കേതും
ഇങ്ങനെഭക്തസൌമ്യശ്രേഷ്ഠനുംതൽഭാര്യയും
തിങ്ങിനശോകത്തോടുംപ്രാർത്ഥിച്ചനേരത്തിങ്കൽ
അംഗജവൈരിസുന്ദരേശ്വരൻകൃപാനിധി
ഗംഗയേജ്ജടാജൂടംതന്നിലേന്തിയദേവൻ
മംഗലപ്രദൻതന്റെമധുരമായവാക്യ-
മിങ്ങനെകേരംക്കായ്‌വന്നിതാകാശമാർഗ്ഗത്തിങ്കൽ

കേരംക്കെടോഭക്തസൌമ്യശ്ശൂദ്രചൂഡാമണെനീ
തൽകൃതശംഭുഭക്തപൂജയാത്തുഷ്ടോസ്മ്യഹം
ഒട്ടമേഖേദിക്കേണ്ടധാന്യമില്ലാഞ്ഞുഭവാ—
നിഷ്ടത്തെയെല്ലാമുടൻനല്കുവാൻഞാനില്ലയോ
എന്നുടെപ്രസാദത്താൽതണ്ഡുലസമ്പൂർണ്ണമായ്
നിന്നുടെഗൃഹത്തിങ്കലുണ്ടൊരുമൂതമിപ്പോരം
വളരെതണ്ഡുലംനീനിത്യവുമെടുത്താലും
കളവല്ലതിൽക്ഷയമുണ്ടാകയില്ലനൂനം
മററുവസ്തുക്കരംവേണമെന്നാകിൽതണ്ഡുലത്തേ
വിററതിൻവിലകൊണ്ടുവാങ്ങിക്കൊരംകെടോഭവാൻ
മല്ലാദഭക്തന്മാർക്കവസ്ത്രങ്ങരംധനങ്ങളു—
മല്ലവുംലോഭമെന്യേകൊടുക്കവേണ്ടുവോളം
അന്നദാനത്തെക്കാളുമുത്തമമായധർമ്മ—
മൊന്നുമില്ലതുകൊണ്ടുമദ്ഭക്തന്മാർക്കുനിത്യം
ആദരപൂർവ്വമന്നംനൽകിനീസൌഖ്യമോടും
മോദേനഭാര്യയോടുംനൂറുവത്സരംവാഴ്ക
പിന്നെനിങ്ങരംക്കുമോക്ഷംതരുന്നേനഹമെന്നു
സുന്ദരേശ്വരവാക്യംകേട്ടോരുനേരത്തിങ്കൽ
ഏററവുംവിസ്മയിച്ചശ്ശൂദ്രദമ്പതിമാരു—
മിററിററുവീണീടുന്നസന്തോഷാശ്രുക്കളോടും
നെററിയിൽകണ്ണുള്ളവൻതന്നെസേവിപ്പവർക്കൊ—
രുററബന്ധുവാമീശൻതന്നുടെപാദങ്ങളെ
പിന്നെയുംതൊഴുതുകമ്പിട്ടവരതിവേഗം
ചെന്നുമന്ദിരന്തന്നിൽനോക്കുന്നനേരത്തിങ്കൽ
നല്ലമുത്തുപോലുള്ളതണ്ഡുലംനിറച്ചൊരു
വല്ലവുംകാണായ്വന്നുതങ്ങടെഗൃഹത്തിങ്കൽ
ചൊല്ലാവതല്ലാത്തസന്തോഷംപൂണ്ടുടനവർ
നല്ലപീഠത്തിലെടുത്തതിനെവെച്ചുഭക്ത്യാ
സാദരംപ്രദക്ഷിണംചെയ്തുകമ്പിട്ടുകൂപ്പി
മോദമോടതിൽനിന്നുനല്ലതണ്ഡുലങ്ങളെ
എടുത്തുശിവഭക്തന്മാർക്കന്നംനിരന്തരം
കൊടുത്തീടിനാരീശൻകല്പിച്ചവണ്ണംഭക്ത്യാ
അടുത്തുമകലെയുമുള്ളവർഹാലാസ്യേശൻ
കൊടുത്തപാത്രത്തിൻെറമാഹാത്മ്യംകേട്ടുവന്നു
കണ്ടവരീശ്വരൻെറഭക്തവാത്സല്യത്തിനെ
കൊണ്ടാടിപ്രശംസിച്ചുവിസ്മയംപൂണ്ടാരേററം
ശ്ശൂദ്രദമ്പതിമാരുമീശ്വരപാദഭക്ത്യാ
സാർദ്രമാനസന്മാരായ്മൂതത്തിൽനിന്നുനിത്യം

വേണ്ടുന്നതണ്ഡുലത്തെയെടുത്തുവിററുമൂല്യം
കൊണ്ടുനൈഫലംപാൽതേൻശർക്കരാദികളംമററും
വാങ്ങിച്ചുബഹുവിധഭക്ഷ്യഭോജ്യങ്ങളോടും
ഗംഗാധരൻെറഭക്തന്മാക്കന്നം കൊടുത്തഥ
തങ്ങളും തദുച്ഛിഷ്ടംഭുജിക്കുമിപ്രകാര-
മംഗജാരാതിയേയുംസേവിച്ചുവഴിപോലെ
പുത്രപൌത്രാത്മമിത്രഭൃത്യവർഗ്ഗങ്ങളോടു-
മെത്രയുംസൌഖ്യമാന്നുബഹുവത്സരംവാണു
സർവ്വഭോഗങ്ങളേയും ഭുജിച്ചുതൌദമ്പതീ
സർവ്വജ്ഞസായൂജ്യത്തെപ്രാപിച്ചാർമുനികളെ
അന്നദാനത്തിനോടു തുല്യമായുള്ള ദാന-
മൊന്നുമില്ലെന്നല്ലയോചൊല്ലുന്നുമഹാത്മാക്കൾ
എന്നതുകൊണ്ടുതന്നാൽകഴിയുന്നതുപോലെ
അന്നദാനംചെയ്തീടിലായവൻമഹാധന്യൻ
തങ്കലേററവുംഭക്തിയുക്തനാംശൂദ്രനുടെ
സങ്കടംതീർപ്പതിന്നുനല്ലതണ്ഡുലങ്ങളാൽ
നിത്യസമ്പൂർണ്ണമായവല്ലത്തെക്കൊടുത്തോരു
നിത്യഹാലാസ്യനാഥനമസ്തേദീനബന്ധോ
ഇപ്പൊഴുതിപ്രകാരംമുപ്പുരവൈരിതൻെറ
മുപ്പത്തിയെട്ടാമതാംലീലയെച്ചൊല്ലീടിനേൻ
ദാരിദ്ര്യാദികളെല്ലാംദൂരവേനീങ്ങുംസാംബ-
സാരൂപ്യംലഭിച്ചീടുമിതിനെ ശ്രവിക്കുകിൽ
ഇന്നുഞാൻനാല്പത്തിനാലാമതാമദ്ധ്യായത്തെ-
സ്സുന്ദരേശ്വരപ്രസാദത്തിനാലേവംചൊന്നേൻ

നാൽപത്തിനാലാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 45

## വൈശ്യബാലകാനുഗ്രഹം

**അഗസ്ത്യൻ**

വിശ്വൈകനാഥൻസുന്ദരേശ്വരൻകൃപാനിധി
വൈശ്യമാതുലൻതൻെറരൂപത്തെദ്ധരിച്ചഥ
നിശ്ശേഷംബന്ധുക്കളെജ്ജയിച്ചുവ്യവഹാരേ
വൈശ്യബാലന്നുവിത്തഗേഹാദികൊടുത്തോരു
ലീലയെച്ചൊല്ലാമിതുകേൾക്കിലോസർവ്വസമ്പ-
ദാലയാദികളെല്ലാമുണ്ടാകുംമുനികളെ
പണ്ടൊരുവൈശ്യനത്ഥപതിയെന്നാഖ്യയോടു-
മുണ്ടായ്‌വന്നിതുമഹാധനവാൻമധുരയിൽ

എത്രയും വാണിജ്യത്തിൽസാമർത്ഥ്യമുണ്ടാകയാ–
ലർത്ഥവുമവധിയില്ലാതെസമ്പാദിച്ചവൻ
തന്നുടെസുശീലയാംഭാര്യയോടൊരുമിച്ചു
സുന്ദരേശ്വരഭക്തൻസൌഖ്യമായ്‌വസിക്കുമ്പോൾ
ഹന്തമുൻജന്മത്തിങ്കൽതാൻചെയ്തപാപത്തിനാൽ
സന്തതിയുണ്ടാകാഞ്ഞുദുഃഖിച്ചുദുഃഖിച്ചവൻ
സാദരംസകലസൽഗ്ഗുണസമ്പൂർണ്ണനായ
സോദരീപുത്രൻതന്നെദ്ദത്തെടുത്തതിമോദാൽ
ബദ്ധവാത്സല്യംവളർത്തീടുമ്പോളൊരുദിനം
ക്രുദ്ധയായ്‌സഹോദരികനചിൽകാരണേന
ഭർത്സനംചെയ്താളേവം സന്തതിയില്ലായ്കയാൽ
മൽസുതൻതന്നെപ്പുത്രനായ്‌വളർത്തുന്നഭവാൻ
പാപികൾക്കൊരുനാളും സന്തതിയുണ്ടാകുമോ
പാപമെൻതനയനെത്തന്നതുംനിനക്കുഞാൻ
കർണ്ണശല്യമായേവംസോദരീചൊന്നവാക്യം
കർണ്ണത്തിൽവീണനേരംവൃദ്ധനാംവൈശ്യേന്ദ്രനും
ഇന്നിയുണ്ടാകുന്നോരുജന്മത്തിലെന്നാകിലും
നന്ദനനുണ്ടാകേണമെന്നുള്ളിൽവിചാരിച്ചു
മന്ദിരവിത്താദികൾഭാഗിനേയനുനൽകി
ചെന്നിതുഭാര്യയോടുമരണ്യേതപസ്സിനായ്‌
ചെന്നവൈശ്യേന്ദ്രനിനിത്തിരിഞ്ഞുവരികയി–
ല്ലെന്നറച്ചുടനപ്പോൾജ്ഞാതികളെല്ലാവരും
ഇന്നവകാശംഞങ്ങൾക്കെന്നൊരുചെയ്തുവൈശ്യ–
മന്ദിരത്തിങ്കൽബലാൽവന്നുടൻകരേറിനാർ
ചെന്നാശ്ശുഭഗിനിയും പുത്രനുംതടുത്തപ്പോൾ
നന്നിതുതരമെന്നവളരെപ്രഹരിച്ചു
മന്ദിരംകേദാരങ്ങൾധനഗോരത്നങ്ങള–
മെന്നല്ലസമസ്തവസ്തുക്കളും കയ്ക്കലാക്കി
വാർത്തകഞ്ഞിയെപ്പോലുംനിങ്ങൾക്കുനൽകില്ലെന്നു
തീർത്തുരചെയ്തുഭർത്സിച്ചിറക്കിവിട്ടീടിനാർ
അന്നേരംഭഗിനിതൻനന്ദനനോടുംകൂടി
ഖിന്നതപൂണ്ടുപാരംഹാഹേതിവിലപിച്ചു
സുന്ദരേശ്വരനല്ലാതില്ലൊരുഗതിയിനി–
ക്കെന്നവൾവിശ്വസിച്ചുനടന്നുചെന്നുവേഗം
ഹേമപത്മിനീതീർത്ഥേകുളിച്ചുപുത്രനേയും
സാമോദംകുളിപ്പിച്ചുധൌതവസ്ത്രംധരിച്ചു
രുദ്രാക്ഷഭസ്മങ്ങളാലലംഗങ്ങളലംകൃത്യ
രുദ്രപാദാംബുജത്തിലത്യന്തഭക്തിയോടും

സുന്ദരേശ്വരലിംഗസന്നിധിതന്നിൽവന്നു
നന്ദനൻതന്നെത്തത്രകിടത്തിസാഷ്ടാംഗമായ്
പഞ്ചാക്ഷരംജപിച്ചുപാർവ്വതീപതേശംഭോ
പഞ്ചബാണാരേസുന്ദരേശ്വരദയാനിധേ
ശ്രീമഹാദേവധർമ്മനീതിതല്പരസ്വാമിൻ
ക്ഷേമമമ്പൊടുഭവാൻനൽകേണംനിരന്തരം
നിമ്പദപത്മമെന്യേഗതിയില്ലെന്നുചൊല്ലി
കമ്പിട്ടുഭൂമിതന്നിൽകിടന്നാളവിവശയായ്
അക്ഷണമവൾക്കഹോനിദ്രയുംവന്നുപാരം
ത്ര്യക്ഷനംസ്വപ്നത്തിങ്കലിങ്ങിനെയരുൾചെയ്താൻ
സുന്ദരീശിരോമണേനീയെഴുനീററുനിജ–
നന്ദനനോടുംകൂടിമന്ദിരത്തിങ്കൽചെന്നു
ബന്ധിക്കപാകാലയമന്നേരംജ്ഞാതിവർഗ്ഗം
ബന്ധുരഗാത്രിയായനിന്നൊടുകലഹിച്ചു
ചെന്നടൻന്യായാധിപൻതന്നൊടുചൊല്ലുമവർ
പിന്നെഞാൻവ്യവഹാരംകൊണ്ടുബാന്ധവന്മാരെ
മന്ദമെന്നിയെജയിച്ചഖിലംനിനക്കാക്കി–
ത്തന്നീടാംപേടിക്കേണ്ടഗതിഞാനബലാനാം
സുന്ദരേശ്വരവാക്യമിങ്ങിനെകേട്ടനേരം
സുന്ദരിയായവൈശ്യസോദരിവിസ്മയിച്ചു
പിന്നെയുംമഹേശനെക്കമ്പിട്ടുകുമ്പിട്ടവൾ
നന്ദനനോടുംകൂടിമോദേനചെന്നുവേഗം
ഭുക്തിയുംകഴിച്ചവൾശ്രീസുന്ദരേശ്വരൻെറ
ഭക്തവാത്സല്യമോത്തുരാത്രിയുംകഴിച്ചിത്തു
കാലത്തുചെന്നുഹേമപത്മിനീതീത്ഥത്തിങ്കൽ
ബാലകനോടുംകൂടിക്കുളിച്ചുഭക്തിയോടും
മീനാക്ഷീസുന്ദരേശന്മാരേയുംനമസ്കൃത്യ
മാനിനീപുത്രനോടുംജ്ഞാതിമന്ദിരേചെന്നു
സുന്ദരേശ്വരവാക്യമോത്തവൾപാകശാല
തന്നുടെകവാടത്തെബ്ബന്ധിച്ചാളത്തുനേരം
ക്രുദ്ധരായോടിവന്നുജ്ഞാതികളവളുടെ
ബദ്ധമാംകേശപാശംപിടിച്ചുവലിച്ചഹോ
അടിച്ചുംചവിട്ടിയുമവളെക്കഠോരന്മാർ
പിടിച്ചുധ്യായാധിപൻതന്മുന്നിൽകൊണ്ടുചെന്നാർ
അന്നേരമഖിലലോകൈകനായകൻസാംബൻ
സുന്ദരേശ്വരൻഭക്തവത്സലൻകൃപാനിധി
മുന്നമേതപസ്സുചെയ്തീടുവാൻവനത്തിങ്കൽ
ചെന്നൊരുവൃദ്ധവൈശ്യൻതന്നുടെരൂപംപൂണ്ടു

മന്ദംമന്ദംവിറച്ചുവടിയുമൂന്നിക്കൊണ്ടു
വന്നുകേറിനാൻന്യായസഭയിൽമടിയാതെ
നന്ദനനോടുംഖേദാൽവാഴുന്നസഹോദരി
തന്നുടെസമീപത്തിൽചെന്നൊരുനേരത്തിങ്കൽ
മാതുലൻതന്നെക്കണ്ടുബാലകൻകുമ്പിട്ടിതു
സാതദാവൃത്താന്തങ്ങളെപ്പേരുമറിയിച്ചാരം
ഖേദമോടതുകേട്ടുവൃദ്ധവൈശ്യനാമീശൻ
സോദരീബാലന്മാരെച്ചേർത്തുടനാശ്ലേഷിച്ചു
കാണുന്നവർക്കുചിത്തമുരുകുംവണ്ണമീശൻ
കേണുടൻകണ്ണുനീരുംവാർത്തുവാർത്തരുാംചെയ്തു
സോദരിഖേദിക്കേണ്ടമാമകംധനമെല്ലം
സാദരംവ്യവഹാരേജയിച്ചുതന്നീടുവൻ
ഏവമാശ്വസിപ്പിച്ചുഭഗിനീഭാഗിനേയ-
സേവിതപാർശ്വനീശൻമാതുലവൈശ്യശ്രുപി
ചെന്നുടൻന്യായാധിപന്തന്നുടെമുന്നിൽനിന്നാ-
നന്നേരംനടുങ്ങിനാർജ്ഞാതികളെല്ലാവരും
എങ്കിലുംധൈര്യംപൂണ്ടുപ്രാഡ്വിവാകനോടവർ
സങ്കടമിപ്രകാരമൊരുമിച്ചറിയിച്ചാർ
സ്വത്തുടമസ്ഥനസ്മൽജ്ഞാതിയാമവൻമുന്നം
പുത്രനില്ലാഞ്ഞുകാട്ടിൽചെന്നിതുതപസ്സിനായ്
ഞങ്ങരാംക്കല്ലാതിവരാംക്കതസ്വത്തിലവകാശം
സംഗതമാകയില്ലശാസ്ത്രത്താലെന്നുനൂനം
അതിനാൽസ്വത്തിന്നവകാശികരാംഞങ്ങളെന്നു
മതിമാനായഭവാൻവിധിച്ചീടണമിപ്പോരാം
എന്നവർപറഞ്ഞപ്പോരാംവൃദ്ധവൈശ്യനുംചൊന്നാ-
നെന്നുടെവാക്യംകൂടികേരാംക്കണംപ്രാഡ്വിവാകൻ
വാദസ്വത്തിന്നുനാഥൻഞാനെന്നുധരിച്ചാലും
ഭേദമില്ലഹംപണ്ടുപുത്രനില്ലായ്കമൂലം
സോദരീപുത്രന്തന്നെദത്തെടുത്തിവനെല്ലാം
മോദേനകൊടുത്തുകാടുരാംപുക്കേൻതപസ്സിനായ്
ഇത്തരംചൊന്നനേരംചൊല്ലിനാർജ്ഞാതികളും
സ്വത്തുടമസ്ഥനിവനല്ലനിശ്ചയംതന്നെ
ഇരുഭാഗത്തുനിന്നുംവാദമിങ്ങനെകേട്ടു
തരസാന്യായാധിപനിങ്ങിനെപറഞ്ഞിതു
വൃദ്ധവൈശ്യനാമിവൻവാദത്തിലിരിക്കുന്ന
സ്വത്തിന്നുനാഥനോവാനല്ലയോയെന്നുതന്നെ
നിശ്ചിതംവ്യവഹാരസാരമിന്നിതുപാർത്താൽ
നിശ്ചയം വൃദ്ധവൈശ്യൻ തെളിയിക്കയുംവേണം

ഇങ്ങിനെപ്രാഡ്വിവാകൻചൊന്നൊരുനേരത്തിങ്ക-
ലംഗജവൈരിസുന്ദരേശ്വരൻ വൈശ്യരൂപി
തന്നുടെവംശത്തിങ്കലുണ്ടായപൂർവ്വന്മാരി-
ലിന്നവനിന്നവൻെറ പുത്രനെന്നതുംപിന്നെ
പിറന്നകാലങ്ങളുമടയാളങ്ങളുംമററും
നിറങ്ങളവർപിന്നെമരിച്ചകാലങ്ങളും
തന്നുടെദാസീദാസബന്ധുക്കളുടെപേരും
ഇന്നവന്നോടിന്നവന്നിന്നസംബന്ധമെന്നും
പിന്നെത്തൻകൃഷിസ്ഥലപേരുകളതിരുക-
ളെന്നല്ലഗോക്കളുടെനിറങ്ങളുംനാമങ്ങളും
ഇണക്കത്തോടുപിന്നെകൊടുത്തുവാങ്ങലിൻെറ
കണക്കും ഗൃഹാദികൾക്കുള്ളൊരുചിഹ്നങ്ങളും
എത്രയുംഗൂഢങ്ങളാംമററുവൃത്താന്തങ്ങളും
വിസ്തരിച്ചെല്ലാംചൊല്ലീസർവ്വജ്ഞൻദയാനിധി
മററൊരുവിധമിതുതെളിയിപ്പാൻപ്രയാസം
മററുമാലോച്യവിധിച്ചീടേണമെന്നുചൊന്നാൻ
വൃദ്ധവൈശ്യൻെറവാക്യംകേട്ടപ്പോൾബാന്ധവന്മാർ
സത്വരംരാജദണ്ഡഭയത്താലോടീടിനാർ
വൃദ്ധവൈശ്യൻെറവ്യവഹാരസാമത്ഥ്യംകണ്ടു
ബദ്ധകൌതുകമേററംവിസ്മയപ്പെട്ടുജനം
മായയാവൈശ്യനായദേവനപ്പോൾചൊന്നാൻ
ന്യായാസനസ്ഥഭവാൻകണ്ടില്ലേപലായനം
നന്ദനനില്ലായ്കയാൽവിധിപോൽഭാഗിനേയൻ
തന്നെഞാൻദത്തെടുത്തേൻജ്ഞാതികൾകാൺകെത്തന്നെ
പിന്നെയുംദുരാഗ്രഹംകൊണ്ടുദുർവ്യവഹാര-
മിന്നിവർ ചെയ്യുന്നതോർത്താലെത്രയും കഷ്ടംതന്നെ
ദുഷ്ടരാമിവരുടെചരിത്രമെല്ലാമതി-
ശിഷ്ടനാംഭവാനറിഞ്ഞിരുന്നീടുകവേണം
വൃദ്ധവൈശ്യൻെറ വാക്യമിങ്ങിനെകേട്ടനേരം
ബദ്ധവിസ്മയംപറഞ്ഞീടിനാൻപ്രാഡ്വിവാകൻ
കൃപചെയ്യുതിദുഷ്ടന്മാരാകുമിവർചെയ്തോ-
രപരാധത്തെക്ഷമിച്ചീടുകവൈശ്യേന്ദ്രനീ
സ്വീകൃതപുത്രനായഭാഗിനേയന്നുധന-
മാകവേകൊടുപ്പാനായ്വിധിച്ചീടിനേനഹം
ഭഗിനീഭാഗിനേയന്മാരോടുമൊരുമിച്ചു
സ്വഗൃഹേചെന്നീടുകെന്നിങ്ങനെകേട്ടനേരം
ഭക്തവത്സലൻവൈശ്യൻ ഭഗിനീഭാഗിനേയ-
യുക്തനായ്മെല്ലെമെല്ലെ നടന്നുഗൃഹംപുക്കു

സർവ്വസമ്പത്തുകൊണ്ടുംപൂർണ്ണമാംഗൃഹത്തിങ്കൽ
സർവ്വജ്ഞനവരേയുമിരുത്തിമറഞ്ഞിതു
അന്നേരമെല്ലാവരുമേററവുംവിസ്മയിച്ചു
വന്നതുവൈശ്യനല്ലസുന്ദരേശ്വരൻതന്നെ
എന്നവർപരസ്പരം പറഞ്ഞീടുന്നവാക്യം
മന്നനാംസുന്ദരേശപാദശേഖരൻകേട്ടു
ഭഗിനീഭാഗിനേയന്മാരെവേഗംവരുത്തി
സ്വഗൃഹഗ്രാമകേദാരാദികൾനൽകീടിനാൻ
അന്നുതൊട്ടെല്ലാവരുംകാരുണ്യാംബുധിയായ
സുന്ദരേശൻെറഭക്തവാത്സല്യമത്യത്ഭുതം
ചിന്തിച്ചുമനതാരിലീശ്വരപാദാംബുജം
സന്തതംസേവിച്ചതിസൌഖ്യമായ്വാണീടിനാർ
മന്നവൻസുന്ദരേശപാദശേഖരൻതാനും
സുന്ദരേശ്വരൻതൻെറശ്രീപാദപത്മങ്ങളിൽ
അന്നുതൊട്ടതിഭക്തിയുക്തനായ്ചമകയാൽ
ഉന്നതഗോപുരങ്ങൾപ്രാസാദങ്ങളുംമററും
ഒന്നൊഴിയാതെനല്ലകാഞ്ചനനവരത്ന-
മെന്നിവകൊണ്ടുവെടിപ്പാക്കിനാൻവിശേഷമായ്
മൂന്നുകാലത്തുംനിത്യംസേവിച്ചുഭക്തിയോടും
മന്നവനധികസമ്പന്നനായ്ചമഞ്ഞിതു
സുന്ദരേശാനുഗ്രഹാൽഭൂപനുവരഗുണ-
നെന്നൊരു പുത്രൻപിന്നെജ്ജനിച്ചുസാർത്ഥനാമാ
സർവ്വസൽഗുണപൂർണ്ണനായൊരുപുത്രൻതങ്ക-
ലുർവ്വിതൻഭാരമെല്ലാമർപ്പിച്ചുമഹാധന്യൻ
മന്നവൻസുന്ദരേശപാദശേഖരൻപിന്നെ
സുന്ദരേശ്വരപാദപങ്കജത്തോടുചേർന്നാൻ
ഭക്തവത്സലനായസുന്ദരേശൻെറ പാദ-
ഭക്തിയാലല്ലാതന്യഭക്തിയാലെന്തു ഫലം
പുരുഷാർത്ഥങ്ങൾനാലുംലഭിപ്പാനിത്രനന്നാ-
യൊരുമാർഗ്ഗവുമില്ലമുനിപുംഗവന്മാരെ
ഇപ്പടിഹാലാസ്യേശന്തന്നുടെലീലകളെ
മുപ്പത്തിയൊമ്പതുംഞാൻപറഞ്ഞേനിതുകേൾക്കിൽ
സർവ്വദുഃഖങ്ങൾതീർന്നു സകലാഭീഷ്ടങ്ങളും
സർവ്വജ്ഞാനുഗ്രഹത്താൽ മോക്ഷവുംസിദ്ധിക്കമേ
വൃദ്ധവൈശ്യനായൊരു ദേവൻെറ പ്രസാദത്താ-
ലദ്ധ്യായം നാൽപത്തിയഞ്ചാമതും ചൊന്നേനേവം

നാൽപത്തിയഞ്ചാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 46

### പാണ്ഡ്യഭൂപന്റെ ബ്രഹ്മഹത്യാപാപമോചനം

**അഗസ്ത്യൻ**

ചിന്മയൻസുന്ദരേശൻപാണ്ഡ്യഭൂപതിയുടെ
ബ്രഹ്മഹത്യാർത്തിതീർത്തലീലയെച്ചൊല്ലാമിനി
ബ്രഹ്മജ്ഞന്മാരായുള്ളമാമുനിമാരേകേംപ്പിൻ
കല്മഷമെല്ലാമുടൻനശിക്കുമസംശയം

അച്ഛനാൽദത്തമായരാജ്യത്തെപ്പാലിച്ചതി
സ്വച്ഛമാനസൻനീതിതല്പരൻശാസ്ത്രാംബുധി
സ്യന്ദനഗജാശ്വാദിസൈന്യസംയുക്തൻ കൃപാ–
തുന്ദിലൻ വരഗുണപാണ്ഡ്യഭൂപതിധീരൻ

വിക്രമംകൊണ്ടുശക്രസന്നിഭൻതേജസ്സിനാ–
ലർക്കസന്നിഭൻപ്രജാപാലനേ വിഷ്ണുതുല്യൻ
ശങ്കരതുല്യൻസത്യസർവ്വജ്ഞതവാദികളാൽ
പങ്കജബാണോപമൻസൌന്ദര്യഗുണത്തിനാൽ

മതിയാൽബൃഹസ്പതിക്കൊത്തവൻ യശസ്സിനാൽ
മതിയെക്കാളുംശുഭ്രൻ ധൃതിയാലദ്രിതുല്യൻ
അംബുധിയെക്കാളതിഗാംഭീര്യസമന്വിതൻ
കിംബഹുനാത്രസർവ്വസൽഗുണപൂർണ്ണൻനൃപൻ

കരുണാനിധിയായശ്രീസുന്ദരേശ്വരന്റെ
ചരണാംബുജംനിത്യംസേവിച്ചുഭക്തിയോടും
തന്റെരാജ്യകാര്യമന്വേഷിച്ചുപ്രകാരം
മുദിതാശയനായിവാഴമ്പോളൊരുദിനം

വേട്ടയാടുവാനശ്വാരൂഢനായ്മഹീപതി
കാട്ടിലങ്ങകംപുക്കുസിംഹശാർദ്ദൂലങ്ങളെ
കൊന്നുകൊന്നങ്ങുമിങ്ങുമോടിയുംമലകളിൽ
ചെന്നുകേറിയുംകുന്നിൽനിന്നുചാടിയുമേവം

മന്നവൻവേട്ടയാടിനടക്കുംനേരത്തിങ്കൽ
ചെന്നൊളിച്ചിതുസൂര്യനസ്താദ്രികന്ദരത്തിൽ
കൂരിരുട്ടുകൊണ്ടുലോകമാകവേമറഞ്ഞപ്പോൾ
ധീരനാംഭൂപൻകാട്ടിൽനിന്നാശുതിരിച്ചിതു

നാടതിൽചെൽവാനേററമുഴറേറാടശ്വത്തിനെ
ഓടിച്ചുമഹീപതിവരുന്നമാർഗ്ഗമദ്ധ്യേ
ശ്രാന്തനായ്വൃക്ഷമൂലേകിടന്നങ്ങുറങ്ങുന്നൊ–
രന്തണൻതന്റെ കണ്ഠേ ചവിട്ടീതുരംഗമം

പാന്ഥനാമവനപ്പോളന്തകവീട്ടിന്നൊരു
പാന്ഥനായ്ക്കന്നെതീൻഹന്തശങ്കരശംഭോ

മന്നവൻതാനിതൊന്നുമറിയാതാശു ചെന്നു
മന്ദിരേഭുജിച്ചതിസൌഖ്യമായ്ശയിച്ചിതു

അന്തണന്മാരിതെല്ലാമറിഞ്ഞുപ്രഭാതത്തി–
ലന്തണശവത്തേയുമെടുത്തുകൊണ്ടുവന്നു

ഭൂപമന്ദിരത്തിൻെറദ്വാരദേശത്തിൽനിന്നു
താപമോടയ്യോകഷ്ടമെന്നുരോദിച്ചീടിനാർ

മന്നവനതുകേട്ടമന്ത്രികളോടുചൊന്നാൻ
ചെന്നുടനന്വേഷിപ്പിനെന്തൊരുഘോഷമേവം

ഇപ്രകാരംശ്രവിച്ചനേരത്തുസചിവന്മാർ
വിപ്രസന്നിധൌവന്നിതെന്തെന്നുചോദിച്ചിതു

എന്നതുകേട്ടനേരം ഭൂസുരന്മാരുംചൊന്നാ–
രിന്നലെക്കാട്ടിൽനിന്നു മന്നവൻരാത്രിയിങ്കൽ

പെട്ടെന്നുവരുന്നേരമശ്വത്തിൻകുളമ്പേററു
കഷ്ടമീവിപ്രൻചത്തുകണ്ടാലുംഖുരക്ഷതം

കഷ്ടമെത്രയുംകഷ്ടമെന്നവർചൊന്നവാക്യം
കേട്ടുടൻമന്ത്രിമാരുമേററവുംവിഷാദിച്ചു

പട്ടകൾപണങ്ങളുംകൊടുത്തുവിപ്രന്മാരെ
പെട്ടെന്നുപ്രേതസംസ്കാരത്തിനായയച്ചഥ

മന്നവനോടുചെന്നുവൃത്താന്തമറിയിച്ചാർ
മന്നനുമതുകേട്ട ഖേദമുൾക്കൊണ്ടുപാരം

ഇന്നിനാംചെയ്യേണ്ടതെന്തിതിന്നുപ്രതിവിധി–
യെന്നുമന്ത്രികളോടുംചിന്തിച്ചുവസിക്കുമ്പോൾ

വന്നുടനാചാര്യനുംസർവ്വശാസ്ത്രജ്ഞന്മാരാ–
മന്യഭൂസുരന്മാരുമിങ്ങിനെചൊല്ലീടിനാർ

ഭൂപതേപ്രമാദത്താലുണ്ടായ ബ്രഹ്മഹത്യാ–
പാപശാന്തിക്കുപായംകേട്ടുകൊണ്ടാലുംഭവാൻ

ഭൂമിഗോധനധാന്യദാനങ്ങൾചെയ്തീടുക
ഭൂമിദേവന്മാർക്കന്നംനൽകുകനദീതീരെ

ഹോമവുമഘമർഷണാദിമന്ത്രങ്ങൾകൊണ്ട്
സാമോദംചെയ്യിക്കേണംമാർഗ്ഗേഷുതണ്ണീർപ്പന്തൽ

ഗോക്കൾക്കുദൂർവ്വാദാനമശ്വത്ഥപ്രദക്ഷിണ–
മൊക്കെയുംഭക്തിയോടുചെയ്യേണംമഹീപതേ

പഞ്ചപാതകങ്ങളെത്തൽക്ഷണംനശിപ്പിക്കും
പഞ്ചഗവ്യത്തെഭവാൻനിത്യവും സേവിക്കേണം

ഇങ്ങിനെചെയ്കിൽ പ്രമാദോല്പന്നബ്രഹ്മഹത്യാ–
സംഗതദോഷമെല്ലാം നശിക്കുമെന്നിങ്ങിനെ

സർവ്വശാസ്ത്രജ്ഞന്മാരാംവിപ്രന്മാരുടെവാക്യ–
മുർവ്വീശൻകേട്ടുസർവ്വമങ്ങിനേതന്നെചെയ്താൻ

എങ്കിലും ബ്രഹ്മഹത്യാഘോരരൂപിണിയായി
തങ്കരേമുസലവുമേന്തിഭൂപൻെറകൂടെ
സന്തതംപിരിയാതെചരായാരൂപേണവാണി-
തെന്തൊരുരൂപമെന്നുഭൂപനുംപേടിപൂണ്ടു
ഹന്തമേദോഷമിതുതീരുവാൻമാർഗ്ഗമെന്തെ-
ന്നന്തരംഗത്തിൽബഹുചിന്താതല്പരനായാൻ
ഏവമക്കുംഭോത്ഭവൻചൊന്നപ്പോൾമുനീന്ദ്രന്മാ-
രേവരുമിപ്രകാരംവിസ്മയപ്പെട്ടുചൊന്നാർ
മുന്നമേദേവേന്ദ്രൻെറവൃത്രഹത്യാദിദോഷ-
മൊന്നൊഴിയാതെഹാലാസ്യക്ഷേത്രസീമതന്നിൽ
ചൊന്നനേരത്തുതന്നെനശിച്ചിതെന്നല്ലയോ
ചൊന്നതുഭവാനഞ്ചാമദ്ധ്യായേഘടോത്ഭവ
എന്നുമക്ഷേത്രെവാഴും മന്നവൻവരഗുണൻ
തന്നുടെബ്രഹ്മഹത്യാദോഷംതീരാതിരിപ്പാൻ
കാരണമെന്തെന്നേവംകേട്ടപ്പോളഗസ്ത്യന-
മീരണംചെയ്യാനതുകേട്ടുകൊള്ളുവിൻനിങ്ങൾ
പുണ്യതീർത്ഥത്തിൽതീരുംസർവ്വത്രചെയ്തപാപം
പുണ്യതീർത്ഥത്തിൽചെയ്തപാപംപോംശിവക്ഷേത്രെ
ശിവക്ഷേത്രത്തിൽവെച്ചുചെയ്തപാപങ്ങളെല്ലാം
ശിവക്ഷേത്രോത്തമമാംഹാലാസ്യേനശിച്ചുപോം
ഹാലാസ്യമായശിവക്ഷേത്രത്തിൽചെയ്തപാപ-
ജാലങ്ങളനുഭവിക്കാതെതീരുകയില്ല
ശ്രീപരമേശക്ഷേത്രമായഹാലാസ്യേചെയ്ത
പാപപുണ്യങ്ങളിവരണ്ടിനുമന്തമില്ല
എന്നിരിക്കിലുംകൃപാമൂർത്തിയാംസുന്ദരേശൻ
തന്നനുഗ്രഹാൽപിന്നെമന്നൻെറപാപംതീർന്നു
സുന്ദരേശാനുഗ്രഹമുള്ളവർക്കസാദ്ധ്യമായ്
മൂന്നുലോകങ്ങളിലുമൊന്നുമില്ലറിഞ്ഞാലും
അതിനാലെല്ലാററിന്നുമീശപ്രസാദംവേണ-
മതിനുമതിചൂഡൻതന്നെസേവിക്കവേണം
അന്യത്രബഹുകാലംസേവിക്കിലുണ്ടാംഫലം
വന്നുകൂടീടുമല്പസേവയാഹാലാസ്യത്തിൽ
മന്നവൻബ്രഹ്മഹത്യാപാതകംതീരായ്കയാൽ
ഖിന്നനായ്മരുവുന്നകാലത്തിലൊരുദിനം
ചെന്നൊരുശിവഭക്തനീശപ്രദക്ഷിണം
മന്നവചെയ്കിൽപാപംതീരുമെന്നറിയിച്ചാൻ
എന്നതുകേട്ടനേരമേററവുംഭക്തിയോടും
ചെന്നുടൻഹാലാസ്യത്തിൽപത്തുനാൾകൊണ്ടീശനെ

മന്നവൻപ്രദക്ഷിണമായിരത്തെട്ടുചെയ്തു
സന്നിധൌനമസ്കൃത്യസ്തുതിച്ചുനില്ക്കുന്നേരം
സുന്ദരേശ്വരവാക്യമാകാശേകേഠംക്കായ്വന്നു
മന്നവവരഗുണകേഠംക്കെടോമമവാക്യം
ത്വൽകൃതബ്രഹ്മഹത്യാപാപത്തിന്നളവില്ല
ത്വൽകൃതപ്രദക്ഷിണപുണ്യവുമതുപോലെ
എത്രമാംപ്രദക്ഷിണംചെയ്വതിന്നടിവെക്കി–
ലത്രയുമശ്വമേധംചെയ്തപുണ്യവുംപിന്നെ
കില്ലില്ലസർവ്വദാനഫലവുംസിദ്ധിച്ചീടു–
മില്ലെടോപ്രദക്ഷിണതുല്യമായുള്ളപുണ്യം
മന്ദരംമേരുകാശീകൈലാസംശ്രീപർവ്വത–
മെന്നല്ലചിദംബരപ്രമുഖക്ഷേത്രങ്ങളിൽ
കാണുന്നലിംഗങ്ങളിൽസന്നിധാനംചെയ്യുന്ന–
തേണാങ്കചൂഡനായഞാൻതന്നേമഹീപതേ
അതിനാലവയെല്ലാംസേവിക്കിലുണ്ടാംഫലം
ക്ഷിതിപാലകതവസിദ്ധിക്കുംമത്സേവയാൽ
എന്നുടെലിംഗങ്ങളെല്ലാററിലുംശ്രേഷ്ഠമായി
മന്നവ മദ്ധ്യാർജ്ജുനത്തിങ്കലുണ്ടൊരുലിംഗം
തത്രൈവതവബ്രഹ്മഹത്യയെതീർത്തീടുവൻ
യത്രമദ്ധ്യാർജ്ജുനേശംവിദ്യതേമമലിംഗം
യുദ്ധായവന്നീടുന്നചോളനെജ്ജയിച്ചുനീ
മദ്ധ്യാർജ്ജുനപ്രവേശംചെയ്കെടോമൽപ്രസാദാൽ
ഇത്ഥമാകർണ്യഭൂപനേററവുംവിസ്മയിച്ചു
സത്വരംപഞ്ചാക്ഷരമുച്ചരിച്ചതിഭക്ത്യാ
സുന്ദരേശനെക്കുമ്പിട്ടത്യന്തമോദത്തോടും
മന്ദിരേചെന്നുചോളാഗമനംനോക്കിവാണാൻ
അന്നേരംകാഞ്ചീപുരംതന്നിൽനിന്നുടൻചോള–
മന്നവൻപാണ്ഡ്യനോടുപോരിനായ്വന്നീടിനാർ
സുന്ദരേശ്വരഭക്തനാകിയപാണ്ഡ്യൻതദാ
ചെന്നെതിർത്തിതുനിജസൈന്യങ്ങളോടുകൂടി
അന്നേരമതിഘോരമായയുദ്ധവുമുണ്ടായ്
വന്നിതുപാണ്ഡ്യനപ്പോഠംചോളനെജ്ജയിച്ചിതു
സുന്ദരേശാനുഗ്രഹമെന്നോർത്തുചോളൻതദാ
തന്നുടെപടകളോടൊന്നിച്ചുമണ്ടീടിനാൻ
മന്നവൻപാണ്ഡ്യനപ്പോഠംചോളനെപിന്തുടർന്നു
ചെന്നീടുന്നതുപോലെമദ്ധ്യാർജ്ജുനത്തിൽചെന്നാൻ
വന്നിതുതദാപൌഷിയായൊരുപൌർണ്ണമാസി
മന്നവനായപാണ്ഡ്യൻതന്നുടെഭാഗ്യത്തിനാൽ

അന്നതിപുണ്യകാലേകാവേരീനദീജലേ
ചെന്നുഭൂപതിചാലേകുളിച്ചുവിധിപോലെ
പിന്നെമദ്ധ്യാർജ്ജുനേശൻതന്നെദ്ദർശിപ്പാൻക്ഷേത്രം
തന്നിൽമന്നവനാശുകടന്നനേരത്തിങ്കൽ
മന്നവൻതന്നെവിട്ടുപ്രാകാരബഹിർഭാഗം
തന്നാലങ്ങൊരുദിക്കിൽനിന്നിതു ബ്രഹ്മഹത്യാ
ഹരായാത്രപേണപിമ്പേതുടൻബ്രഹ്മഹത്യാ
പോയനേരത്തുപാണ്ഡ്യനേററവുംസന്തോഷിച്ചു
കായവുംലഘുവായികാന്തിയുമുണ്ടായ്വന്നു
ശ്രേയസേപുനരീശൻതന്നെദ്ദർശിച്ചുഭക്ത്യാ
കുമ്പിട്ടുമഹാദേവശങ്കരകാരുണ്യാബ്ധേ
അമ്പിളിക്കലാധരപാർവ്വതീപതേശംഭോ
നിമ്പാദപത്മമല്ലാതില്ലൊരുഗതിയെന്നു-
മമ്പോടുഭയംപോക്കിമാംപരിപാഹിദേവ
ഇപ്രകാരംസ്തുതിച്ചുനില്ക്കുന്നപാണ്ഡ്യേശന്നു
ക്ഷിപ്രമാകാശേകേരംക്കായ്വന്നിതുശംഭുവാക്യം
മന്നവപാണ്ഡ്യകേരംക്കബ്രാഹ്മണന്മാരിലുംനീ
എന്നിലുമേററംഭക്തിയുക്തനെന്നാലുംതവ
പ്രാക്കർമ്മവശാൽബ്രഹ്മഹത്യാത്തിവന്നതേവം
നീക്കിനേനിനിബ്ഭവാൻസൌഖ്യമായ്വസിച്ചാലും
ഇങ്ങനെകേട്ടനേരംഭൂപതിപുനഃപുന-
രംഗജാന്തകൻതന്നെക്കുമ്പിട്ടുഭക്തിയോടും
തിങ്ങിനമോദത്തോടുപശ്ചിമദ്വാരേചെന്നാൻ
സംഗതയായതില്ലബ്രഹ്മഹത്യയുംപിന്നെ
മദ്ധ്യാർജ്ജുനേശ്വരന്നുപ്രാകാരഗോപുരങ്ങരം
ബദ്ധമോദേനനിർമ്മിച്ചീടിനാൻശിലകളാൽ
കനകരത്നങ്ങളാൽ പ്രാസാദമലങ്കരി-
ച്ചനഘൻമനോഹരംമധുരാപുരംപുക്ക
കാലിണതൊഴുന്നവക്കഖിലാഭീഷ്ടങ്ങളും
ചാലവേനൽകീടുന്നഹാലാസ്യേശ്വരന്നായി
രത്നശോഭിതസ്വർണ്ണദണ്ഡയുക്തങ്ങളായ
നൂതനചാമരങ്ങളുംഛത്രവുംപതാകയും
കാഞ്ചനപാത്രങ്ങളുംപട്ടുകളനവധി
കാഞ്ചനഭൂഷണങ്ങളിവയെസ്സമർപ്പിച്ചു
പഞ്ചബാണാരിതന്നെസ്തുതിച്ചുസ്തോത്രങ്ങളാൽ
പഞ്ചാക്ഷരംജപിച്ചുകുമ്പിട്ടുപലതരം
മന്ദിരേചെന്നുപിന്നെശ്രീശൈവപുരാണങ്ങ-
ളൊന്നൊഴിയാതെകേട്ടുമന്നവൻവാണുമോദൽ

ലോകങ്ങളെല്ലാററിലുമുത്തമോത്തമംശിവ
ലോകമെന്നതുപുരാണങ്ങളാലറിഞ്ഞപ്പോരം
മന്നിടത്തിങ്കൽത്തന്നെശിവലോകത്തെമമ
സുന്ദരേശാനുഗ്രഹാൽകാണേണമെന്നൊരാശ
മന്നവന്നനുദിനംവർദ്ധിച്ചുചമഞ്ഞിതു
വന്നിതുഭാഗ്യത്തിനാൽ ശിവരാത്രിയുമപ്പോരം
അന്നുമന്നവൻസോമസുന്ദരേശനെച്ചെന്നു
വന്ദിച്ചുനമസ്കരിച്ചിങ്ങനെപ്രാർത്ഥിച്ചിതു
സുന്ദരേശ്വരകൃപാവാരിധേ സത്യജ്ഞാനാ-
നന്ദരൂപാഖിലേശ ഭക്തേഷ്ടപ്രദസ്വാമിൻ
ഇന്നുമേബ്രഹ്മാണ്ഡോർദ്ധ്വഗതമാംതവലോകം
മന്നിടത്തിങ്കൽതന്നെകാണിച്ചുതന്നീടേണം
ഉന്നലുണ്ടതുകാണ്മാൻനിന്നുടെകാരുണ്യമൊ-
ട്ടെന്നിലുണ്ടെന്നാലതുസാദ്ധ്യമാക്കേണംഭവാൻ
മന്നവൻഭക്തിയോടുമിങ്ങനെപ്രാർത്ഥിച്ചപ്പോരം
സുന്ദരേശ്വരൻഭക്തവത്സലൻസർവ്വശക്തൻ
കൃപയാലാർദ്രചിത്തനായുടൻതന്നേദേവൻ
നൃപനുതന്റെലോകംകാണിച്ചാൻഭൂമിതന്നിൽ
അത്ഭുതമനൌപമ്യമഖിലമനോഹരം
ചിൽപുമാൻതന്റെലോകംകാണായനേരംനൃപൻ
ഓരോരോവിശേഷങ്ങരംസൂക്ഷിച്ചുനോക്കംവിധൌ
ചാരുക്കളായവിമാനങ്ങളുണ്ടനവധി
സുന്ദരീരത്നങ്ങളാമപ്സരസ്സ്ത്രീജനങ്ങ-
ളൊന്നുരണ്ടല്ലവററിലാരുഹ്യവിളങ്ങുന്നു
കല്പകവൃക്ഷങ്ങളാൽശോഭിച്ചവനങ്ങളും
അല്പമല്ലാതചിന്താരത്നപർവ്വതങ്ങളും
കാമിതപദാർത്ഥത്തെനൽകീടുമനവധി
കാമധേനുക്കരംസുധാപൂർണ്ണകാസാരങ്ങളും
ഹേമനിർമ്മിതങ്ങളാംപ്രമഥഗണങ്ങടെ
ഹേമപർവ്വതതുല്യഗൃഹങ്ങരംനാലുപാടും
മിന്നുന്നഹേമരത്നനിർമ്മിതഗോപുരങ്ങരം
എന്നല്ലചുററുംനല്ലകാഞ്ചനപ്രാകാരങ്ങരം
പിന്നെയുമത്ഭുതങ്ങളുള്ളവയെല്ലാംചൊൽവാൻ
പന്നഗേന്ദ്രനുംപോരാപിന്നെഞാനെന്തുചൊൽവൂ
ഉന്നതകൌതുകത്തോടിവകളെല്ലാംകണ്ടു
മന്നവനുള്ളിൽമെല്ലെക്കടന്നുചെന്നുപിന്നെ
അത്യന്തതേജോമയംലോചനാനന്ദപ്രദം
നിസ്തുല്യംനിത്യമായശങ്കരവിമാനത്തെ

കണ്ടനേരത്തു മഹീപാലകനത്യാശ്ചര്യം
പൂണ്ടതത്രൈവ നിന്നാൻചിത്രമെന്നതുപോലെ
നന്ദികേശ്വരനപ്പോഴം വന്നുടൻമഹീപതി
തന്നുടെകൈപിടിച്ചുകൊണ്ടുചെന്നത്യാദരാൽ
അത്യന്തതേജോമയമായൊരുവിമാനത്തിൽ
മദ്ധ്യത്തിലുത്തുംഗമാംരത്നസിംഹാസനത്തിൽ
വാണരുളീടുംദേവദേവനാംമഹേശനെ
കാണിച്ചുകൊടുത്തപ്പോഴംദേവനുംകണ്ടീടിനാൻ
ഹാരകേയൂരരത്നമകുടകടകാദി
ചാരുഭൂഷണജാലമണിഞ്ഞും തേജോമയൻ
വാമഭാഗത്തിൽവാഴുംദേവിതൻമുഖാംബുജം
സാമോദംനോക്കിനോക്കിമന്ദഹാസവുംചെയ്തും
ഇരുഭാഗത്തുമേററംലീലാതല്പരന്മാരായ്
മരുവുംഗജാനനസ്കന്ദന്മാരുടെനല്ല
ലീലകളംകണ്ടുമന്ദംചിരിച്ചുമവർക്കട-
നാലിംഗനാദികൊണ്ടുസന്തോഷംവളർത്തിയും
അരികിൽനിന്നുകൂപ്പിസ്തുതിക്കും പത്മയോനി
ഹരിവാസവമുഖ്യദേവന്മാരെയുംതഥാ
ചുററിലുംനില്ക്കുംഗണസംഘങ്ങളേയുംകൃപ-
യിററുവീഴന്നദൃഷ്ടികൊണ്ടനുഗ്രഹംചെയ്തും
വാണരുളീടുംസച്ചിദാനന്ദസ്വരൂപനാ-
മേണാങ്കചൂഡന്തന്നെക്കണ്ടപ്പോഴംമഹീപതി
മാനസന്തന്നിൽനിറഞ്ഞുള്ളൊരുഭക്തിയോടും
മേനിയിലെല്ലാംനിറഞ്ഞുള്ളരോമാഞ്ചത്തോടും
കുമ്പിട്ടുമുഹുർമ്മുഹുഃസ്തുതിച്ചുകൈകളംകൂപ്പി
തമ്പുരാൻതന്നെനോക്കിപ്രാർത്ഥിച്ചാനിപ്രകാരം
അന്തമില്ലാതപുണ്യംചെയ്കിലുമലഭ്യമാം
നിന്തിരുവടിയുടെലോകത്തെദർശിക്കുവാൻ
ഇന്നുസംഗതിമമവരുവാനുള്ളഹേതു
സുന്ദരേശ്വരലിംഗപൂജയിൻഫലമത്രെ
ഇന്നുഞാൻകൃതാർത്ഥനായ്വന്നിതുതവലിംഗ-
മിന്നിയും പൂജിക്കുവാൻ നൽകേണമനുഗ്രഹം
ഭൂപതിയിപ്രകാരംപ്രാർത്ഥിച്ചനിൽക്കെത്തന്നെ
ശ്രീപരമേശലോകംമറഞ്ഞുമഹാത്ഭുതം
മന്നവന്താനുമപ്പോളേററവുംവിസ്മയിച്ചു
സുന്ദരേശ്വരന്തന്നെപ്പൂജിച്ചുകുമ്പിട്ടഥ
തത്രസേവിപ്പാൻവന്നസകലജനത്തോടും
ചിത്രമാംശിവലോകവൃത്താന്തമറിയിച്ചാൻ

അന്നേരമത്തുകേട്ടവിസ്മയംപൂണ്ടജനം
സുന്ദരേശന്റെഭക്തവാത്സല്യംപ്രശംസിച്ചു
പിറേറന്നാളത്തുകേട്ടമററുള്ളജനങ്ങളു–
മററമില്ലാതഭക്ത്യാസുന്ദരേശ്വരനേയും
തത്ഭക്തനായഭൂപന്തന്നേയുംസ്തുതിച്ചേററ–
മത്ഭുതമത്യത്ഭുതമെന്നുകൊണ്ടാടീടിനാർ
ഹാലാസ്യക്ഷേത്രത്തിന്നുമന്നുതൊട്ടതിഖ്യാതം
ഭൂലോകശിവലോകമെന്നൊരുപേരുണ്ടായി
ഭക്തവത്സലനായശംഭുതൻപദാംബുജ–
ഭക്തിയുള്ളവർക്കെന്തുദുർല്ലഭംജഗത്ത്റയെ
വിപ്രനെക്കൊന്നപാപമാകവേതീർത്തുപിന്നെ
ക്ഷിപ്രമത്യന്തപുണ്യമായതന്നുടെലോകം
ഭൂപനാംവരഗുണപാണ്ഡ്യനുകാണിച്ചൊരു
നീപാടവീശംഭോനിർമ്മലനമോസ്തുതെ
ഹാലാസ്യനാഥൻതന്റെ നാല്പതാമതായൊരു
ലീലയെച്ചൊന്നേനിത്തു കേശക്കിലോ മുനികളെ
മാലകന്നീടുംസർവ്വപാപവുംനശിച്ചീടും
കാലകാലന്റെലോകംലഭിക്കുമന്ത്യകാലെ
ഏവഞാൻദോഷാകരശേഖരപ്രസാദത്താൽ
ഭാഷയിൽനാല്പത്താറാമദ്ധ്യായത്തെയുംചൊന്നേൻ

നാല്പത്തിയാറാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 47

### മഹേശ്വരന്റെ ഗാനാലാപം

**അഗസ്ത്യൻ**

ഒരുഭക്തന്തന്നെപ്പരിപാലിക്കുവാൻ
പരമേശൻനിജശിരസ്സിനാൽമുന്നം
വിറകുകെട്ടിനെച്ചുമന്നലീലയെ
പറയുന്നേനഹംമുനികളേകേശപ്പിൻ
വരഗുണപാണ്ഡ്യൻ പരശിവഭക്തൻ
സ്വരാജ്യത്തെമുദാപരിപാലിക്കുമ്പോശ
ഒരുദിനംചോളക്ഷിതിപതിയുടെ
അരികിൽവാഴുംഹേമനാഥഗായകൻ
അനേകശിഷ്യരോടൊരുമിച്ചുമധുക്കാം
മനോജ്ഞമാംവണ്ണംമുഴക്കിച്ചുവന്നു
**മധുരയിൽവാഴും നൃപതിയെക്കണ്ടു**
**മധുരമാംവണ്ണമുടനെപാടിനാൻ**

മനോഹരംഗാനംശ്രവിച്ചുഭൂപതി
ധനാംബരാദികൾ കൊടുത്തിവിടത്തിൽ
ഒരുഗൃഹേചെന്നുവസിക്കനിൻഗാന-
മൊരുദിനംകൂടിശ്രവിക്കണംമമ
ക്ഷിതീശനിങ്ങിനെപറഞ്ഞതുകേട്ടു
മതിയിൽഗായകൻപ്രമോദവുംപൂണ്ടു
ഒരുഗൃഹേചെന്നുനിജശിഷ്യരോടും
ഒരുമിച്ചുവാണാനതിസുഖത്തോടേ
നൃപൻസ്വഗായകേന്ദ്രനായഭദ്രനെ
സപദിഗ്ഗുഢമായ്‌വരുത്തിച്ചൊല്ലിനാൻ
ഒരുത്തൻചോളഗായകന്മാരിൽശ്രേഷ്ഠൻ
തരത്തിൽവന്നിട്ടുണ്ടിവിടത്തിലിപ്പോൾ
അവനെഗ്ഗാനത്താൽജയിപ്പാൻസാമർത്ഥ്യം
ഭവാനുണ്ടോചൊൽകവിഷാദിക്കേണ്ടനീ
അതുകേട്ടുഭദ്രനുരചെയ്താനേവം
ക്ഷിതീശസംശയപ്പെടേണ്ടതെല്ലുമേ
ക്ഷിതിധരാത്മജാപതിയാംഹാലാസ്യ-
പതിയുടെ കൃപാകടാക്ഷത്താൽതന്നെ
പടുത്വഭാവമോടടിക്കടിക്കൈ
ഉടപ്പിച്ചുസഭാനടുവിൽവെച്ചുഞാൻ
അവനെഗാനവിദ്യയാൽജയിച്ചട-
നിവിടന്നോടിപ്പനസംശയംവിഭോ
ഇതിസ്വഗായകവചനംകേട്ടപ്പോൾ
മതിയിൽസന്തോഷമിയന്നുമന്നവൻ
ത്വമദ്യപൊയ്ക്കൊൾകെന്നുരചെയ്തനേരം
സ്വമന്ദിരംപ്രതിഗമിച്ചിതുഭദ്രൻ
ധരിച്ചുകഞ്ചുകംതലപ്പാവംബരം
കരത്തിൽവീണയുമെടുത്തുവീഥിയിൽ
നടന്നുചോളഗായകൻെറശിഷ്യന്മാർ
സ്ഫുടംനന്നായ് പാടുന്നതുകേട്ടുഭദ്രൻ
ഭയപ്പെട്ടുപാരമിവരെതന്നെഞാൻ
ജയിപ്പതെങ്ങിനെപുനരവനേയും
മനസ്സിലോർത്തേവംമഹാഭക്തൻഭദ്രൻ
മുനിസ്തുതനായചതുഷ്കൂടേശനെ
ഉടനെചെന്നവൻപ്രദക്ഷിണംചെയ്തു
കിടന്നുസാഷ്ടാംഗമിവണ്ണംപ്രാർത്ഥിച്ചാൻ
കദംബകാനനേശ്വരവിഭോഭക്ത-
ഹൃദംബുജത്തിങ്കലിരിക്കുംദൈവമേ

സമസ്തകാമദപശുപതേശംഭോ
നമോസ്തുതേദേവനൃപനോടിന്നുഞാൻ

പറഞ്ഞുപോളഗായകേന്ദ്രനെസ്സുഭ
നിറഞ്ഞിരിക്കുമ്പോാംജയിച്ചീടാമെന്നു

അവമാനംമമവരുത്തൊല്ലീശ്വര
ഭേൽപദാബ്ജമെന്നിയേഗതിയില്ല

ഇവണ്ണംപ്രാർത്ഥിച്ചസ്വമന്ദിരേഭദ്രൻ
ജവേനചെന്നതിസുഖേനവാണിതു

അതുനേരമീശനഖിലനായകൻ
മതികലാധരൻമദനനാശനൻ

ഗിരീശൻഭക്തവത്സലൻകൃപാനിധി
ഒരുവൃദ്ധനായിച്ചമഞ്ഞുസത്വരം.

ദശനങ്ങാംപോയിക്കവിളൊട്ടിപ്പര–
വശനാസ്ഥേശങ്ങാംനരച്ചുമിങ്ങിനെ

വലപോൽകീറിയവസനവുംധരി–
ച്ചുലകമൂന്നിനുമുടയ തമ്പുരാൻ

വിറകുകെട്ടൊന്നുശിരസ്സിലുമേററം
ചെറിയവീണതോളിലുംധരിച്ചഥ

വിറകുവേണമോ വിറകെന്നുചൊല്ലി
മറകാംവാഴ്ത്തുന്ന മഹേശ്വരൻമെല്ലേ

നടന്നുചോളഗായകൻവസിക്കുന്ന
മഠമതിനുടെ നടയിൽചെന്നഥ

വിറകുകെട്ടീശനിറക്കിമെല്ലവെ
പുറത്തിണ്ണതന്നിലിരുന്നുസാദരം

കരത്തിൽവീണയുമെടുത്തതിരമ്യം
സ്വരത്തിനൊപ്പിച്ചു ധ്വനിപ്പിച്ചുനന്നായ്

മധുരമായ്രാഗംമഹേശൻപാടിനാൻ
വിധുകലാധരൻവിപദ്വിനാശനൻ

വനിതമാരൊടും ഗൃഹോപരിമഞ്ചേ
മനോഭവാർത്തനായ്വസിക്കുംഗായകൻ

മനോജ്ഞഗാനത്തെശ്രവിച്ചെഴുനീററു
ജനിച്ചമോദേന വെളിയിൽ വന്നുടൻ

വിറകെടുത്തതിവിവശഗാത്രനാം
മറകാംവാഴ്ത്തുന്ന മഹേശനെക്കണ്ടു

അറിവതിന്നാശ ഭവാനാരെന്നതു
പറയണമെന്നുവിനയമോടവൻ

ഉരചെയ്യുനേരമുരഗഭൂഷണൻ
പരമേശൻതാനും പറഞ്ഞാനിങ്ങിനെ

ധരാധിപന്റെ ഗായകന്മാരിൽശ്രേഷ്ഠൻ
ഒരുവൻഭദ്രനെന്നിവിടെയുണ്ടേടോ

മഹാ പ്രഭുവാകുമവന്റെ ശിഷ്യരി-
ലഹമൊരുത്തനെന്നറിക നീനാഥ

ചിലദിനംചെന്നുപഠിച്ചുഞാൻഗാനം
പലവിധത്തിലുംപഠിപ്പിച്ചുഭദ്രൻ

നരസ്സുയാൽ തവസ്വരംവെടിപ്പായി
സ്ഫുരിക്കയില്ലനീ പഠിക്കവേണ്ടെന്നാൻ

തദാപ്രഭൃത്യഹംവിറകുവിറ്റേവം
ഉദരപൂരണംകരോമിഹാകഷ്ടം

ഇവണ്ണംവൃദ്ധന്റെ വചനംകേട്ടപ്പോൾ
ശിവശിവയെന്നുപറഞ്ഞുഗായകൻ

ഗൃഹാന്തരേചെന്നു വിചാരിച്ചാനേവ-
മഹോമഹാത്ഭുതമിവനുടെഗാനം

ഇവനേവമെങ്കിലിവൻ ഗുരുഭദ്രൻ
അവനുടെഗാനമഹിമയെന്തുവാൻ

അവനോടുകൂടിസ്സഭയിൽപാടുവാ-
നിവിടെവാഴ്കെന്നു നൃപതിചൊന്നതും

അതിന്നുഞാനൊട്ടുംമതിയാകയില്ല
ഗതി നമുക്കിനിഗ്ഗമനമൊന്നത്രെ

ഇതിവിചാരിച്ചുനിജശിഷ്യരോടും
മതിമാൻഗായകൻപുരം വിട്ടോടിനാൻ

മറഞ്ഞാനീശനും പുനരന്നുരാത്രൌ
പറഞ്ഞുഭദ്രനോടഖിലംസ്വപ്നത്തിൽ

ഉടനെഭദ്രനുമെഴുന്നീറ്റുള്ളത്തിൽ
നിടിലാക്ഷന്തന്റെ ചരണങ്ങളോർത്തു

പുലർകാലേചെന്നുകുളിച്ചുഹാലാസ്യ-
നിലയനായ സുന്ദരേശ്വരന്തന്നെ

വിലോകനംചെയ്തുനമസ്കരിച്ചുടൻ
പലവിധസ്തോത്രൈഃസ്തുതിച്ചുസാദരം

ക്ഷിതിപതിയുടെസമീപത്തിൽചെന്ന-
ങ്ങതിധൈര്യംപൂണ്ടുപറഞ്ഞാനിങ്ങനെ

ധരിത്രീനാഥചോളഗായകേന്ദ്രനെ
വരുത്തുകിൽ പാടിജ്ജയിപ്പൻഞാനിപ്പോൾ

ഇതിസ്വഗായകവചനംകേട്ടുടൻ
ക്ഷിതീശനാളയച്ചിതുവരുത്തുവാൻ

ഉടനെപോയകിങ്കരൻ വന്നുചൊന്നാൻ
അടിയൻകണ്ടതില്ലവനെയെങ്ങുമേ

നിജശിഷ്യന്മാരോടൊരുമിച്ചിന്നലെ
രജനിയിലാരുമറിയാതെതന്നെ
അതിഭയേനചോളഗായകൻപോയാ–
നിതികഥിക്കുന്നിതട്ടത്തവീട്ടുകാർ
പരമാത്ഥമിതെന്നവൻപറഞ്ഞപ്പോരം
വരഗുണപാണ്ഡ്യൻ ശ്രുവിച്ചുതുഷ്ടനായ്
അഹോമഹേശ്വരവിലാസമെന്നോതി
മുഹുർമ്മുഹുരപിപ്രശംസിച്ചുനൃപൻ
കടുക്കൻമോതിരം വളകരംപൊൻനൂലും
ഉടുക്കുവാൻപട്ടുമനേകവസ്ത്രവും
കൊടുത്തുഭദ്രനെയലങ്കരിച്ചുടൻ
എടുത്തൊരാനയിൻകഴുത്തിലുമേററം
നരപതിബഹുധനങ്ങളും നൽകി
പുരമെല്ലാംപ്രദക്ഷിണം ചെയ്യിച്ചിതു
ഗജസ്കന്ധാധിരൂഢനായുന്നേഭദ്രൻ
നിജാലയംപുക്കാനധികഭാഗ്യവാൻ
നരപതിദത്തധനാംബരാദിയിൽ
ഒരർദ്ധമർപ്പിച്ചു മഹേശ്വരന്നായി
ശിവഭക്തന്മാരാം ദ്വിജാദികരംക്കായി–
ട്ടവശിഷ്ടാർദ്ധത്തെക്കൊടുത്തുമോദേന
വിധുകലാധരചരണംധ്യാനിച്ചു
മധുരയിൽവാണാൻ സുഖേനഭദ്രനും
ശിവഭക്തശിരോമണിയാംഭദ്രൻെറ
അവാച്യമായുള്ളമഹാഭാഗ്യത്തേയും
ശിവനുടയഭക്തവാത്സല്യത്തേയും
സവിസ്മയമെല്ലാവരുംപ്രശംസിച്ചാർ
മഹേശ്വരഭക്തിഭവിക്കിൽമററൊരു
മഹാഭാഗ്യമതില്ലരമെന്നുനൂണാം
മുനികളേചൊന്നേനിവണ്ണംനാല്പതും
പുനരൊന്നുംചേൎന്നമഹേശലീലയെ
ശ്രുവിക്കിലോസർവ്വവിപത്തുകരംതീൎന്നു
ഭവിക്കുംസമ്പത്തും സുഖവുംമോക്ഷവും
മഹേശാനുഗ്രഹമതിനാലദ്ധ്യായ–
മഹംനാല്പത്തേഴാമതുമുരചെയ്യേൻ

നാൽപ്പത്തേഴാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 48

## ചേരഭൂപന്ന പത്രപ്രേഷണം

**അഗസ്ത്യൻ**

ഹാലാസ്യനായകൻസുന്ദരേശൻഭക്ത-
പാലനലോലുപൻ കാലകാലൻഹരൻ
ചേരഭൂപന്നൊരുപത്രമെഴുതീട്ട
പാരാതയച്ചോരുചാരുവാംലീലയെ
ചൊല്ലുന്നുഞാനിത്തുകേരംക്കിലോപാപങ്ങ-
ളെല്ലാം ക്ഷണേന നശിക്കുംമുനികളെ
ഭൂപസമ്മാനിതനാകിയഭദ്രനും
ഭൂപതിസേവയെക്കൈവിട്ടസാദരം
നീപാടവീനാഥനാകിയദേവന്റെ
ശ്രീപാദപങ്കജാസക്തമനസ്സനായ്
ഗാനസ്വരൂപനാം ശ്രീസുന്ദരേശനെ
ഗാനേനസേവിച്ചു വാണാനഹർന്നിശം
ഗാനപ്രിയൻ സുന്ദരേശനുംഭദ്രന്റെ
ഗാനംശ്രവിച്ചതി സന്തുഷ്ടചിത്തനായ്
ഗംഗാജലങ്ങരം തുളുമ്പുമാറീശ്വരൻ
ഭംഗ്യാതലയാട്ടിവാണിതുസർവ്വദാ
ഇങ്ങനെവാഴുന്നകാലമൊരുദിന-
മംഗജാരാതിയാം ശ്രീസുന്ദരേശനെ
ഗാനേനസേവിച്ചു ഗായകനാംഭദ്രൻ
താനങ്ങുമന്ദിരേചെൽവാൻമുതിന്നപ്പോരം
മുന്നിലനേകംപണങ്ങരംകിഴികെട്ടി
സുന്ദരേശൻ ഗാനതുഷ്ടനായ്വെച്ചിതു
അന്നതുഭദ്രനെടുത്തുകൊണ്ടങ്ങുപോ-
യൊന്നൊഴിയാതീശഭക്തക്കുനൽകിനാൻ
പിന്നൊരുനാരം സുന്ദരേശ്വരൻ ഭദ്രനു
മന്നന്റെമിന്നുന്നഭൂഷണജാലങ്ങരം
എല്ലാമെടുത്തുകൊട്ടത്താനതുമെട-
ത്തല്ലലകററിനാനർത്ഥിവൃന്ദത്തിന്റെ
മററൊരുനാരംബഹുരത്നങ്ങളെനൽകി
മററൊരുനാളിൽ കനകമനവധി
മററൊരുനാരംനല്ലപട്ടുകരംവസ്ത്രങ്ങരം
മററൊരുനാരംരത്നചിത്രിതദർപ്പണം
മററൊരുനാരം ഛത്രചാമരാദ്യങ്ങളും
മററൊരുനാരംരത്നനിർമ്മിതപീഠവും
ഇങ്ങിനെനിത്യവുമീശ്വരൻനൽകുന്ന-
തങ്ങവൻവാങ്ങി ഗൃഹേചെന്നുതൽക്ഷണം

ഖണ്ഡിച്ചവകളേയാചകന്മാർക്കതി-
പണ്ഡിതനാംഭദ്രനേകിനാൻഭക്തിമാൻ
സർവ്വസ്വവുംതീർന്നനേരത്തു ഭദ്രനു-
മുർവ്വീപതീന്ദ്രനെച്ചെന്നുസേവിക്കാതെ
പിന്നെയുംഗാനേനശ്രീസുന്ദരേശനെ-
ത്തന്നേഭജിച്ചവൻ പ്രാർത്ഥിച്ചുസാദരം
ഇന്നപിഗായകന്മാരുമത്തുപോലെ
വന്നർത്ഥികളുമെന്നോടു യാചിക്കുന്നു
എന്നുടെകയ്യിലൊരുകാശുമില്ലഞാൻ
പിന്നെക്കൊടുക്കുന്നതെങ്ങനേശങ്കര
സുന്ദരേശപ്രഭോഭക്താർത്തിഭഞ്ജന
നിന്നുടെപാദമല്ലാതില്ലൊരുഗതി
എന്നപേക്ഷിച്ചന്നു മന്ദിരേചെന്നുടൻ
ഖിന്നതപൂണ്ടുകിടന്നുറങ്ങുംവിധൌ
സുന്ദരേശൻഭക്തവത്സലൻസ്വപ്നത്തിൽ
വന്നരുൾചെയ്തിതു ഭദ്രനോടിങ്ങനെ
ഭദ്രനിൻദാതൃത്വമത്ഭുതമത്ഭുതം
ഭദ്രംനിനക്കു ഭവിക്കുംനിരന്തരം
മന്നവന്തന്നുടെമന്ദിരത്തിൽനിന്നു
മുന്നംകനകവിത്താദിയെടുത്തുഞാൻ
തന്നതുമൂലമക്കോശപാലന്മാരും
ഖിന്നതപൂണ്ടുധനങ്ങൾകാണായ്കയാൽ
വാതിൽതുറന്നിട്ടുമില്ലഹോമുദ്രയി-
ലേതുമേ ഭേദവുമില്ലെന്നിരിക്കിലും
ഭൂഷണസ്വർണ്ണവിത്താദികാൺമാനില്ല
മോഷണംചെയ്തോരു ദുഷ്ടനിതാരഹോ
സുന്ദരേശന്താനറിയാതിരിക്കയി-
ല്ലെന്നവരെന്നെക്കുറിച്ചുകേഴുന്നിതു
ഇന്നിയുംവല്ലതുംഞാൻഭൂപമന്ദിരം
തന്നിൽനിന്നിപ്പോളെടുത്തുതന്നീടുകിൽ
നിന്നുടെകയ്യിൽവെച്ചായതുകാണുമ്പോൾ
വന്നവർ നിന്നെ ബന്ധിക്കുമസംശയം
ഇന്നതിനൊന്നുമേസംഗതികൂടാതെ
നന്നായൊരുവഴി ചൊല്ലിത്തരാമഹം
എന്നുടെഭക്തക്കഭീഷ്ടങ്ങളെച്ചേര-
മന്നവൻനൽകുന്നുമൽപാദഭക്തിമാൻ
ഇന്നൊരെഴുത്തുഞാൻതന്നീടുവൻചേര-
മന്നവന്നായതുകൊണ്ടുപോയ്നൽകുക

എന്നീശ്വരനരുളിച്ചെയ്തൊരുപത്രിക
നന്നായെഴുതിക്കൊടുത്ത ദശാന്തരേ
വന്ദിച്ചുഭദ്രനും ചൊന്നാൻദയാനിധേ
സുന്ദരേശപ്രഭോശങ്കരശാശ്വത
നിന്നുടെശ്രീപാദസേവയെവിട്ടുഞാൻ
മന്നവസേവയ്ക്കുപോകയില്ലെന്നുമേ
എന്നുഭദ്രോക്തികേട്ടീശ്വരൻ ഞാനിന്നു
ചൊന്നപോലേഭവാൻ കേൾക്കെന്നരുൾചെയ്താൻ
സുന്ദരേശാജ്ഞയേദ്ധിക്കരിച്ചീടുകിൽ
വന്നുകൂടുംപാപമെന്നോർത്തുഭദ്രനും
പത്രികയുംവാങ്ങി ശ്രദ്ധംനടന്നഥ
ചിത്രിദിനൈശ്ചേരഭൂപാലകപുരേ
ചെന്നോരുജീർണ്ണപ്രപാന്തരേവാണിതു
സുന്ദരനാഥനേധ്യാനിച്ചുമാനസേ
രുദ്രാക്ഷഭസ്മവിഭൂഷിതഗാത്രനാം
ഭദ്രനെക്കണ്ടു തത്രത്യജനങ്ങളും
അത്യന്തവിസ്മയംപൂണ്ടിവനാരെന്നു
സത്വരമന്യോന്യമന്വേഷണംചെയ്താർ
അന്നുരാത്രൌചേരമന്നവന്തന്നോടു
സുന്ദരേശൻവന്നരുൾചെയ്തുസ്വപ്നത്തിൽ
മന്നവമൽഭക്തനായൊരുപൂരുഷൻ
വന്നിരിക്കുന്നിതു നിന്റെപുരത്തിങ്കൽ
നന്നായവനെമോദിപ്പിച്ചയക്കനീ-
യെന്നുകേട്ടപ്പോളെഴുന്നീററുമന്നവൻ
മന്ത്രിമാരേവരുത്തിസ്വപ്നവൃത്താന്ത-
മന്തരമെന്നിയേചൊല്ലിവേഗം നിങ്ങൾ
വന്ന ശിവഭക്തനാരെന്നറിഞ്ഞുട-
നെന്നരികത്തിങ്ങു കൊണ്ടുവന്നീടുവിൻ
എന്നതുകേട്ടവരന്വേഷണംചെയ്തു
വന്നുടൻമന്നവനോടു ചൊല്ലീടിനാർ
വന്നശിവഭക്തനങ്ങൊരുദിക്കിലാ-
യൊന്നുമിളക്കാതിരിക്കുന്നുമന്നവ
മന്നവന്താനതുകേട്ടു കാലിനാൽ
തന്നേനടന്നു ചെന്നാശ്രു കണ്ടീടിനാൻ
നേത്രമടച്ചു മഹേശനേ ധ്യാനിച്ചു
ശ്രോത്രപീയൂഷമാമ്മാറുഗാനംചെയ്തു
വാണരുളുന്നോരുഭദ്രനുഭൂപനെ
കാണുമാറായില്ല ഹർഷബാഷ്പങ്ങളാൽ

രോഗിയെന്നാകിലും നിസ്വനെന്നാകിലും
ഭോഗീന്ദ്രഭൂഷനിൽഭക്തിമാനെന്നാകിൽ

ആയവനേററവുംമാന്യനെന്നോർത്തുഭൂ–
നായകനേവമവനോടുചോദിച്ചാൻ

അംഗേഷുഭസ്മംധരിച്ചുവിളങ്ങുന്ന
ഗംഗാധരഭക്തനായനീയാരെടോ

എങ്ങുനിന്നിത്രനീവന്നതുംനിന്നുടെ
ഇംഗിതമെന്തെന്നതുംപറഞ്ഞീടുക

ഇങ്ങിനെഭൂപതിചൊന്നനേരം ഭദ്ര–
നംഗജനാശനഭക്തൻപറഞ്ഞിതു

മന്നവനിന്നെദർശിപ്പാൻമധുരയിൽ
നിന്നുവന്നേനൊരുപത്രികയുണ്ടുതേ

കാണെന്നുചൊല്ലിക്കൊടുത്തോരെഴുത്തിനെ
താണുവണങ്ങിവാങ്ങി ക്ഷിതിനായകൻ

എത്രയുമാദരപൂർവ്വംതുറന്നുടൻ
പത്രികതന്നെ വായിച്ചീടിനാൻമുദാ

മന്നിൽപ്രസിദ്ധമായുള്ളമധുരയി–
ലെന്നെയുംസേവിച്ചവാഴുമീഭദ്രനു

നിന്നാൽകഴിയുന്നവിത്തത്തെയുംനൽകി
മന്ദമെന്യേയിങ്ങയച്ചീടുകവേണം

എന്നുചേരക്ഷിതിപാലനുശ്രീസോമ–
സുന്ദരേശൻ താനെഴുതിയതിങ്ങിനെ

വാചകംകണ്ടഥചേരഭൂപാലകൻ
വാചാമഗോചരമായ മോദംപൂണ്ടു

തന്നിലീശനുള്ളവാത്സല്യമോർത്തതി–
ധന്യനായ്ഞാനെന്നുറച്ചുടനേതന്നെ

ആനക്കഴുത്തിലെടുപ്പിച്ചുഭദ്രനെ
മാനിച്ചുതൻപുരത്തിൽകൊണ്ടുചെന്നഥ

തൈലവുംതേച്ചുകുളിപ്പിച്ചുഭക്ഷണം
ചാലവേനൽകിസഷഡ്രസംസാദരം

ശങ്കരന്താനിവനെന്നോർത്തുചന്ദന–
പങ്കാദികൾകൊണ്ടലങ്കരിച്ചേററവും

മുത്തുമാലാദികൾനല്ലവസ്ത്രങ്ങളും
വിത്തമവധിയില്ലാതോളവുംനൽകി

അന്തകവൈരിക്കു തുല്യനാകുംനിൻെറ
ചെന്താരടിപ്പൊടിമൽഗൃഹേചേരുവാൻ

അന്തമില്ലാതെപുണ്യത്തെമുൻജന്മത്തി–
ലെന്തുഞാൻചെയ്തേൻ കൃതാർത്ഥോസ്മിസാമ്പ്രതം

എന്നുമഹീപതി ചൊന്നനേരം ഭദ്രൻ
മന്നവൻതന്നോടുചൊല്ലിനാനിങ്ങനെ

മന്നവശംഭുഭക്തോത്തമകേശക്കെടോ
നിന്നോളമില്ലമഹാഭാഗ്യമാർക്കുമേ

ബ്രഹ്മാവുതൊട്ടുപിപീലികയോളവും
ചിന്മയൻ ജീവനായ് വാഴുന്നിതന്തരേ

ഇല്ലെടോജാതിഭേദംപരമാത്മാവി-
നെല്ലാററിലുമൊരുപോലെവിളങ്ങുന്നു

എന്നിരിക്കെ ശ്രേഷ്ഠനാരെടോലോകത്തിൽ
പിന്നെനികൃഷ്ടനാരാകുന്നുമന്നവ

ഇത്യാദിവാക്യങ്ങടംചൊല്ലിപരസ്പരം
ക്ഷിത്യധീശൻ പുനരിങ്ങിനെചൊല്ലിനാൻ

താമസിപ്പിക്കാതയക്കേണമെന്നുള്ള
ശ്രീമഹേശാജ്ഞയെലംഘിപ്പതിന്നുഞാൻ

ശക്തനല്ലായ്കയാൽഗായകേന്ദ്രശംഭു-
ഭക്തോത്തമഭവാൻപോകശിവാജ്ഞയാൽ

മന്നവനേവം പറഞ്ഞുവിത്തങ്ങളെ
തന്നുടെ ഭൃത്യരെക്കൊണ്ടെടുപ്പിച്ചുടൻ

രക്ഷികളോടുംമധുരാപുരത്തിനായ്
തൽക്ഷണംഭൂപനയച്ചിതുഭദ്രനെ

ഭദ്രനുംസൌഖ്യമായ്വന്നുമധുരയിൽ
ഭദ്രപ്രദനാംമഹേശനെദ്ദർശിച്ചു

സർവ്വജനങ്ങളാൽ സംസ്തൂയമാനനായ്
സർവ്വസൌഖ്യത്തോടുവാണാൻമുനികളെ

അന്തകവൈരിപാദങ്ങളെ സേവിക്കി-
ലെന്തുലഭിയാതെയുള്ള ജഗത്ത്റയെ

മുല്ലബാണാരിതൻലീലകളിൽവെച്ചു
ചൊല്ലിനേൻനാല്പത്തിരണ്ടാമതുമിപ്പോഠം

ഇല്ലസന്ദേഹമിതിനെശ്രവിക്കകി-
ലെല്ലാസുഖങ്ങളുമുണ്ടായ്വരുമെടോ

അല്ലലകന്നുപോമന്ത്യകാലേമുക്തി
കില്ലില്ലസിദ്ധിക്കുമെല്ലാശരീരിണാം

അംഗജാരിപ്രസാദേനഞാനദ്ധ്യായ-
മിങ്ങിനെനാല്പത്തിയെട്ടാമതുംചൊന്നേൻ.

നാൽപ്പത്തിയെട്ടാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 49

## ഭദ്രന്നു ഫലകദാനം

**അഗസ്ത്യൻ**

ഹാലാസ്യനായകൻശ്രീസുന്ദരേശ്വരൻ
കാലാരിദേവൻഫലകയെഭദ്രന്നു
ചാലവേനൽകിയലീലയെച്ചൊല്ലുവൻ
മാലകന്നീടുംശ്രവിക്കിൽമുനികളെ
രുദ്രപാദാംബുജസേവാപ്രഭാവേന
ഭദ്രൻമഹാപ്രഭുവായ്‌വസിക്കുന്നതു
മററുള്ളഗായകന്മാർകണ്ടസൂയയാ
തെററന്നിവനെദ്ദരിദ്രനാക്കീടണം
എന്നുറച്ചോരോന്നുചെയ്‌വാൻതുനിഞ്ഞതു
സുന്ദരേശാനുഗ്രഹാലറിഞ്ഞാൻഭദ്രൻ
ഇന്നുമുതൽക്കുവിശേഷമായ്‌ശ്രീസോമ-
സുന്ദരനാഥനെസ്സേവിക്കയും‌വേണം
എന്നെ ബാധിപ്പാൻമുതിന്നവക്കീശ്വരൻ
തന്നേകൊടുക്കുംഫലമില്ലസംശയം
എന്നുംനമിക്കീശപാദാംബുജദ്വയ-
മെന്നിയെമററില്ലൊരാശ്രയംനിശ്ചയം
ഇന്നുമുതൽക്കുദിനംപ്രതിഞാൻചെന്നു
മൂന്നുകാലങ്ങളിലദ്ധ്യാമത്തിലും
മൂന്നുലോകങ്ങൾക്കുനാഥനാംശ്രീസോമ-
സുന്ദരനാഥനെ ഗാനേനസേവിപ്പൻ
എല്ലാസുഖങ്ങളുംസമ്പത്തുമായുസ്സും
ചൊല്ലാന്നമോക്ഷവുമാശുസിദ്ധിപ്പാനും
ദാരിദ്ര്യമാധിയുംവ്യാധിയുംദുഃഖവും
ഘോരപാപംശത്രുപീഡാഭവംഭയം
ഈവകതീന്നീടുവാനാമഹേശ്വര-
സേവതന്നെനല്ലൊരൌഷധം ദേഹിനാം
എന്നുമനസ്സിലുറച്ചുഭദ്രൻമുദാ
ചെന്നുമുൻചൊന്നകാലങ്ങളിലീശനെ
ഭക്തിയോടുംകൂടിസേവിച്ചുശങ്കര-
ഭക്തനാംഭദ്രൻവസിച്ചുയഥാസുഖം
സർവ്വജനങ്ങളുമർത്ഥിവർഗ്ഗങ്ങളും
സർവ്വദാഭദ്രനെവാഴ്ത്തിസ്സുതിച്ചിതു
ഈശനെഭോഗാംഗപൂജാസമയത്തി-
ലാശയേഭക്തിയോടുംകൂടിസേവിക്കിൽ

അന്തമില്ലാതപാപങ്ങളെല്ലാംതീൎന്നു
സന്തതംസൌഖ്യമുണ്ടായ്‌വരുമേവനും
അത്രവിശിഷ്ടമാമസ്സമയത്തിങ്കൽ
നിത്യവുംചെന്നുഭക്തോത്തമനാംഭദ്രൻ
ഹാലാസ്യനാഥനെഗാനേനസേവിച്ച
മൂലമവന്നുസിദ്ധിച്ചിതുസിദ്ധികൾ
ഇങ്ങിനെവാഴുന്നകാലമൊരുദിന-
മംഗജവൈരിലീലാപ്രിയനീശ്വരൻ
ഭക്തനാംഭദ്രൻെറഭക്തിപരീക്ഷിപ്പാൻ
മുക്തിദന്താനൊരുപായംപ്രയോഗിച്ചാൻ
ചീൎത്തമേഘങ്ങളെക്കൊണ്ടുനഭസ്ഥലം
പൂൎത്തിയാക്കീസുന്ദരേശ്വരൻരാത്രിയിൽ
പാരിടംപൊട്ടിത്തകൎന്നുപോകുംവണ്ണം
ഘോരമായേററംമഴപൊഴിയിച്ചിതു
ഘോരമായ്‌വീഴുന്നധാരകളെക്കൊണ്ടും
ക്രൂരിരുൾകൊണ്ടുമഖിലജനങ്ങളും
ഏററംഭയപ്പെട്ടുമന്ദിരത്തിൽനിന്നു
മുററത്തുപോലുമിറങ്ങുന്നതില്ലഹോ
ജന്തുക്കളൊന്നുമേസഞ്ചരിക്കുന്നില്ല
ഹന്തവെട്ടുന്നിതിടികളുംഘോരമായ്
ഘുംഘുമെന്നുള്ളഘോഷേണവർഷോപല-
സംഘങ്ങൾവന്നുവീഴുന്നിതുഭൂമിയിൽ
ഇങ്ങിനെഘോരംമഴപൊഴിയുംവിധൌ
ഗംഗാധരനായശ്രീസുന്ദരേശൻെറ
ഭോഗാംഗപൂജാസമയമടുത്തിതു
വേഗേനഭദ്രൻപുറപ്പെട്ടുമന്ദിരാൽ
വർഷധാരാഗണംതന്മസ്തകേപുഷ്പ-
വർഷമെന്നോൎത്തേററുകൊണ്ടുനടന്നുടൻ
ചെന്നുഹാലാസ്യനാഥംസാംബമീശ്വരം
സുന്ദരേശൻതന്നെഗാനേനസേവിച്ചാൻ
ഇന്നിയുംഘോരമായ്‌വർഷിക്കവിൻനിങ്ങ-
ളെന്നുമേഘങ്ങളോടപ്പോൾമഹേശ്വരൻ
സൎവ്വൈകനായകൻകല്പിച്ചതുകേട്ടു
സൎവ്വമേഘങ്ങളുമൊന്നിച്ചുനിന്നുടൻ
അത്യന്തഘോരംമഴപൊഴിച്ചാരതു
വാഴ്ത്തുവാനാളാകയില്ലസർപ്പേന്ദ്രനും
തുമ്പിക്കരംപോലെവർഷധാരാഗണം
വമ്പിച്ചുഭൂമൌപതിക്കുന്നശബ്ദവും

കാട്ടിൽനില്ക്കുന്നമരങ്ങളെയാകവെ
പൊട്ടിച്ചുതട്ടിനിരത്തിവരുന്നൊരു

ചട്ടററവായുവിൻഭ്രങ്കാരവുംവെടി–
പൊട്ടുന്നപോലിടിവെട്ടുന്നശബ്ദവും

പാരതിൽവർഷോപലങ്ങൾപടപടാൽ–
കാരേണ വീഴുന്നഘോഷവുംശീതവും

ഒന്നിച്ചുകൂടിയനേരത്തുഭദ്രനും
ചെന്നുവൃഷദേവപൃഷ്ഠഭാഗത്തിങ്കൽ

ഊന്നിയിരുന്നുമുന്നേക്കാൾവിശേഷമായ്
മന്ദേതരംഗാനമാശ്രുചെയ്തീടിനാൻ

കാററിനാൽപ്രേരിതമായമഴത്തുള്ളി–
യേററഭദ്രന്റെദേഹമെല്ലാംതദാ

പാരംതരിച്ചുനഖങ്ങളെതന്ത്രിയിൽ
പ്രേരണംചെയ്‌വാൻപ്രയാസമായ്തീർന്നിതു

വാരിയുംവേഗേനവദ്ധിച്ചുഭദ്രന്റെ
മാറിനേക്കാളുംകവിഞ്ഞുചെളികളും

പിന്നെയുംഭദ്രനവിടെയിരുന്നുടൻ
സുന്ദരേശന്തന്നെമാനസേചിന്തിച്ചു

തന്ത്രിവൈകല്യംഭവിച്ചതുമോക്കാതെ
അന്തമില്ലാതുള്ളഭക്തിയോടുംകൂടി

ശ്രോത്രാമൃതംഗാനമാശ്രുചെയ്തീടിനാൻ
തത്രാന്തരേചെളിവന്നുമൂടീതുലോം

പിന്നെയുമൊട്ടുംകുറച്ചീലഭദ്രനു–
മന്നേരമീശ്വരനേററംപ്രസന്നനായ്

ശങ്കരൻശംഭുകൃപാർദ്രമനസ്സനായ്
പങ്കത്തിൽമേവുന്നഭദ്രന്റെകീഴിലായ്

വണ്ണമേറുന്നരത്നങ്ങൾപതിച്ചുള്ള
സ്വർണ്ണപ്പലകയെവെച്ചിതുമെല്ലവെ

രുദ്രനാൽദത്തമായോരുപലകയെ
ഭദ്രനെടുത്തുനോക്കീട്ടുടൻമാനസേ

ആരുവാൻരത്നങ്ങൾകൊണ്ടുനിർമ്മിച്ചുള്ള
ചാരുഫലകയെതന്നതെന്നിക്കിപ്പോൾ

എന്നുചിന്തിച്ചതിവിസ്മയംപൂണ്ടതിൽ
തന്നെയിരുന്നുപാടീടിനാൻപിന്നെയും

ഗാനംസമാപിച്ചനന്തരംഭദ്രനു–
മാനന്ദമൂത്തിയെകുമ്പിട്ടുസാദരം

പിന്നെപ്പലകയെകയ്യിലെടുത്തുതൻ
മന്ദിരത്തിൽചെൽവതിന്നുമുതിന്നപ്പോൾ

എത്രയുംനിർമ്മലമായിതാകാശവും
തത്രനക്ഷത്രങ്ങളുംപ്രകാശിച്ചിതു
അന്ധകാരങ്ങളുംനീങ്ങിപതുക്കവേ
പന്ഥാവുമേററംപ്രകാശിച്ചുകാണായി
മന്ദംനടന്നുപലകയെത്തന്നതാ-
രെന്നോർത്തുമന്ദിരേചെന്നുടൻഭദ്രനും
തന്നുടെബന്ധുക്കളോടുവൃത്താന്തങ്ങ-
ളൊന്നൊഴിയാതെപറഞ്ഞനേരത്തവർ
മിന്നുംപലകയെക്കണ്ടത്ഭുതപ്പെട്ടു
സുന്ദരേശൻതന്നെതന്നതുനിശ്ചയം
കാലിണസേവിപ്പവർക്കിഷ്ടമേകുവാൻ
ഹാലാസ്യനാഥനെപ്പോലെമററാരുള്ള
ഇങ്ങിനെബന്ധുക്കൾചൊന്നനേരത്തിങ്ക-
ലങ്ങിനെത്തന്നെയെന്നത്യന്തമോദേന
നിശ്ചിത്യഭദ്രൻമഹേശപാദാംബുജേ
നിശ്ചലമായ്സമർപ്പിച്ചാൻമനസ്സിനെ
ഭദ്രവൃത്താന്തംവരഗുണഭൂപതി
വിദ്രുതംകേട്ടുപിറെറന്നാൾപുലർകാലേ
ഭദ്രനെവേഗംവരുത്തിസ്വമന്ദിരേ
രുദ്രാർപ്പിതമാംപലകയേയുംകണ്ടു
സാക്ഷാൽമഹേശ്വരനെന്നുഭാവിച്ചുട-
നക്ഷിതിനായകൻപൂജിച്ചുഭദ്രനെ
ധാന്യധനാദിസമ്പൂർണ്ണദേശങ്ങളെ
മാന്യനാംഭദ്രന്നുസമ്മാനവുംചെയ്തു
ചൊന്നാനനന്തരം ഭദ്ര! മഹാമതേ
നിന്നോളമാർക്കുള്ളുഭക്തിമഹേശനിൽ
തന്നുടെകുട്ടിയെക്കണ്ടിട്ടതിനുടെ
പിന്നാലെവേഗംപശുഗമിക്കുംപോലെ
സുന്ദരേശൻഭക്തവത്സലൻഭക്തനാം
നിന്നുടെപിമ്പേനടക്കുന്നുനിർണ്ണയം
നിന്നിലീശന്നുകൃപയുള്ളതുപോലെ
അന്യനിലില്ലമഹാഭാഗ്യവാരിധേ
ഓർക്കിലോദിവ്യഫലകയേവംപുന-
രാർക്കുലഭിക്കുംനിനക്കെന്നിയേവിഭോ
ഭക്തർക്കുമീശന്നുമില്ലൊരുഭേദമെ-
ന്നുക്തംപുരാണവേദാഗമാദ്യങ്ങളാൽ
ശ്രീപരമേശ്വരഭക്തരെപ്പൂജിക്കിൽ
പാപങ്ങളെല്ലാംനശിക്കുമസംശയം

ഇന്നതിനാൽനിന്നെപൂജിക്കയാലഹം
ധന്യനായേൻമമതീർന്നുപാപങ്ങളും

പിന്നെയുംപിന്നെയുമേവംപ്രശംസിച്ചു
മന്നവൻമാനിച്ചയച്ചിതുഭദ്രനെ

വന്ദികളാൽസ്തുതനായഥഭദ്രനും
നന്ദിച്ചുതന്നുടെമന്ദിരത്തിൽചെന്നു

അർത്ഥിവർഗ്ഗങ്ങൾക്കഭീഷ്ടദാനംചെയ്തു
ചിത്തത്തിലീശനെച്ചിന്തിച്ചുവാണിതു

രുദ്രൻെറഭക്തവാത്സല്യത്തെയുംതഥാ
ഭദ്രൻെറഭക്തിയേയുംകണ്ടഖിലരും

അത്ഭുതമത്ഭുതമെന്നുപ്രശംസിച്ചു
ചിൽപുമാൻതന്നെസേവിച്ചുവാണീടിനാർ

ചന്ദ്രോദയേസിന്ധുവർദ്ധിപ്പതുപോലെ
ചന്ദ്രചൂഡപ്രസാദത്തിനാൽഭദ്രനു

വിത്തേശനേക്കാളധികമായ്സമ്പത്തു
നിത്യവുംവർദ്ധിച്ചുവന്നുമുനികളെ

ഹാലാസ്യനാഥനെസ്സേവിപ്പവർക്കൊരു
കാലവുംദുഃഖമുണ്ടാകയില്ലദ്ധ്രുവം

ആയുരാരോഗ്യസമ്പത്തുകൾവർദ്ധിക്കും
കായാവസാനത്തിൽമോക്ഷവുംസിദ്ധമാം

മുപ്പുരാരാതിതൻലീലകളിൽവെച്ചു
നാല്പത്തിമൂന്നാമതുംപറഞ്ഞേനഹം

താല്പര്യമോടുമിതിനെശ്രവിപ്പവ–
ർക്കൽപേതരാനന്ദമുണ്ടാംമുനികളെ

ഇങ്ങിനെനാൽപത്തിയൊൻപതാമദ്ധ്യായ–
മംഗജാരിപ്രസാദേനചൊന്നേനഹം

നാൽപത്തൊമ്പതാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 50

### ഭദ്രാവിജയം

**അഗസ്ത്യൻ**

ഭദ്രൻെറഭാര്യയാംഭദ്രയ്ക്കുഗാനത്തിൽ
രുദ്രനീശൻജയംനൽകിയലീലയെ

ചൊല്ലുന്നുഞാനിതുകേൾക്കിലോപാപങ്ങ–
ളെല്ലാംനശിച്ചുപോയീടുംമുനികളെ

ശ്രീമാൻവരഗുണപാണ്ഡ്യമഹീപതി
ശ്രീമഹാദേവൻെറസാരൂപ്യമാപ്തവാൻ

പിന്നെത്തദാത്മജൻരാജരാജാഖ്യനാം-
മന്നവൻനീതിയോടുംമധുരാപുരം

പാലിച്ചുസമ്പദാരാജരാജോപമൻ
ഹാലാസ്യനാഥനെസ്സേവിച്ചുവാണിതു

ഭദ്രൻെറപത്നിയാം ഭദ്രാപതിവ്രതാ
രുദ്രഭക്തോത്തമാസർവാംഗസുന്ദരി

ഗാനവിദ്യാദിപ്രവീണാമുനിജന-
മാനസംപോലുമിളക്കുവാൻപോന്നവൾ

അന്നൊരുനാൾരാജരാജാഖ്യമന്നവൻ
തന്നുടെപത്നിയെക്കാണ്മതിന്നായവൾ

ചെന്നനേരംനൃപപത്നിയുംഭദ്രയെ
നന്ദിച്ചുനന്നായിമാനിച്ചിരുത്തിനാൾ

മന്നവൻതന്നുടെഭോഗിനീസ്ത്രീകളിൽ
സുന്ദരീരാജപ്രിയമോഹിനിയെന്നുള്ള

വാരവിലാസിനിയുംഭൂപപത്നിയെ
പാരാതെകാൺമാനവിടെവന്നാൾതദാ

ഗാനത്തിലേററം പ്രവീണയെന്നെപ്പോലെ
നൂനംജഗത്തിങ്കലാരുമില്ലെന്നൊരു

ഗർവംവളർന്നുള്ളവാരാംഗനയ്ക്കുമ-
സ്സർവജ്ഞഭക്തോത്തമയായഭദ്രയ്ക്കും

തമ്മിൽകലഹംഭവിച്ചനേരത്തിങ്കൽ
പെൺമണിഭൂപാലപത്നിവിലക്കിനാൾ

സത്വരംമന്ദിരേചെന്നഥഭദ്രയും
ഭർത്തൃശുശ്രൂഷയെച്ചെയ്തുവാണീടിനാൾ

ചെന്നുതൻമന്ദിരേവാരവിലാസിനി
ഖിന്നതപൂണ്ടന്നുരാത്രൌനൃപനോടു

മുന്നംകലഹവൃത്താന്തങ്ങളെച്ചൊല്ലി
പിന്നെനൃപതിക്കുസന്തോഷമുണ്ടാക്കി

മന്നവവല്ലവിധത്തിലുംഭദ്രയെ
ഒന്നവമാനിക്കവേണമെന്നോതിനാൾ

മന്നവൻതാനതുകേട്ടുസാദരം
സുന്ദരേശൻെറമാഹാത്മ്യമറിയാതെ

അങ്ങനെതന്നെയെന്നാശുചൊല്ലീടിനാ-
നംഗനാധീനൻവിവേകിയായ്ത്തീരുമോ

ഗീതത്തിലേററംസമർത്ഥയായുള്ളവ-
ളേതൊരുദിക്കിലെന്നന്വേഷണംചെയ്തു

ഭൂപനൊരുത്തിയെയാരുമറിയാതെ
ദ്വീപാന്തരത്തിൽനിന്നാശുവരുത്തിനാൻ

പിന്നെവരുത്തിഭദ്രന്നുടെഭാര്യയെ
മന്നവനിപ്രകാരംപറഞ്ഞീടിനാൻ

മാനിനീഭദ്രേശ്രുവിക്കൊരുസുന്ദരി
ഗാനപ്രവീണാത്രവന്നിരിക്കുന്നിതു

ഗാനത്തിനാലിവളെജ്ജയിപ്പാൻതവ
മാനസേധൈര്യമുണ്ടോപറഞ്ഞീടുനീ

ഉണ്ടെന്നുഭദ്രയുംചൊന്നാളതുകേട്ടു
വേണ്ടുന്നഭൂഷണവസ്ത്രാദികളെയും

മന്നവൻനൂതനഗായികയ്ക്കേകിനീ
ചെന്നൊരുമന്ദിരേവാഴ്കെന്നയച്ചഥ

ചൊല്ലിനാൻവ്യാജമായ്ഭദ്രയോടിങ്ങനെ
വല്ലവിധത്തിലുംനീജയിച്ചീടേണം

മാനിനീഭദ്രേഭവതിതോററീടുകിൽ
മാനഹാനിക്കുനാമേവരുംപാത്രമാം

ഇങ്ങനെഭൂപതിചൊന്നതുകേട്ടട–
നംഗനാരത്നമാംഭദ്രയുംചൊല്ലിനാൾ

എന്നെമഹേശ്വരഭക്തയെന്നുംപ്രഭോ
പിന്നെപ്പതിവ്രതയെന്നുംധരിക്കനീ

സുന്ദരേശൻഭക്തവത്സലനല്ലയോ
പിന്നെഞാനെങ്ങനെതോല്ക്കുംമഹീപതേ

മന്നവശ്രേഷ്ഠപാതിവ്രത്യവുംപുന–
രെന്നെരക്ഷിക്കുമതിനില്ലസംശയം

ഇങ്ങനെകേട്ടനേരത്തുമഹീപതി
അങ്ങുനീയദ്യപൊയ്ക്കൊൾകെന്നയച്ചഥ

മന്നവൻഗൂഢമായ്ദ്വീപാന്തരത്തിങ്കൽ
നിന്നുവന്നിട്ടുള്ളഗായികയെക്ഷണം

തന്നാലയത്തിൽവരുത്തിപറഞ്ഞിതു
സുന്ദരിഭദ്രയെനീജയിച്ചീടേണം

സൽസഭാമദ്ധ്യത്തിൽവെച്ചുനീഭദ്രയെ
ഭർത്സനംചെയ്യുഞാൻവേണ്ടെന്നുചൊൽകിലും

മാത്സര്യമോടുപാടീടേണമസ്സാസ്യ
സൽസുഭയംനിനക്കാരെമനോഹരേ

എന്നുമഹീപതിചൊന്നനേരത്തിങ്കൽ
മന്നവൻതന്നുടെചിത്തമറിഞ്ഞവൾ

നന്നുനന്നെന്നുമോദിച്ചുഹൃദന്തരേ
ചെന്നുമനോഹരേമന്ദിരേവാണിതു

പിറേറദിനംസഭാമദ്ധ്യേമഹീപതി
തെറെറന്നുരണ്ടുപേരേയുംവരുത്തിനാൻ

വന്നനേരംതന്നെനൃതനഗായികാ
മന്ദേതരംഭദ്രപത്നിയെഭർത്സിച്ചാൾ

മന്നനരുതരുതെന്നുപറയുന്ന-
തൊന്നുമേകേൾക്കാതെപിന്നെയുംനൃതനാ

മത്സരിച്ചെന്നോടുപാടുമോനീശഠേ
കുത്സിതേപോകപ്പുറത്തെന്നുചൊല്ലിനാൾ

മാനവനാഥനാംപാണ്ഡ്യനമന്നേരം
താനൊരുമദ്ധ്യസ്ഥനെന്നപോലോതിനാൻ

തങ്ങളിലിങ്ങിനെനിങ്ങളിരുവരു-
മംഗനമാരേകലഹിക്കവേണ്ടെടോ-

സംഗീതവേദികളാംഞങ്ങളേവരും
നിങ്ങളിരുവരുംപാടുന്നതിൽവെച്ചു

നന്നായതാരുടെഗാനമെന്നോതുന്നു-
വെന്നാലവൾക്കന്യദാസിയായീടേണം

എന്നൊരുനിശ്ചയംചെയ്തുപാടീടുവി-
നെന്നുമഹീപതിചൊന്നനേരത്തിങ്കൽ

അങ്ങിനെയെന്നുടൻസമ്മതിച്ചേററവും
ഭംഗിയായ്പാടിനാൾനൃതനഗായികാ

പിന്നെമധുരമായ്ഭദ്രയുംപാടിനാൾ
നന്നുനന്നെന്നുചൊന്നാർസഭാവാസികൾ

ഭൂപതിപക്ഷസ്ഥിതനായതുമൂലം
വൈപരീത്യേനപ്രശംസിച്ചിതുതദാ

ഉർവ്വീശ്വരാനുഗ്രഹണമായനന്തരം
സർവ്വരുംനൃതനയേയുംപ്രശംസിച്ചാർ

നേരെങ്കിലുംനേരുകേടെങ്കിലുംനൃപ-
നീരണംചെയ്തതാരന്യഥാചെയ്യുന്നു

എങ്കിലുംമന്നവൻശങ്കിച്ചുചൊല്ലിനാൻ
പങ്കജനേത്രമാരാംനിങ്ങൾകേൾക്കവിൻ

ഉണ്ടാംജയംതോൽവിരണ്ടുംവിവാദത്തിൽ
കുണ്ഠിതംവേണ്ടതുകൊണ്ടുഭദ്രേതവ

ഇന്നുപൊയ്ക്കൊള്ളുവിൻനിങ്ങളിരുവരും
വന്നീടുകവേണമത്രൈവനാളെയും

ഏവംനൃപവാക്കുകേട്ടുടൻനൃതനാ
സ്വാവാസമന്ദിരേമോദിച്ചുചെന്നിതു

ഭൂപൻെറപക്ഷപാതംകണ്ടുഭദ്രയും
താപമുൾക്കൊണ്ടുവിഷാദിച്ചുചെന്നഥ

ഹാലാസ്യനാഥനാംശ്രീസുന്ദരേശൻെറ
കാലിണകൂപ്പിസ്തുതിച്ചുപ്രാത്ഥിച്ചിതു

നാഥമന്നാഥജഗന്നാഥഹാലാസ്യ-
നാഥമഹേശ്വരസാംബദയാനിധേ
ഇക്ഷിതിനായകനായപാണ്ഡ്യൻമറു-
പക്ഷസ്ഥനായ്മമതോൽവിനൽകീടുവാൻ
ന്യായമെന്യേതുനിയുന്നരക്ഷിക്കമൊം
നീയൊഴിഞ്ഞാരുമിനിക്കില്ലൊരുഗതി
ഇങ്ങിനെപ്രാൎത്ഥിച്ചുകുമ്പിട്ടനേരത്തി-
ലംഗനെപേടിക്കവേണ്ടയെന്നിങ്ങിനെ
അംഗജവൈരിവാക്കാകാശമാൎഗ്ഗത്തിൽ
തിങ്ങിനമോദേനകേട്ടടൻഭദ്രയും
തന്നുടെമന്ദിരേചെന്നുസൌഖ്യത്തോടു-
മന്നുവസിച്ചുപിറേറദിനംചെന്നഥ
നൂതനഗായികയോടുംസഭാന്തരേ
ചേതോവിമോഹനമാമ്മാറുപാടിനാര്
സൎവ്വരുംപൂൎവ്വവൽഭദ്രയെവാഴ്ത്തിനാ-
രുൎവ്വീശ്വരൻവിപരീതമായ്വാഴ്ത്തിനാൻ
അന്നേരമാശ്ശുപറഞ്ഞിതുഭദ്രയും
മന്നവപക്ഷസ്ഥിതൻഭവാൻനിണ്ണയം
എന്നിതുകൊണ്ടിസ്സഭാവാസികളോടു-
മൊന്നിച്ചുചെന്നുനാംസുന്ദരേശന്നുടെ
മുന്നിൽമനോഹരമായുള്ളമണ്ഡപം
തന്നിലിരുന്നുപാടാംഞങ്ങൾഭൂപതേ
അന്നേരമാരുടെഗാനംമനോഹര-
മെന്നുസമസ്തരുംശ്ലാഘിച്ചിടുന്നുവോ
എന്നാലവര്തന്നെനായികാമറേറവര്
സന്ദേഹമില്ലടൻദാസിയായീടേണം
ഇങ്ങിനെകേട്ടനേരത്തിങ്കൽമന്നവ-
നങ്ങിനെതന്നെയെന്നോക്കാതെചൊല്ലിനാൻ
നന്നുനന്നെന്നുസമസ്തജനങ്ങളും
മന്നവൻതന്നെപ്രശംസിച്ചിതുതദാ
അന്യേദ്യരീശ്വരമണ്ഡപേസൎവ്വരു-
മൊന്നിച്ചുകൂടിനാർമന്നനുംവന്നിതു
ഇന്നുമേദാസിയാംഭദ്രയെന്നോൎത്തുള്ളി-
ലുന്നതാമോദേനവന്നിതുനൂതനാ
സുന്ദരേശന്നുടെവാക്യത്തെയോൎത്തോൎത്തു
മന്ദമന്ദംവന്നുചെന്നിതുഭദ്രയും
സുന്ദരേശൻകൃപാവാരിധിശങ്കരൻ
വന്ദാരുവൃന്ദകാമപ്രദനീശ്വരൻ

വൃന്ദാരകവൃന്ദവന്ദിതൻഹാലാസ്യ–
മന്ദിരവാസപ്രിയൻദേവനന്നേരം
സുന്ദരമായകവിവേഷവുംപൂണ്ടു
വന്നുസഭാന്തരേവാണിതുശുദ്ധമായ്
മുന്നംനവീനയാംഗായികപാടിനാൾ
തന്നുടെശക്തിക്കുതക്കവണ്ണംചിരം
മന്നവനുംമററുള്ളവരുമതുനേര–
മൊന്നുമിളക്കാതിരുന്നിതീശാജ്ഞയാൽ
സുന്ദരേശൻെറപാദാംബുജംധ്യാനിച്ചു
പിന്നെമനോജ്ഞമായ്ഭദ്രയുംപാടിനാൾ
എത്രയുമത്ഭുതംഗാനമിതുപോലെ
ഇത്രനാളുംകേട്ടതില്ലയെന്നിങ്ങിനെ
മന്നനബുദ്ധിപൂർവ്വംതത്രവാഴുന്ന
സുന്ദരേശാജ്ഞയാശ്ലാഘിച്ചനേരത്തിൽ
തിങ്ങിനമോദേനമന്ത്രികളേവരു–
മങ്ങിനെമററുള്ളവരുംസ്തുതിച്ചിതു
നീയെൻെറദാസിയായെന്നോതിനൂതന–
ഗായികാസ്കന്ധേകരേറിനാൾഭദ്രയും
നന്നായിതെന്നോതിമന്നവനന്നേരം
സുന്ദരേശൻെറ മാഹാത്മ്യമത്യത്ഭുതം
കാലിണകൂപ്പുന്നവർക്കിഷ്ടമേകുന്ന
ഹാലാസ്യനാഥനെസർവ്വജനങ്ങളും
അമ്പുള്ളദേവരിൽമുമ്പുള്ളദൈവമേ
തമ്പുരാനേപരിപാലയശങ്കര
നിൻപാദമല്ലാതൊരാശ്രയമില്ലെന്നു
കുമ്പിട്ടുകൂപ്പിസ്തുതിച്ചുപിരിഞ്ഞിതു
ശങ്കരഭക്തോത്തമനല്ലയോഭദ്രൻ
തൻകളത്രംപിന്നെഗാനേജയിച്ചിതു
ചിന്തിക്കിലത്ഭുതമെന്തുള്ളഭക്തർക്കു
ബന്ധുവാമീശൻെറകാരുണ്യമൊക്കയും
എന്നോതിമന്നവൻനൂതനഗായിക
തന്നുടെസ്കന്ധത്തിൽനിന്നുടൻഭദ്രയെ
മന്ദമിറക്കിഭദ്രക്കുധനങ്ങളും
മിന്നുന്നരത്നാഭരണങ്ങളുംനൽകി
ചെന്നാലുമെന്നയച്ചംബരാദ്യങ്ങളു–
മന്യക്കുമേകിയയച്ചാനവളെയും
സാരമായുള്ളതുദൈവബലംതന്നെ
പൌരുഷംകൊണ്ടുബലമില്ലതെല്ലുമേ

അന്യസേവാഖലുനിഷ്ഫലാശ്രീസോമ–
സുന്ദരേശോപാസ്തിതന്നേഫലപ്രദാ
എന്നുമുഹുരപിചൊല്ലിമഹീപതി
സുന്ദരേശന്നുഹാരാംബരാദ്യങ്ങളും
ദത്വാപ്രദക്ഷിണംചെയ്തുസ്തുതിച്ചുടൻ
നത്വാനിജാന്തഃപുരംപുക്കവാണിതു
രാജരാജൻരാജചൂഡപ്രസാദേന
രാജരാജോപമനായഥസമ്പദാ
ലുബ്ധ്വാസഗുണാഖ്യനായതനയനെ
അബ്ധിപര്യന്തംമഹീതലംപാലിച്ചു
രാജചൂഡന്നുടെപാദവുംസേവിച്ചു
രാജരാജൻമധുരാപുരേവാണിതു
ഹാലാസ്യനാഥനാംദേവൻെറനാല്പത്തി–
നാലാമതാകിയലീലയെയിങ്ങിനെ
ചൊല്ലിനേൻതാപസന്മാരേയിതുകേൾക്കി–
ലല്ലലകന്നഭീഷ്ടങ്ങൾസിദ്ധിക്കമേ
മുല്ലബാണാരിപ്രസാദവശേനഞാൻ
ചൊല്ലിനേനമ്പതാമദ്ധ്യായമിങ്ങിനെ

അൻപതാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 51

## സൂകരങ്ങളുടെ സ്തന്യപാനം

അഗസ്ത്യൻ

പന്നിക്കിടാങ്ങൾക്കതന്മാതൃരൂപിയായ്
സുന്ദരേശൻമുലപ്പാൽകൊടുത്തീടിന
ലീലയെഞാനിനിച്ചൊല്ലാംമുനികളെ
മാലകന്നീടുമിതിനെശ്രവിക്കകിൽ
വേഗവതീനദീതന്നുടെതീരത്തിൽ
ഭോഗമോക്ഷപ്രദംസർവ്വമുനിസ്തുതം
ഉണ്ടുഗുരുതീർത്ഥമെന്നപുണ്യക്ഷേത്രം
പണ്ടുതത്രൈവതപസ്സുചെയ്താൻഗുരു
ഈശൻഗുരുനാഥനെന്നനാമത്തൊടും
കേശവൻചിത്രരഥേശനാമത്തൊടും
രണ്ടുപേരുംതത്രവാണരുളുന്നതു
കണ്ടാൽസമസ്തപാപങ്ങളുംതീൻന്നുപോം
തത്രസുകുലാഖ്യനായൊരുശ്ശൂദ്രനു–
ണ്ടത്യുത്തമൻധനധാന്യസമൃദ്ധിമാൻ

സുന്ദരീസാദ്ധ്വീസുകലാഭിധാനയാം
തന്നുടെഭാര്യയോടുംകൂടിവാണിതു
സന്തതിയില്ലാഞ്ഞവർബഹുവത്സരം
സന്താപമോടുതപസ്സുചെയ്താരപ്പോൾ
കഷ്ടംമഹാബലശാലികളായതി-
ദൃഷ്ടരായ്പന്ത്രണ്ടുപുത്രരുണ്ടായിതു
കാലേനമാതാപിതൃക്കളാലേററവും
ലാളിതന്മാരായ്വളൎന്നുദിനംപ്രതി
യൌവനംപ്രാപിച്ചുപുത്രരെല്ലാവരും
ദൈവഗത്യാതത്സമയമവരുടെ
അച്ഛനമമ്മയുംസ്വർഗ്ഗംഗമിച്ചിതു
സ്വച്ഛന്ദരായഥതൽപുത്രരാകവെ
ആശയെപാപഭയമെന്നിയേപുണ്യ-
ലേശത്തിലാശയുംകൂടാതെതങ്ങടെ
ഇഷ്ടമെന്തെന്നാലതുചെയ്തുകൊണ്ടഹോ
കഷ്ടമരിഷ്ടിച്ചുകാലംകഴിക്കുമ്പോൾ
കാട്ടാളരോടുമൊരുമിച്ചൊരുദിനം
വേട്ടയാടീടുവാനെല്ലാവരുംകൂടി
കാടതിൽചെന്നുമൃഗങ്ങളെവേഗമോ-
ടോടിച്ചുകൊണ്ടങ്ങുമിങ്ങുമോടുംവിധൌ
തത്ര സമാധിയിൽവാഴുമൊരുമുനി
സത്തമൻതന്നെയുംകാണായിതന്തികെ
പുററുകിളിൎന്നുടൽചുററിലുംമൂടിയും
ചുററിയുംവല്ക്കലംരോമാഞ്ചസംയുതം
ഇററുവീഴുന്നഹർഷാശ്രുക്കളോടുമ-
പ്പോററിയാംനെററിയിൽകണ്ണുള്ളദേവനെ-
മുററുംഭയദ്വേഷരാഗകോപാദിക-
ളററുള്ളതന്നുടെമാനസേധ്യാനിച്ചും
ഏററംജ്വലിക്കുന്നബ്രഹ്മതേജസ്സോടും
ചുററിപ്പിണഞ്ഞജടകളോടുംതഥാ
അററമില്ലാതകാരുണ്യമോടുമൊരു
കുററിപോൽനിശ്ചലനായ്വസിച്ചീടുന്ന
ഏററവുംശ്രേഷ്ഠനാംതാപസന്തന്നുടെ
ചുററിലുംക്ഷുദ്രപുത്രന്മാരവർനിന്നു
കട്ടയുംകല്ലുമെടുത്തെറിഞ്ഞുംകരം
കൊട്ടിച്ചിരിച്ചുംപരിഹസിച്ചുംതഥാ
അട്ടഹാസംചെയ്തിളിച്ചുകാണിച്ചുമ-
ക്കുട്ടികൾമൺവാരിവർഷിച്ചുമങ്ങിനെ

ദുഷ്ടരേററംപണിപ്പെട്ടുമുനിയുടെ
കഷ്ടസമാധിക്കുഭംഗംവരുത്തിനാർ
രുഷ്ടനായ്മാമുനിതാനുമതുനേരം
കുട്ടികളെശ്ശപിച്ചീടിനാനിങ്ങനെ
മണ്ണുഴതീടുന്നനിങ്ങളൊരുമിച്ചു
മണ്ണുകഴിക്കുന്നപന്നികളായ്ത്തന്നെ
ചെന്നുജനിക്കുവിനച്ഛനുമമ്മയു–
മന്നേരമൊന്നിച്ചുതന്നെ മരിച്ചുപോം
പിന്നെക്ഷുധാത്തരായേററംവെയിൽകൊണ്ടു
ഖിന്നരായ്നിങ്ങരംഭവിക്കുമസംശയം
എന്നുമുനീന്ദ്രൻശപിച്ചനേരംശുദ്ര–
നന്ദനന്മാരവരേററംഭയപ്പെട്ടു
കമ്പിട്ടുസാദരംചൊന്നാർമഹാമുനെ
നിൻപാദമല്ലാതൊരാശ്രയമില്ലഹൊ
കുട്ടികളാംഞങ്ങരംചെയ്തപരാധങ്ങ–
ളൊട്ടൊഴിയാതെ ക്ഷമിച്ചുദയാനിധെ
രക്ഷിതാവാരുമില്ലാതുള്ളഞങ്ങളെ
രക്ഷിക്കണമെന്നപേക്ഷിച്ചനേരത്തിൽ
അക്ഷീണകാരുണ്യനായമഹാമുനി
തൽക്ഷണംതന്നേപ്രതിശാപദമേകിനാൻ
സുന്ദരേശൻകരുണാനിധിശങ്കരൻ
വന്നുയുഷ്മൽപിതൃരൂപിയായ്സാദരം
പന്നിക്കിടാങ്ങളാംനിങ്ങളെപ്പാലിക്കും
പിന്നെമുഖമൊഴിഞ്ഞുള്ള ദേഹങ്ങളിൽ
ശാപവുംതീർന്നുമനുഷ്യരൂപത്തൊടു
ഭൂപപ്രിയരായ്ഭവിക്കുമെന്നിങ്ങിനെ
ചൊല്ലിയയച്ചുമുനീന്ദ്രൻസമാധിയിൽ
കല്ലുപോൽനിശ്ചലനായഥവാണിതു
കാലേനശാപംനിമിത്തമക്കുട്ടികരം
കോലപോതങ്ങളായുത്ഭവിച്ചീടിനാർ
അന്നുമധുരാധിപൻരാജരാജാഖ്യ–
മന്നവനക്കാട്ടിൽവേട്ടയാടീടുവാൻ
സൈന്യസംയുക്തനായ്ചെന്നുശരങ്ങളാൽ
കൊന്നീടിനാൻബഹുദുഷ്ടജന്തുക്കളെ
പിന്നെയുമങ്ങുമിങ്ങുംനടക്കുംവിധൌ
മുന്നിലാമ്മാറുകണ്ടാൻവരാഹങ്ങളെ
ഉന്നതപർവ്വതംപോലെകോലങ്ങരംക്കു
മന്നവൻശാപജാതന്മാരുടെപിതാ

തന്നോടുകൂടിവരുന്നകോലങ്ങളെ
മന്നവൻകണ്ടതിവിസ്മയംതേടിനാൻ

മന്നവനെക്കണ്ടനേരം കിടീശ്വരൻ
തന്നുടെഭാര്യയോടിങ്ങനെചൊല്ലിനാൻ

സുന്ദരികേൾക്കനായാട്ടിനായ്‌വന്നൊരു
മന്നവനെന്നെയുംയൂഥത്തെയുംകണ്ടു

കൊന്നീടുവാനിതാവന്നടുത്തീടുന്നു
വന്നീടുമെന്നുടെപാപവിമോചനം

മുന്നമഹംചെയ്തപാപംനിമിത്തമായ്
പന്നിയായിങ്ങനെവന്നുപിറന്നതും

എന്നാലിവന്നുടെശുദ്ധബാണോദകം
തന്നാലെമാർജ്ജനംചെയ്‌വനംഹസ്സിനെ

എന്നല്ലപോരിൽമരിക്കിലോസ്വർഗ്ഗതി
സന്ദേഹമില്ലലഭിക്കുംമമപ്രിയെ

എന്നിലെസ്നേഹപാശത്തെവെടിഞ്ഞുനീ-
യിന്നുതന്നെപെററകുട്ടികളോടുമായ്

ചെന്നൊരുപർവ്വതകന്ദരേസ്തന്യവും
നന്നായ്കൊടുത്തുവളർക്കകിടാങ്ങളെ

എന്നുഭർത്താവുപറഞ്ഞോരനന്തരം
മന്ദസ്മിതംപൂണ്ടുരചെയ്തുസൂകരി

ആഭരണങ്ങൾനിറഞ്ഞണിഞ്ഞീടിലും
ശോഭിക്കമോകാന്തനില്ലാത്തസുന്ദരീ

നന്ദനന്മാരിനിക്കുണ്ടെങ്കിലുംകാന്ത
നിന്നെവേർപെട്ടിരുന്നാൽസുഖമെന്തഹോ

മന്നിടംതന്നിലൊസ്വർഗ്ഗത്തിലൊഭവാൻ
തന്നോടൊരുമിച്ചുപോരികേയുള്ളുഞാൻ

മൽപ്രിയനിന്നെപ്പിരിഞ്ഞൊരുകാൽക്ഷണം
മൽപ്രാണനെദ്ധരിച്ചീടുന്നതെങ്ങനെ

ആകയാൽനിൻെറപരാക്രമംകാണുവാൻ
ഹേകാന്തപിന്നാലെഞാനുംവരുന്നിതു

ഇങ്ങനെചൊല്ലിപുത്രസ്നേഹവുംവെടി-
ഞ്ഞങ്ങുഭർത്താവിൻപിറകേനടന്നിതു

പന്നികളൊന്നിച്ചുകൂടിവരുന്നതു
മന്നവൻകണ്ടുസൈന്യങ്ങളോടുംകൂടി

ഉന്നതാശ്വത്തിൽകരേറിസന്നദ്ധനായ്
ചെന്നാൻതദാപോർതുടങ്ങിസൈന്യങ്ങളും

ആയുധജാലങ്ങൾകൊണ്ടുപടകളും
ആയോധനേതേററകൊണ്ടക്കിടികളും

അന്യോന്യമാശ്രുതാഡിച്ചുടൻകാലൻെറ
മന്ദിരേചെന്നിതുരണ്ടുഭോഗക്കാരും

പന്നികരംചത്തനേരത്തുതാനേകനായ്
മന്നവന്തന്നോടെതിർപ്പാൻതുനിയുന്ന

സൂകരരാജനാംകാന്തനോടിങ്ങനെ
സൂകരിതാനരചെയ്താരംവിനീതയായ്

കാന്തവേഗേനനാംപോകാമിവിടെനി–
ന്നെന്തിനായിപ്പോരംമരിപ്പാൻതുനിയുന്നു

അന്തംജനിച്ചവർക്കുണ്ടെങ്കിലുമതിൽ
താന്തന്നെചെന്നപ്രവേശിക്കവേണമൊ

ഇങ്ങനെസൂകരിചൊന്നവാക്യംകേട്ടു
ഭംഗിയിൽസൂകരരാജനുംചൊല്ലിനാൻ

രണ്ടുസിംഹങ്ങടെമദ്ധ്യേഭയംവിട്ടു
പണ്ടുപണ്ടേപന്നിവെള്ളംകുടിക്കുന്നു

രണ്ടുകോലങ്ങരംക്കുമദ്ധ്യത്തിലായ്സിംഹം
പണ്ടുജലംകുടിക്കില്ലെന്നുകേരംപ്പുഞാൻ

അത്രസമർത്ഥരാംപോത്രികരംവംശത്തി–
ലെത്രയുമുത്തമനായഞാനിന്നഹോ

ഇദ്ധാത്രിനാഥനെപ്പേടിച്ചുമണ്ടുമോ
മുഗ്ദ്ധേനിനക്കെന്തുമൂഢതയിങ്ങനെ

വൈരിയെക്കണ്ടുപേടിച്ചുമണ്ടുന്നതു
വീരനായുള്ളപുരുഷൻെറധർമ്മമോ

അത്രയുമല്ലയുദ്ധേമരിച്ചീടുകിൽ
വൃത്രാരിലോകേവസിക്കാമസംശയം

ആയതുകൊണ്ടിമ്മഹീപാലനോടുഞാ–
നായോധനംചെയ്‌വതെത്രയുമുത്തമം

ഇങ്ങനെചൊല്ലിഘുരുഘുരുശബ്ദമോ–
ടങ്ങതിവേഗേന മന്നൻെറമുന്നിലായ്

ജംഗമമായമലപോലെമാനസേ
തിങ്ങിനകോപാലടുത്തുകിടീശ്വരൻ

പോത്രേണകത്തിയെടുത്തുരഥങ്ങളെ
എത്രയുംദൂരെമറിച്ചുമതൃത്ഭുതം

അശ്വങ്ങളെഖുരാഘാതാലമത്തിയും
നിശ്വാസവായുനാസേനയെവീഴ്ത്തിയും

കുത്തുള്ളതേററയാൽകുംഭിവൃന്ദങ്ങടെ
ചീത്തുമ്പിക്കൈകരംകുത്തിമുറിക്കയും

ഓടിയുംചാടിയുംകത്തിയുമിങ്ങിനെ
പേടികൂടാതടൽചെയ്തോരുമാത്രയാൽ

തന്നുടെസൈന്യങ്ങളെതകർത്തീടിന
പന്നിയെക്കണ്ടനേരത്തുമഹീപതി

തുംഗമായോരുതുരഗത്തിലാരുഹ്യ
സംഗരത്തിന്നായൊരുമ്പെട്ടുവില്ലുമായ്

മാരിചൊരിയുന്നപോലെബ്ബാണങ്ങളെ
വാരിച്ചൊരിഞ്ഞാൻകിടീശൻെറമേനിയിൽ

പോത്രിയുംഗാത്രംകുടഞ്ഞോടിവന്നുടൻ
ധാത്രീശ്വരാശ്വത്തിനെക്കടിച്ചീടിനാൻ

ഭൂമിയിലശ്വംകടികൊണ്ടുവീണപ്പോഠം
ഭൂമിപൻചാടിരഥത്തിൽകരേറിനാൻ

വന്നടുത്താനതുനേരംകിടീശ്വരൻ
മന്നവൻപിന്നെയുംബാണങ്ങഠംവർഷിച്ചാൻ

അമ്പുകളെല്ലാംകുടഞ്ഞുകളഞ്ഞുടൻ
വമ്പനായുള്ളകിടീശ്വരൻപിന്നെയും

പോത്രദംഷ്ട്രാഖുരാഘാതങ്ങളെക്കൊണ്ടു
സത്വരംസൂതതുരഗരഥങ്ങളെ

ഒന്നിച്ചുവേഗാൽപൊടിപെടുത്താൻതദാ
മന്നവൻക്രുദ്ധനായ്ചാടീമഹീതലേ

തന്നുടെകയ്യിലുള്ളോരുഗദകൊണ്ടു
പന്നീതൻമസ്തകംഭിന്നമാക്കീടിനാൻ

മസ്തകംപൊട്ടിത്തകർന്നനേരത്തിങ്ക-
ലസ്തശരീരനായാശുകിടീശ്വരൻ

ദിവ്യാംബരദിവ്യഗന്ധമാല്യത്തോടും
ദിവ്യശരീരനായ്ദേദീപ്യമാനനായ്

ഭൂപതികണ്ടുനിൽക്കെത്തന്നെസ്വർല്ലോക-
മാപവിമാനമാരുഹ്യമഹാത്ഭുതം

നാകലോകത്തിന്നുചെന്നുേർത്താവോടു
സാകംവസിക്കേണമെന്നോർത്തുസൂകരീ

മന്നവനോടുപോർചെയ്തീടിനാളതു
പന്നഗേശന്നുംപറവാൻപണിതുലോം

തേരുംകുതിരകളാനകാലാളുമെ-
പ്പേരുംനിജഖുരദംഷ്ട്രാദികഠംകൊണ്ടു

കുത്തിച്ചുവിട്ടിപ്പൊടിപെടുത്തങ്ങിനെ
ചിത്തേഭയമൊരുലേശവുംകൂടാതെ

ആഹവംചെയ്യുന്നസൂകരിയെക്കണ്ടു
ഹാഹേതിവിസ്മയംപൂണ്ടിതെല്ലാവരും

അക്ഷണംധ്വജ്ധരനെന്നൊരുലുബ്ധകൻ
തീക്ഷ്ണങ്ങളായുള്ളബാണഗണങ്ങളെ

വാരിവർഷിച്ചാനവനെയുംസൂകരി
പാരാതെദംഷ്ട്രകൾകൊണ്ടുകടിച്ചിതു

തന്നെക്കടിച്ചോരുസൂകരിതന്നെയും
മിന്നുന്നവാൾകൊണ്ടുവെട്ടിനാൻലുബ്ധകൻ

രണ്ടുപേരുംവീണുടനെമരിച്ചിതു
കണ്ടവരേവരുംവിസ്മയംതേടിനാർ

സൂകരിയുംതദാദിവ്യരൂപംപൂണ്ടു
സൂകരനായകൻപോലെസ്വർഗ്ഗംപുക്കാൾ

മന്നവൻതാനുമത്യത്ഭുതംപൂണ്ടഥ
തന്നുടെസൈന്യങ്ങളോടുമൊരുമിച്ചു

മന്ദമെന്യേനിജരാജ്യമകംപുക്ക
സുന്ദരനാഥനെസേവിച്ചുവാണിതു

സൂകരരാജന്റെദേഹംപതിച്ചതു
സൂകരപർവ്വതമെന്നായിതുതത്ര

എത്രയുംശുദ്ധംശുഭപ്രദമുത്തമം
തത്രതപസ്സുചെയ്യുന്നുമഹാത്മാക്കൾ

ഇത്ഥമഗസ്ത്യൻപറഞ്ഞനേരംമുനി–
സത്തമന്മാരൊരുമിച്ചുചോദിച്ചിതു

സൂകരൻതന്നുടെദേഹസംഭൂതമാം
സൂകരപർവ്വതത്തിന്നുമാഹാത്മ്യവും

ശുദ്ധിയുമുണ്ടായതെങ്ങിനേചൊല്ലുക
ബുദ്ധിമതാംവരനായകംഭോത്തവ

ഇങ്ങിനെകേട്ടുരചെയ്താനഗസ്ത്യനും
തിങ്ങിനമോദേനകേൾപ്പിൻമുനികളേ

രംഗവിദ്യാധരനെന്നഗന്ധർവ്വനെ
ഋംഗതപോനിധിയാംപുലസ്ത്യൻപുരാ

പന്നിയായ്പോകനീയെന്നുശപിക്കയാൽ
പന്നിയായീടിനാൻരംഗവിദ്യാധരൻ

പിന്നെതദീയപ്രതിശാപതസ്സോമ–
സുന്ദരേശാംശജനായഭൂപാലനാൽ

വിഗ്രഹേനിഗ്രഹിക്കപ്പെട്ടനന്തരം
വ്യഗ്രതയുംതീർന്നുസ്വർഗ്ഗലോകംപുക്കാൻ

എത്രയുംപുണ്യവാനാമവൻതന്നുടെ
ഗാത്രസംഭൂതമാംസൂകരപർവ്വതം

അത്യന്തപുണ്യപ്രദംപവിത്രംപരം
തത്തുല്യമായതപസ്ഥലമില്ലെടോ

ആകയാൽതത്രമുനികൾദേവാദികൾ
ശോകംവെടിഞ്ഞുതപസ്സുചെയ്തീടുന്നു

നന്നായവരെയനുഗ്രഹിപ്പാൻതത്ര
സുന്ദരേശൻസിദ്ധരൂപിയായ്‌വാഴുന്നു

മുന്നംമഹാമുനിശാപത്തിനാൽശൂദ്ര-
നന്ദനന്മാരവർപന്നിക്കിടാങ്ങളായ്

ഉത്ഭവിച്ചോരുനേരത്തജ്ജനനിയും
തല്പിതാവാകിയസൂകരരാജനും

പോരിൽമരിക്കയാലപ്പോഠംമുതൽക്കവർ
പാരംവിശന്നുംമുലകുടിയാതെയും

ഘോരാതപംകൊണ്ടുരുകിയുംരക്ഷിതാ-
വാരുമില്ലായ്കയാൽദുഃഖിച്ചിതേററവും

അപ്പോഠംമഹേശ്വരൻഹാലാസ്യനായകൻ
മുപ്പുരനാശനൻശംഭുകൃപാനിധി

സർവ്വസംരക്ഷണതല്പരൻശാശ്വതൻ
സർവ്വജ്ഞനീശ്വരൻസച്ചിദാനന്ദാത്മാ

സർവദാവാമഭാഗേവസിച്ചീടുന്ന
സർവമാതാവായമീനാക്ഷിതന്നൊടും

ചാരുവിമാനംവൃക്ഷദ്ധ്വജഭൂഷിത-
മാരുഹ്യകാനനേസഞ്ചരിച്ചീടിനാൻ

ആതപംകൊണ്ടുദുഃഖിക്കുന്നസൂകര-
പോതങ്ങളെത്തദാകണ്ടുമഹേശ്വരീ

ആലോകയാലോകയേതിവിരൽകൊണ്ടു
കാലകാലന്നുകാണിച്ചുകൊടുത്തിതു

പന്നിക്കിടാങ്ങളെക്കണ്ടുകൃപാനിധി
സുന്ദരേശൻസർവ്വശക്തനവരുടെ

അമ്മതൻരൂപംധരിച്ചുചെന്നഞ്ജസാ
നന്മുലപ്പാൽകൊടുത്തീടിനാൻസാദരം

ജ്ഞാനാത്മകസ്തനപീയൂഷപാനേന
മാനുഷമാകിയദേഹവുംബുദ്ധിയും

ജ്ഞാനവിജ്ഞാനപരാക്രമാദ്യങ്ങളു-
മൂനമെന്യേകോലബാലകർക്കുണ്ടായി

ആനനമെന്നിയേകോലപോതങ്ങടെ
മേനിയെല്ലാംമർത്ത്യരൂപമാക്കിത്തീർത്തു

മാമുനിശാപവിമോചനവുംചെയ്തു
ശ്രീമഹാദേവൻ മറഞ്ഞുദയാനിധി

ഹാലാസ്യനാഥനെപ്പോലെകാരുണ്യവാൻ
ഹാലാസ്യനാഥനത്രേഭുവനത്രയേ

കോലപോതങ്ങളെസ്തന്യദാനത്തിനാൽ
പാലിച്ചഹാലാസ്യനാഥനാമീശൻെറ

നാല്പത്തിയഞ്ചാമതാം ലീലയോതിനേൻ
താല്പര്യമോടുമിതിനെശ്രവിക്കകിൽ
പാപവുംശാപദോഷങ്ങളുംതീൎന്നുപോം
താപസന്മാരേസുഖവുമുണ്ടായ്‌വരും
ഏവമമ്പത്തിയൊന്നാമതാമദ്ധ്യായം
ദേവദേവാനുഗ്രഹേണ ചൊന്നേനഹം

അമ്പത്തിയൊന്നാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 52

## പന്നിക്കിടാങ്ങളുടെ മന്ത്രിപദപ്രാപ്തി

**അഗസ്ത്യൻ**

ശ്രീപരമേശ്വരനക്കോലബാലരെ
ഭൂപന്റെമന്ത്രികളാക്കിയലീലയെ
പാപനാശാർത്ഥംപറയുന്നുഞാനിതു
താപസന്മാരേശ്രവിപ്പിനെല്ലാവരും
കോലബാലന്മാരെരക്ഷണംചെയ്യുവാൻ
ഹാലാസ്യനായകൻസൂകരീരൂപനായ്
സ്തന്യംകൊടുത്തൊരുനേരമക്കുട്ടികൾ
ധന്യരായ്സംപ്രാപ്തയൌവനന്മാരുമായ്
ആനനമാത്രേണസൂകരരൂപരായ്
മേനിയാൽമാനുഷതുല്യാകൃതികളായ്
സർവ്വശാസ്ത്രജ്ഞരായ്സന്മാൎഗ്ഗനിഷ്ഠരായ്
സർവ്വനയോപായവേദികളായ്ദ്രുതം
ഒന്നിച്ചവരൊരുപർവ്വതകന്ദരേ
ചെന്നുവസിച്ചതുകണ്ടുമഹേശ്വരീ
സുന്ദരേശന്നുടെവക്ത്രാംബുജംനോക്കി
മന്ദസ്മിതംപൂണ്ടുചോദിച്ചിതിങ്ങിനെ
കാന്തകാരുണ്യവാരാന്നിധേശങ്കര
ചെന്താർശരാന്തകകേൾക്കമൽഭാഷിതം
ദുഷ്ടജന്തുക്കളെക്കൊന്നൊടുക്കീടുവാൻ
വേട്ടയാടുന്നതുരാജധർമ്മംതന്നെ
വേട്ടയിൽഭൂപതികൊന്നകിടീശന്റെ
കുട്ടികളെപ്പരിപാലിക്കുവാനിപ്പോൾ
സർവ്വദേവന്മാർക്കുമീശനായ്നിത്യനായ്
സർവ്വജ്ഞനായ്ജന്മമൃത്യുവിഹീനനായ്
വാണരുളുംഭവാൻജന്തുക്കളിൽവെച്ചു
താണതാംസൂകരത്തിന്റെരൂപത്തിനെ

സ്വീകരിപ്പാനെന്തുകാരണംചൊല്ലുക
ഹേകാന്ത ഭക്താർത്തിഭഞ്ജനതല്പര

ഇങ്ങിനെമീനാക്ഷിചോദിച്ചനേരത്തു
ഗംഗാധരനരുൾചെയ്തുമധുരമായ്

ജംഗമസ്ഥാവരരൂപമാകുംജഗ-
ത്തെങ്ങുമൊരുപോലെഖണ്ഡിതമായ്തന്നെ

ബ്രഹ്മാമുതല്ക്കുപിപീലികയോളവും
ചിന്മയനായഞാൻവ്യാപിച്ചുവാഴുന്നു

തത്തച്ഛരീരേഷുതത്തദാർമ്മാവായി
കൃത്യങ്ങൾചെയ്യുന്നതുംഞാനഗാത്മജേ

ആകാശമെന്നപോലന്തവിഹീനനായ്
ലോകമെല്ലാംപരിപാലിപ്പതുമഹം

തങ്ങടെകൈകാൽതുടങ്ങിയുള്ളംഗങ്ങ-
ളെങ്ങിനെതുല്യങ്ങളോജനങ്ങൾക്കെല്ലാം

അങ്ങിനെതന്നെചതുർമ്മുഖാദ്യന്മാരാ-
മംഗങ്ങളിൽ ഭേദമില്ലംഗിയാംമമ

സ്വാംഗങ്ങളിൽസ്നേഹമെങ്ങിനെദേഹിനാ-
മങ്ങിനെസ്നേഹംനമുക്കജന്തുക്കളിൽ

ഇങ്ങിനെതത്വമിപ്പന്നിക്കിടാങ്ങൾക്ക
സംഗതമാകിയശാപമകററുവാൻ

പന്നിരൂപത്തെദ്ധരിച്ചുഞാൻ വല്ലഭേ
സുന്ദരിശാപപ്രകാരവുംകേൾക്കെടോ

ദുഷ്ടരാകുമിവർപൂർവ്വജന്മത്തിങ്കൽ
ശിഷ്ടനായുള്ളൊരുമാമുനിതന്നുടെ

കഷ്ടംസമാധിക്കഭംഗമുണ്ടാക്കയാൽ
രുഷ്ടനായാശുമഹാമുനിപുംഗവൻ

പന്നികളായിജ്ജനിച്ചീടുവിൻനിങ്ങ-
ളെന്നുശപിച്ചാനതുകേട്ടുപേടിച്ചു

ഖിന്നതപൂണ്ടവർകാക്കൽവീണാരുടൻ
തന്നേമഹാമുനിസന്തുഷ്ടചിത്തനായ്

പന്നികളായ്ജനിച്ചാൽപിന്നെനിങ്ങളെ
സുന്ദരേശൻമുലപ്പാൽതന്നുപാലിക്കും

എന്നുമുനീന്ദ്രൻകൊടുത്തോരനുഗ്രഹമിന്നു
സഫലമാക്കീടുവാനായഹം

പന്നിരൂപത്തെധരിച്ചേനറികെടോ
സുന്ദരിമൽപ്രാണനാഥേമഹേശ്വരി

മന്ദമെന്യേഞാനിവരെയിനിപ്പാണ്ഡ്യ-
മന്നൻെറമന്ത്രികളാക്കിഭോഗങ്ങളെ

ഒന്നൊഴിയാതെകൊടുത്തുമോക്ഷത്തെയും
പിന്നെനല്ലംഞാനതിനില്ലസംശയം
എന്നുമഹേശനരുളംചെയ്തതുകേട്ടു
സുന്ദരീമീനാക്ഷിവിസ്മയപ്പെട്ടടൻ
സുന്ദരേശൻെറകാരുണ്യമത്യത്ഭുതം
തന്നുള്ളിലോത്തുപ്രശംസിച്ചുപിന്നെയും
രോമാഞ്ചവുംപൂണ്ടശ്രീമഹാദേവനെ
സാമോദമാലിംഗ്യവാണുതദന്തികേ
പിന്നെമഹേശ്വരൻചന്ദ്രചൂഡൻപരൻ
സുന്ദരേശൻഹരൻകാരുണ്യസാഗരൻ
ചെന്നുരാത്രൗരാജരാജാഖ്യനാംപാണ്ഡ്യ–
മന്നവനോടരുളംചെയ്തുസ്വപ്നത്തിങ്കൽ
മുന്നംമഹാവനേനായാട്ടിനായ്ചെന്ന
നിന്നാൽനിഹതനായോരുകിടീശ്വരൻ
ഉന്നതപർവ്വതാകാരമായ്ക്കത്രൈവ
മന്നവകാണപ്പെട്ടന്നുമഹാമതേ
അക്കോലരാജൻെറമക്കളംപന്ത്രണ്ടുപേ–
രക്കുട്ടികളോമുനിശാപജാതന്മാർ
ചിക്കെന്നവക്കുമുലപ്പാൽകൊടുത്തുഞാൻ
മിക്കതുംമർത്ത്യരൂപത്തെയുംനൽകിനേൻ
ജ്ഞാനവിജ്ഞാനബലാദികളോർക്കിലോ
നൂനമവർക്കുസമനല്ലൊരുത്തനും
അപ്പർവ്വതഗുഹാമദ്ധ്യേമദാജ്ഞയാ–
ലിപ്പോളവർ വസിക്കുന്നുണ്ടവരെനീ
ക്ഷിപ്രംവരുത്തിനിൻമന്ത്രികളാക്കീട്ടു
സപ്രമോദംനീയവരോടുമൊന്നിച്ചു
രാജകാര്യങ്ങളനുഷ്ഠിച്ചുസമ്പദാ
രാജരാജോപമനായ്ബഹുവത്സരം
രാജരാജക്ഷിതിപാലനീവാഴ്കെന്നു
രാജചൂഡൻ പറഞ്ഞാശുമറഞ്ഞിതു
മന്നവൻവേഗമെഴുന്നീററുസാദരം
തന്നുടെമന്ത്രികളോടുമൊരുമിച്ചു
ചെന്നവരെവിളിച്ചാശുകൂട്ടിക്കൊണ്ടു
വന്നുതൻമന്ത്രികളാക്കിമോദിച്ചിതു
അത്യന്തബുദ്ധിമാന്മാരാമവരുടെ
മർത്ത്യശരീരവും സൂകരവക്ത്രവും
കണ്ടവരേവരുംവിസ്മയമുൾക്കൊണ്ടു
കൊണ്ടാടിവാഴ്ത്തിനാർശ്രീസുന്ദരേശനെ

പന്ത്രണ്ടുപേരവർമന്ത്രികളൊന്നിച്ചു
മന്ത്രിച്ചുഭൂപന്നനേകഗുണങ്ങളെ
നിത്യവുമുണ്ടാക്കിഭൂപഗേഹാന്തികേ
ഉത്തുംഗഗേഹങ്ങളിൽവാണുസൌഖ്യമായ്
മാനവാധീശൻമുദാസന്ധിവിഗ്രഹ-
യാനാദിസർവ്വകൃതികളിലുംസദാ
താനേവധീരാൻസമാദിശ്യസൌഖ്യമായ്
വാനവർനായകൻപോലെവാണീടിനാൻ
പിന്നെമഹീപതിമററുള്ളമന്ത്രീന്ദ്ര-
കന്യകമാരെവേൾപ്പിച്ചീടിനാൻമുദാ
ധന്യരാംപന്ത്രണ്ടുമന്ത്രികളുംമന്ത്രി-
കന്യകമാരെയും വേട്ടുസകൌതുകം
അപ്രമാദംമഹീപാലകാര്യങ്ങളെ
സപ്രമോദം ചെയ്തുസർവ്വസൌഖ്യത്തോടും
സർവ്വജനങ്ങൾക്കുമാമോദവുംവള-
ർത്തുർവ്വീതലേബഹുകാലംവസിച്ചിതു
സുന്ദരേശസ്സനൃപാനേനകൽമഷ-
മൊന്നൊഴിയാതെനശിച്ചനിമിത്തമായ്
മന്നവനാംരാജരാജനോടുംകൂടി
പിന്നെമഹേശസായൂജ്യംലഭിച്ചിതു
രാജരാജൻെറപുത്രൻസുഗുണാഖ്യനാം
രാജാവുപിന്നെമഹീതലംപാലിച്ചു
അച്ഛനെക്കാളുമധികസമ്പന്നനായ്
സ്വച്ഛചിത്തൻസുഖമായ്വസിച്ചീടിനാൻ
പന്നിക്കിടാങ്ങളെപ്പാലിച്ചവർകളെ
മന്നൻെറമന്ത്രികളാക്കിഭോഗങ്ങളും
പിന്നെസായൂജ്യവുംനൽകിയഹാലാസ്യ-
മന്ദിരവാസമഹേശനമോസ്തുതേ
ഗംഗാധരൻെറനാല്പത്തിയാറാമതാം
മംഗലദായിനിയാകിയലീലയെ
ഇങ്ങനെമാമുനിമാരേപറഞ്ഞുഞാൻ
തിങ്ങിനഭക്ത്യാശ്രവിക്കിലുണ്ടാംസുഖം
അംഗനാരത്നപുത്രാദികളുംസദാ
മംഗലമാകിയമോക്ഷവുംസിദ്ധിക്കും
അമ്പത്തിരണ്ടാമതാകുമദ്ധ്യായത്തെ
ശംഭുപ്രസാദേന ചൊല്ലിനേനിങ്ങനെ.

അൻപത്തിരണ്ടാം അദ്ധ്യായം സമാപ്തം

# അദ്ധ്യായം 53

## മൃത്യുഞ്ജയമന്ത്രോപദേശം

**അഗസ്ത്യൻ**

മൃത്യുഞ്ജയൻസുന്ദരേശൻകൃപാനിധി
മൃത്യുഞ്ജയമഹാമന്ത്രത്തിനെപുരാ

ഖഞ്ജരീടാഖ്യപക്ഷിക്കുപദേശിച്ച
മഞ്ജുളലീലയെച്ചൊല്ലാംമുനികളെ

പണ്ടുബലോദ്ധതന്മാരായകാക്കകൾ
കണ്ടാലുടൻതന്നെഖഞ്ജരീടങ്ങളെ

കൊക്കുകൾകൊണ്ടുകൊത്തീടുകമൂലമാ-
യുൾക്കുരുന്നിൽബഹുഭീതിയുംപൂണ്ടഹോ

ചിക്കെന്നുഖഞ്ജരീടങ്ങളെല്ലാംവനെ-
നില്ക്കുന്നവൃക്ഷങ്ങടെകോടരങ്ങളിൽ

ചെന്നുവനജാശികളായഹർന്നിശം
ഖിന്നതപൂണ്ടുവാണീടുംദശാന്തരെ

അല്ലേതരങ്ങളായുള്ളപുണ്യങ്ങളും
അല്പമായുള്ളോരുപാപവുംചെയ്കയാൽ

ഖഞ്ജരീടങ്ങൾക്കുനാഥനായ്കശ്ചന
സഞ്ജാതനായാൻമഹാബലസംയുതൻ

കാകതുണ്ഡങ്ങളാൽതാഡിതനായവ-
നേകദാചിന്തചെയ്തീടിനാനിങ്ങനെ

എല്ലാജനങ്ങൾക്കുമുണ്ടഹോശത്രുക്ക-
ളില്ലതിൽസംശയമെന്നാലതിൽച്ചിലർ

തങ്ങൾക്കുപദ്രവംചെയ്യുമരികളെ
തങ്ങളുംപാരമുപദ്രവിച്ചീടുന്നു

അന്യരതുസഹിച്ചീടുന്നുഹാകഷ്ട-
മൊന്നുകൊണ്ടുംശരിയല്ലിതുനിർണ്ണയം

കാരണംകൂടാതുപദ്രവിച്ചീടുന്ന
വൈരിവർഗ്ഗങ്ങളെസംഹരിച്ചീടുവാൻ

തന്നാൽകഴികയില്ലെന്നാകിലന്യനെ
ചെന്നുസേവിച്ചുമതുചെയ്കിലുത്തമം

എന്നതുകൊണ്ടിനിശ്രീപരമേശനെ
ചെന്നുസേവിച്ചുഞാൻകാകങ്ങളെയെല്ലാം

കൊന്നീടുവനെന്നുഖഞ്ജരീടാധിപ-
നൊന്നുറച്ചാൻ പൂർവ്വപുണ്യപ്രഭാവത്താൽ

അന്നേരമപ്പക്ഷിവാഴുന്നഭൂരുഹം
തന്നരികിൽക്കൂടിമന്ദമൊരുമുനി

പോകുന്നതീർത്ഥകുളിക്കുവാൻതദ്വാക്യ-
മാകർണ്ണനംചെയ്യുമാററായിതിങ്ങനെ
ആധിയുംവ്യാധിയുംരോഗാപമൃത്യുക്കളം
ബാധകാംമററുദുഃഖങ്ങളിവകളെ
തീക്കുവാൻശ്രീപരമേശനല്ലാതെമ-
ററാർക്കുസാമർത്ഥ്യമുള്ളഭുവനത്രയെ
കാലാരിതന്നുടെക്ഷേത്രങ്ങളിൽവെച്ച
ഹാലാസ്യമാംശിവക്ഷേത്രമത്യുത്തമം
തത്രസേവിക്കുന്നവക്കുമഹേശ്വര-
നെത്രയുംശീഘ്രംപ്രസന്നനാകുംദൃഢം
തീത്ഥങ്ങളെല്ലാററിലുംഹേമപത്മിനീ
തീത്ഥമത്യുത്തമംസർവ്വപാപാപഹം
ലിംഗങ്ങളിൽവെച്ചശ്രീസോമസുന്ദര-
ലിംഗമത്യുത്തമംസർവ്വശുഭപ്രദം
ഹാലാസ്യമാംശിവക്ഷേത്രേവിളങ്ങുന്ന
കാലകാലൻസുന്ദരേശൻകൃപാനിധി
സർവ്വധർമ്മപ്രദൻസർവ്വാർത്ഥദൻഹരൻ
സർവ്വകാമപ്രദൻസർവ്വമോക്ഷപ്രദൻ
സർവ്വസിദ്ധിപ്രദൻസർവ്വാഘനാശനൻ
സർവ്വശുഭപ്രദൻസർവ്വാരിഭഞ്ജനൻ
ആശ്രിതരക്ഷകനാമയനാശനൻ
വിശ്രുതൻവിശ്വൈകനാഥൻമഹേശ്വരൻ
സർവ്വദുഃഖങ്ങളുംവേഗംനശിക്കുവാൻ
സർവ്വൈസ്സുഃഖ്യവസംസേവ്യനസംശയം
ഭക്ത്യാപരവശനായമുനീന്ദ്രൻെറ
ഉക്തികളിങ്ങിനെകേട്ടുറോരത്തിങ്കൽ
ഖഞ്ജരീടേശനാംപക്ഷിയുംവിസ്മയി-
ച്ചഞ്ജസാഞൊനിനിച്ചെന്നുഹാലാസ്യത്തിൽ
ഹേമാബ്ജിനീജലസ്നാനവുംചെയ്തുടൻ
ശ്രീമഹാദേവനെസേവിച്ചസാദരം
കാമകശത്രുക്കളായകാകങ്ങളെ
താമസമെന്യേജയിപ്പനെന്നിങ്ങിനെ
ചിത്തേവിചാരിച്ചറച്ചുപറന്നുട-
നുത്തമക്ഷേത്രമാംഹാലാസ്യമുൾപ്പുക്കു
ഹേമാബ്ജിനിയിൽകുളിച്ചുടൻസുന്ദരം
സോമംമഹാലിംഗമീക്ഷിച്ചഖഞ്ജനൻ
കുമ്പിട്ടുഭക്ത്യാപറന്നുപ്രദക്ഷിണ-
മമ്പതറുപത്തുചെയ്തുടൻസന്നിധൌ

വന്നിരുന്നീശ്വരംസാംബംത്രിയംബകം
തന്നുടെമാനസംകൊണ്ടുപൂജിച്ചിതു

കാലത്രയത്തിലുമിങ്ങിനെഖഞ്ജനൻ
ഹാലാസ്യനാഥനെസേവിച്ചിതാദരാൽ

സർവ്വജ്ഞനീശ്വരൻസർവ്വാന്തരാത്മകൻ
സർവ്വശുഭപ്രദൻശ്രീസുന്ദരേശ്വരൻ

ഖഞ്ജരീടന്നുടെ ഭക്തിയെക്കാൺകയാൽ
കഞ്ജബാണാരിസന്തോഷിച്ചശങ്കരൻ

തച്ചരിത്രത്തെമുഹുർമ്മുഹുർദ്ദേവിയോ–
ടുച്ചരിച്ചേററവുംശ്ലാഘിച്ചുവാണിതു

പിന്നെച്ചിലനാറംകഴിഞ്ഞളവേസോമ–
സുന്ദരേശൻകരുണാർദ്രമനസ്സനായ്

മൃത്യുഞ്ജയൻസുന്ദരേശൻപ്രസാദിച്ചു
മൃത്യുഞ്ജയമന്ത്രമൃഷ്യാദിസംയുതം

ഖഞ്ജരീടന്നുപദേശിച്ചനന്തരം
മഞ്ജുളമായരുറംചെയ്തുകൃപാനിധി

പക്ഷികുലോത്തമമൽഭക്തകേറംക്കെടോ
ത്ര്യക്ഷരമാകുമീമന്ത്രത്തിനേഭവാൻ

ബ്രാഹ്മമുഹൂർത്തത്തിലുത്ഥായസാദരം
ചിന്മയംമാംവിചാരിച്ചുജപിക്കേണം

എങ്കിൽനിനക്കുമന്ത്രപ്രഭാവത്തിനാൽ
സങ്കടംശത്രുസംഭൂതംനശിച്ചുപോം

പങ്കങ്ങളുംതീർന്നുസർവ്വകാമങ്ങളും
ശങ്കിക്കവേണ്ടലഭിക്കുംവിഹംഗമ

നിന്നുടെവംശജന്മാക്കുമീമന്ത്രത്തെ
നന്നായ്ഭവാനുപദേശിക്കസാദരം

എന്നാലവക്കുംഭയംതീർന്നുകാമങ്ങ–
ളൊന്നൊഴിയാതെലഭിക്കുമസംശയം

ഇങ്ങിനെശങ്കരവാക്യങ്ങളെക്കേട്ടു
തിങ്ങിനഭക്തിയോടാദരാൽഖഞ്ജനൻ

പിന്നെയുംപിന്നെയുംകുമ്പിട്ടുശങ്കരൻ
ചൊന്നകാലത്തിൽമന്ത്രത്തെജപിച്ചിതു

അല്പകാലംകൊണ്ടുതന്മന്ത്രവൈഭവാ–
ലുല്പന്നശക്തിയായ്തീർന്നഥഖഞ്ജനൻ

മണ്ടിനാനാദിശികണ്ടകാകങ്ങടെ
മണ്ടകൊത്തിപ്പൊളിച്ചീടിനാൻകൊക്കിനാൽ

ശ്രേഷ്ഠനാക്കുന്നതുമേററംനികൃഷ്ടനെ
ശ്രേഷ്ഠനെപ്പിന്നെനികൃഷ്ടനാക്കുന്നതും

സർവ്വവുംവ്യാപിച്ചവാണരുളീടുന്ന
സർവ്വസമർത്ഥനാമീശ്വരനല്ലയോ
പണ്ടുകാകങ്ങളെക്കണ്ടാൽഭയപ്പെട്ടു
മണ്ടുന്നഖഞ്ജരീടൻഭയമെന്നിയേ
മണ്ടിത്തിരഞ്ഞുനടന്നുകാകങ്ങടെ
മണ്ടകൊത്തിപ്പൊളിക്കുന്നപരാക്രമം
കണ്ടുസമസ്തജനങ്ങളുംവിസ്മയം
പൂണ്ടുബലീയാനിവനെന്നുചൊല്ലിനാർ
അന്നാറംമുതൽഖഞ്ജരീടാഖ്യപക്ഷികൾ
വന്നുകൂടീബലീയാനെന്നൊരുനാമം
കാലത്രയജ്ഞരായുള്ളമഹാത്മാക്കൾ
ഹാലാസ്യനായകസ്വാതന്ത്ര്യമത്ഭുതം
കണ്ടുമനതാരിലേററവുംവിസ്മയം
പൂണ്ടുകൊണ്ടാടിനാർപിന്നെയുംപിന്നെയും
ഖഞ്ജനപക്ഷികളിപ്പൊഴുംകാലത്തു
മഞ്ജുളമായ്സ്ഫുരിപ്പിക്കുന്നകൂജിതം
മൃത്യുഞ്ജയാഖ്യമായുള്ളമന്ത്രത്തിനോ-
ടൊത്തിരിക്കുന്നിതുഭേദമില്ലേതുമേ
യാതൊരുമന്ത്രപ്രഭാവേനഖഞ്ജനൻ
ഖ്യാതനായോബലീയാനെന്നുഭൂതലെ
മൃത്യുഞ്ജയമെന്നുപേരായതന്മന്ത്ര-
മുത്തമമൃഷ്യാദിയുക്തമായ്സാദരം
പ്രാതരുത്ഥായജപിക്കുന്നമർത്ത്യൻെറ
പാതകമാധിയുംവ്യാധിശത്രുക്കളും
ശീഘ്രംനശിച്ചുസമസ്തസൌഖ്യത്തോടു
ദീർഗ്ഘമാമായുസ്സുമുണ്ടാമസംശയം
സർവ്വകാര്യങ്ങളുംസിദ്ധിക്കുമഞ്ജസാ
സർവ്വജ്ഞസായൂജ്യവുംലഭിച്ചീടുമെ
മുപ്പുരവൈരിയാംശ്രീസുന്ദരേശൻെറ
നാല്പത്തിയേഴാമതാകിയലീലയെ
ചൊല്ലിനേനിങ്ങിനെതാപസേന്ദ്രന്മാരെ
കല്യാണമുണ്ടാമിതിനെശ്രവിക്കുകിൽ
സർവ്വരോഗങ്ങളുംഭീതിയുംപാപവും
സർവ്വശത്രുക്കളുംവേഗംനശിച്ചുപോം
സർവ്വഭോഗങ്ങളനുഭവിച്ചന്ത്യത്തിൽ
സർവ്വജ്ഞസായൂജ്യവുംലഭിക്കുംദൃഢം
സുന്ദരേശപ്രസാദേനഞാനമ്പത്തി-
മൂന്നാമതാകുമദ്ധ്യായമേവംചൊന്നേൻ

അമ്പത്തിമൂന്നാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 54

## ശരാരിയുടെ മോക്ഷപ്രാപ്തി

അഗസ്ത്യൻ

സുന്ദരേശൻകൃപാവാരിധിശങ്കരൻ
മുന്നമൊരുശരാരിക്കുമോക്ഷത്തിനെ

അൻപോടുനൽകിയലീലയെചൊല്ലുന്നു
സമ്പ്രതിതാപസന്മാരേശ്രവിക്കുവിൻ

പണ്ടൊരുദിക്കിലധികവിസ്തീർണ്ണമാ-
യുണ്ടൊരുനല്ലതടാകംമനോഹരം

അച്ഛജലങ്ങളാൽസമ്പൂർണ്ണമാമതിൽ
കച്ഛപമത്സ്യാദികളുണ്ടനവധി

നിത്യംശരാരിയെന്നുള്ളൊരുപക്ഷിവ-
ന്നത്തടാകത്തിൻകരയിൽവാണീടുന്നു

വെക്കമപ്പക്ഷിയുമത്തടാകോപരി
പൊക്കത്തിൽമെല്ലെപറന്നുപറന്നഥ

തക്കംവരുന്നനേരത്തുപതിച്ചുതൻ
കൊക്കിലാക്കിഭുജിക്കുന്നുമത്സ്യങ്ങളെ

ഇത്ഥംശരാരിസുഖേനവാഴുംവിധൌ
തത്തടാകോദകം വൃഷ്ടിയില്ലായ്കയാൽ

വററിച്ചമഞ്ഞനേരത്തുമത്സ്യങ്ങളും
മററുള്ളയാദസ്സുകളുംനശിച്ചിതു

കൊററിനുമാർഗ്ഗമില്ലത്രനമുക്കിനി
മറെറാരേടത്തുപോകേണമെന്നോർത്തഥ

തെറെറന്നുബന്ധുക്കളോടശ്ശരാരിയും
ചുററിനടന്നീടിനാൻവനമാകവെ

തത്രവനത്തിൽതപസ്സുചെയ്യീടുന്ന
സത്യതപസ്സെന്നുപേരാംമുനിയുടെ

ആശ്രമോപാന്തത്തിലച്ഛോദകമെന്നു
വിശ്രുതമായോരുതീർത്ഥമുണ്ടുത്തമം

ക്രോശപ്രമാണവിസ്തീർണ്ണചതുരശ്ര-
മാശകംനാലിലുംസോപാനസംയുതം

സർവദാപുഷ്പഫലസംയുതങ്ങളാ-
മുർവീരുഹൈസ്തീരസംസ്ഥിതൈശ്ശോഭിതം

ചാരുതപോധനാധിഷ്ഠിതമണ്ഡപം
തീരത്തിലുണ്ടുവളരെവിശേഷമായ്

പൂതേതിശീതലേനിർമ്മലേതജ്ജലേ
ചേതോഹരങ്ങളാംബാലമത്സ്യങ്ങളും

വൃദ്ധരുംമദ്ധ്യമന്മാരുംനിരന്നഥ
ബദ്ധമോദംകളിക്കുന്നതുകാൺകയാൽ

ഉണ്ടായസന്തോഷമോടുശരാരിയും
മണ്ടിവന്നംഭസ്സേമീപേവസിച്ചിതു

അപ്പോൾ ചിലമുനീന്ദ്രന്മാർ കുളിപ്പതി-
ന്നപ്പിലിറങ്ങിനിന്നീടിനാരാഗളം

ഏററംവലിയമത്സ്യങ്ങളുതുകണ്ടു
ചെററുപിൻവാങ്ങിനാർഭക്തിയോടുംതദാ

മററുള്ളകുട്ടികൾമാമുനിമാരുടെ
ചുററിലുംനിന്നുകളിച്ചുപുളച്ചഹോ

നീററിൽവീണേററവും ദീർഗ്ഘങ്ങളായ്തമ്മിൽ
ചുററിപ്പിണഞ്ഞുകിടക്കുംജടകളിൽ

പററിപ്പിടിക്കയുംതെററിക്കുതിക്കയും
നീററിൽപതിക്കയുംനീന്തിത്തിരിക്കയും

മുന്നിൽവന്നെല്ലാംനിരന്നുനിന്നുംപുന-
രൊന്നിച്ചുമുങ്ങിത്തിരിച്ചുപിന്നിൽചെന്നും

പിന്നെ നിരന്നുചുററും സഞ്ചരിക്കയും
നന്ദിച്ചുതാപസേന്ദ്രന്മാർചിരിക്കയും

ഒട്ടുംമുനിമാർക്കുപദ്രവംകൂടാതെ
കുട്ടിമത്സ്യങ്ങളീവണ്ണംകളിപ്പതു

കണ്ടുശരാരിയുമത്യന്തവിസ്മയം
പൂണ്ടുതന്മാനസേ ചിന്തിച്ചിതിങ്ങിനെ

ഉത്തമന്മാരാം മുനികളെമത്സ്യങ്ങൾ
കൊത്താതെഭൃത്യവൽ സേവചെയ്യുന്നിതു

അത്രയുമല്ലജലാശികളെങ്കിലും
ഗാത്രമേററം വീർത്തിരിക്കുന്നു വിസ്മയം

അല്പവും താല്പര്യമില്ലന്യഹിംസയി-
ലത്ഭുതമാശ്രയത്തിൻപ്രഭാവത്തിനാൽ

അന്യനെഹിംസചെയ്യാതെജീവിപ്പവൻ
ധന്യനെന്നുള്ളതിൽസന്ദേഹമില്ലമേ

എന്നതുകൊണ്ടിനിമേലിൽ മത്സ്യങ്ങളെ
തിന്നുകയില്ലഞാനെന്നതുനിശ്ചയം

എന്നും നിറയാത്ത കുക്ഷി നികത്തുവാൻ
തിന്നുമോബുദ്ധിമാനന്യജന്തുക്കളെ

മറെറാരു ജന്തുവിനെക്കൊന്നുതന്നുടൽ
പോററുന്നതന്യായമയ്യോമഹാകഷ്ടം

അന്യനെക്കൊന്നുതാനെന്തിനുതിന്നുന്നു
തന്നുടെമാംസത്തിനെത്തിന്നുകൂടയോ

തന്നുടലിൽപ്രിയമുണ്ടതനിക്കെങ്കി-
ലന്യനമങ്ങിനെയെന്നതോർക്കേണ്ടയോ

ഉണ്ടിനിക്കിപ്പോഠംവിശപ്പെങ്കിലുംഹിംസ
കൊണ്ടതൻകുക്ഷിനിറയ്ക്കുന്നതില്ലിനി

എന്തൊരുമാർഗ്ഗംവിശപ്പതീർപ്പാനെന്നു
ചിന്തിച്ചുവാണിതുപ്രാക്പുണ്യവൈഭവാൽ

പക്ഷികുലോത്തമനായശരാരിതാൻ
ഭക്ഷണംകൂടാതിവണ്ണംവസിക്കുമ്പോഠം

തൽക്ഷണംരാത്രിയുംവന്നിതുപക്ഷിതൻ
കുക്ഷിയുംവീർത്തുവിശപ്പുംനശിച്ചിതു

ഏററവുംവിസ്മയപ്പെട്ടുശരാരിയും
പിറേറദിനംതത്താടകതീരേചെന്നു

ചുററുംവസിക്കും സ്വജാതീയരോടൊത്തു
മുററും സുഖേന വസിച്ചീടിനാൻചിരം

അത്തടാകത്തിൻെറ പശ്ചിമതീരത്തി-
ലത്യുന്നതമായമണ്ഡപേശോഭനേ

സത്യതപസ്സെന്നമാമുനിപുംഗവൻ
ഉത്തമതാപസന്മാർക്കായ്പുരാണങ്ങഠം

ചൊല്ലുന്നതുംകേട്ടുഭക്ത്യാവിവശനായ്
മെല്ലേശരാരിചെന്നാരാൽവസിച്ചിതു

ക്ഷേത്രമാഹാത്മ്യങ്ങളോരോന്നതുനേര-
മെത്രയുംവിസ്തരിച്ചോതുന്നകൂട്ടത്തിൽ

ഹാലാസ്യമാംശിവക്ഷേത്രമാഹാത്മ്യത്തെ
ചാലവേ സത്യതപസ്സുരചെയ്തിതു

അന്നേരമാനന്ദബാഷ്പവും ഭക്തിയു-
മെന്നല്ല രോമാഞ്ചവും ജാതമേവക്കും

ആയതുകേട്ടശ്ശരാരിയുംസ്വംഭവൽ
കായംമറന്നുവാണീടിനാൻഭക്തിയാൽ

ഹാലാസ്യമാംശിവക്ഷേത്രേവിളങ്ങുന്ന
നീലകണ്ഠൻ സുന്ദരേശൻ കൃപാനിധി

ഇത്രകാരുണ്യമൊരിക്കലും മററുള്ള
ക്ഷേത്രങ്ങളിൽവാഴമീശ്വരന്നില്ലഹോ

വേഗംതപഃഫലംവേണമെന്നുള്ളവർ
വേഗംമധുരയിൽതന്നെചെന്നീടണം

അന്യത്രചെയ്യുംതപസ്സുസമാപ്തിയിൽ
തന്നേസഫലമായ്തീരുമുനികളെ

സുന്ദരേശാലയത്തിങ്കൽതപഃഫലം
വന്നുകൂടുംതുടങ്ങുന്നനേരത്തന്നെ

ഹോമപൂജാതപോമുഖ്യസൽകർമ്മങ്ങൾ
താമസമെന്യേ ഫലിക്കുന്നു ഹാലാസ്യേ

സർവദേവന്മാരിലും വെച്ചു ശങ്കരൻ
സർവ്വജ്ഞനീശ്വരനെങ്ങിനെശ്രേഷ്ഠനോ

ക്ഷേത്രങ്ങളിൽവെച്ചുഹാലാസ്യവും സർവ–
തീർത്ഥങ്ങളിൽവെച്ചുഹേമാംബുജിനിയും

ലിംഗങ്ങളിൽവെച്ചുശ്രീസുന്ദരേശനു–
മങ്ങിനെശ്രേഷ്ഠമെന്നോതുന്നുവിദ്വാന്മാർ

ശ്രീമഹാക്ഷേത്രവും ശ്രീമഹാതീർത്ഥവും
ശ്രീമഹാലിംഗവുമേവമൊരുമിച്ചു

ഏകത്രവാഴുന്നിതത്ഭുതമത്ഭുതം
ലോകോപകാരാർത്ഥമെന്നറിഞ്ഞീടുവിൻ

ഇല്ലെങ്ങുമിക്ഷേത്രതീർത്ഥലിംഗങ്ങൾക്കു
തുല്യമാം ക്ഷേത്രവും തീർത്ഥവും ലിംഗവും

ഭാവനാമാത്രേണശ്രീസുന്ദരേശ്വരൻ
ദേവദേവൻദയാവാരിധിശങ്കരൻ

ഭക്തപ്രിയൻസർവകാമങ്ങളുംനൽകു–
മുക്തംമയാ സത്യമേവം മുനികളെ

ഭോഗമോക്ഷേച്ഛുക്കളായജനങ്ങളാൽ
വേഗംനിജാഭിലാഷം പൂർത്തിയാക്കുവാൻ

യത്രഹാലാസ്യനാഥോദ്ഭവിവർത്തതേ
തത്രഗന്തവ്യമതിനില്ല സംശയം

ഇങ്ങിനെസത്യതപസ്സെന്നമാമുനി
ഭംഗിയിൽ ചൊന്ന പുരാണവാക്യങ്ങളെ

സത്വരമപ്പക്ഷി സാദരംകേട്ടുതൻ
ചിത്തകാമ്പിൽപ്രീതിപൂണ്ടുനിരവധി

സദ്യഃഏവാച്ഛോദതീർത്ഥംവെടിഞ്ഞതി–
ഹൃദ്യമാംശ്രീമധുരാപുരംപ്രാപിച്ചു

ഹേമപത്മാകരേസ്നാനവും ചെയ്തുട–
നാമോദമോടുഹാലാസ്യമകംപുക്കു

ഭക്ത്യാപ്രദക്ഷിണംചെയ്തുശരാരിയും
ഭക്തപ്രിയനായശ്രീസുന്ദരേശനെ

പിന്നെയുംപിന്നെയുംകുമ്പിട്ടുസാദരം
സന്നിധൌനിശ്ചലനായ്നിന്നനന്തരം

ശങ്കരംസോമംസ്തുതിച്ചുഹൃൽപങ്കജ–
സങ്കല്പിതങ്ങളാംദ്രവ്യങ്ങളെക്കൊണ്ടു

കാലത്രയത്തിലുംഭക്തിയോടുംവിധി
പോലെപൂജിച്ചാൻശരാരിഭാഗ്യാംബുധി

സർവ്വലിംഗങ്ങാംക്കമാദിഭൂതംപ്രഭും
സർവ്വജ്ഞമാനന്ദസച്ചിത്സ്വരൂപിണം
സർവ്വസിദ്ധിപ്രദംസർവ്വസമ്പൽപ്രദം
സർവ്വസൌഖ്യപ്രദംസർവ്വദോഷാപഹം
ധർമ്മാർത്ഥകാമമോക്ഷപ്രദംശാശ്വതം
ധർമ്മസ്വരൂപിണംകാരുണ്യസാഗരം
കാലവിനാശനംകാളക്കൂടാശനം
ഫാലവിലോചനംപാപവിമോചനം
സർവ്വലോകേശ്വരംസത്യമനശ്വരം
പാവ്വതീനായകംപാക്കിലനായകം
ചന്ദ്രാർദ്ധശേഖരംചാരുകളേബരം
ഇന്ദ്രവിമാനഗംശ്രീസുന്ദരേശ്വരം
മുഞ്ചൊന്നപോലെശരാരിഭക്ത്യാപതി-
നഞ്ചുനാംപൂജിച്ചുകാലത്രയത്തിലും
പിറേറദിനംപുലർകാലേകുളിപ്പതി-
ന്നേററംപവിത്രയാംഹേമാബ്ജിനിയുടെ
തീരംപ്രവേശിച്ചുനില്ക്കുംവിധൌതീർത്ഥ-
വാരിയിൽനീന്തുന്നമത്സ്യങ്ങളെക്കണ്ടു
ക്ഷുത്തിനാലാത്തനായാശ്രമത്സ്യങ്ങളെ
കൊത്തിഭുജിക്കേണമെന്നുചിന്തിച്ചിതു
സത്വരമാദ്ദർവ്വിചാരംനശിച്ചുസൽ-
ബുദ്ധിയുംവന്നുദിച്ചുശിവാനുഗ്രഹാൽ
യാതൊരുത്തൻറെചിത്തംവികാരത്തിന്നു
ഹേതുവാകുംവിഷയത്തിനെക്കാൺകിലും
തെല്ലുമിളകാതിരിക്കമോപൂർവ്വവൽ
നല്ലവിശിഷ്ടനവൻതന്നെനിശ്ചയം
മത്സ്യങ്ങളെക്കൊന്നുഭക്ഷിപ്പതിന്നുഞാ-
നുത്സാഹമോട്ടുനിഞ്ഞതുഹേതുവായ്
മത്സമനായ്ഭുവനങ്ങളിലെങ്ങുമേ
കുത്സിതനില്ലധിങ്മാംമഹാദ്ദർമ്മതിം
ഏവംവിചാരിച്ചുകേണുവീണീടുന്ന
സേവകനായശരാരിതൻമാനസേ
ഭാവഭേദംമേൽവരാതിരിപ്പാൻമഹാ-
ദേവൻകൃപാനിധിസാംബൻമഹേശ്വരൻ
ചിത്സ്വരൂപൻഹേമപത്മിനീവാരിയെ
മത്സ്യാദിജന്തുവിഹീനമാക്കീടിനാൻ
പിന്നെശരാരിക്കസാരൂപ്യവുംസോമ-
സുന്ദരേശൻകൊടുത്തീടിനാനാദരാൽ

കാമിതംസാധിക്കവേണമെന്നാകിലോ
ശ്രീമഹാദേവനെത്തന്നെസേവിക്കണം

സുന്ദരേശൻെറപാദാബ്ജമൊഴിച്ചുമ-
റെറാന്നിനെസ്സേവചെയ്താലെന്തൊരുഫലം

ഹിംസാരതനായപക്ഷിശരാരിയും
ഹംസവാഹാച്യുതമുഖ്യദേവന്മാരാൽ

സംസേവ്യനാംമഹേശൻെറപ്രസാദത്താൽ
സംസാരസാഗരത്തെക്കടന്നഞ്ജസാ

സങ്കടംവന്നൊരുനാളുമണയാത്ത
ശങ്കരസാരൂപ്യവുംലഭിച്ചാദരാൽ

ശങ്കരലോകത്തുചെന്നുമഹേശ്വര-
കിങ്കരാഗ്രേസരനായ്വസിച്ചാൻസുഖം

പക്ഷിക്കപോലുംമുനിദുർല്ലഭമായ
മോക്ഷത്തെനൽകിയഹാലാസ്യനാഥൻെറ

നാല്പത്തിയെട്ടാമതാംലീലയെച്ചൊന്നേൻ
താൽപര്യമോടിതുചൊൽകിലുംകേൾക്കിലും

സർവ്വദുഃഖങ്ങളുംതീരുംമുനികളെ
സർവ്വജ്ഞസായൂജ്യവുംലഭിക്കുംദൃഢം

കാലകാലപ്രസാദേനഞാനമ്പത്തി-
നാലാമതാകുമദ്ധ്യായവുമോതിനേൻ

അമ്പത്തിനാലാമദ്ധ്യായം സമാപ്തം

# അദ്ധ്യായം 55

## പുരസീമാപ്രദർശനം

അഗസ്ത്യൻ

ഭക്തിമാന്മാരാംമുനികളേകേൾക്കുവിൻ
മുക്തിദൻഭൂഷാഭുജംഗഭോഗത്തിനാൽ

വ്യക്തമായ്തന്നെപുരത്തിന്നതൃത്തിയെ
ഭക്തനാംപാണ്ഡ്യഭൂപനുകാണിച്ചൊരു

ലീലയെഞാനിനിച്ചൊല്ലാമിതുകേൾക്കിൽ
മാലകന്നീടുമഭീഷ്ടവുംസിദ്ധമാം

രാജരാജാഖ്യപാണ്ഡ്യൻെറതനൂഭവൻ
രാജരാജോപമനാംസുഗുണാഹ്വയൻ

മേദിനീപാലനംചെയ്തുജനങ്ങൾക്കു
മോദംവളർത്തുപുനസ്സ്വർഗ്ഗമാപ്തവാൻ

തൽസുതൻചിത്രരഥനെന്നുവിശ്രുതൻ
തൽസുതനോചിത്രഭൂഷണനുത്തമൻ
തൽസുതൻചിത്രദ്ധ്വജൻമഹാധാർമ്മികൻ
തൽസുതൻചിത്രവർമ്മാവെന്നറിഞ്ഞാലും
തൽസുതൻചിത്രസേനൻനീതിതല്പരൻ
തൽസുതനോ ചിത്രവിക്രമൻകീർത്തിമാൻ
തൽസുതൻരാജമാർത്താണ്ഡൻപ്രതാപവാൻ
തൽസുതൻരാജചൂഡാമണിഭൂപതി
തൽസുതൻരാജശാർദ്ദൂലൻമഹാശ്ശൂരൻ
തൽസുതനോദ്വിജരാജകുലോത്തമൻ
തൽസുതനായോധനപ്രവീണാഹ്വയൻ
തൽസുതനോ രാജകുഞ്ജരഭൂപതി
തത്തനൂജൻപരരാജഭയങ്കരൻ
തത്തനൂജൻപുനരുഗ്രസേനാഹ്വയൻ
തത്തനൂജൻമഹാസേനൻതദാത്മജൻ
ശത്രുഞ്ജയൻഭീമരഥൻതദാത്മജൻ
തൽസുതൻഭീമപരാക്രമഭൂപതി
തൽസുതനല്ലോപ്രതാപമാർത്താണ്ഡാഖ്യൻ
തൽസുതൻവിക്രമകഞ്ചുകഭൂപതി
തൽസുതൻയുദ്ധകോലാഹലമന്നവൻ
തത്തനൂജോതുലവിക്രമഭൂമിപൻ
തത്തനുജാതനതുലകീർത്ത്യാഹ്വയൻ
തൽപുത്രനാകുന്നുകീർത്തിവിഭൂഷണ–
നല്ലേതരഗുണശാലികളേവരും
സുന്ദരേശാംശജന്മാർധർമ്മബുദ്ധികൾ
മന്നിൽപ്രസിദ്ധർമഹാബലശാലികൾ
നീതിയോടുംമധുരാപുരിപാലിച്ചു
ചേതസിമോദംപ്രജകൾക്കുളവാക്കി
ഹാലാസ്യനാഥനെസേവിച്ചുസാദരം
കൈലാസവാസംലഭിച്ചോരനന്തരം
ചൊല്ലിനേൻപാണ്ഡ്യമഹീപതിമാരുടെ
ചൊല്ലാർന്നവംശാവലിയെക്രമേണഞാൻ
പിന്നെമനന്തരംവന്നളവബ്ധിക–
ളൊന്നിച്ചുഭൂതലമാകവെമൂടിനാർ
നാശംമഹാപ്രളയത്തിലുമില്ലാത്ത
ശ്രീശങ്കരാലയമായഹാലാസ്യവും
തീർത്ഥവുംമീനാക്ഷിതൻെറനിലയവും
തത്രമഹേശ്വരപ്രാസാദവുംതഥാ

കേടിവകാംക്കഭവിച്ചതില്ലബ്ധികാം
മൂടിയകാരണത്താലുംമുനികളെ
ഏററംകഠോരമായുള്ളവെയിൽകൊണ്ടും
കാററിനാലുംമഹാവൃഷ്ടികൊണ്ടുംതഥാ
ഭൂമിയിൽമററുള്ളതെല്ലാംനശിച്ചിതു
ശ്രീമഹാദേവൻെറവൈഭവമത്ഭുതം
പിന്നെവളരേദിനങ്ങാംകഴിഞ്ഞപ്പോാം
വന്നുപ്രളയകാലത്തിന്നവസാനം
ഘോരവാതാതപവർഷങ്ങാംവദ്ധിച്ചു
വാരാംനിധികളിവകളെല്ലാംപിന്നെ
നഷ്ടങ്ങളായിച്ചമഞ്ഞുജന്തുക്കളെ
സൃഷ്ടിച്ചിതുവിധാതാവുമുന്നെപ്പോലെ
കാനനംകൊണ്ടുനിറഞ്ഞഭൂമണ്ഡലെ
മാനുഷാദ്യന്മാരുമുണ്ടായ്ചമഞ്ഞിതു
സൂര്യചന്ദ്രന്മാരിൽനിന്നുമുന്നെപ്പോലെ
ആര്യരാംപാത്ഥിവന്മാരുംജനിച്ചിതു
പാണ്ഡ്യനുംചേരനുംചോളനുംമററുഭൂ-
ഖണ്ഡാധിനാഥരായുള്ളരാജാക്കളും
സംഭവിച്ചോരുകാലംവംശശേഖരൻ
സംഭവിച്ചാൻപാണ്ഡ്യമണ്ഡലനാഥനായ്
മന്നവനാംവംശശേഖരൻശ്രീസോമ-
സുന്ദരേശൻവസിക്കുംവിമാനത്തിൻെറ
നാലുഭാഗത്തുംചെറുതായൊരുപുരം
ചാലവേനിർമ്മിച്ചുതൻെറപ്രജകളെ
പാലനംചെയ്തതത്രൈവകുറഞ്ഞൊരു
കാലംവസിച്ചുമഹാനീതിമാൻനൃപൻ
പിന്നെക്രമേണവർദ്ധിച്ചുജനങ്ങളും
തന്നഗരത്തിലൊതുങ്ങാതെയായിതു
അപ്പൃഥിവീശ്വരനപ്പോാംവിചാരിച്ചു
മൽപ്രജകാംക്ക സുഖേനവാണീടുവാൻ
ഇപ്പുരത്തിൽസ്ഥലമില്ലാഞ്ഞുഴലുന്നി-
തിപ്പോളിനിച്ചെയ്‌വതെന്തുഞാൻദൈവമേ
ഇപ്രകാരംനൃപൻദുഃഖിച്ചൊരുദിനം
ക്ഷിപ്രപ്രസാദിയാംഹാലാസ്യനാഥനെ
ചെന്നുദർശിച്ചുകുമ്പിട്ടുസ്തുതിച്ചുതൽ-
സന്നിധൌനിന്നുപ്രാത്ഥിച്ചാൻവിനീതനായ്
ശങ്കരശംഭോമഹാദേവശാശ്വത
പങ്കജനാഭവിരിഞ്ചാദിസേവിത

വൻകൃപാവാരിധേഹാലാസ്യനായക
നിൻകഴലല്ലാതൊരാശ്രയമില്ലമേ
ത്വൽപ്രസാദത്തിനാലാശ്രുവർദ്ധിക്കുന്ന
മൽപ്രജകൾക്കുവസിപ്പതിന്നായിപ്പോൾ
ഇപ്പുരത്തിങ്കൽസ്ഥലംതികയുന്നില്ല
മുപ്പുരനാശനമൂർത്തിത്രയീമയ
ത്വൽപുരംത്രൈലോക്യവിശ്രുതംഹാലാസ്യം
തൽപ്രമാണംനജാനേ മൂഢനായഞാൻ
ഇപ്പുരത്തിൻപ്രമാണത്തെനീവ്യക്തമായ്
ക്ഷിപ്രമിനിക്കുകാണിച്ചുതന്നീടണം
ഇപ്രകാരംനൃപൻപ്രാർത്ഥിച്ചനേരത്തു
സപ്രഭുസ്സർവ്വജ്ഞനാശ്രിതവത്സലൻ
ഹാലാസ്യനായകൻചന്ദ്രാർദ്ധശേഖരൻ
ഫാലവിലോചനൻപാർവതീവല്ലഭൻ
കാലകാലൻശിവൻസിദ്ധരൂപംപൂണ്ടു
മൂലലിംഗത്തിൽനിന്നാവിർഭവിച്ചഥ
കുണ്ഡലിഭൂഷണൻഗർഭഗേഹാന്തഹാ–
മണ്ഡലേചെന്നുനൃപനെക്കടാക്ഷിച്ചു
ഖണ്ഡശശാങ്കചൂഡൻശിവൻതന്നുടെ
മണ്ഡനമാകിയവാസുകിയോടഥ
ചെന്നുപുരത്തിന്നതൃത്തിയെക്കാണിക്ക–
യെന്നരുൾചെയ്തോരുനേരത്തുവാസുകി
മന്ദമീശൻെറകൈവിട്ടിറങ്ങിക്ഷിതി
തന്നിൽനിന്നീശനോടേവമർത്ഥിച്ചിതു
ജിഹ്മഗൻഞാനതുകാരണാൽസാലവും
ജിഹ്മമായ്തീരുമതിന്നില്ലസംശയം
മന്നാമപൂർവ്വമസ്സാലത്തിനുനാമ–
മെന്നുംഭവിക്കേണമീശദയാനിധെ
ഇങ്ങിനെപ്രാർത്ഥിച്ചൊരുയോജനയോളം
ലിംഗസ്യപൂർവഭാഗേചെന്നുവാസുകി
തത്രതൻവാലുറപ്പിച്ചതിദീർഘമാം
ഗാത്രേണമെല്ലെപ്രദക്ഷിണമായ്ചെന്നു
നാലുപാടുംമധുരാപുരത്തെച്ചുററി
വാലിൽതലയെമുട്ടിച്ചുവെച്ചിങ്ങിനെ
ഉർവീശ്വരന്നായ്മധുരാപുരിയുടെ
പൂർവാദിഭാഗങ്ങളിലുള്ളതൃത്തിയെ
ഖർവേതരമായഭോഗേനകാണിച്ചു
ദർവീകരേശ്വരനാകിയവാസുകി

സർവ്വജ്ഞനായസിദ്ധൻെറകരേചെന്നു
ഖർവ്വേതരാനന്ദമോടുവാണീടിനാൻ
പിന്നെസിദ്ധാകാരനായമഹേശ്വരൻ
മന്നവനോടരുളംചെയ്തുഗംഭീരമായ്
സർപ്പഭോഗപ്രമാണേനമഹീപതേ
ഇപ്പുരത്തിന്നുസാലത്തെനിർമ്മിച്ചുനീ
സ്വപ്രജാപാലനഞ്ചെയ്തുബഹുകാലം
സപ്രമോദംവസിക്കെന്നരുളിച്ചെയ്തു
ഭംഗംസമുദ്രത്തിലെന്നപോലേമൂല-
ലിംഗത്തിലാശ്ശുലയിച്ചുമഹേശ്വരൻ
പാൎത്ഥിവൻതാനഥഭക്തിയോടുംലിംഗ-
മൂൎത്തിയാംശ്രീസുന്ദരേശനെക്കുമ്പിട്ടു
ചന്ദ്രഖണ്ഡസ്വൎണ്ണദീപരിശോഭിതം
സാന്ദ്രരത്നോജ്വലമാംകിരീടത്തെയും
നൂതനവസ്ത്രാഭരണങ്ങളേയുംബഹു-
രത്നാഢ്യഗോളകാദ്യങ്ങളേയുംതഥാ
അർപ്പിച്ചുപിന്നെപുരത്തിന്നുസാലവും
സർപ്പംഗമിച്ചമാർഗ്ഗേണനിർമ്മിച്ചിതു
അപ്പുരത്തിന്നന്നുതൊട്ടുഹാലാസ്യമെ-
ന്നല്പന്നമായഹേരാഖ്യയാനാമവും
ലിംഗത്തിൽനിന്നങ്ങൊരുയോജനദൂര-
മെങ്ങുമസ്സാലത്തിനെന്നറിഞ്ഞീടുവിൻ
വിസ്താരമോരണ്ടുയോജനനീളവു-
മത്രയുണ്ടാപ്പുരത്തിന്നുമുനികളെ
അപ്പുരത്തിൻെറകിഴക്കുഭാഗദ്വാരം
പുഷ്പവനക്ഷേത്രമെന്നറിഞ്ഞീടുവിൻ
ചാരുസുബ്രഹ്മണ്യപർവ്വതംദക്ഷിണ-
ദ്വാരംപടിഞ്ഞാറുശ്രീപത്രികാപുരി
ഉത്തരദ്വാരംവൃഷഭാചലമല്ലൊ
ഇത്ഥംപുരത്തിൻപ്രമാണംമുനികളെ
ഇന്നാലതുക്കള്ളിൽവാഴുന്നമാനുഷ-
രെന്നല്ലഹോപശുപക്ഷിവൃക്ഷാദിയും
സുന്ദരേശാംശജന്മാരെന്നുചൊല്ലുന്നു
സന്ദേഹമില്ലമഹാഭാഗ്യശാലികൾ
മുന്നമനേകപുണ്യങ്ങളെച്ചെയ്തിലേ
വന്നുഹാലാസ്യേജനിക്കയുള്ളു ദൃഢം
തത്രമരിക്കുന്നവൎക്കീശസായുജ്യ-
മെത്തുമതിന്നീഷലില്ലമുനികളെ

തത്രവസിക്കുന്നസർവജന്തുക്കൾക്ക–
മത്രപരത്രാപിസൌഖ്യമുണ്ടായ്‌വരും
ഇത്തരംഹാലാസ്യമാഹാത്മ്യമോർത്തഹോ
സത്തുക്കളേവരുംതത്രവാഴുന്നിതു
വൃത്തമായത്യുന്നതമായ്മഹീപതി
സത്വരംസാലത്തെനിർമ്മിച്ചനന്തരം
അത്യത്ഭുതഗൃഹാദ്യങ്ങളാൽതാംപുരീം
തത്താദൃശീമത്യളകാപുരീംവ്യധാൽ
സാലത്തിനുള്ളിൽസകലവർണ്ണങ്ങൾക്ക–
മാലയജാലവുംതീർത്തുമനോജ്ഞമായ്
ഭൂമീസുരന്മാർക്കിരിപ്പാൻമനോഹര–
ഗ്രാമങ്ങളുംതത്രഹോമകുണ്ഡങ്ങളും
വാരിദവൃന്ദസഞ്ചാരംമുടക്കുന്ന
ചാരുരത്നോജ്വലപ്രാസാദപംക്തിയും
സ്വർധുനീവാരിസംസ്പർശനത്താൽപരി–
ശുദ്ധങ്ങളായുള്ളകേതുദണ്ഡങ്ങളും
പ്രദ്യോതനാംബുവാഹചർവിതാഗ്രങ്ങ–
ളുദ്യാനവൃക്ഷങ്ങളുമുണ്ടനവധി
ഫുല്ലാംബുജാദിപരിശോഭിതങ്ങളായ്
നല്ലവെള്ളംനിറഞ്ഞുള്ളകുളങ്ങളും
ഇങ്ങിനെശ്രീമധുരാപുരമേററവും
ഭംഗിയിൽതീർപ്പിച്ചുഭൂപനനന്തരം
സുന്ദരേശന്നുടെ പ്രാസാദവുംപാര–
മുന്നതഗോപുരപ്രാസാദപംക്തിയും
സുന്ദരിയാംദേവിതന്റെനിലയവു–
മെന്നല്ലമണ്ഡപാദ്യങ്ങൾസമസ്തവും
കേട്ടതീർത്തേററവുംഭംഗിയോടുംരത്ന–
ഹാടകാദ്യൈരലംകൃത്യമഹീപതി
സന്തുഷ്ടനായ്‌ദേവധാത്രീസുരന്മാരിൽ
സന്തതംഭക്തിയോടുംകൂടിസാദരം
ധർമ്മമാർഗ്ഗംവെടിയാതെപ്രജകളെ
കർമ്മശൂരൻപരിപാലിച്ചുവാഴുമ്പോൾ
കാലിണകൂപ്പുന്നവർക്കിഷ്ടമേകുവാൻ
മൂലലിംഗേസദാവാണരുളീടുന്ന
ഹാലാസ്യനായകൻമീനേക്ഷണാപതി
കാലകാലൻതൻകരുണാകടാക്ഷത്താൽ
ധന്യനായ്‌വംശചൂഡാമണിയെന്നൊരു
നന്ദനനുണ്ടായിവന്നിതുബുദ്ധിമാൻ

നന്ദനനോടും സദാവംശശേഖര-
മന്നവൻസൌഖ്യമായ് വാണീടിനാൻ ചിരം
മുപ്പുരവൈരിയാം ശ്രീസുന്ദരേശൻെറ
നാല്പത്തിയൊമ്പതാം ലീലയെയിങ്ങിനെ
ചൊന്നേനിതുഭക്തിയോടും ശ്രവിക്കിലും
തന്നുള്ളിലോക്കിലും നന്നായ് പഠിക്കിലും
വന്നുകൂടും സർവഭാഗ്യവും നിശ്ചയ-
മെന്നല്പപാപങ്ങളെല്ലാം നശിച്ചുപോം
മന്നിൽബഹുസൌഖ്യമോടും ചിരം വാണു
പിന്നെസായൂജ്യം ലഭിക്കും മുനികളെ
അമ്പത്തിയഞ്ചാമതാകുമദ്ധ്യായവും
സമ്പ്രതിചൊല്ലിനേനീശ്വരാനുഗ്രഹാൽ.

അമ്പത്തിഅഞ്ചാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 56

### ചോളരാജാവിൻെറ പരാജയം

**അഗസ്ത്യൻ**

കാളകൂടാനനൻശ്രീസുന്ദരേശ്വരൻ
ചോളഭൂപന്നുപരാജയം നൽകിയ
ലീലയെഞാനിനിച്ചൊല്ലാം മുനികളെ
മാലകന്നീടുമിതിനെശ്രവിക്കുകിൽ
മന്നിടമാകവേശ്രീവംശശേഖര
മന്നവൻപാലിച്ചുവാഴുന്നകാലത്തിൽ
അന്യരാം മന്നവന്മാരൊരുമിച്ചവ-
ന്നോടുയുദ്ധത്തിനായൊരുമ്പെട്ടിതു
ധീരനാം വിക്രമചോളഭൂപൻമുഖ്യ-
വൈരിയായ് തീന്നിതുപാണ്ഡ്യഭൂപന്നഹോ
അശ്വപതിമഹാശൂരൻനരേശനും
വിശ്രുതനായഗജേശമഹീശനും
മററനേകം നൃപന്മാരുമവരുടെ
അററമില്ലാതചതുരംഗസൈന്യവും
വിക്രമശാലികളെല്ലാരുമൊന്നിച്ചു
വിക്രമചോളഭൂപന്നുസഹായമായ്
മന്ദമെന്യേവംശശേഖരപാണ്ഡ്യപ-
ന്നോടുപോർചെയ്‌വതിന്നായൊരുമ്പെട്ടു
പാടവമോടുകാവേരിതീരേവന്നു
കൂടാരവുമടിച്ചാശ്ശുതരം നോക്കി

തത്രവസിച്ചോരുനേരമവരുടെ
മത്തമാതംഗതുരംഗഭടോദികൾ
ശ്രീമധുരാപുരംതന്നിൽപ്രവേശിച്ചു
താമസമെന്ന്യേതടാകാദികളുടെ
തീരങ്ങളെ ഭഞ്ജനംചെയ്തുഗോക്കളെ-
ച്ചോരണംചെയ്തുസസ്യാദിനശിപ്പിച്ചാർ
ഇത്ഥമുപദ്രവംചെയ്യുന്നതുപാണ്ഡ്യ-
പൃത്ഥ്വീപതികേട്ടപാരംവിഷാദിച്ചു
മന്ത്രിമാരെവരുത്തിക്ഷണമിന്നിതി-
ന്നെന്തുപരിഹാരമെന്നുചിന്തിച്ചിതു
സൈന്യങ്ങളോടുമൊരുമിച്ചുചോളനു-
മന്യരാജാക്കളുമായോധനത്തിനായ്
വന്നെത്തുമാറായവരോടെതിക്കുവാൻ
സൈന്യമോസ്വല്പമേയുള്ളുനമുക്കെടോ
എന്നുംനമുക്കശരണ്യനായുള്ളോരു
സുന്ദരേശൻഭക്തവത്സലനല്ലാതെ
അന്യൻസഹായമില്ലെന്നാകിലുംനമു-
ക്കിന്നിവരെജയിക്കാംശിവാനുഗ്രഹാൽ
ഇങ്ങിനെഭൂപതിചൊന്നോരുനേരത്തി-
ലങ്ങിനെയെന്നുപറഞ്ഞിതുമന്ത്രികൾ
പെട്ടെന്നനന്തരമിഷ്ടാർത്ഥദനാകു-
മട്ടാലസുന്ദരേശന്നുടെസന്നിധൌ
ചെന്നുനിന്നേററവുംഭക്തിയോടുംകൂടി
മന്നവൻപ്രാർത്ഥിച്ചുസാദരമിങ്ങിനെ
അട്ടാലവീരമഹാദേവശങ്കര
വിഷ്ടപംമൂന്നിന്നുമീശമഹേശ്വര
നീതന്നെമേപിതാനീതന്നെമാതാവും
നീതന്നെമേഗുരുനീതന്നെമിത്രവും
നീതന്നെമേധനംനീതന്നെമേവിദ്യാ
നീതന്നെരക്ഷിതാസർവംത്വമേവമേ
മന്നവൻചോളനുംമററുരാജാക്കളു-
മൊന്നിച്ചുയുദ്ധത്തിനായ്വരുന്നുവിഭോ
ഇന്നവരേജ്ജയിപ്പാൻശക്തിയില്ലമേ
പിന്നെഞാനെന്തുചെയ്യേണ്ടുദയാനിധേ
നിന്നുടെക്ഷേത്രമിദംപരംഹാലാസ്യ-
മിന്നിതിൽവാഴുന്നസർവ്വജനങ്ങളും
നിന്നുടേതല്ലയോപിന്നെഞാനോസോമ-
സുന്ദരേശത്വൽപദാബ്ജദാസൻദൃഢം

ഇപ്പുരത്തിന്നുമിതിൽവസിക്കുന്നോക്കും
തല്പാദസേവകനായോരടിയനും
അല്പമേതെങ്കിലുംഹാനിഭവിക്കുകിൽ
മുപ്പുരാരേഭവാന്നേവതദ്ദൂഷണം
ഇപ്രകാരംപറഞ്ഞശ്രുപൂർണ്ണാക്ഷനാ-
യപ്പൃഥിവീശ്വരൻഭൂമൌകിടന്നിതു
അപ്പൊഴതീശവാക്കാകാശമാർഗ്ഗത്തി-
ലുല്പന്നയായിതുഭൂപതിപ്രീതയേ
ഒട്ടുമേപേടിക്കവേണ്ടനീഭൂപതേ
പെട്ടന്നരികളോടേററുയുദ്ധംചെയ്ക
കിട്ടുംജയംനിനക്കെൻസഹായത്തിനാ-
ലൊട്ടുംഭവാനിതിൽസംശയിക്കേണ്ടെടോ
ഇങ്ങിനെകേട്ടനേരത്തുമഹീപതി
തിങ്ങിനഭക്തിയോടുംമുഹുസ്സാദരം
അഷ്ടാംഗപഞ്ചാംഗകത്ര്യംഗസംയുതം
വിഷ്ടപനാഥനെക്കുമ്പിട്ടുകുമ്പിട്ടു
ദേഹമെല്ലാംഭസിതത്താലലംകരി-
ച്ചാഹവത്തിന്നായ്മുതിർന്നുമഹീപതി
നല്പദൃഢമായ വാരവാണത്തെയും
വില്ലുമമ്പുംധരിച്ചൽപസൈന്യത്തൊടും
മുക്തിപ്രദനായശ്രീസുന്ദരേശനെ
മുക്ത്യാപ്രദക്ഷിണംചെയ്തുനടന്നിതു
പോരിനായ്പാണ്ഡ്യമഹീശൻവരുന്നതു
ചാരമുഖേനധരിച്ചഥചോളനും
സൈന്യസഹായഭൂപാലസമേതനായ്
ജന്യായപാണ്ഡ്യമഹീശനോടേററിതു
ശ്രീവൃഷശൈലത്തിനുത്തരഭാഗത്തിൽ
ഭൂവരന്മാരവർപോർത്തുടങ്ങീടിനാർ
രണ്ടുഭാഗത്തുള്ളസൈന്യങ്ങളുംശരം-
കൊണ്ടുമറച്ചിതാകാശമശേഷവും
ചോളഭൂപൻെറസഹായഭൂപന്മാരാം
കേളിയേറുംഗജേശാദിനൃപതികൾ
വാളമ്പുവില്ലിവകയ്ക്കൊണ്ടുടനഥ
നീളെനടന്നുവർഷിച്ചുശസ്ത്രങ്ങളെ
ആളുമാളാനയുമാനയുംതമ്മിലും
നീളെനിരന്നവാഹങ്ങൾവാഹങ്ങളും
ചോളാദിഭൂപതിമാരുമപ്പാണ്ഡ്യനും
ക്ഷോണ്വളാരവത്തോടുടൻപോരാടിനാർ

വാളാലെനിൻതലവെട്ടിമുറിച്ചുഞാൻ
ഹേളിപുത്രാലയത്തിന്നയയ്ക്കും ദൃഢം
ചോളഭൂർബുദ്ധോദ്ധതക്ഷത്രം മതിമതി
ആളറിയാതെപറയുന്നതെന്തുനീ
നാളീകലോചനമാരോടൊരുമിച്ചു
കേളിയല്ലായോധനമിതെന്നോർക്ക
ഇപ്രകാരം വീരവാദം പറയുന്നു
ക്ഷിപ്രമസ്ത്രങ്ങളാൽസൂര്യൻമറയുന്നു
വീരർക്കജീവനിലാശകുറയുന്നു
ഭീരുക്കൾചെന്നങ്ങിടസ്ഥമറയുന്നു
അസ്ത്രങ്ങൾകൊണ്ടുതുമ്പിക്കൈമുറിയുന്നു
മത്തഗജങ്ങൾചത്തപ്പോൾമറിയുന്നു
ഘോരാരവങ്ങളാലദ്രിപറിയുന്നു
വാരിധിനാലും കലങ്ങിമറിയുന്നു
പോരുകാണാതിനിക്കള്ളവെറിയിന്നു
പാരം കുറയുന്നുമോദം നിറയുന്നു
എന്നഹോനാരദൻതാനേപറയുന്നു
വൃന്ദാരകന്മാർസുമങ്ങൾചൊരിയുന്നു
ഇത്ഥം ഭയങ്കരമായപോരിൽപാണ്ഡ്യ-
പൃഥ്വീശസൈന്യങ്ങളെച്ചോളയോധന്മാർ
കുന്തബാണങ്ങളയച്ചുതകർത്തുടൻ
ചീർത്തമോദാൽചെയ്തസിംഹനാദം കേട്ടു
ആട്ടാലമണ്ഡപവാസിയാമീശ്വരൻ
പെട്ടെന്നുചാപബാണങ്ങളും കയ്ക്കൊണ്ടു
പണ്ടബ്ധിയിൽനിന്നുചന്ദ്രമസ്സെന്നപോൽ
പാണ്ഡ്യസൈന്യത്തിൽനിന്നാവിർഭവിച്ചുടൻ
തന്നാമധേയാങ്കിതാസ്ത്രങ്ങളെച്ചോള-
സൈന്യങ്ങളിൽശംഭുവാരിവർഷിച്ചിതു-
അമ്പുകളോരോന്നുചോളസൈന്യങ്ങളെ
അമ്പതിലപ്പുറം കൊന്നൊടുക്കീക്ഷണാൽ
വമ്പനാം ചോളഭൂപാലകനന്നേര-
മമ്പൊന്നെടുത്തുനോക്കീടിനാൻബുദ്ധിമാൻ
ശംഭുവെന്നമ്പിലെഴുത്തുകണ്ടേററവും
സംഭ്രമം പൂണ്ടുവിചാരിച്ചിതിങ്ങനെ
സുന്ദരേശൻഭക്തവത്സലൻശങ്കരൻ
വന്ദാരുവൃന്ദകാമപ്രദനീശ്വരൻ
കല്പദ്രുമകാമധേനുചിന്താരത്ന-
കല്പൻസ്വഭക്തജനേഷ്ടദാനത്തിങ്കൽ

അങ്ങനെയുള്ളശിവനെമുന്നിട്ടുകൊ–
ണ്ടിങ്ങുപാണ്ഡ്യൻപോരിനായ്‌വന്നിതുന്നം
സുന്ദരേശാനുഗ്രഹശാലിയാംപാണ്ഡ്യ–
മന്നവനോട്ടപോരിന്നുപോരാവയം
പണ്ടൊരുഭക്തനെരക്ഷിക്കുവാൻനീല–
കണ്ഠൻവിറകുചുമന്നുവിററീടിനാൻ
തന്നെഭജിപ്പോൎക്കുവേണ്ടിയെന്തെങ്കിലും
സുന്ദരേശന്നുചെയ്‌വാൻമടിയില്ലഹോ
ഈശസഹായമുള്ളിപ്പാണ്ഡ്യനോടേററാൽ
നാശംഭവിക്കുമതിനില്ലസംശയം
ഇത്ഥമുറച്ചുസഹായഭൃതന്മാരാം
പൃത്ഥ്വീപതികളോട്ടംഭടന്മാരോട്ടം
വൃത്താന്തമെല്ലാമറിയിച്ചുചോളനും
സത്വരംപോർവിട്ടുപോവാൻമുതിർന്നിതു
മ്ലേഛതുരുഷ്കാദികളതുകേട്ടട–
നച്ചെസ്തരംചോളഭൂപമുഖ്യന്മാരെ
ഭർത്സിച്ചുപോരിനായ്തന്നെമുതിൎന്നിതു
കുത്സിതന്മാരീശവൈഭവമോൎക്കാതെ
മുന്നിലട്ടാലവീരൻപരമേശ്വരൻ
സന്നദ്ധനായ്‌നിന്നരുളുന്നതുകണ്ടു
മന്നവൻപാണ്ഡ്യനുംനിർഭയനായ്തന്നെ
നിന്നിതുയുദ്ധക്കളത്തിലൊരുദിക്കിൽ
അന്നേരമട്ടാലവീരൻമഹേശ്വരൻ
സുന്ദരേശൻഭക്തവത്സലൻശങ്കരൻ
തന്നാമധേയാങ്കിതമായൊരമ്പിനെ
നന്നായ്തുരുഷ്‌കാദികളിൽപ്രയോഗിച്ചാൻ
ഒന്നെങ്കിലുമീശബാണംസഹസ്രധാ
ഭിന്നങ്ങളായ്‌ചെന്നുമ്ലേച്ഛാദികളുടെ
ഉന്നതവക്ഷസ്ഥലത്തിൽതറച്ചുയാ–
ലൊന്നൊഴിയാതെഭുവിചത്തുവീണിതു
അശ്വമാതംഗതുരുഷ്കമ്ലേച്ഛാദികൾ
നിശ്വാസമെന്നിയെനന്നായുറങ്ങുന്ന
യുദ്ധാങ്കണംകണ്ടുചോളനുംമററുള്ള
പൃത്ഥ്വീവരന്മാരുമങ്ങവർസൈന്യവും
ദീർഘനിശ്വാസവുംചെയ്തു പേടിച്ചുതി
ശീഘ്രംതിരിഞ്ഞുനോക്കാതെമണ്ടീടിനാർ
അട്ടാലവീരൻ സ്വഭക്തജനങ്ങടെ
ഇഷ്‌ടമേകുന്ന മഹേശ്വരനിങ്ങിനെ

ശിഷ്ടനാം പാണ്ഡ്യഭൂപന്നുജയത്തെയും
ദുഷ്ടനാംചോളന്നുതോൽവിയേയുംനൽകി
പുഞ്ചിരിയോടു കടാക്ഷിച്ചു പാണ്ഡ്യനെ
പഞ്ചബാണാരിമഹേശൻ മറഞ്ഞിതു
അംഗത്തിലെങ്ങുമേഭംഗമെന്ന്യേ ചതു-
രംഗസൈന്യത്തോടൊരുമിച്ചുപാണ്ഡ്യനും
പെട്ടെന്നു ശ്രീമധുരാപുരത്തിൽചെന്നു
അട്ടാലവീരനാം ദേവനെദർശിച്ചു
ഭക്ത്യാസ്തുതിച്ചുനമസ്കൃത്യസാദരം
മുക്താഫലഭൂഷണാംബരാദ്യങ്ങളും
ചാതുരതോജ്വല ചാപശരങ്ങളും
മാരവൈരിക്കുസമർപ്പിച്ചുഭൂപതി
ക്ഷിത്യധീശന്നു ജയത്തെനൽകീടുവാൻ
പ്രത്യക്ഷനായ്‌വന്നൊരട്ടാലവീരനെ
കണ്ടുമധുരാനിവാസികളേവരും
കൊണ്ടാടിവാഴ്ത്തിസ്തുതിച്ചാർസവിസ്മയം
ഉർവ്വീശ്വരൻവംശശേഖരൻ ഭക്തിമാൻ
സർവ്വവിദ്വജ്ജനൈസ്സംസ്തൂയമാനനായ്
സർവ്വരിപുക്കളേയുംവെന്നുസംഗരെ
സാർവ്വഭൌമത്വമവാപ്യ സുദുർല്ലഭം
സർവ്വേശ്വരന്തന്നനുഗ്രഹത്താൽ നൃപൻ
ഉർവ്വിയെസാദരംപാലിച്ചുവാണിതു
ശർവ്വപ്രസാദം ലഭിക്കിലോദേഹിനാം
സർവ്വവും സിദ്ധിപ്പതിനെന്തുവൈഷമ്യം
അംഗജാരാതിതന്നമ്പതാം ലീലയെ
ഇങ്ങിനെചൊന്നേനിതിനെ മുനികളെ
തിങ്ങിനഭക്ത്യാശ്രവിക്കിലുംചൊൽകിലും
മംഗളമെല്ലാംലഭിക്കുമസംശയം
അമ്പത്തിയാറാമതാകുമദ്ധ്യായവും
സമ്പ്രതിചൊല്ലിനേനീശ്വരാനുഗ്രഹാൽ.

അമ്പത്തിയാറാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 57

### സംഘഫലകാദാനം

അഗസ്ത്യൻ

സംഘികൾക്കാദ്യേറ്റൊണ്ടു സംഘഫലകയെ
ശങ്കരൻസുന്ദരേശൻ പണ്ടുനൽകിയ

ലീലയെഞാനിനിചൊല്ലാംമുനികളെ
മാലകന്നീടുമിതിനെശ്രവിക്കകിൽ

വിഷ്ടപമാകവേ സൃഷ്ടിച്ചരുളുന്ന
സ്രഷ്ടാചതുർമ്മുഖനംഭോജസംഭവൻ

മുന്നംസരസ്വതീഗായത്രിസാവിത്രി–
യെന്നുള്ളശക്തികളോടുമൊരുമിച്ചു

മാരാരിയാംവിശ്വനാഥൻവിളങ്ങുന്ന
വാരാണസീമഹാക്ഷേത്രമകംപുക്ക

തത്രപിതാമഹേശാഖ്യംശിവലിംഗ–
മത്യുത്തമം പ്രതിഷ്ഠിച്ചുതൽ സന്നിധൌ

നന്നായ്ദശപൂർവ്വമാമശ്വമേധിക–
മെന്നുപേരോടൊരുതീർത്ഥത്തെനിർമ്മിച്ചു

ഒന്നുകുറച്ചുപത്തശ്വമേധങ്ങളെ
പിന്നെവിധിപോലെചെയ്തുപിതാമഹൻ

തന്നുടെശക്തികളോടുമത്തീർത്ഥത്തിൽ
നന്നായവഭൃഥസ്നാനവുംചെയ്തഥ

പത്താമതാമശ്വമേധയാഗത്തെയും
ബദ്ധമോദംചെയ്തവഭൃഥസ്നാനായ

സത്വരമുദ്യുക്തനായനേരത്തിങ്കൽ
ശക്തിയാകുന്നൊരുദേവീസരസ്വതീ

തത്രവന്നുള്ള ഗന്ധർവ്വേശയോഷിതാം
തത്താദൃശമായഗാനംശ്രവിക്കയാൽ

കാന്തസമീപത്തുചെല്ലാതെകുത്രചിൽ
താൻതന്നെതന്നെമറന്നുവാണീടിനാാം

ഗായത്രിസാവിത്രികളോടുകൂടവെ
പോയബ്ജയോനിമുൻചൊന്നതീർത്ഥത്തിങ്കൽ

നന്നായവഭൃഥസ്നാനവുംചെയ്തുട–
നുന്നതമോദേനവാണിതുകാശിയിൽ

അന്നേരമാശുസരസ്വതീദേവിയും
വന്നുതൻകാന്തനെക്കണ്ടുസരോഷയായ്

എന്നെവെടിഞ്ഞിന്നിതുചെയ്തതോർക്കുകിൽ
നന്നുനന്നേററവുമെന്നുഭർത്സിച്ചിതു

കാരണംകൂടാതെഭർത്സനംചെയ്യുന്ന
ഭാരതിയെക്കണ്ടുകോപിച്ചുപത്മജൻ

അല്പവുംഹേതുകൂടാതെകോപിക്കയാൽ
നാല്പത്തിയെട്ടുജന്മംനീയവനിയിൽ

ചെന്നുമാനുഷ്യരൂപേണജനിക്കേണ–
മെന്നുശപിച്ചിതുതന്നുടെകാന്തയെ

ഇങ്ങനെതന്നെശ്ശപിച്ചധാതാവിൻെറ
തിങ്ങിനകോപംശമിച്ചോരുനേരത്തിൽ

ഭർത്തൃപാദങ്ങളിൽവീണുടൻവാണിയു–
മിത്ഥമത്ഥിച്ചാളംവിനീതയായ്സാദരം

വല്ലഭമൂഢയാംഞാൻചെയ്യഭർത്സന–
മെല്ലാംപൊറുത്തെന്നെരക്ഷിക്കണംഭവാൻ

നീയൊഴിഞ്ഞാരുംഗതിയില്ലിനിക്കെന്നു
ഭൂയോപികേഴന്നഭാരതിയെക്കണ്ടു

ക്ഷിപ്രംകൃപാർദ്രചേതസ്സായ്‌വിരിഞ്ചനും
സപ്രമോദംപ്രതിശാപവുമേകിനാൻ

നിന്നംഗഭൂതങ്ങളാമക്ഷരങ്ങളിൽ
ഒന്നാമതാകുമകാരംമുതലായി

പിന്നെസ്സകാരംവരെയ്ക്കുള്ളവർണ്ണങ്ങ–
ളൊന്നരണ്ടല്ലനാല്പത്തിയെട്ടുണ്ടവ

ഭിന്നാകൃതികളായ്‌പണ്ഡിതന്മാരുമായ്
മന്നിൽമനുഷ്യരൂപേണജനിച്ചീടും

പിന്നെഹകാരരൂപീശിവൻശ്രീസോമ–
സുന്ദരേശൻതാൻകവീശ്വരരൂപനായ്

വന്നീടുമാകെനാല്പത്തൊമ്പതുപേരു–
മൊന്നിച്ചുസംഘികളായിമധുരയിൽ

ദ്രാവിഡഭാഷാകവിതാമഹിമയാൽ
ദ്രാവയന്തസ്സർവ്വമാനസംസാദരം

നാനാസ്തുതികളാൽശ്രീസുന്ദരേശനു
മാനസേപ്രീതിവളത്തിനിരന്തരം

തൽപ്രസാദേനബഹുപ്രബന്ധങ്ങളെ
ക്ഷിപ്രമുണ്ടാക്കിജഗൽപൂജ്യരായ്ക്കുന്നെ

സർവ്വഭോഗാൻഭുജിച്ചന്ത്യകാലത്തവർ
സർവ്വജ്ഞസായൂജ്യവുംലഭിക്കുംപ്രിയെ

എന്നോടുകൂടിമുന്നേപ്പോലെമോദേന
സന്നതഗാത്രിവസിക്കനീഭാരതി

എന്നുചതുർമ്മുഖൻഭാരതീദേവിക്കു
നന്നായനുഗ്രഹംനൽകീകൃപാനിധി

പിന്നെശക്തിത്രയയുക്തനായ്സത്വര–
മന്നമേറിസ്സത്യലോകംപ്രവേശിച്ചാൻ

ഏവംവിരിഞ്ചശാപത്താൽസരസ്വതീ–
ദേവിതന്നംഗഭൂതങ്ങളാംവർണ്ണങ്ങളും

നൽകീരനെന്നും കപിലനെന്നുംമററും
സൽകവിനാഥരായ് ഭൂമൌജനിച്ചവർ

സ്വർഗ്ഗാദനർഗ്ഗളനിസ്സരൽസ്വസ്സരിൽ–
ദൎഗ്ഗർവ്വനാശനവാഗ്ഭോഗയുക്തരായ്
എത്രയുംമാധുര്യമുള്ളവാക്യങ്ങളാൽ
ധാത്രീപതിമാരെവർണ്ണിച്ചുസാദരം
അർത്ഥമവധിയില്ലാതെസമ്പാദിച്ചു
കീർത്തിയും നാനാദിശിപരത്തിദ്രുതം
ആശ്രുസർവ്വത്രജയത്തെയുംപ്രാപിച്ചു
ദേശങ്ങളിൽസഞ്ചരിക്കുംദശാന്തരെ
ഭാഷകളെല്ലാമറിഞ്ഞവർദ്രാവിഡ–
ഭാഷയിലേററംസമർത്ഥരമലന്മാർ
സർവ്വശാസ്ത്രാംബുധിപാരംകടന്നവർ
സർവ്വജ്ഞപാദാംബുജാർച്ചനലോലന്മാർ
ഒന്നിച്ചുകൂടിനാല്പത്തെട്ടുപേരുമായ്
സുന്ദരേശാഖ്യലിംഗത്തെദർശിക്കുവാൻ
ശ്രീമധുരാപുരത്തിന്നുചെല്ലുംവിധൌ
ശ്രീമഹാദേവൻവസിച്ചരുളീടുന്ന
ഇന്ദ്രാർപ്പിതവിമാനത്തിൻമുകളിലായ്
സാന്ദ്രപ്രഭമായസ്വർണ്ണകുംഭത്തിനെ
ദൂരവേകണ്ടനേരത്തവരേവരും
പാരിൽവീണാശ്രുനമസ്കരിച്ചാദരാൽ
ഉത്ഥായസാനന്ദബാഷ്പനേത്രന്മാരായ്
ബദ്ധാഞ്ജലികളായ്നിന്നിടുംവിധൌ
ഹാലാസ്യനായകൻശ്രീസുന്ദരേശ്വരൻ
കാലകാലൻകവിവേഷമാലംബിച്ചു
ഒന്നിച്ചുനില്ക്കുംകവിവരന്മാരുടെ
മുന്നിലാവിർഭവിച്ചാശ്രുകൃപാനിധി
കാരുണ്യപൂർണ്ണകടാക്ഷേണവീക്ഷിച്ചു
ധീരരോടേവമരുളിച്ചെയ്തുശങ്കരൻ
നിങ്ങളാരിപ്പോളെവിടെനിന്നെന്തിനാ–
യിങ്ങോട്ടുവന്നതുമാഗ്രഹമെന്തുവാൻ
ഏതോരുവിദ്യയിൽനിങ്ങൾക്കുസാമർത്ഥ്യം
കൈതവമെന്നിയേചൊൽവിനെന്നിങ്ങനെ
ശങ്കരൻതന്റെഗംഭീരവാക്യംകേട്ടു
ശങ്കിയാതുത്തരം ചൊന്നാർകവീന്ദ്രന്മാർ
ഞങ്ങൾജനിച്ചതുപത്മജകാന്തത–
ന്നംഗസംഭൂതവർണ്ണങ്ങളിൽനിന്നത്രെ
താമ്രവർണ്ണീതടത്തിങ്കേന്നുപോരുന്നു
ധർമ്മാർത്ഥകാമമോക്ഷങ്ങളിലാഗ്രഹം

ഉണ്ടൊരുനാഴികകൊണ്ടുപദ്യം ശത–
മുണ്ടാക്കിടുന്നകവിതയാംവിദ്യയും
ഹാലാസ്യനാഥനാംശ്രീസുന്ദരേശനെ
ആലോക്യസേവിപ്പതിന്നത്രവന്നതും
നിന്നെദർശിക്കയാൽസത്യംമഹാമതെ
സുന്ദരേശന്തന്നെദർശിച്ചപോലെയായ്
മുന്നമൊരുത്തനും ഞങ്ങളിൽ ശ്രീസോമ–
സുന്ദരേശന്തന്നെദർശിച്ചതുമില്ല
എന്നാലിനിനിൻകൃപാലേശമുണ്ടെങ്കി–
ലിന്നുഞങ്ങൾക്കതുസാദ്ധ്യമാംനിശ്ചയം
ഞങ്ങടെബന്ധുവാകുന്നതുനീതന്നെ
ഞങ്ങളിലേകൻഭവാനെന്നുനിർണ്ണയം
എന്നതുകൊണ്ടുനീശ്രീസുന്ദരേശ്വരൻ
തന്നെദർശിപ്പാൻസഹായിക്കണംവിഭോ
ഏവംകവികൾപറഞ്ഞനേരംദേവ–
ദേവൻകവിപ്രിയായമഹേശ്വരൻ
ആത്മീയമാംകവിതാമൃതത്താൽചിത്ത–
പത്മങ്ങളിലവർക്കാനന്ദമുണ്ടാക്കി
പത്മനാഭാർച്ചിതൻസുന്ദരേശൻതന്റെ
സത്മമായുള്ളഹാലാസ്യമകംപുക്ക
മൂലലിംഗത്തെയവർക്കുദർശിപ്പിച്ച
നാലുവിധങ്ങളാകുംപുരുഷാർത്ഥങ്ങൾ
സിദ്ധിച്ചിടുംഭവാന്മാർക്കെന്നുശങ്കരൻ
ബദ്ധമോദമനുഗ്രഹ്യമരഞ്ഞിതു
സംഘികളേററവുംവിസ്മയിച്ചന്നേരം
ശങ്കരൻതന്നെസ്തുതിച്ചുമുഹുരപി
ചൊല്ലെഴുമാത്മകവിതാമൃതത്തിനാ–
ലെല്ലാക്കുമേററവുംസന്തോഷമുണ്ടാക്കി
നൽക്കീരമുഖ്യകവികൾമധുരയിൽ
ഉൾക്കുരുന്നിൽപ്രീതിപൂണ്ടുവാണീടിനാർ
പാരിൽമഹാകവിഎന്നുപ്രസിദ്ധനാം
ധീരാഗ്രഗൻവംശശേഖരമന്നവൻ
സംഘവിദ്വാന്മാരുടെകവിതാമൃതം
സംഖ്യകൂടാതെപാനംചെയ്തുനിത്യവും
സന്തുഷ്ടചിത്തനായത്ഥമനവധി
സന്തതംസംഘികൾക്കായ്ക്കൊണ്ടുനൽകിനാൻ
സുന്ദരനാഥസേവാനന്തരമവ–
ക്കൊന്നിച്ചിരിപ്പാനൊരുമഹാമണ്ഡപം

മന്നവൻനിർമ്മിച്ചുനൽകീടിനാനതിൽ
നന്നായവർസുഖമോടുംവാഴുംവിധൌ

വന്നുചിലദുഷ്ടവികടംഗർവിഷ്ടന്മാർ
നിന്ദിച്ചുസംഘികളായകവികളെ

നന്നായ്സ്വകീയകവിതയെവർണ്ണിച്ചാ-
രിന്നതുചെയ്യരുതെന്നുദുഷ്ടക്കണ്ടോ

ഇങ്ങിനെദൂഷിച്ചനേരമസ്സംഘികൾ
തങ്ങടെവിദ്യയെവ്യക്തീകരിക്കുവാൻ

ഇന്ദുവാരേസോമസുന്ദരസന്നിധൌ
ചെന്നുസ്തുതിമലർകൊണ്ടുപൂജിച്ചഥ

ഭക്ത്യാനമസ്കാരവുംചെയ്തുസാദരം
മുക്തിപ്രദനോടവരപേക്ഷിച്ചിതു

ഹാലാസ്യനായക! ശ്രീസുന്ദരേശ്വര!
കാലവിനാശന! കാരുണ്യവാരിധേ!

ഫാലവിലോചന! പാർവതീകാന്ത! നിൻ
കാലിണനിത്യവുംകണ്ടുസേവിക്കുവാൻ

വന്നുഭവൽസമീപത്തിൽവാഴുംഞങ്ങൾ-
ക്കിന്നുവിദ്യാപീഠമില്ലവസിക്കുവാൻ

സൽകവിമാരേവരെന്നുകാണിക്കുവാൻ
തക്കഫലകയെഞങ്ങൾക്കുനൽകണം

സംഘികളിങ്ങിനെപ്രാർത്ഥിച്ചനേരത്തു
ശങ്കരൻസർവജഗന്മയനീശ്വരൻ

സ്വീയവിദ്യാപീഠകംമാതൃകാമയ-
മായതിൽനിന്നൊരുപീഠത്തെനിർമ്മിച്ചു

പൂതമകാരംമുതൽക്ഷകാരാവധി
മാതൃകാവർണ്ണങ്ങളാൽപരിമണ്ഡിതം

കൌമുദിപോലെധവളംചതുരശ്രം
കോമളംദേദീപ്യമാനമാംപീഠത്തെ

കൈകൊണ്ടെടുത്തുകവിവേഷധാരിയായ്
ശ്രീകണ്ഠനുംഗർഭഗേഹത്തിൽനിന്നഥ

മന്ദംവെളിയിൽവന്നത്രുവസിച്ചാല്പ-
മെന്നരുൾചെയ്തുപീഠത്തെനൽകീടിനാൻ

പ്രീതരായ്സംഘകവികളൊരുമുഴം
വീതിയുംനീളവുമുള്ളപലകയെ

സാദരംവാങ്ങിനമസ്കരിച്ചാനന്ദ-
യാദസ്സ്രുതിയിൽനിമഗ്നരായീടിനാർ

മല്ലബാണാരികൊടുത്തപീഠത്തിനെ
ചൊല്ലുന്നുമാതൃകാപീഠമെന്നുംചിലർ

നല്ലസരസ്വതീപീഠമെന്നും പരെ
ചൊല്ലുന്നുവ്യാഖ്യാനപീഠമെന്നും ചിലർ
ജ്ഞാനപീഠംസുവിദ്യാപീഠമിങ്ങനെ
ജ്ഞാനികളായമുനികൾചൊല്ലുന്നിതു
സംഘികളായകവികളെല്ലാവരും
സംഘഫലകയെന്നിട്ടാരതിന്നുപേർ
സുന്ദരമാംസംഘമണ്ഡപമദ്ധ്യത്തിൽ
നന്നായൊരുശുഭ്രവസ്ത്രംവിരിച്ചതിൽ
സംഘഫലകയെവെച്ചുഗന്ധാദിയാൽ
സംഘികൾമാതൃകാവർണ്ണെശ്ചപൂജിച്ചു
മുന്നമിരുന്നുനൽക്കീരനപ്പീഠത്തിൽ
സുന്ദരേശാജ്ഞയാപീഠംവളർന്നിതു
പിന്നെക്കപിലനിരുന്നനേരത്തു
പിന്നെയുമത്രവളർന്നുമഹാത്ഭുതം
പിന്നെഭരണനിരുന്നനേരത്തു
മുന്നംവളർന്നതുപോലെവളർന്നിതു
ഇങ്ങിനെനാല്പത്തിയെട്ടുകവികൾക്കും
തിങ്ങാതിരിക്കുവാൻതക്കവെണ്ണംപീഠം
ഗംഗാധരാജ്ഞയാലാശുവളർന്നപ്പോൾ
ഭംഗിയോടെല്ലാവരുമിരുന്നാദരാൽ
വിദ്യാപ്രസംഗങ്ങൾചെയ്തുസുഖിച്ചിതു
വിദ്യാനിധികളാംസംഘികൾനിത്യവും
ധീരരാംസംഘികളേവംവസിക്കുമ്പോ–
ളോരോപ്രബന്ധങ്ങൾനിർമ്മിച്ചനുദിനം
ഏട്ടിലെഴുതീട്ടുമണ്ഡപമദ്ധ്യത്തിൽ
കൂട്ടീടിനാർസംഖ്യയെന്നിയെകുന്നുപോൽ
ഒട്ടുകാലംചെന്നളവുപത്രങ്ങളു–
മൊട്ടുക്കുതമ്മിൽകലന്നുചമഞ്ഞിതു
അന്നൊരുനാളെൻപ്രബന്ധംമനോഹരം
നിന്നുടെനിസ്സാരമാമെന്നുസംഘികൾ
തങ്ങളിൽവാദിച്ചുവാദിച്ചൊരുവിധ–
മിങ്ങിനെനിശ്ചയിച്ചീടിനാരേവരും
വൈരംവെടിഞ്ഞുനാമേവരുംനമ്മുടെ
ഓരോപ്രബന്ധങ്ങളെപ്പരിശോധിച്ചു
താരതമ്യംനിശ്ചയിച്ചുരമ്യങ്ങളെ
പാരാതെടുത്തുതള്ളേണമന്യങ്ങളെ
ഇപ്രകാരംനിശ്ചയിച്ചവരേവരും
സ്വപ്രബന്ധങ്ങളെച്ചെന്നുതിരയുമ്പോൾ

ഒന്നുംതിരിച്ചറിയാത്തവിധത്തിലാ-
യൊന്നിനോടൊന്നുകലർന്നുകിടക്കുന്നു

സ്വപ്രബന്ധങ്ങളെക്കണ്ടവരേവരും
ക്ഷിപ്രംവിഷാദിച്ചുതത്രവാണീടിനാർ

അന്നേരമീശൻഹകാരരൂപീസോമ-
സുന്ദരനായകൻസോമാർദ്ധശേഖരൻ

കുങ്കുമപങ്കമണിഞ്ഞതൻമേനിയെ
തങ്കരത്നാലംകൃതഭൂഷണങ്ങളാൽ

എല്ലാമലംകൃത്യശുഭ്രമാംവസ്ത്രവും
നല്ലതലപ്പാവുമുത്തരീയമിവ

ചാർത്തിമഹാകവിവേഷംധരിച്ചേവം
മൂർത്തിത്രയീമയനാവിർഭവിച്ചഥ

മന്ദംസഭാന്തരേചെന്നുകൃപാർദ്രശാ
ഖിന്നതപൂണ്ടുവാഴുന്നകവികളെ

ഒന്നുകടാക്ഷിച്ചവരോടുസാദരം
മന്ദഹാസംപൂണ്ടുചൊന്നാൻമധുരമായ്

അല്ലൽപൂണ്ടിങ്ങിനെവാഴുന്നതെന്തെടോ
ചൊല്ലുകിൽസന്ദേഹമില്ലതീർത്തീടുവൻ

ഇത്ഥമാകർണ്ണനംചെയ്തനേരത്തവർ
ബദ്ധാഞ്ജലികളായ്ചൊല്ലിനാരിങ്ങിനെ

സത്തമസൽകവേശാസ്ത്രജ്ഞഞങ്ങടെ
മിത്രമാകുംഭവാൻകേൾക്കണമാദരാൽ

ഞങ്ങൾനിർമ്മിച്ചപ്രബന്ധങ്ങളാകവേ
തങ്ങളിലൊന്നായ്കലർന്നിതവകളെ

ആകവേവേർതിരിച്ചർപ്പിച്ചുഞങ്ങളി-
ലേകനായത്രവസിച്ചീടുകഭവാൻ

ഇങ്ങിനെകേട്ടുകവിരൂപിയാംശിവ-
നങ്ങിനെയെന്നു പ്രബന്ധങ്ങളെയെല്ലാം

ഓരോന്നുവെവ്വേറെവേഗമെടുത്തുചേ-
ർത്താരൂഢമോദമവർക്കുനൽകീടിനാൻ

സർവ്വംവഴിപോലെസംഘടിപ്പിക്കുന്ന
സർവ്വജ്ഞനിച്ചെയ്തതിലെന്തൊരത്ഭുതം

ഈശൻെറപാടവംകണ്ടുകവീന്ദ്രന്മാ-
രാശയേവിസ്മയംപൂണ്ടുചൊല്ലീടിനാർ

ഞങ്ങളോടൊന്നിച്ചുസംഘഫലകയി-
ലങ്ങുമിരുന്നിപ്രബന്ധങ്ങൾനോക്കണം

ഇങ്ങിനെപ്രാർത്ഥിച്ചനേരംഫലകമേൽ
ഗംഗാധരൻകവിരൂപിവാണീടിനാൻ

ധന്യരാംനാല്പത്തിയെട്ടുകവികളോ-
ടൊന്നിച്ചുവാഴുന്നതേജോമയൻശിവൻ
താരാഗണങ്ങളോടൊത്തുനഭസ്ഥല-
മാശ്രൂഢനാംപൂർണ്ണശീതാംശുപോലെയും
മോദമോടാവൃതിദേവതായുക്തനാം
ശ്രീദക്ഷിണാമൂർത്തിപോലെയുംശോഭിച്ചാൻ
ഈശനാമർക്കൻസ്വയശോപ്രസാരത്തിനാ-
ലുള്ളകവീശ്വരചിത്തപത്മങ്ങളിൽ
അജ്ഞാനമാമിരുട്ടെല്ലാമകററീട്ടു
സുജ്ഞാനമാംവികാസത്തെനൽകീടിനാൻ
സംഘകവീശ്വരന്മാരവരേവരും
ശങ്കരൻതൻെറവിദഗ്ദ്ധതയെക്കണ്ടു
ഇക്കവി ദേവനോമർത്ത്യനോയെന്നവ-
രുൾക്കരുന്നിൽബഹുസംശയംതേടിനാർ
ഈശനവരോടുകൂടിപ്രബന്ധങ്ങ-
ളാശുനന്നായ്പരിശോധിച്ചതിലുള്ള
ദോഷഗുണങ്ങളെയെല്ലാമരുൾചെയ്തു
ദോഷജ്ഞരാമവർ തോഷിച്ചിതേററവും
പിന്നെകൃപാനിധിദേവനധികാര-
മെന്നപേരായൊരുശാസ്ത്രത്തെനിർമ്മിച്ചാൻ
ഓരോകവികളുംതമ്മിൽപ്രബന്ധേഷു
ചാരുത്വദൂഷ്യങ്ങളെപ്പറയുംവിധൌ
നല്ക്കീരനത്ഥായചൊല്ലിനാനിങ്ങനെ
മൽകൃതമായപ്രബന്ധംമനോഹരം
ആയതിലഞ്ചാമതായെഴുതീട്ടുള്ള
ഗേയത്തിനോടൊത്തതായിട്ടൊരുഗേയം
ഇല്ലയുഷ്മൽപ്രബന്ധങ്ങളിലൊന്നിലും
ചൊല്ലുന്നതുകളിയല്ലഞാനേതുമേ
ഇങ്ങിനെമത്സരിയായനല്ക്കീരൻെറ
തിങ്ങിനഗർവ്വംകലർന്നവാക്യംകേട്ടു
സുന്ദരേശൻഭക്തവത്സലൻശബ്ദാർത്ഥ-
സുന്ദരഗേയങ്ങളെച്ചൊല്ലിവേഗേന
നല്ക്കീരനിൻെറകവിതാമനോജ്ഞയാം
മൽക്കവിതയ്ക്കുശരിയാകയില്ലെടോ
ശങ്കയുണ്ടെങ്കിലിതിൽ നല്ലതേതെന്നു
സംഘികളായകവികൾകഥിക്കട്ടെ
മന്ദഹാസത്തോടിവണ്ണമരുൾചെയ്തു
സുന്ദരേശൻതത്രമിണ്ടാതിരുന്നിതു

ഈശൻെറഗേയംമനോഹരംകേൾക്കയാ–
ലാശയേപ്രീതിപൂണ്ടെല്ലാകവികളും
നൽക്കീരനേയുള്ളപേടിനിമിത്തമായ്
വാക്കിനാലേതും പ്രശംസിച്ചതില്ലഹോ
രോഷേണമത്സരിയാകിയനൽക്കീരൻ
ദോഷമീശൻെറഗേയത്തിനുമോതിനാൻ
അന്നേരമീശൻകൃപാനിധിശങ്കരൻ
മന്ദസ്മിതംപൂണ്ടുചൊന്നാൻമധുരമായ്
നൽക്കീരനീമത്സരിയെന്നുലോകത്തി–
ലൊക്കെപ്രസിദ്ധനതിനില്ലസംശയം
ആയതുകൊണ്ടുനീയല്ലാതെയെന്നുടെ
ഗേയത്തിൽദോഷമൊരുത്തൻകഥിക്കകിൽ
അപ്പോൾഭവാൻചൊന്നതൊക്കമെന്നിങ്ങിനെ
മുപ്പുരാരാതിപറഞ്ഞടങ്ങീടിനാൻ
അന്യനമീശഗേയത്തിന്നു ദോഷമു–
ണ്ടെന്നു നൽക്കീരൻെറ പ്രീതയേചൊല്ലിനാൻ
അന്നേരമുച്ചൈസ്വരമായ്നഭസ്ഥലം
തന്നിൽനിന്നേവമൊരുവാക്കകേൾക്കായി
നിങ്ങടെവാദങ്ങളാകവേതീക്കുവാൻ
മംഗലാത്മാവായശ്രീസുന്ദരേശ്വരൻ
ഇക്കവിവേഷമാലംബിച്ചുവന്നതെ–
ന്നുൾക്കരുന്നിൽ കരുതീടുവിനേവരും
ഇങ്ങിനെകേട്ടുകവികളെല്ലാവരും
തിങ്ങിനഭീതിയോടുംകവിരൂപനാം
സുന്ദരനാഥനെക്കമ്പിട്ടുകമ്പിട്ടു
പിന്നെസ്തുതിച്ചുവിനീതരായേററവും
മത്സരമെല്ലാംവെടിഞ്ഞതിസൌഖ്യമായ്
തത്സന്നിധൌവസിച്ചീടിനാർസംഘികൾ
ലീലാപ്രിയനായഹാലാസ്യനാഥനും
ലീലയാലേവംകഹനാകവീന്ദ്രനായ്
സംഘികൾക്കമ്പോടനുഗ്രഹവുംനൽകി
സംഘഫലകയിൽവാണുകൃപാനിധി
അമ്പുള്ളഹാലാസ്യനായകന്തന്നുടെ
അമ്പത്തിയൊന്നാമതായൊരുലീലയെ
ചൊല്ലിനേനേവമിതിനേശ്രവിക്കകിൽ
നല്ലകവിത്വം ലഭിക്കുംമുനികളെ
സർവ്വഭോഗങ്ങളനുഭവിച്ചന്ത്യത്തിൽ
സർവ്വജ്ഞസായൂജ്യവുംലഭിക്കുംദൃഢം

ഇത്ഥമീശന്റെപ്രസാദത്തിനാലഹ—
മദ്ധ്യായമമ്പത്തിയേഴമോതിടിനേൻ.

അൻപത്തിയേഴാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 58

## ശൈവബ്രാഹ്മണനു ശ്ലോകദാനം

അഗസ്ത്യൻ

ആദിശൈവാന്വയേസംഭൃതനായൊരു
ഭൂദേവനപാണ്ഡ്യചിന്താസദൃശമായ്
ശ്ലോകമെഴുതിക്കൊടുത്തുമഹേശ്വരൻ
ശോകമകററിയലീലയെച്ചൊല്ലുവൻ
ശ്രീവംശശേഖരപാണ്ഡ്യമഹീപതി
ദേവംശശാങ്കചൂഡംസദാസേവിച്ചു
സംഘികളായകവികളാലുംസിദ്ധ—
സംഘത്തിനാലുംസുഗീതാപദാനനായ്
ഭൂലോകമാകവേനീതിയോടുംനൃപൻ
പാലിച്ചനേകകാലം വാണനന്തരം
പുത്രനാംവംശചൂഡാമണിതന്നുടെ
ഹസ്തത്തിലർപ്പിച്ചു രാജ്യഭാരത്തെയും
തത്താദൃശാനന്ദമായമോക്ഷത്തിനെ
കൃത്തിവാസസ്സിൻപ്രസാദേനലബ്ധവാൻ
പൃത്ഥ്വീപതിവംശചൂഡാമണിബല—
വിത്തകാരുണ്യകവിത്വവാരാംനിധി
സത്തമൻഹാലാസ്യനാഥപാദാംബുജം
ചിത്തത്തിലോർത്തതിമോദാൽപ്രജകളെ
പാലനംചെയ്തുഭക്താർത്തിഹരനായ
ഹാലാസ്യനായകന്തന്റെപൂജാർത്ഥമായ്
പല്ലവപുഷ്പഫലസംയുതങ്ങളാം
വില്വചാമ്പേയാദിവൃക്ഷങ്ങളെക്കൊണ്ടും
മല്ലികാമാലതിമുഖ്യകളായുള്ള
വല്ലികൾകൊണ്ടുംനിറഞ്ഞുവിളങ്ങുന്ന
പൂന്തോട്ടമുണ്ടാക്കിനിത്യവും പാർവ്വതീ—
കാന്തനെപ്പൂജിച്ചുവാഴുന്നകാലത്തിൽ
ചൈത്രമാസേപൌർണ്ണമാസിയും ചിത്രയു—
മൊത്തുവന്നോരുമഹാപുണ്യവാസരേ
മന്നവൻപോൽഘൃതക്ഷൌദ്രദധ്യാദിയാൽ
സുന്ദരനാഥന്നഭിഷേകവും ചെയ്തു

കുങ്കുമകസ്തൂരികർപ്പൂരചന്ദന-
പങ്കാദികളാംസുഗന്ധവസ്തുക്കളാൽ
അംഗജാരാതിയാംശ്രീസുന്ദരേശന്റെ
ലിംഗംസപീഠംസമാലേപനംചെയ്തു
സമ്പൂർണ്ണഭക്തിയോടുംകൂടിലിംഗത്തെ
ചമ്പകപ്പൂക്കളെംകൊണ്ടർച്ചിച്ചുമൂടിനാൻ
ധൂപദീപാദ്യുപചാരങ്ങളെക്കൊണ്ടും
ഭൂപൻവിധിപോലെപൂജിച്ചനന്തരം
നന്നായ്പ്രദക്ഷിണംചെയ്തുനമസ്കരി-
ച്ചുന്നിദ്രനേത്രനായീക്ഷിച്ചനേരത്തിൽ
സുന്ദരനാഥാഖ്യലിംഗത്തിനേമഹാ-
സൌന്ദര്യയുക്തമായ്ക്കാണുമാറായിതു
മന്നവനന്നേരമീശനുചമ്പക-
സുന്ദരനാഥനെന്നിട്ടിതുനാമവും
അന്നുമുതൽസുന്ദരേശനെച്ചമ്പക-
സുന്ദരനെന്നുമിവണ്ണമർച്ചിച്ചൊരു
മന്നനെച്ചമ്പകപാണ്ഡ്യനെന്നുംലോക-
രൊന്നൊഴിയാതെചൊല്ലുന്നുമുനികളെ
ഇങ്ങിനെഹാലാസ്യനാഥനെസേവിച്ചു
തിങ്ങിനമോദേനവാഴുന്നമന്നവൻ
സുന്ദരീരത്നമാംതന്നുടെഭാര്യയോ-
ടൊന്നിച്ചൊരുദിനംസൌധേമനോഹരേ
മന്ദമന്ദംമലയാദ്രിതടത്തിങ്കൽ
നിന്നുവരുന്നോരുകാററുമേററിങ്ങിനെ
അംഗനാരത്നാദിനല്ലവസ്തുക്കളോ-
ലെങ്ങുംനിറഞ്ഞമധുരാപുരത്തിന്റെ
ഭംഗിയുംകണ്ടുകണ്ടാശ്ചര്യമുൾക്കൊണ്ടു
തിങ്ങിനസന്തോഷമോടുവാഴുംവിധൌ
തന്നരികത്തിരിക്കുംപത്മിനിയായ
തന്നുടെ ഭാര്യതൻ കേശങ്ങളിൽനിന്നു
വന്നോരുനിസ്തുലമായസുഗന്ധത്തെ
മന്നവൻഘ്രാണിച്ചനേരത്തുചിന്തിച്ചാൻ
കുന്തലിൻസ്വാഭാവികമായഗന്ധമോ
എന്തിതുപുഷ്പസംസർഗ്ഗേണജാതമോ
എന്തിതിൻസൂക്ഷ്മമറിവാൻവഴിയെന്നു
ചിന്തിച്ചിറങ്ങിവന്നുസംഘമണ്ഡപേ
ആയിരംകാഞ്ചനനിഷ്കങ്ങളുംചേർത്തുടൻ
മായമൊഴിഞ്ഞൊരുനീവിയെനിർമ്മിച്ചു

മണ്ഡപസന്നിധൌകെട്ടിസംഘസ്ഥിത–
പണ്ഡിതന്മാരോടുചൊന്നാൻമഹീപതി
എന്നുടെചിന്താസദൃശമായാരാനു–
മിന്നൊരുശ്ലോകമുണ്ടാക്കിലവനുഞാൻ
സന്ദേഹമില്ലിതുനൽകീടുവനെന്നു
മന്നവൻചൊന്നതുകേട്ടഥസംഘികൾ
ഗേയങ്ങൾവെവ്വേറെനിർമ്മിച്ചുമേദിനീ–
നായകനെശ്രവിപ്പിച്ചാർസകൌതുകം
മന്നനതെല്ലാംശ്രവിച്ചുമൽചിന്തയോ–
ടൊന്നുംസമമില്ലവററിലെന്നോതിനാൻ
ബുദ്ധിക്ഷയംപൂണ്ടുപോയാർകവികളും
ബദ്ധയാംനീവിയുംതത്രൈവലംബതേ
അക്കാലമാദിശൈവാന്വയജാതനായ്
തക്കാദിസർവ്വശാസ്ത്രേഷുസമത്ഥനായ്
ശൈവസിദ്ധാന്തനിപുണനായ്ശ്രേഷ്ഠനായ്
ദൈവഗത്യാപിതൃവിത്തവിഹീനനായ്
സുന്ദരേശന്തങ്കലേററവുംഭക്തനായ്
സുന്ദരനാഥാഖ്യനായൊരുഭൂസുരൻ
സുന്ദരേശന്നുടെപാദപത്മങ്ങളെ
വന്നുദർശിച്ചുനമസ്കൃത്യസാദരം
സന്നിധൌനിന്നുസ്തുതിച്ചുബഹുവിധം
തന്നഭിലാഷമപേക്ഷിച്ചുസാദരം
ഹാലാസ്യനാഥ! മമവിവാഹത്തിന്നു
കാലമതിക്രമിക്കുന്നുദയാനിധേ
എന്നുടെ ചങ്ങാതിമാരുടെകൂട്ടത്തിൽ
ചെന്നീടുവാൻമമലജ്ജയുണ്ടേററവും
അമ്മയുമച്ഛനുംബാല്യകാലേതന്നെ
ചിന്മയശംഭോമരിച്ചുപോയിമമ
മററെന്തിനേറെപ്പറയുന്നുവിത്തവു–
മുററബന്ധുക്കളായാരുമിനിക്കില്ല
ശങ്കരശംഭോകൃപാനിധേനിമ്പാദ–
പങ്കജന്തന്നേശരണംസദാമമ
കർമ്മണാവാചാമനസാപിനിത്യവും
നിർമ്മലനാംനിന്നെഞാൻഭജിച്ചീടുന്നു
കല്യാണമാശുഭവിപ്പാനനുഗ്രഹം
മുല്ലബാണാന്തകചെയ്യേണമിന്നുമേ
ഇങ്ങിനെസുന്ദരനാഥമഹീസുരൻ
മംഗലമൂത്തിയേപ്രാർത്ഥിച്ചുനില്ക്കുമ്പോൾ

അംഗജാരാതിഹാലാസ്യനാഥൻസർവ്വ-
മംഗളാകാന്തൻകൃപാനിധിശാശ്വതൻ

സുന്ദരമായകവിത്വരൂപവുംപൂണ്ടു
വന്നൊരുപദ്യമരുളുംചെയ്തുശങ്കരൻ

അല്ലയോവണ്ടേസകലപുഷ്പങ്ങടെ
നല്ലഗന്ധത്തെയറിയുന്നവല്ലോനീ

വല്ലഭതന്നുടെകേശബന്ധത്തോടു
തുല്യമാംഗന്ധമേതെന്നുചൊല്ലാശ്രുമെ

ഇത്ഥംമഹീശൻെറചിന്തയ്ക്കുതുല്യമാ-
യർത്ഥമുള്ളോരുനൽപദ്യത്തെമോദേന

പത്രത്തിൽ നന്നായെഴുതിദ്വിജേന്ദ്രനു
സത്വരംനൽകിയരുളുംചെയ്തുശങ്കരൻ

ചെന്നിതിനെസംഘകവികൾക്കകാണിച്ചുടൻ
പിന്നെഭവാനവരോടുമൊരുമിച്ചു

മന്നവനെക്കണ്ടുപദ്യത്തിനെചൊൽക
തന്നീടമർത്ഥമനേകംമഹീപതി

ഇങ്ങിനെഗംഗാധരൻചൊന്നനേരത്തി-
ലങ്ങിനെയെന്നുമുദാബ്രഹ്മചാരിയും

പത്രത്തിനെവാങ്ങിസാദരംകുമ്പിട്ടു
ചിത്രംവിചിത്രമെന്നോർത്തുനടന്നുടൻ

ശങ്കരദത്തമാംപത്രത്തിനെദ്വിജൻ
സംഘകവികൾക്കകാട്ടിനാൻസാദരം

പത്രത്തെവായിച്ചനേരംകവികുല-
സത്തമന്മാരതിവിസ്മയംപൂണ്ടഥ

വിപ്രനോടുംപാണ്ഡ്യഭൂപാന്തികേചെന്നു
സപ്രമോദം ശ്ലോകമാശ്രുകേൾപ്പിച്ചിതു

മന്നവൻകേട്ടതിവിസ്മയംപൂണ്ടുട-
നെന്നുടെചിന്താസദൃശമാംശ്ലോകത്തെ

ചൊന്നതാരെന്നാലവനേമഹാകവി-
യെന്നുമഹീപതിചൊന്നനേരത്തിങ്കൽ

ചൊന്നതിവനെന്നുസംഘകവികളും
സുന്ദരനാഥഭൂദേവനെക്കാട്ടിനാർ

ആചാരനിഷ്ഠനായീശ്വരഭക്തനായ്
വാചാമഗോചരസൌന്ദര്യയുക്തനായ്

സർവ്വശാസ്ത്രജ്ഞനായോരുഭൂദേവനെ
ഉർവ്വീശ്വരൻകണ്ടുസന്തോഷമഗ്നനായ്

ചെന്നെടുത്താലുംഭവാനിനിനീവിയെ-
യെന്നുരചെയ്തങ്ങയച്ചോരനന്തരം

മന്നവൻവിസ്മയിച്ചാസ്ഥാനമണ്ഡപം
തന്നിൽനിന്നന്തഃപുരംപുക്കവാണിതു
സുന്ദരനാഥമഹീസുരൻനീവിയെ
ചെന്നഴിപ്പനാസ്ഥടന്നേരത്തിങ്കൽ
ദോഷൈകദൃക്കായനൽക്കീരനമൊരു
ദോഷമിശ്ശ്ലോകത്തിലുണ്ടെന്നുചൊല്ലിനാൻ
ആയതുകേട്ടനേരംദ്വിജൻഹാലാസ്യ–
നായകനെച്ചെന്നുകമ്പിട്ടുസാദരം
പദ്യത്തിനുദോഷമുണ്ടെന്നുനൽക്കീര–
നദ്യചൊന്നാനെന്നറിയിച്ചനേരത്തിൽ
കാരുണ്യമൂർത്തിയാംഹാലാസ്യനായകൻ
ചാരുവാകുംകവിരൂപംധരിച്ചുടൻ
വിപ്രനോടുംസംഘമണ്ഡപത്തിൽചെന്നു
സപ്രമോദമരുളംചെയ്തുഗംഭീരമായ്
ദോഷമിശ്ശ്ലോകത്തിലുണ്ടെന്നുചൊന്നതു
ദോഷജ്ഞരാംഭവാന്മാരിലിന്നാരെടോ
രോഷമോടുമതുകേട്ടുനൽക്കീരനും
ദോഷംപറഞ്ഞതുഞാനെന്നുചൊല്ലിനാൻ
ഗംഗാധരനരുളംചെയ്താനതുനേര–
മെങ്ങിനെദോഷമുണ്ടെന്നുനീചൊന്നതും
ആക്ഷേപവുംസമാധാനവുംതങ്ങളിൽ
ശിക്ഷയിൽചൊല്ലുന്നനമ്മുടെചാതുര്യം
എല്ലാവരുമറിയേണമതുകൊണ്ടു
ചൊല്ലുകാക്ഷേപമെന്നോടുനീദുഷ്ടവേ
ഇങ്ങിനെകേട്ടനേരത്തുനൽക്കീരനും
തിങ്ങിനരോഷേണചൊല്ലിനാനിങ്ങിനെ
കുന്തലിന്നില്ലെടോസ്വാഭാവികമായ
ഗന്ധമതുകൊണ്ടുവിപ്രന്റെപദ്യത്തിൽ
ദോഷമൊന്നുണ്ടത്ഥദൂഷണസംജ്ഞമെ–
ന്നേഷഞാൻഭാഷണംചെയ്തതുമുന്നമേ
ഇങ്ങിനെനൽക്കീരഭാഷിതംകേട്ടപ്പോഠം
ഗംഗാധരനരുളംചെയ്തുകവീശ്വരൻ
പത്മിനീജാതിയാംസ്ത്രീയുടെകുന്തലിൽ
പത്മകൽഹാരസമാനമാകുംഗന്ധം
ഉണ്ടാംസ്വഭാവമായെന്നുശാസ്ത്രങ്ങളിൽ
കണ്ടതില്ലേനീയിതുസർവ്വസമ്മതം
ഇത്ഥംശ്രവിച്ചോരുനേരത്തുനൽക്കീരൻ
ക്രുദ്ധനായ്സത്വരമുത്തരംചൊല്ലിനാൻ

പത്മിനീജാതികളായുള്ളനാരിമാർ
പത്മകൽഹാരാദിപുഷ്പംധരിക്കയാൽ
കുന്തലിൽതാദൃശഗന്ധമുണ്ടാകുന്നു
ഗന്ധംസ്വതസ്സിദ്ധമല്ലെന്നറിഞ്ഞാലും
അന്തകവൈരിയതുകേട്ടരുൾചെയ്തു
ഹന്തദുരാത്മൻദുരുക്തംമതിമതി
ദിവ്യാംഗനാജനത്തിൻെറകേശങ്ങളി-
ലവ്യയമായസൌരഭ്യംസ്വഭാവജം
എന്നുസമസ്തജനങ്ങളാൽനിശ്ചിത-
മിന്നതാരന്യഥാചെയ്‌വതിന്നാളെടോ
എന്നീശ്വരൻചൊന്നനേരത്തുചീറിയ
പന്നഗംപോലെനൽക്കീരൻപറഞ്ഞിതു
മന്ദാരപാരിജാതാദിപുഷ്പങ്ങളു-
മെന്നല്ല കസ്തൂരികാദിവസ്തുക്കളും
നന്നായ്‌ധരിക്കയാൽഗന്ധമുണ്ടാകുന്നു
വൃന്ദാരകാംഗനമാരുടെകുന്തലിൽ
അല്ലാതൊരിക്കലുംസൌരഭ്യമുണ്ടാക-
യില്ലെന്നുനൽക്കീരനോതിയനേരത്തിൽ
മുല്ലബാണാരിമഹേശ്വരൻശങ്കരൻ
ചൊല്ലിനാൻനൽക്കീരനോടുഗംഭീരമായ്
അങ്ങിനെതന്നെയൊചൊല്ലെടോനീസർവ്വ-
മംഗളയാംഗൌരിതന്നുടെകേശവും
നിത്യസൌരഭ്യസമേതമായേററവും
നിത്യനീലപ്രഭായുക്തമായ്നിത്യമായ്
അത്യന്തസൌന്ദര്യസംയുക്തമായ്സദാ
ശ്രുത്യാദിസംസ്തുതമായതിരമ്യമായ്
സർവ്വഗുണാധാരമായ്നഭസ്സാകവേ
സർവ്വദാവ്യാപിച്ചുശോഭിച്ചരുളുന്ന
ശങ്കരീകേശത്തിനുംദോഷമുണ്ടെങ്കിൽ
ശങ്കകൂടാതതുംചെല്ലെടോദുർമ്മതേ
ചൊല്ലിനാനാശുനൽക്കീരനുമന്നേരം
നല്ലപുഷ്പാദിസുഗന്ധവസ്തുക്കളാൽ
നന്നായനുദിനംസംസ്കരിച്ചില്ലെങ്കിൽ
നിന്ദ്യമാംഗൌരിതൻകേശവുംനിർണ്ണയം
കർണ്ണകഠോരമാംനൽക്കീരവാക്യമാ-
കർണ്ണനംചെയ്തോരുനേരംമഹേശ്വരൻ
ഒട്ടുകോപംപൂണ്ടുനൽക്കീരനെഫാല-
ദൃഷ്ടിയല്പംതുറന്നൊന്നുനോക്കീടിനാൻ

പേടിച്ചസംഘകവികളെല്ലാവരു–
മോടിനാരന്നേരമേററംവിവശരായ്

പിന്നെയുംധൈര്യമുറംക്കൊണ്ടവിടെത്തന്നെ
നിന്നുനൽക്കീരനേവംപറഞ്ഞീടിനാൻ

ആയിരംകണ്ണൊരുമിച്ചുതുറക്കിലു–
മായതുകൊണ്ടുപ്രയോജനമെന്തഹോ

ദൂഷണംദൂഷണംതന്നെകവിതയിൽ
ഭീഷയാലേഷഞാൻഭീതനായീടുമോ

രോഷേണനൽക്കീരനിങ്ങിനെചൊന്നതു
ദോഷാകരചൂഡനായമഹേശ്വരൻ

കേട്ടനേരത്തുതൻകോപത്തെയുംകള–
ഞ്ഞൊട്ടനേരമനങ്ങാതെവാണീടിനാൻ

പിന്നെമഹേശ്വരൻശങ്കരൻപാർവ്വതി
തന്നുടെസർവ്വഗുണങ്ങളേയുംചൊന്നാൻ

സർവ്വജ്ഞതാദിഗുണഗണമെങ്ങിനെ
സർവ്വമാതാവിന്നഹോസ്വതസ്സിദ്ധമോ

ഗന്ധാദിസർവഗുണവുംമഹേശ്വരി–
ക്കന്തരമില്ലതുപോലെസ്സ്വതസ്സിദ്ധം

ചിൽപുഷ്പകേശിയെന്നല്ലയോവേദങ്ങൾ
ജല്പിപ്പതുമഹാദേവിയാംഗൌരിയെ

സാപരിപൂർണ്ണാസദാസച്ചിദാനന്ദ–
രൂപിണീഗൌരീപരാശക്തിരവ്യയാ

ഇങ്ങിനെശംഭുവാക്യംകേട്ടസംഘിക–
ളങ്ങിനേയെന്നുതലകുലുക്കീടിനാർ

സത്വരമുത്തരംമുട്ടിനൽക്കീരനു–
മത്യന്തകുണ്ഠിതംപൂണ്ടുവിവശനായ്

അന്തകവൈരിനേത്രാഗ്നിയാൽ തപ്തനായ്
ഹന്തഹന്തേതിവിലാപിച്ചഴന്നഹോ

ഓടിജലംജലമെന്നുതേടിത്തേടി
ചാടിനാൻഹേമപത്മാകരവാരിയിൽ

അപ്പോൾമഹാകവിരൂപംധരിച്ചൊരു
മുപ്പുരവൈരിമറഞ്ഞരുളീടിനാൻ

സുന്ദരനാഥമഹീസുരൻനീവിയെ
ചെന്നെടുത്താശുവിവാഹംകഴിച്ചഥ

സർവ്വാംഗസുന്ദരിയാംഭാര്യതന്നോടും
സർവസമ്പത്തുകളോടുംമധുരയിൽ

സൽപ്പുത്രലാഭേനസന്തുഷ്ടചിത്തനായ്
മുപ്പുരവൈരിയെസേവിച്ചുവാണിതു

കാലിണകൂപ്പുന്നവർക്കിഷ്ടമേകുന്ന
ഹാലാസ്യനാഥനെഭക്ത്യാപഠിപ്പോക്ക
കാമിതമാകവേകൈവരുംമുക്തിയും
മാമുനിമാരേലഭിക്കുമസംശയം
ധർമ്മാർത്ഥകാമമോക്ഷേച്ഛുക്കളായവർ
നിർമ്മലനാംസുന്ദരേശ്വരനെത്തന്നെ
ഭാവനയോടുമൊരിക്കലെന്നാകിലും
സേവിക്കവേണമഭീഷ്ടസിദ്ധ്യർത്ഥമായ്
അമ്പിളിചൂടുന്നഹാലാസ്യനാഥൻെറ
അമ്പത്തിരണ്ടാമതായുള്ളലീലയെ
ചൊല്ലിനേൻഞാനിതുകേൾക്കിലോകാമിത-
മെല്ലാംലഭിക്കുമതിനില്ലസംശയം
ഗംഗാധരപ്രസാദേനഞാനദ്ധ്യായ-
മിങ്ങിനെയമ്പത്തിയെട്ടുമോതിടിനേൻ

അമ്പത്തെട്ടാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 59

## നൽക്കീരാനുഗ്രഹം

**അഗസ്ത്യൻ**

സദയമപരാധിയാംനല്ക്കീരനെശ്ശിവൻ
സാദരംപാലിച്ചലീലയെഞാനിനി
പരിചിനൊടുചൊല്ലുന്നുകേൾപ്പിൻമുനികളേ
പാപമെല്ലാംനശിച്ചീടുമസംശയം
പരമശിവനേത്രാഗ്നിതാപമൊട്ടേല്ക്കയാൽ
പാരംപരവശനായുള്ളനല്ക്കീരൻ
മുഹുരപിചഹേമപത്മാകർവാരിയിൽ
മുങ്ങിയുംപൊങ്ങിയുംകേണവാഴുംവിധൌ
കപിലഭരണാദികവികളെല്ലാവരും
കൈവിട്ടുഭോഗ്യവസ്തുക്കളിലാഗ്രഹം
പരമശിവദത്തയാംദിവ്യഫലകയിൽ
പാരംവസിപ്പതിന്നാശയില്ലാതെയായ്
ഇരവുപകലൊന്നിച്ചുചിന്തിച്ചുനൽക്കീര-
നീശ്വരനിൽചെയ്തപരാധശാന്തയെ
പരമശിവനെത്തന്നെസേവിക്കയെല്ലാതെ
പാർക്കിൽഗതിയൊന്നുമില്ലെന്നുറച്ചവർ
പദകമലസേവചെയ്യുന്നവർക്കീപ്സിതം
പാരാതെനൽകുന്നഹാലാസ്യനാഥനെ

പരിചിനൊട്ടചെന്നുദർശിച്ചുനമസ്കൃത്യ
പംക്തിയായ്നിന്നുസ്തുതിച്ചുതുടങ്ങിനാർ
സകലജഗദീശ്വരശ്രീസുന്ദരേശ്വര
സർവ്വജ്ഞസാംബസദാശിവശങ്കര
ശശിശകലശേഖരപാപവിമോചന
ശംഭോശശാങ്കസൂര്യാഗ്നിവിലോചന
മുരമഥനസേവിതമൂർത്തിത്രയീമയ
മൂലലിംഗാത്മൻനമസ്തേത്രയീമയ
ശതമഖമുഖാഖിലദേവകൃതസ്തുതേ
ശക്രവിമാനസ്ഥദേവനമോസ്തുതേ
നിഖിലമുനിസേവിതനീപവനാലയ
നിത്യവുംഞങ്ങളെനീപരിപാലയ
നിരുപമവിഭോവിപജ്ജാലവിഭഞ്ജന
നീലകണ്ഠാമലനിത്യനിരഞ്ജന
നിടിലനയനാഗ്നിദഗ്ദ്ധാംബുജസായക
നിർമ്മലമീനേക്ഷണാപ്രാണനായക
സദയമടിയങ്ങളെപ്പാലിക്കസർവ്വദാ
സാംബപദാബ്ജസംസേവിനാംസർവ്വദ
കപിലഭരണാദികളേവംമഹേശൻെറ
കാല്ക്കൽവീണേററവുംഭക്ത്യാസ്തുതിച്ചഥ
അഖിലജഗദീശൻെറസന്നിധിതന്നിൽനി–
ന്നഞ്ജലിബന്ധിച്ചുപ്രാത്ഥിച്ചിതിങ്ങനെ
പരമശിവനിൻപ്രസാദത്തിനാൽഞങ്ങൾക്ക
പണ്ടുലഭിച്ചോരുദിവ്യഫലകയിൽ
അധികസുഖമായ്ഞങ്ങളെല്ലാവരുംകൂടി
ആവസിച്ചെപ്പൊഴുംത്വത്സേവചെയ്യുന്നു
ഇതുപൊഴുതുനക്കീരനില്ലായ്കയാലഹോ
ഈശ്വരഞങ്ങൾക്കദുഃഖമുണ്ടേററവും
ശശധരവിഹീനയാംശർവ്വരിപോലെയും
ശങ്കരനക്കീരഹീനയാമസ്സഭാ
ഭവഭയവിനാശനനൈവസംശോഭതേ
ഭർത്തൃവിഹീനയാംസുന്ദരിപോലെയും
അവനറിവുചെററുമില്ലായ്കയാലീശ്വര
ആശ്ശുചെയ്തോരപരാധംപൊറുത്തുനീ
വിരവൊടവനെപ്പരിപാലിക്കണംവിഭോ
വിശ്വൈകനാഥനമസ്തേനമോസ്തുതേ
മുഹുരപിചഹേമപത്മാകരവാരിയിൽ
മുങ്ങിയുംപൊങ്ങിയുംകേഴുന്നനൽക്കീരൻ

അമലകരുണാനിധേദേവനിൻപ്രീതയേ
അന്താദിയായോരുസ്തോത്രമുണ്ടാക്കുന്നു
വിരവൊടവിടെച്ചെന്നതിനെശ്രവിച്ചുനീ
വേഗമവന്നായനുഗ്രഹംനൽകണം
ഇതികവികളീശനെപ്രാർത്ഥിച്ചനേരത്തിൽ
ഇന്ദുകലാധരൻമീനാക്ഷിതന്നോടും
സുമശരനിഷൂദനൻപ്രത്യക്ഷനായ്ദ്രുതം
സ്വർണ്ണപത്മാകരതീരംപ്രവേശിച്ചു
കരുണയൊടുനൽക്കീരനിർമ്മിതസ്തോത്രത്തെ
കാതിനാൽകേട്ടതിസന്തുഷ്ടചിത്തനായ്
മൃദുഹസിതവുംപൂണ്ടുടനിറങ്ങിച്ചെന്നു
മൃത്യുഞ്ജയൻതന്റെകൈകൾരണ്ടുംനീട്ടി
സലിലമതിൽമുങ്ങുന്നനൽക്കീരനെക്ഷണം
സാദരമീശൻപിടിച്ചുകരേററിനാൻ
ശശിധരകരസ്പർശമാത്രേണനൽക്കീരൻ
ശാന്തതാപാഘനായ്സന്തോഷമുൾക്കൊണ്ടു
സകലകവിസംയുക്തനായ്മുഹുസ്സാദരം
സാംബനെക്കുമ്പിട്ടുഭക്ത്യാസ്തുതിച്ചിതു
കമലജശിരഃച്ഛേദദക്ഷകരാംബുജ
കാലകാലായനമസ്തേനമോസ്തുതേ
സുമുഖിഹതസുംഭനിസുംഭമുഖ്യാസുരേ
സുന്ദരേശപ്രിയേദേവിനമോസ്തുതേ
പുരമഥനഭൂതനാഥാഹിവിഭൂഷണ
പുണ്യസ്വരൂപനമസ്തേനമോസ്തുതേ
പദകമലസേവചെയ്യുന്നവർക്കിഷ്ടദേ
പാർവ്വതിദേവിനമസ്തേനമോസ്തുതേ
ഹരപശുപതേകാളകൂടഭയാപഹ
ഹാലാസ്യനാഥനമസ്തേനമോസ്തുതേ
നിഖിലജഗദീശ്വരിഗൌരിമീനേക്ഷണേ
നീപവനാലയേദേവിനമോസ്തുതേ
ഇതിവിവിധമേററവുംഭക്ത്യാശിവനെയും
ഈശ്വരിയേയുംസ്തുതിച്ചുകവികളേ
അതികരുണയോടുംകടാക്ഷിച്ചുശങ്കരൻ
ആനന്ദമൂർത്തിയരുൾചെയ്തുസാദരം
സസുഖമിനിമദ്ദത്തമായപീഠേനിങ്ങൾ
സർവ്വരുമൊത്തുവാണീടുവിൻപൂർവ്വവൽ
സകലസുഖവുംപിന്നെമോക്ഷവുംനിങ്ങൾക്കു
സത്യംലഭിച്ചീടുമെന്നരുളിച്ചെയ്തു

പരമശിവനീശ്വരൻഹാലാസ്യനായകൻ
പാർവ്വതീദേവിയോടും മറഞ്ഞീടിനാൻ

സസുഖമവർസംഘപീഠത്തിൽമുന്നെപ്പോലെ
സർവരുമൊന്നിച്ചുവാണിതുസൌഖ്യമായ്

അഖിലജഗദീശനാം ഹാലാസ്യനാഥൻെറ
അമ്പത്തിമൂന്നാമതായൊരുലീലയെ

മുനിവരരെചൊല്ലിനേൻസർവ്വഭോഗങ്ങളും
മുക്തിയുമുണ്ടാമിതിനെശ്രവിക്കുകിൽ

അസമശരവൈരിപ്രസാദേനഞാനേവ–
മമ്പത്തിയൊമ്പതാമദ്ധ്യായമോതിനേൻ

അൻപത്തിയൊമ്പതാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 60

### നൽക്കീരന്നു ദ്രാവിഡസൂത്രോപദേശം

**അഗസ്ത്യൻ**

ഹാലാസ്യനാഥൻനൽക്കീരന്നുസൂത്രോപദേശം
ചാലവേയെന്നെക്കൊണ്ടുചെയ്യിച്ചലീലയെഞാൻ

കാലാരിപ്രസാദേന ചൊല്ലുന്നേനിതുകേൾക്കിൽ
മാലകന്നിടും വസിഷ്ഠാദിമാമുനിമാരെ

ഹാലാസ്യനാഥൻതൻെറ ഫാലലോചനവഹ്നി–
ജ്വാലയാൽതപ്തനായ നൽക്കീരൻ മഹേശൻെറ

കാലിണകുപ്പിപ്പിന്നെസ്സൌഖ്യത്തെലഭിച്ചിതു
മാലകററുവാനീശനല്ലാതെമററാരുള്ള

കാലാരിഫാലനേത്രദൃഷ്ടനാംപുരുഷനെ
പാലനംചെയ്‌വാൻശക്തന്മാരല്ലശക്രാദികൾ

എങ്കിലുംതാദൃശവിധനായ നൽക്കീരന്തൻെറ
സങ്കടംശമിപ്പിച്ചുഹേമപത്മിനീതീർത്ഥം

ശിവദ്രോഹത്തെചെയ്യുന്നവരേരക്ഷിക്കുവാൻ
ശിവതീർത്ഥമല്ലാതെമതിയാകയില്ലൊന്നും

ഹേമപത്മാകരത്തിൻമാഹാത്മ്യമിപ്രകാരം
താമസംകൂടാതനുഭവിച്ചുനൽക്കീരനും

നിത്യവും കാലത്രയത്തിങ്കലുമന്നാൾമുതൽ–
ക്കത്യന്തഭക്തിയോടുമതിങ്കൽസ്നാനവുംചെയ്തു

സുന്ദരീസുന്ദരേശന്മാരെയുംനമസ്കാര–
വന്ദനപ്രദക്ഷിണാദ്യങ്ങളാൽ സേവിച്ചിതു

ഇങ്ങിനെനിയമേനസേവിക്കുംനൽക്കീരൻെറ
തിങ്ങിനഭക്തികണ്ടു ശങ്കരൻപ്രസന്നനായ്

ഭക്തനാം നൽക്കീരൻെറമൂഢതതീർപ്പതിന്നായ്
ഭക്തവത്സലനേവം ചിന്തിച്ചുമനതാരിൽ

ശിഷ്ടനാം നൽക്കീരന്നു ദ്രാവിഡഭാഷയിങ്ക-
ലൊട്ടുമേസൂത്രജ്ഞാനമില്ലായ്കമൂലമവൻ

സന്ദർഭശക്തിസുശബ്ദാപശബ്ദങ്ങളിവ-
യൊന്നുമേയറിയാതെകേവലം ഗർവ്വം പൂണ്ടു

ഇല്ലമൽസമനായവിദ്വാനെന്നുള്ളഭാവാൽ
നല്ലകാവ്യങ്ങളേയും ദൂഷിക്കുന്നിതുകഷ്ടം

അജ്ഞനെന്നാലും മമഭക്തനാമിവനിപ്പോൾ
വിജ്ഞാനമുണ്ടാക്കേണമതിനെന്തുള്ളമാർഗ്ഗം

ദ്രാവിഡസൂത്രം ധരിപ്പിക്കേണമിവന്നതി-
ന്നേവനുള്ളതു ലോകേദ്രാവിഡസൂത്രവേത്താ

സുന്ദരേശ്വരനേവം ചിന്തിച്ചതറിഞ്ഞുടൻ
സുന്ദരീശ്രീമീനാക്ഷീകാന്തനോടരുൾചെയ്തു

ശങ്കരസുന്ദരേശസർവ്വജ്ഞമന്മാനസ-
പങ്കജാവാസകാന്തഭക്തവത്സലശംഭോ

ദ്രാവിഡസൂത്രജ്ഞാനം നൽക്കീരനുണ്ടാകുവാൻ
ദേവേശഞാനറിഞ്ഞിട്ടുണ്ടുനല്ലോരുമാർഗ്ഗം

ശങ്കരനതുകേട്ടുവിസ്മയപ്പെട്ടുപാര-
മെങ്കിൽ നീയതുദേവിചൊല്ലുചൊല്ലെന്നുചൊന്നാൻ

അപ്പൊഴുതഖിലലോകൈകമാതാവാം ദേവി
മുപ്പുരവൈരിതന്നോടിപ്രകാരം പറഞ്ഞാൾ

പണ്ടുകൈലാസശൈലേവാണരുളും ഭവാനെ
കണ്ടൊരുകാര്യമുണർത്തിപ്പതിന്നതിവേഗം

ഹരിയും വിരിഞ്ചനും മുപ്പത്തിമൂന്നുകോടി
സുരന്മാരവരുടെ ഗണങ്ങൾവാഹനങ്ങൾ

സനകസനന്ദനനാരദാദികളായ
മുനികളബ്ധിശൈലഭൂദേവീവനാദിയും

സത്വരമൊരുമിച്ചുവന്നപ്പോൾക്ഷിതിയുടെ
ഉത്തരഭാഗമേററം താണിതുഭാരത്തിനാൽ

അപ്പൊഴുതെല്ലാവരുമുൾപ്പൂവിൽഭയം പൂണ്ടു
തല്പദം കുപ്പിസ്തുതിച്ചിങ്ങിനെപ്രാത്ഥിച്ചിതു

ശ്രീമഹാദേവഭവത്സമനാം പുരുഷനെ
താമസമെന്യേമലയാദ്രിയിൽവസിപ്പാനായ്

പ്രേഷണം ചെയ്യുസമയാക്കിഭൂമിയെസർപ്പ-
ഭൂഷണപാലിക്കേണം ഞങ്ങളേകൃപാസിന്ധോ

ഇങ്ങിനെദേവാദികൾപ്രാത്ഥിച്ചനേരത്തിങ്കൽ
മംഗലാത്മാവാം ഭവാനവരോടരുൾചെയ്തു

സുരതാപസന്മാരേമത്സമനായിട്ടൊരു
പുരുഷനില്ലഗൌരിക്കൊത്തനാരിയുമില്ല

എങ്കിലുംമത്സമനായുണ്ടൊരുപുരുഷനും
ശങ്കരിയോട്ടുതുല്യയായൊരുതരുണിയും

സർവദാതപോനിഷ്ഠനായ്മമധ്യാനത്തിങ്കൽ
സർവ്വദാജാഗരൂകനാകിയകുംഭോത്ഭവൻ

മത്തുല്യൻശിവോഹമെന്നുള്ളഭാവനാതസ്യ
ചിത്തത്തിലുണ്ടുസർവ്വകാലവുംമുനികളേ

അഗസ്ത്യൻതൻെറധർമ്മപത്നിയാംലോപാമുദ്രാ
ജഗത്തിലവളെപ്പോലില്ലൊരുപതിവ്രതാ

ആര്യയാംഗൌരിതൻെറപാദപങ്കജഭക്താ
ഗൌര്യഹംഭാവനയുമുണ്ടവൾക്കനാരതം

മന്ദരംമേരുകാശീകൈലാസംശ്രീഹാലാസ്യ–
മെന്നുള്ളസ്ഥലങ്ങളിൽക്കൂടിയുമെൻെറചിത്തം

എങ്ങിനേകുംഭജൻെറചിത്തത്തിൽരമിക്കുന്നോ
അങ്ങിനേരമിക്കുന്നില്ലമർത്ത്യമുനികളേ

ആകയാൽമമതുല്യനാമവൻമലയാദ്രൌ
പോകേണമെന്നാൽസമമായീടുംമഹീതലം

ഇങ്ങിനേഭവാനരുൾചെയ്തപ്പോളെല്ലാവരും
അങ്ങിനെതന്നെയെന്നുപ്രശംസിച്ചിതുപാരം

പിന്നെനിന്തിരുവടികൺമുനകൊണ്ടഗസ്ത്യ–
ന്നോട്ടുകല്പിച്ചപ്പോൾപ്രാൎത്ഥിച്ചാൻകുംഭോത്ഭവൻ

വൈകുണ്ഠസേവ്യശംഭോശ്രീകണ്ഠനിന്നാജ്ഞയാൽ
വൈകാതേമലയാദ്രിതന്നിൽഞാൻചെന്നീടുവൻ

തത്രഞാൻതവാജ്ഞയാചെന്നുവാണീടുംവിധൌ
തത്രവാണീടുന്നൊരുദ്രാവിഡന്മാരെല്ലാരും

ദ്രാവിഡസൂത്രമുപദേശിക്കഞങ്ങൾക്കെന്നു
ദേവേശവന്നെന്നോട്ടുസാദരമപേക്ഷിക്കും

അതിനാലടിയന്നുദ്രാവിഡസൂത്രങ്ങളെ
മതിശേഖരഭവാനുപദേശിക്കവേണം

ഇങ്ങിനെകുംഭോത്ഭവൻതൊഴുതുപ്രാൎത്ഥിച്ചപ്പോൾ
മംഗലമൂർത്തിയായനിന്തിരുവടിശീഘ്രം

ദ്രാവിഡസൂത്രമവനുപദേശിച്ചാനതു
സാവധാനംധരിച്ചുകുംഭജൻഭക്തിയോടും

എന്നിനിക്കിനിബിംബ്ഭവേദ്ദർശനത്തിന്നുയോഗം
വന്നീടുമെന്നപേക്ഷിച്ചപ്പോൾനീയരുൾചെയ്തു

ദക്ഷിണദിക്കിൽനീപവനത്തിൽപാപനാശ–
ദക്ഷമാംഹാലാസ്യമെന്നുണ്ടൊരുമഹാക്ഷേത്രം

ഉണ്ടതിലനാദിഭൂതംമഹാശിവലിംഗം
കണ്ടെങ്കിൽപാപമെല്ലാംതൽക്ഷണംനശിച്ചുപോം
ആനന്ദസച്ചിദ്രൂപമാംമഹാലിംഗത്തിങ്കൽ
ഞാനെന്നുംസന്നിധാനംചെയ്യുന്നുകുംഭോത്ഭവ
അതിൽനിന്നാവിർഭൂതനാമെന്നെദ്ദർശിച്ചുനീ
മതിയിൽകാംക്ഷയുള്ളസകലവരങ്ങളും
എന്നല്ലനിത്യത്വവുംലഭിച്ചുമലയാദ്രൌ
ചെന്നുപിന്നെയുംതപോനിഷ്ഠനായ്വസിച്ചാലും
നിത്യമായ്സുഖകരമായുള്ളവസ്തുലോകെ
സത്യമായ്ശരീരിണാംതപസ്സുതന്നേദ്ദഢം
ഹേമഹാഭാഗലോകക്ഷേമമായഭവാനിനി
താമസിയാതെമലയാചലംപ്രാപിച്ചാലും
എന്നുനിന്തിരുവടികല്പിച്ചനേരത്തിങ്കൽ
തന്നുടെഭാര്യയോടുമലയാചലെചെന്നു
ഇപ്പൊഴുംതത്രൈവവാണീടുന്നോരഗസ്ത്യനാൽ
ക്ഷിപ്രമീനൽക്കീരന്നുവിജ്ഞാനമുണ്ടാംദ്ദഢം
ഇങ്ങനെവിജ്ഞാപനംചെയ്തുഞാനിനിഭവാ–
നെങ്ങനെഇഷ്ടമെന്നാലങ്ങനെചെയ്തീടുക
സുന്ദരീശ്രീമീനാക്ഷിയിങ്ങനെപറഞ്ഞതു
സുന്ദരേശ്വരൻകേട്ടുവിസ്മയിച്ചരുളുചെയ്തു
സുന്ദരിമീനേക്ഷണേപൂർവ്വവൃത്താന്തമിദം
ചൊന്നതേററവുംനന്നായിന്ദുസുന്ദരവക്ത്റേ
കുംഭജന്നല്ലാതാക്കുംദ്രാവിഡസൂത്രജ്ഞാനം
സംഭവിച്ചിട്ടുമില്ലഭൂമിയിലതിനാൽഞാൻ
രംഭോരുനീചൊന്നപോൽസൂത്രോപദേശമിപ്പോൾ
കുംഭജനെക്കൊണ്ടുനൽക്കീരന്നുചെയ്യിപ്പൻഞാൻ
സുന്ദരേശ്വരനേവംദേവിയോടരുളുചെയ്തു
മന്ദമെന്നിയെയെന്നെമാനസേസ്മരിച്ചിതു
അന്നേരംവിമാനമാരുഹ്യഞാൻഭാര്യയോടു–
മൊന്നിച്ചുമലയാദ്രിതന്നിൽനിന്നതിശീഘ്റം
ചെന്നുഹാലാസ്യക്ഷേത്രേ ശ്രീസുന്ദരേശ്വരൻെറ
സന്നിധിതന്നിൽ നിന്നേൻസാഞ്ജലിപാണിയായി
അന്നേരംസുന്ദരേശൻമീനാക്ഷീദേവിയോടു–
മൊന്നിച്ചുപ്രത്യക്ഷനായ്ഭവിച്ചാൻമത്സമീപേ
ആദ്യന്തഹീനന്മാരായ്നിത്യരായ്വേദവാക്യ–
വേദ്യരാംജായാപതിമാരെക്കണ്ടൊരുനേരം
കർത്തവ്യമെന്തെന്നറിയാതെഞാൻഭാര്യയോടും
ചിത്രമെന്നപോൽതത്രധിശ്ചലനായിനിന്നേൻ

ചിരകാലംകഴിഞ്ഞനേരത്തിലവരുടെ
ചരണാംബുജങ്ങളെക്കുമ്പിട്ടുസ്തുതിച്ചഥ
ആനന്ദബാഷ്പംതുടച്ചവരെനോക്കിനോക്കി
ഞാനവിടത്തിൽ കരംകൂപ്പിനില്ക്കുന്നനേരം

സ്നാനവുംചെയ്തുഭസ്മരുദ്രാക്ഷങ്ങളെ ധരി–
ച്ചാനന്ദമൂർത്തിതന്നെദ്ദർശിപ്പാൻഭക്തിയോടും
നിത്യവുംവരുമ്പോലേവന്നിതുനൽക്കീരനും
നിത്യനാംദേവനപ്പോളെന്നെയുമവനേയും

കൃപയാകടാക്ഷിച്ചസൂത്രങ്ങളിവന്നുനീ
ഉപദേശിക്കെന്നിനിക്കാജ്ഞയെനൽകീടിനാൻ
പരമഗുരുവായശങ്കരൻതന്നാജ്ഞയെ
ശിരസാവഹിച്ചുഞാൻതരസാനൽക്കീരന്നായ്

ദ്രാവിഡസൂത്രങ്ങളേയുപദേശിച്ചേൻക്രമാൽ
ദേവദേവൻെറസന്നിധാനത്തിൽവെച്ചുതന്നെ
ശങ്കരനുപദേശക്രമത്തെക്കണ്ടുപാദ–
പങ്കജംകൂപ്പുമെന്നെശ്ലാഘിച്ചുമുഹുരപി

എന്നഭീഷ്ടങ്ങളെല്ലാമുടനെനൽകീടിനാ–
നന്നേരമീശനോടുമീനാക്ഷിയരുളംചെയ്തു
ഭക്തവത്സലശംഭോസർവ്വജ്ഞസുന്ദരേശ
ഭക്തനാംനൽക്കീരന്നുസൂത്രോപദേശമിപ്പോരം

താന്തന്നെചെയ്യാതതുചെയ്യിച്ചതെന്തുകൊണ്ടു
കാന്തചൊല്ലണമതിൻകാരണമെന്നോടുനീ
ഈശ്വരീവാക്യമേവംകേട്ടുപുഞ്ചിരിപൂണ്ടു
ശാശ്വതൻസുന്ദരേശനരുളിച്ചെയ്താനേവം

തന്നെസ്സേവിപ്പവനുമത്ഥമേകുന്നവനും
തന്നാജ്ഞകേരംപ്പവനുംമാത്സര്യവിഹീനനും
ഉപദേശിക്കവേണംവിദ്യയെമററുള്ളവ–
ക്കുപദേശിച്ചീടൊല്ലെന്നറികമീനാക്ഷിനീ

മുന്നമേശിഷ്യൻതന്നെനന്നായിപരീക്ഷിച്ചു
പിന്നെവിദ്യയേയുപദേശിക്കവേണംഗുരു
മാത്സര്യവാനെന്നൊടുനൽക്കീരനതുകൊണ്ടു
ചിത്സ്വരൂപിണിയുപദേശിച്ചില്ലെടോഞാനും

ഇങ്ങനെദേവിയോടുസാദരമരുരംചെയ്തു
മംഗലമൂർത്തിസാംബനുടനെമറഞ്ഞിതു
പിന്നെഞാൻതല്ലിംഗത്തെപ്പൂജിച്ചുഭാര്യയോടു–
മൊന്നിച്ചുമലയാദ്രിതന്നിൽപോയ്‌വാണീടിനേൻ

ദ്രാവിഡസൂത്രജ്ഞാനംലഭിച്ചനൽക്കീരനും
ദേവദേവനെസ്തുതിച്ചേററവുംസന്തുഷ്ടനായ്

പണ്ടുശങ്കരൻചൊന്നകാവ്യവുംതാൻചൊന്നതും
രണ്ടുമോത്തുള്ളിലീശൻചൊന്നകാവ്യത്തെപാരം
കൊണ്ടാടിസ്തുതിച്ചഥവിപ്രന്നുസുന്ദരേശൻ
പണ്ടുനൽകിയപദ്യാത്ഥത്തേയുംശ്ലാഘിച്ചിതു
പിന്നെശ്രീസുന്ദരേശലിംഗത്തെ നമസ്കൃത്യ
സന്നിധിതന്നിൽ നിന്നുസ്തുതിച്ചാൻകൈകൂപ്പി
കരുണാനിധേശംഭോകദംബാരണ്യനാഥ
ശരണാഗതജനരക്ഷകരക്ഷിക്കമാം
സുന്ദരേശ്വരതവവാക്യത്തെനിന്ദിക്കയാൽ
വന്നദുഷ്കൃതംതീത്തു കാത്തുകൊൾകടിയനെ
കുറഞ്ഞോരപരാധമജ്ഞാനാൽ ചെയ്യുന്നതു
നിറഞ്ഞഗ്ഗുണമുള്ളോർക്ഷമിപ്പതെന്തത്ഭുതം
ഉഗ്രമാമപരാധമറിഞ്ഞുംഞാൻചെയ്യതു
നിർഗ്ഗുണനായഭവാൻക്ഷമിച്ചതത്യത്ഭുതം
നമസ്തേസുന്ദരേശനമസ്തേകൃപാസിന്ധോ
സമസ്തമപരാധംക്ഷമിച്ചുരക്ഷിക്കമാം
ഇത്യാദിവാക്യങ്ങളാലീശനെസ്തുതിച്ചഥ
സത്വരം നല്ക്കീരനും സംഘമണ്ഡപേചെന്നു
കപിലാദികളായകവികൾക്കെല്ലാവക്കു–
മുപദേശിച്ചീടിനാൻദ്രാവിഡസൂത്രങ്ങളെ
അവരിൽനിന്നുമററുള്ളവരുംഗ്രഹിക്കയാൽ
ഭുവനേപ്രസിദ്ധങ്ങളായിതുസൂത്രങ്ങളും
അപരാധത്തെച്ചെയ്ത നല്ക്കീരകവീന്ദ്രന്നു
കൃപയാലെന്നെക്കൊണ്ടുദ്രാവിഡസൂത്രങ്ങളെ
ഉപദേശിപ്പിച്ചോരുശ്രീസുന്ദരേശ്വരൻെറ
സുപദാംബുജത്തിന്നായ്ക്കൊണ്ടിതാനമസ്കാരം
ശംഭുതന്നമ്പത്തിനാലാമതാംലീലയെഞാൻ
സമ്പ്രതിചൊന്നേനിതുകേൾക്കിലുംപഠിക്കിലും
സമ്പത്തുമാരോഗ്യവുംമോക്ഷവുംമുനികളെ
സംഭവിച്ചീടുമിതിനില്ലസംശയമേതും
മുപ്പുരവൈരിപ്രസാദേനഞാനിപ്രകാര–
മിപ്പൊഴുതറുപതാമദ്ധ്യായമോതീടിനേൻ

അറുപതാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 61

## പ്രബന്ധതാരതമ്യനിർണ്ണയം

**അഗസ്ത്യൻ**

പ്രബന്ധതാരതമ്യമന്‌പോടു ഭക്തന്മാർക്ക
സുബന്ധുവായസുന്ദരേശ്വരൻനിർണ്ണയിച്ച
സംഘികളുടെശണ്ഠതീർത്തൊരുലീലയെഞാൻ
സങ്കടംപോവാനിപ്പോഠം ചൊല്ലുന്നേൻമുനികളെ
സൂത്രജ്ഞന്മാരായുള്ളസംഘികളെല്ലാവരും
സൂത്രവൃത്തിയെച്ചെയ്തുപ്രത്യേകം പ്രത്യേകമായ്
എന്നുടെ പ്രബന്ധത്തോടൊന്നുമേസമമല്ല
നിന്നുടെപ്രബന്ധമോനിസ്സാരം നിരർത്ഥകം
എന്നുടെപ്രബന്ധമത്യുത്തമം സ്വകോമള-
മെന്നൊരുകലഹവുമുണ്ടാക്കിത്തീർത്തീടിനാർ
തങ്ങളിൽകലഹിച്ചസംഘികളെല്ലാവരു-
മിങ്ങിനെനിശ്ചയിച്ചാർകലഹിക്കേണ്ടോനാം
സുന്ദരേശ്വരന്തൻെറസന്നിധൌനാമെല്ലാരു-
മൊന്നിച്ചപ്രബന്ധങ്ങഠംകൊണ്ടുപോയ്ക്കാണിക്കേണം
വീതമത്സരനായസർവ്വജ്ഞൻസുന്ദരേശ-
നേതൊരുപ്രബന്ധത്തെനന്നെന്നുചൊല്ലുന്നുവോ
മോദമോടെല്ലാവരുമതിനെക്കൈക്കൊള്ളേണം
വാദിച്ചീടൊല്ലപിന്നെയെന്നുനിശ്ചയിച്ചഥ
കാലത്തുനല്ക്കീരാദിസംഘികളെല്ലാവരും
ഹാലാസ്യനാഥൻതൻെറസന്നിധിതന്നിൽചെന്നു
തങ്ങടെപ്രബന്ധപുസ്തകങ്ങഠംതത്രവെച്ച
തിങ്ങിയഭക്തിയൊടുമിങ്ങിനെപ്രാർത്ഥിച്ചിതു
കരുണാനിധേശംഭോപരമാനന്ദമൂർത്തേ
ശരണാഗതജനപരിപാലനലോല
പുരനാശനദേവസുരനാഥാദിസേവ്യ
മുരനാശനപ്രിയഹരനാശയദുഃഖം
ഇന്ദുചൂഡാഖിലേശസുന്ദരേശ്വരസ്വാമിൻ
ഇന്നുഞങ്ങടെവാദമൊന്നുതീർക്കേണം ഭവാൻ
ദ്രാവിഡസൂത്രത്തിന്നുവൃത്തിയെഞങ്ങളിപ്പോഠം
ദേവനിൻപ്രസാദത്താൽവെവ്വേറെനിർമ്മിച്ചതിൽ
എന്നുടെവൃത്തിയേററം നന്നെന്നുമതിൽദോഷ-
മിന്നതെന്നന്യനേവമല്ലെന്നുമറെറാരുത്തൻ
തമ്മിലിങ്ങിനെഞങ്ങളീർഷ്യയാവാദിക്കുന്നു
ചിന്മയസർവ്വജ്ഞനാം നീയതുതീർത്തീടേണം

ഇന്നതുനല്ലതെന്നുനിശ്ചയിക്കേണംഭവാൻ
പിന്നെഞങ്ങൾക്കുവാദമില്ലൊരുനാളുംദൃഢം
നൽക്കീരാദികളേവംപ്രാർത്ഥിച്ചനേരത്തിങ്ക-
ലുൾക്കമലത്തിൽ പ്രീതിപൂണ്ടുഹാലാസ്യനാഥൻ
കഞ്ചുകമുഷ്ണീഷവുംനല്ലവസ്ത്രവുംപൂണ്ടു
പുഞ്ചിരിയോടുംഭസ്മശോഭിതഗാത്രനായി
പഞ്ചബാണാരികവിരൂപിയായാവിർഭവി-
ച്ചഞ്ചാതെമണ്ഡപത്തിൽ വന്നരുൾചെയ്താനേവം
ഇപ്പുരത്തിങ്കലൊരുവൈശ്യനുണ്ടത്യുത്തമൻ
മൽപ്രിയൻധനധാന്യസമ്പന്നൻദാനശീലൻ
നിർമ്മലൻസത്യവാദിനീതിമാൻശിവഭക്തൻ
ധർമ്മവാൻവാണിജ്യത്തിൽസമർത്ഥൻസാധുശീലൻ
തൽപ്രിയാമനോഹരീഭർത്തൃശുശ്രൂഷയിങ്കൽ
തല്പരാമഹാഗുണശാലിനീപതിവ്രതാ
ദമ്പതിമാരാമവർപുത്രനുണ്ടാകുവാനായ്
മുമ്പെന്നെക്കുറിച്ചേററം തപസ്സുചെയ്തമൂലം
സ്കന്ദനംശാപത്തിനാലവർക്കുമൂകനായ
നന്ദനനായിട്ടിപ്പോൾ ജനിച്ചിട്ടുണ്ടുനൂനം
അവനെപ്രബന്ധങ്ങൾവായിച്ചുകേൾപ്പിക്കവി-
നവനാൽസ്വീകരിക്കപ്പെട്ടതുശ്ലാഘ്യന്തന്നെ
ഇങ്ങിനെകേട്ടനേരംചോദിച്ചുകവീന്ദ്രന്മാ-
രെങ്ങിനെമൂകൻപറഞ്ഞീടുന്നുഗുണാഗുണം
ചോദ്യമിങ്ങിനെ കേട്ടനേരത്തുകവീശ്വര-
നാദ്യനവ്യയനജനവരോടരുൾചെയ്തു
ഏതൊരുപ്രബന്ധത്തെക്കേൾക്കുമ്പോൾമൂകൻവൈശ്യൻ
ചേതസിസന്തോഷേണരോമാഞ്ചയുക്തനായി
ആനന്ദബാഷ്പംതൂകിശിരഃകമ്പനംചെയ്തിൽ
നൂനമംഗീകരിച്ചാനതിനെയെന്നോർക്കുവിൻ
പിന്നെവാദിച്ചീടൊല്ലനിങ്ങൾമാത്സര്യത്തിനാൽ
വന്നീടുംവിരോധവുംവാദത്താലെന്നുനൂനം
ശങ്കരനേവമരുൾചെയ്തുടൻമറഞ്ഞപ്പോൾ
സംഘികളായനൽക്കീരാദികളെല്ലാവരും
ഈശകല്പനപോലെനടപ്പാനുറച്ചവ-
രാശുമൂകനാംവൈശ്യബാലനെച്ചെന്നുകണ്ടു
വിളിച്ചുകൊണ്ടുവന്നുമണ്ഡപേവസിപ്പിച്ചു
മുളച്ചഭക്തിയോടുംവസ്ത്രഭൂഷണങ്ങളാൽ
അംഗങ്ങളലങ്കരിച്ചർച്ചിച്ചുപുഷ്പങ്ങളാൽ
തങ്ങടെപ്രബന്ധങ്ങളോരോന്നായ്കേൾപ്പിച്ചിതു

നൽക്കീരൻകപിലനം ഭരണനെന്നമൂന്നു
വിഖ്യാതരായവിദ്വാന്മാരുടെ പ്രബന്ധങ്ങൾ
കേട്ടനേരത്തുമൂകനാകിയവൈശ്യബാലൻ
പെട്ടെന്നുരോമാഞ്ചംപൂണ്ടാനന്ദബാഷ്പം തൂകി
ഏററവും സന്തോഷിച്ചുതലയെക്കുലുക്കിനാൻ
മററുള്ളകവികളും മത്സരം വെടിഞ്ഞഥ
അപ്രബന്ധങ്ങൾമൂന്നും നന്നെന്നുസ്വീകരിച്ചു
ക്ഷിപ്രമക്കുമാരനെസ്സാദരമയച്ചവർ
ദ്രാവിഡന്മാർക്കു സന്തോഷത്തിനായവകളെ
ഭുവതിൽ പ്രസിദ്ധങ്ങളാക്കിമോദേനവാണാർ
തങ്ങളിൽവാദിക്കുന്നസംഘികളുടെഗർവ്വം
ഭംഗമാക്കിനസുന്ദരേശ്വരനമോസ്തുതേ
അമ്പിളിത്തുമ്പചൂടും ഹാലാസ്യനാഥൻതൻെറ
അമ്പത്തിയഞ്ചാമതാം ലീലയെച്ചൊന്നേനേവം
ഭക്തിയോടിതുപഠിച്ചീടിലും കേട്ടീടിലും
മുക്തിയുമഭീഷ്ടവും സിദ്ധിക്കും മുനികളേ
ബുദ്ധിമാനല്ലെങ്കിലുമീശപ്രസാദേനഞാ–
നദ്ധ്യായമറുപത്തിയൊന്നുമിങ്ങിനെചൊന്നേൻ.

അറുപത്തിയൊന്നാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 62

### ഉത്തരഹാലാസ്യപ്രവേശം

**അഗസ്ത്യൻ**

കൃത്തിവാസസ്സാമീശൻസംഘികളോടുകൂടി
ഉത്തരഹാലാസ്യത്തിൽചെന്നലീലയേയിനി
സത്തമന്മാരേചൊല്ലാമിതിനെശ്രവിക്കുകിൽ
സത്വരംനശിച്ചുപോം പാപങ്ങളഖിലവും
അമ്പിളിചൂടുംസുന്ദരേശൻെറപ്രസാദത്താൽ
ചമ്പകപാണ്ഡ്യഭൂപൻസായൂജ്യം ലഭിച്ചപ്പോൾ
തൽപുത്രൻപ്രതാപസൂര്യാഖ്യനാംപാണ്ഡ്യഭൂപ–
നപ്പൃഥിവീതലത്തെപ്പാലിച്ചാൻനീതിയോടും
പിന്നെവംശധ്വജാഖ്യൻരിപുമർദ്ദനൻപിന്നെ
മന്നവനനന്തരം ചോളവംശാന്തകാഖ്യൻ
ചേരവംശാന്തകാഖ്യൻപാണ്ഡ്യവംശേശൻപിന്നെ
ധീരനാംവംശശിരോമണിയുമനന്തരം
പാണ്ഡ്യേശ്വരാഖ്യൻപിന്നെനീതിമാൻകുലധ്വജൻ
പണ്ഡിതനായവംശഭൂഷണനനന്തരം

സോമചൂഡാമണിയും ഭൂപചൂഡാമണിയും
ഭൂമിപന്മാരിങ്ങിനെപാലിച്ചുമധുരയെ
സോമചൂഡനാം സുന്ദരേശൻെറപ്രസാദത്താൽ
കാമനാശനന്തൻെറസായൂജ്യം ലഭിച്ചിതു
ഏകദാനൽക്കീരാദികവികളെല്ലാവരും
ശോകനാശനമായഹേമപത്മാകരത്തിൽ
സ്നാനവും ചെയ്തുഭക്ത്യാശ്രീസുന്ദരേശന്തൻെറ
ധ്യാനവും ചെയ്തുപരബ്രഹ്മണിലയിച്ചിതു
അപ്പൊഴുതം ഭോധികരം ലോകമാകവേമൂടി
കല്പവും കാലം കൊണ്ടുതീൎന്നൊരുനേരത്തിങ്കൽ
രുദ്രസാവൎണ്ണ്യൌമനൌ സഞ്ജാതേലോകമെല്ലാം
ഭദ്രസംയുക്തമായിച്ചമഞ്ഞോരനന്തരം
പാണ്ഡ്യദേശത്തിലുണ്ടായ്‌വന്നിതുസർവ്വശാസ്ത്ര-
പണ്ഡിതന്മാരായുള്ളകവികരംസരസന്മാർ
മുന്നെപ്പോലവരീശനേകിയഫലകയിൽ
ഒന്നിച്ചുവാണീടിനാർസൌഖ്യമായെല്ലാവരും
പാണ്ഡ്യകുലേശനെന്നഭൂപതിതാനുമപ്പോരം
പാണ്ഡ്യമണ്ഡലത്തിന്നുരാജാവായ്‌ഭവിച്ചിതു
പണ്ഡിതന്മാരിൽശ്രേഷ്ഠനായ്‌മഹാകവിയായ
പാണ്ഡ്യഭൂപതിതനിക്കിരിപ്പാനവകാശം
ശങ്കരദത്തയായഫലകനൽകമൂലം
ശങ്കയെന്നിയേതത്രവാണിതുമഹീപതി
ലക്ഷ്യലക്ഷണജ്ഞനാമക്ഷിതീശ്വരൻനിത്യം
ശിക്ഷയിൽപ്രജകളെപാലിക്കും ദശാന്തരെ
സർവ്വശാസ്ത്രജ്ഞൻസർവ്വസമ്മതൻസത്യവാദി
സർവ്വജ്ഞഭക്തോത്തമൻസത്തമൻസാധുശീലൻ
ബുദ്ധിമാൻബഹുപ്രബന്ധങ്ങളെനിർമ്മിച്ചുള്ള
മദ്ധ്യവനേശനെന്നുവിശ്രുതനൊരുവിദ്വാൻ
മധുരാപുരേവന്നുകപിലന്നിഷ്ടനായാൻ
മധുരമായതൻെറകവിതാചാതുര്യത്താൽ
പാണ്ഡ്യകുലേശന്തന്നെചെന്നുകണ്ടൊരുദിനം
പാണ്ഡിതോത്തമനായമദ്ധ്യവനേശവിപ്രൻ
അഞ്ചെട്ടുപദ്യങ്ങളെച്ചൊല്ലിനാനതുകേട്ടു
നെഞ്ചിലേററവുമീർഷ്യപൂണ്ടുടൻമഹീപതി
ധിക്കരിച്ചവമാനിച്ചയച്ചാനതുനേര-
മുരംക്കരുന്നിങ്കലേററം ഖേദിച്ചുമഹാകവി
ഹാലാസ്യനാഥന്തന്നെച്ചെന്നുദർശിച്ചുഭക്ത്യാ
കാലിണകമ്പിട്ടേവം സാദരമുണർത്തിച്ചാൻ

സുന്ദരേശ്വരശംഭോസോമസോമാർദ്ധചൂഡ
വന്ദാരുവൃന്ദേഷ്ടദവാമദേവാഖിലേശ
ഇന്ദിരാരമണാദിവന്ദിതപാദാംബുജ
കന്ദർപ്പവിനാശനകാരുണ്യവാരാംനിധെ
ഇന്നുഞാൻപാണ്ഡ്യഭൂപൻതന്നെക്കണ്ടർത്ഥശബ്ദ-
സുന്ദരങ്ങളാംചിലപദ്യങ്ങരംചൊല്ലീടിനേൻ
കേട്ടനേരത്തിലെന്നെയൊട്ടുമേമാനിക്കാതെ
പെട്ടെന്നുപൊയ്യെല്ലാംകയെന്നാട്ടിനാൻമഹീപതി
ഒട്ടുമേഖേദമില്ലസമ്മാനംകിട്ടായ്കയാൽ
പെട്ടെന്നാട്ടിയമൂലമൊട്ടല്ലദുഃഖംമമ
അർത്ഥരൂപൻനീശബ്ദരൂപിണിഗൌരിയല്ലൊ
പൃത്ഥ്വീശനവമാനംചെയ്തതുംനിങ്ങരംക്കത്രെ
എന്നല്ലശിവഭക്തന്മാരെനിന്ദിക്കുന്നതും
നിന്നെനിന്ദിപ്പതത്രേസന്ദേഹമില്ലതെല്ലും
ഇത്രഞാൻചൊല്ലേണമൊസർവ്വജ്ഞനല്ലൊഭവാ-
നത്രവേണ്ടതുപോലെചെയ്താലുംമഹേശ്വര
ആർത്തിപൂണ്ടിപ്രകാരംമദ്ധ്യവനേശൻചൊന്ന-
വാർത്തകേട്ടഖിലേശനടികൊണ്ടതുപോലെ
ഉത്തരമൊന്നുമുരിയാടാതെഭക്തനായ
മദ്ധ്യവനേശന്തൻെറസന്തോഷത്തിന്നുവേണ്ടി
ഹാലാസ്യനാഥൻമഹീപാലനിൽകോപംപൂണ്ടു
മൂലലിംഗത്തെത്തൻെറമായയാമറച്ചുടൻ
ഹാലാസ്യക്ഷേത്രംവെടിഞ്ഞതിനുത്തരദേശെ
ചാലവേനദിയുടെദക്ഷിണതീരത്തിങ്കൽ
ഭംഗിയിൽപ്രാസാദത്തെസങ്കല്പംകൊണ്ടുനിർമ്മി-
ച്ചംഗജവൈരിലിംഗമൂർത്തിയായ്തത്രവാണാൻ
സംഘമണ്ഡപംവിട്ടുശങ്കരാജ്ഞയാലപ്പോരം
സംഘികളെല്ലാവരുമവിടെച്ചെന്നുവാണാർ
കാലത്തുപൂജചെയ്‌വാൻശങ്കരപൂജകന്മാർ
ഹാലാസ്യക്ഷേത്രമകംപുക്കുനോക്കിയനേരം
മൂലലിംഗത്തെക്കാണാഞ്ഞേററവുംപേടിച്ചുഭൂ-
പാലകനോടുചെന്നുചൊല്ലിനാരത്ഭുതത്തെ
മന്നനുമതുകേട്ടുപേടിച്ചുദുഃഖിച്ചേററം
തന്നുള്ളിൽമുഹുർമ്മുഹുരിങ്ങിനെചിന്തചെയ്താൻ
സുന്ദരേശ്വരനുഞാനപരാധത്തെച്ചെയ്തേ-
നെന്നോളംപാപിയായിട്ടാരുമില്ലിനിനൂനം
എന്നല്ലകുലശേഖരാദികളുടെകാലം
തന്നിലിങ്ങിനെഭവിച്ചില്ലദുഷ്കൃതമൊന്നും

എന്നുടെകാലത്തേവംവന്നതുനിമിത്തമാ-
യെന്നമീദൃഷ്കീർത്തിക്കപാത്രമായ്വന്നേനഹം

ശങ്കരദ്രോഹത്തിന്നുംതത്ഭക്തദ്രോഹത്തിനും
ശങ്കിക്കവേണ്ടതെല്ലുംപ്രായശ്ചിത്തവുമില്ല

ഇപ്പാപശക്തിക്കിപ്പോഠംപ്രാണനെക്കളയേണ-
മിപ്പാരിടത്തിൽവാണിട്ടെന്തിനിപ്രയോജനം

ചിത്തതാരിങ്കലേവംപാർത്ഥിവനരച്ചപ്പോഠം
സത്വരംചിലരോടിവന്നേവമറിയിച്ചാർ

മന്നവനദിയുടെദക്ഷിണതീരത്തിങ്കൽ
ഉന്നതമതിരമ്യമായൊരുപ്രാസാദവും

തന്നുള്ളിൽസുന്ദരേശലിംഗവുംകാണാകുന്നി-
തിന്നലെയോളമിതുകണ്ടതില്ലഹോഞങ്ങഠം

എന്നല്ലസംഘസ്ഥന്മാരാകിയകവികളു-
മൊന്നിച്ചതത്രവസിച്ചീടുന്നിതത്യത്ഭുതം

മന്നവനതുകേട്ടുഭീതഭീതനായ്ശീഘ്രം
തന്നുടെമന്ത്രികളോടൊന്നിച്ചുനടകൊണ്ടു

ചെന്നുസംഘികളോടുമൊന്നിച്ചുനദീതടേ
സന്നിധാനംചെയ്യുന്നസുന്ദരേശനെക്കണ്ടു

അത്യന്തഭക്തിയോടുമാനന്ദബാഷ്പംതൂകി
നിത്യനെക്കുമ്പിട്ടേവംസ്തുതിച്ചാൻമഹീപതി

ഇന്ദ്രവിമാനമദ്ധ്യസംസ്ഥിതഹാലാസ്യേശ
ചന്ദ്രചൂഡാഖിലേശനമസ്തേനമോസ്തുതേ

വേദങ്ങഠംവിധിവിഷ്ണുമുമ്പായദേവന്മാരും
സാദരംകൂപ്പുന്നനിൻപാദത്തെക്കുമ്പിടുന്നേൻ

മുപ്പുരാന്തകശംഭോസർപ്പഭൂഷണസ്വാമിൻ
ത്വല്പാദപങ്കേരുഹമെപ്പോഴുംഗതിമമ

ശങ്കരമീനേക്ഷണാപ്രാണനായകശംഭോ
നിൻകഴൽവണങ്ങുന്നേൻനിർമ്മലാനന്ദമൂർത്തെ

കാലിണകൂപ്പുന്നവർക്കിഷ്ടത്തെയെല്ലാംനൽകും
ഹാലാസ്യനാഥശംഭൊനമസ്തേനമോസ്തുതെ

നീലലോഹിതദേവകാളകൂടാശനേശ
പാലയനാരായണദൃഗ്ദ്ധരപാദാംബുജ

അംഗുഷ്ഠനഖംകൊണ്ടുരാവണമദംതീർത്ത
മംഗലമൂർത്തേസൃഷ്ടിസ്ഥിതിനാശനകര

രൂപനാമാദിഹീനരുദ്രാണീവാമഭാഗ
ശ്രീപരമേശനിത്യകോടിസൂര്യപ്രകാശ

ശങ്കരീകുചതടകുങ്കുമാങ്കിതമൂർത്തേ
ശങ്കരസുന്ദരേശനമസ്തേനമോസ്തുതെ

ഭൂതപഞ്ചകസൂര്യചന്ദ്രഹോതൃസ്വരൂപ
ഭൂതനായകശംഭോനമസ്തേനമോസ്തുതെ

സൂര്യചന്ദ്രാഗ്നിനേത്രജരരീഭൂതസിന്ധോ
താരാപഥസ്വരൂപനമസ്തേഭക്തബന്ധോ

സുവർണ്ണദ്ധ്വജവിരിഞ്ചാദൃഷ്ടപാദശീർഷ
അപർണ്ണാപതേശംഭോനമസ്തേനമോസ്തുതെ

ദ്വിജരാജാർദ്ധചൂഡസുന്ദരമുഖാംബുജ
ഗജചർമ്മാംബരേശമഖശത്രോസുരാരെ

എണ്ണത്തിൽപത്മമൊന്നുകുറഞ്ഞനേരംതന്റെ
കണ്ണെടുത്തർച്ചിച്ചൊരുവിഷ്ണുവിൻഭക്തികണ്ടു

തിണ്ണമുജ്ജ്വലമായചക്രത്തെക്കൊടുത്തമു-
ക്കണ്ണനാംനിന്റെപാദപങ്കജംകമ്പിടുന്നേൻ

മേരുവാസുകിവിഷ്ണുഭൂവിധിവേദസൂര്യ-
താരാധിനാഥന്മാരെക്രമത്താൽവില്ലുംഞാണും

ശരംതേർസൂതൻതുരഗങ്ങൾചക്രങ്ങളാക്കി
പുരസംഹാരംചെയ്തഹരമാംപരിപാഹി

കന്ദർപ്പാന്തകസർവ്വലോകപാലനലോല
സുന്ദരമീനേക്ഷണാവല്ലഭനമോസ്തുതെ

ഇസ്തോത്രംപഠിപ്പവർക്കിഷ്ടത്തെനൽകീടേണം
നിസ്തുലനിരാധാരനിർമ്മലനമോസ്തുതേ

ഇങ്ങിനെമഹേശനെസ്തുതിച്ചമഹീപതി
തിങ്ങിനഭക്ത്യാകൈകൾകൂപ്പിനിന്നൊരുനേരം

സ്തുതിയാലകതാരിലേററവുംപ്രീതനായ
മതിചൂഡൻെറവാക്യംകേൾക്കായിതാകാശത്തിൽ

ഭൂപതെകേൾക്കദേവാനിസ്ഥലമാഹാത്മ്യത്തെ
പാപങ്ങളെല്ലാമുടൻനശിക്കുമസംശയം

ഉത്തമസ്ഥാനമായഹാലാസ്യമതിങ്കലു-
ണ്ടുത്തമങ്ങളാംശിവലിംഗങ്ങളനവധി

അവററിൽചതുഷ്ഷഷ്ടിലിംഗങ്ങൾശ്രേഷ്ഠങ്ങളാ-
മവററിൽവെച്ചുമെട്ടുലിംഗങ്ങളുത്തമങ്ങൾ

ചൊല്ലുവനവകളെവിസ്തരിച്ചഹമിപ്പോൾ
നല്ലവണ്ണംനീധരിച്ചീടുകമഹീപതെ

ഹാലാസ്യേശ്വരലിംഗംസ്വയംഭൂതമാമതിൻ
നാലുഭാഗത്തുമവവിളങ്ങുന്നിതുമുന്നേ

സുന്ദരേശ്വരാഖ്യമാംലിംഗത്തിൻപൂർവ്വദിക്കിൽ
ഇന്ദ്രേശ്വരാഖ്യംലിംഗംസ്ഥാപിതംദേവേന്ദ്രനാൽ

ആഗ്നേയദിക്കിൽപാദയോജനാദൂരെലിംഗ-
മഗ്നീശ്വരാഖ്യംപൂർവ്വമഗ്നിയാൽപ്രതിഷ്ഠിതം

ദക്ഷിണദിക്കിൽനാലുവിളിപ്പാടകലത്തിൽ
ശിക്ഷയിൽയമേശ്വരംയമസ്ഥാപിതലിംഗം
നൈരൃതെനിരൃതീശനാമകംക്രോശദ്വയ-
ദൂരത്തിൽനിരൃതിയാൽസ്ഥാപിതംമഹാലിംഗം
വാരുണെവരുണേശനാമകംക്രോശമാത്ര-
ദൂരത്തിൽവരുണനാൽസ്ഥാപിതമത്യുത്തമം
വായവ്യെക്രോശദ്വയദൂരത്തിലത്യുത്തമം
വായ്വീശ്വരാഖ്യംലിംഗംവായുവാൽപ്രതിഷ്ഠിതം
ഉത്തരഭാഗെകുബേരേശ്വരംകുബേരനാൽ
അത്രസ്ഥാപിതംവേഗവതിതൻതടെശ്രുണു
അന്നദീതടോത്തരെമൂവ്വിളിപ്പാടുദൂരെ
ഉന്നതപാപാപഹമീശാനേശ്വരലിംഗം
ഇങ്ങനെദിക്പാലന്മാർമൂലലിംഗത്തിൻചുററും
ലിംഗങ്ങളംസ്ഥാപിച്ചതിലിക്കുബേരേശംലിംഗം
മന്വന്തരത്തിൽപണ്ടുപ്രാസാദത്തോടുകൂടി
മന്നവമറകയാൽദൃശ്യമാക്കിനേനിപ്പോൾ
മൽപ്രിയനാംകുബേരൻസ്ഥാപിക്കയാലിതിങ്കൽ
അല്പമല്ലെടോമമവസിപ്പാൻകുതൂഹലം
എന്നതുകൊണ്ടുഞാനുംലീലയാലിവിടത്തിൽ
മന്നവസാന്നിദ്ധ്യംചെയ്തീടിനേനിതുകാലം
അത്യന്തപവിത്രമാമിസ്ഥലംഹാലാസ്യത്തി-
ന്നുത്തരഭാഗത്തിങ്കലാകയാലിതുമുതൽ
ഉത്തരഹാലാസ്യമെന്നീസ്ഥലത്തിന്നുനാമ-
മെത്രയുംപ്രസിദ്ധമായ്ഭവിക്കുംമഹീപതെ
ഹൃദയേഭക്തിയോടുംവിധിപോൽകൃതമാലാ
നദിയിൽകുളിച്ചുതൽദക്ഷിണതീരസ്ഥനാം
ഉത്തരഹാലാസ്യേശന്തന്നെസ്സേവിപ്പവർക്കു
സത്വരമഭീഷ്ടങ്ങളംസിദ്ധിക്കുമസംശയം
ഇസ്ഥലമിനിക്കിഷ്ടമെങ്കിലുംഹാലാസ്യമാ-
മസ്ഥലംവിട്ടുപോകയില്ലുഞാനൊരിക്കലും
മന്നവഭൂതഭവ്യഭവൽകാലത്രയേപി
സുന്ദരേശ്വരലിംഗമവ്യയംചിരന്തനം
മായയാലിപ്പോളംമറഞ്ഞിരിക്കുന്നതുമഹീ-
നായകപ്രത്യക്ഷമായ്ഭവിക്കുമവിടത്തിൽ
മദ്ധ്യവനേശന്തൻെറരമ്യപദ്യങ്ങളേനീ
ബുദ്ധിപൂർവ്വമായ്നിന്ദിച്ചവമാനിച്ചമൂലം
ഭക്തനാമവനേററം ദുഃഖിച്ചാനഹൊകഷ്ടം
ഭക്തദുഃഖത്തെക്കണ്ടിട്ടെങ്ങനെസഹിക്കുംഞാൻ

ആയതുകൊണ്ടുനിന്നിലല്പംകോപിച്ചേൻമുന്ന–
മായതുമിപ്പോഠംതീൎന്നുനിൻഭക്തിവൈഭവത്താൽ
ശ്രീപരമേശവാക്യമിങ്ങിനെകേട്ടനേരം
ഭൂപതിപേടിപൂണ്ടുനടുങ്ങിവിനീതനായ്
പിന്നെയുംബഹുവിധംസ്തുതിച്ചുനമസ്കൃത്യ
സുന്ദരേശ്വരനോടുപ്രാൎത്ഥിച്ചാനിപ്രകാരം
കരുണാനിധേസുന്ദരേശ്വരഹാലാസ്യേശ!
ശരണാഗതജനപാലനജാഗരൂക
അറിയാതഹംചെയ്തോരപരാധംപൊറുത്തു
മറകഠംവാഴ്ത്തുംതവലിംഗംദർശയശംഭോ
ഇങ്ങിനെമഹീപതിപ്രാർത്ഥിച്ചനേരംസർവ്വ–
മംഗലാപതിയാകുമുത്തരഹാലാസ്യേശൻ
മന്നവമൂലലിംഗംമുന്നെപ്പോൽദൃശ്യമാകും
ചെന്നുനീദർശിച്ചാലുംനിന്നിൽഞാൻസന്തോഷിച്ചേൻ
എന്നരുഠംചെയ്തുമൂലലിംഗത്തെദൃശ്യമാക്കി
മുന്നെപ്പോലതിലീശൻസാന്നിദ്ധ്യംചെയ്തീടിനാൻ
മദ്ധ്യവനേശാഖ്യനാംവിദ്വാനെമഹീപതി
ബദ്ധമോദംവരുത്തിസംഘികളോടുംകൂടി
വസ്ത്രങ്ങഠംഭൂഷണങ്ങഠംകൃഷികഠംകാഞ്ചനങ്ങഠം
ഉത്തമസ്ത്രീരത്നങ്ങളിവയെദ്ദാനംചെയ്തു
സൽകവീശ്വരന്മാരെതൊഴുതുഞാൻചെയ്തതെ–
റെറാക്കെയുംക്ഷമിക്കേണമെന്നുകുമ്പിട്ടുപിന്നെ
അക്കവീശ്വരന്മാരോടൊന്നിച്ചുമഹേശന്റെ
തൃക്കഴൽചെന്നുകണ്ടുസ്തുതിച്ചുമഹീപതി
പിന്നെയുംകവികഠംക്കവേണ്ടുന്നവസ്തുക്കളെ
സന്നിധിയിങ്കൽവെച്ചുകൊടുത്തുകുമ്പിട്ടപ്പോഠം
സർവ്വസമ്പത്തുംനിനക്കുണ്ടാകുംമഹീപതെ
സർവ്വജ്ഞപ്രസാദത്താൽമോക്ഷവുംലഭിച്ചീടും
എന്നനുഗ്രഹംനൽകിക്കവികഠംമുന്നെപ്പോലെ
ചെന്നുവാണിതുസംഘപീഠത്തിൽസൌഖ്യമായി
പരമേശ്വരപ്രസാദത്തിനാൽമഹീപതി
അരിമർദ്ദനനെന്നപുത്രനെലഭിച്ചഥ
പാരിടംനീതിയോടുംപാലിച്ചുയഥാസുഖം
ചാരുവാംസംഘപീഠേസംഘികളോടുകൂടി
കാലിണതൊഴുന്നവർക്കിഷ്ടത്തെനൽകീടുന്ന
ഹാലാസ്യനാഥന്തന്നെ സേവിച്ചുവാണീടിനാൻ
ത്ര്യക്ഷശാസനാൽവേഗവതിയാംനദിയുടെ
ദക്ഷിണതീരത്തിങ്കൽവിളങ്ങുംശിവക്ഷേത്രം

ഉത്തരശ്രീഹാലാസ്യമെന്നന്നുമുതൽക്കഹൊ
ഇത്രിലോകത്തിലേററംവിശ്രുതമായിവന്നു

അമ്പിളിക്കലചൂടുംഹാലാസ്യനാഥന്തന്റെ
അമ്പത്തിയാറാമതാംലീലയെഞാനിങ്ങിനെ

ചൊല്ലിനേനിതുഭക്ത്യാകേൾക്കിലുംപഠിക്കിലും
കല്യാണംവർദ്ധിച്ചിടുംകാമമെല്ലാംലഭിക്കും

സർവ്വഭോഗങ്ങളേയുംഭുജിച്ചദേഹാന്ത്യത്തിൽ
സർവ്വജ്ഞസായൂജ്യവുംലഭിക്കുംമുനികളേ

ബദ്ധസന്തോഷമിപ്പോളീശപ്രസാദേനഞാ–
നദ്ധ്യായമറുപത്തിരണ്ടുമിങ്ങിനെചൊന്നേൻ

അറുപത്തിരണ്ടാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 63

## കൈവൎത്തകന്യാപരിണയം

അഗസ്ത്യൻ

താപസന്മാരേകേൾപ്പിൻദാശകന്യയേമുന്നം
ശ്രീപരമേശൻവേട്ടലീലയെച്ചൊല്ലീടുന്നേൻ

വേദവേദ്യനാമീശൻമീനാക്ഷിയോടുമുന്നം
വേദാന്തവാക്യാർത്ഥങ്ങളരുളിച്ചെയ്യാനപ്പോൾ

ശ്രദ്ധകൂടാതെദേവികേട്ടനേരത്തുദേവൻ
ക്രുദ്ധനായിപ്രകാരംശപിച്ചുമീനാക്ഷിയെ

പുത്രലാളനകൊണ്ടുഞാൻചൊന്നവാക്യങ്ങളി–
ലെത്രയുമൌദാസീന്യംചെയ്കയാൽനീചെന്നിനി

ഇപ്പൃഥിവീതലത്തിൽസ്വധർമ്മനെന്നുപേരാം
മല്ലാദഭക്തോത്തമനായമുക്കുവന്നുടെ

പുത്രിയായ്ഭവിക്കെന്നുശപിച്ചനേരംഗജ–
വക്ത്രനുംകോപിച്ചുതൻതുമ്പിക്കൈകൊണ്ടുശീഘ്രം

ശംഭുവിൻസമീപത്തിലുള്ളപുസ്തകങ്ങളെ
അംഭോധിതന്നിലെടുത്തെറിഞ്ഞീടിനാനപ്പോൾ

ശപ്തയാംമാതാവിനെക്കണ്ടുസുബ്രഹ്മണ്യനും
സത്വരമോടിവന്നുകോപിച്ചുഹാഹാകഷ്ടം

ജ്ഞാനോപദേശംചെയ്യുന്നേരത്തുകേൾക്കുന്നോർക്കു
ന്യൂനമാലസ്യമുണ്ടാകുന്നതുസാധാരണം

അങ്ങിനെയിരിക്കേനീകോപേനമാതാവിനെ
ഇങ്ങിനെശപിച്ചതുകഷ്ടമെന്നുരചെയ്തു

താതന്റെകയ്യിലുള്ളപുസ്തകത്തെയുംവേഗം
വീതസന്ദേഹംവലിച്ചെടുത്തുകളഞ്ഞിതു

അത്തലമ്മസ്സുവന്നാലായതുകണ്ടുകഷ്ടം—
മുത്തമന്മാരായുള്ളപുത്രന്മാർസഹിക്കുമോ
പുത്രനിങ്ങിനെചെയ്യുനേരത്തുമഹേശ്വര—
നെത്രയുംകോപേനനീമൂകനായ്പോകയെന്നാൻ
അന്നേരംസമീപത്തിൽസമയമറിയാതെ
വന്നൊരുനന്ദികേശന്തന്നെയുംമഹേശ്വരൻ
ചെന്നുനീസമുദ്രത്തിൽമത്സ്യമായ്വസിച്ചാലു—
മെന്നുടൻശപിച്ചുതൻലീലാപൂർത്തിക്കുവേണ്ടി
രുദ്രശാപത്താലൊരുവൈശ്യപുത്രനായ്ഗുഹൻ
രുദ്രശർമ്മാഖ്യനായിജ്ജനിച്ചാൻമധുരയിൽ
നന്ദിയുമപ്പുവത്തിൽമത്സ്യമായ്ഭവിച്ചുടൻ
തന്നുദരത്തിലാക്കിപുസ്തകങ്ങളെയെല്ലാം
തങ്കരളിങ്കൽസദാശാപമോചനത്തിന്നായ്
ശങ്കരപാദപത്മംധ്യാനിച്ചുവാണീടിനാൻ
വങ്കടലിൻെറതീരെവസിക്കുംശിവപാദ—
പങ്കജഭക്തനായസുധർമ്മനെന്നദാശൻ
ഒരുനാൾവീശിയോരുവലയിൽപെട്ടവല—
മ്പിരിയുള്ളോരുശംഖംമത്സ്യങ്ങളോട്ടുകൂടി
അതിനെയവൻകയ്യിലെടുത്തനേരത്തിങ്ക—
ലതിസുന്ദരിയായകന്യയായ്ചമഞ്ഞിതു
എന്തൊരത്ഭുതമെന്നുചിന്തിച്ചുമനതാരി—
ലന്തമില്ലാതമോദംപൂണ്ടുമുക്കുവനപ്പോൾ
കന്യകതന്നെവേഗമെടുത്തുകൊണ്ടുവന്നു
ധന്യനാമവന്തൻെറഭാര്യയ്ക്കുനൽകീടിനാൻ
പുത്രനില്ലാതെപാരംദുഃഖിക്കുമിനിക്കൊരു
പുത്രിയെത്തന്നുദേവിയെന്നവൾസന്തോഷിച്ചു
സത്വരംകാന്തൻതൻെറകരത്തിൽനിന്നുവാങ്ങി
പുത്രിയെയാശ്ലേഷിച്ചുചുംബിച്ചുമുഹുരപി
പഞ്ചസാരയുംചേർത്തുപശുവിൻപാൽകൊടുത്തു
ചഞ്ചലാക്ഷിയെവളർത്തീടിനാളനുദിനം
ശാപത്താൽദാശപുത്രിയാകിയമഹേശ്വരീ
രൂപസൌഭാഗ്യത്തോടുംവളർന്നുദിനംപ്രതി
പത്തുനാൾകൊണ്ടുദേവിയൌവനംപ്രാപിച്ചിതു
ചിത്തത്തിലത്യാശ്ചര്യംപൂണ്ടുകണ്ടവരെല്ലാം
ശക്തിയാംമീനാക്ഷിയെപിരിഞ്ഞുവാണീടുവാൻ
ശക്തനല്ലായ്കമൂലംവേഗേനസുന്ദരേശൻ
കൈവർത്തരൂപംപൂണ്ടുനടന്നുദേവിവാഴും
കൈവർത്തഗേഹത്തിങ്കൽചെന്നരുൾചെയ്താനേവം.

സുന്ദരിയായനിൻെറപുത്രിയെയിനിക്കിന്നു
തന്നീടവേണംദാശനായകവിവാഹാർത്ഥം

എന്നുകേട്ടപ്പോളേവംദാശനുമാലോചിച്ചാൻ
കന്യകക്കുംവിവാഹകാലംവന്നടുത്തിതു

സുന്ദരനാമിവന്നുനൽകേണംമൽപുത്രിയെ
എന്നുറച്ചവനേവമീശ്വരനോടുചൊന്നാൻ

ആരുനീയെവിടെവാഴുന്നുനിൻശക്തിയെന്തു
നേരോടെപറയേണംധീവരമഹാമതേ!

എന്നുകേട്ടൊരുനേരംമന്ദഹാസവുംപൂണ്ടു
സുന്ദരേശ്വരനരുളിച്ചെയ്തിതുമധുരമായ്

ധീവരശിരോമണേകേൾക്കനീയെൻെറവാക്യം
ധീവരവംശാധിപൻതന്നുടെകുമാരൻഞാൻ.

മധുരാപുരത്തിങ്കൽവാഴുന്നേനവിടെനി–
ന്നധുനാവന്നേനെൻെറശക്തിയെക്കേട്ടുകൊൾക

വലുതായുള്ളസർവ്വജലജന്തുക്കളേയും
വലയാലാശുപിടിച്ചീടുവനത്രയല്ല

സകലസൃഷ്ടിസ്ഥിതിസംഹാരംചെയ്‌വതിന്നും
സകലത്തിന്നുംമമശക്തിയുണ്ടറിഞ്ഞാലും

മരണഹീനൻനിത്യനായഞാൻനിൻപുത്രിയാം
തരുണീമണിയുടെസൌന്ദര്യാദികൾകേട്ടു

മോദേനവേൾപ്പാൻവന്നേനനുരൂപനാംമമ
ഹേദാശനാഥനിൻെറപുത്രിയെനൽകീടേണം

ഈശൻെറവാക്കിവണ്ണംകേട്ടുചിന്തിച്ചു ദാശൻ
പേശലഗാത്രിയാകുമെന്നുടെതനൂജയെ

സുന്ദരാംഗനാമിവന്നേകേണമെന്നുറച്ചു
പിന്നെയുമീശനോടുദാശനിങ്ങനേചൊന്നാൻ

ശക്തിയുണ്ടിനിക്കെന്നുചൊല്ലിയാൽപോരാനിൻെറ
ശക്തിയെയിനിക്കൊട്ടുകാട്ടിത്തന്നീടവേണം

എന്നുകേട്ടൊരുനേരംകുഹനാദാശനീശൻ
സുന്ദരേശ്വരൻകൃപാവാരിധിമഹാദേവൻ

എന്നുടെശക്തിയെനീകണ്ടാലുമെന്നുചൊല്ലി
തന്നുടെഗുണസ്കന്ധധാരിതംമായാമയം

ഗുണങ്ങൾമൂന്നുകൊണ്ടുകൃതമത്ഭുതജാലം
പ്രണവാത്മാവായുള്ള ഹാലാസ്യനാഥനീശൻ

എടുത്തുകരത്തിങ്കലിതിനേയെടുക്കുവാൻ
മിടുക്കൻഞാനല്ലാതെമററാരുമില്ലെന്നുമേ

നിന്നുടെപിതാമഹാദ്യന്മാരുംദാശനിയ്യു–
മൊന്നിളക്കുവാൻമതിയാകയില്ലിജ്ജാലത്തെ

സിന്ധുവിൽമഹാമത്സ്യമെവിടെയുണ്ടചൊൽക
എന്തുചെയ്യുംഞാനിപ്പോഠംപിടിച്ചുകൊണ്ടുപോരാം
സുന്ദരേശ്വരനേവമറിയാത്തവൻപോലെ
ചൊന്നനേരത്തുദാശർവിസ്മയംപൂണ്ടുചൊന്നാർ
സിന്ധുവിൽവലിയമത്സ്യങ്ങളുള്ളതിൽശ്രേഷ്ഠ–
മെന്തൊരത്ഭുതംമലപോലൊരുമഹാമത്സ്യം
ഉണ്ടതുപുസ്തകങ്ങഠംതിന്നുകൊണ്ടങ്ങുമിങ്ങും
മണ്ടുമ്പോഠംദംഷ്ട്രകൊണ്ടുവിണ്ടുപോകുന്നുകപ്പൽ
ഇങ്ങനെകൈവർത്തന്മാർചൊന്നതുകേട്ടനേര–
മംഗജാന്തകനോടുദാശനായകൻചൊന്നാൻ
അതിനേപിടിക്കുകിൽസംശയംകൂടാതിപ്പോഠം
മതിനേർമുഖിയായപുത്രിയേനൽകീടുവൻ
എന്നുകേട്ടപ്പോളീശൻവലയെയെടുത്തുകൊ–
ണ്ടൊന്നിച്ചുദാശനോടുമവൻെറകൂട്ടരോടും
മന്ദമെന്നിയെരാമസേതുവിൻസമീപത്തിൽ
ചെന്നപ്പോഠംമത്സ്യരൂപനായനന്ദിയെക്കണ്ടാൻ
പറഞ്ഞമത്സ്യമിതുതന്നെയെന്നാശുദാശർ
പറഞ്ഞനേരമീശൻവലയേവീശീടിനാൻ
നന്ദികേശ്വരനപ്പോഠംവലയിലകപ്പെട്ടു
സുന്ദരേശൻതീരത്തിൽവലിച്ചുകേററിവേഗം
തന്നുടേകരംകൊണ്ടുതൊട്ടൊരുനേരത്തിങ്കൽ
നന്ദിയുംമത്സ്യദേഹംവെടിഞ്ഞുസന്തുഷ്ടനായ്
ശങ്കരകരസ്പർശവീക്ഷണങ്ങളാൽശാപ–
സങ്കടംതീർന്നുകമ്പിട്ടീശനേസ്തുതിച്ചിതു
കുഹനാധീവരൻെറകരകൌശലംകൊണ്ടു
സഹസാസന്തുഷ്ടനായ്സ്വഗൃഹേകൊണ്ടുചെന്നു
ഈശനേമണ്ഡപത്തിലിരുത്തിവിധിപോലെ
ആശുതൻതനൂജയേനൽകിനാൻസഭാര്യനായ്
ധീവരപുത്രിയായശങ്കരിതന്നെവേട്ടു
ധീവരാകാരനീശനേററവുംസന്തുഷ്ടനായ്
തന്നുടേനിയോഗത്താൽഗണങ്ങഠംകൊണ്ടുവന്ന
സുന്ദരവിമാനത്തിൽദാശനേഭാര്യയോടും
ഇരുത്തിവാദ്യങ്ങളുംമുഴക്കിച്ചവരെച്ചെ–
ന്നിരിപ്പാനയച്ചിതുകൈലാസത്തിങ്കലപ്പോഠം
ഈശസാരൂപ്യംപൂണ്ടുദാശദമ്പതിമാരു–
മീശലോകത്തിൽചെന്നുവാണിതുയഥാസുഖം
സുന്ദരേശ്വരൻഗൌരിതന്നോടുമൊരുമിച്ചു
മന്ദമെന്നിയേവൃഷാരൂഢനായ്ഗമിച്ചിതു

നന്ദിയും പുസ്തകങ്ങളെടുത്തുപിമ്പേചെന്നാ-
നന്നേരം വിസ്മയിച്ചുകാണികളെല്ലാവരും

എന്തിതുമായയോവാൻസ്വപ്നമോകണ്ടതെന്നു
ചിന്തിച്ചുചിന്തിച്ചേവം വാണിതുദാശന്മാരും

ഉത്തരകോശാഖ്യമാം സ്ഥാനത്തിൽചെന്നാനീശൻ
സത്വരം ദേവിയപ്പോഠംപ്രാത്ഥിച്ചാളിപ്രകാരം

ഹേദയാനിധേശം ഭോസുന്ദരേശ്വരകാന്ത
വേദാത്ഥം രണ്ടാമത്തുമുപദേശിക്കവേണം

ഇങ്ങിനെചൊന്നനേരം യോഗികഠംഭക്തന്മാരും
ഞങ്ങഠംക്കമത്തുകേഠംപ്പാനിച്ഛയുണ്ടെന്നുചൊന്നാർ

അന്നേരമഖിലേശൻഭക്തവത്സലനീശൻ
സുന്ദരേശ്വരൻതത്രവസിച്ചുദയാനിധി

ഭക്തക്കും യോഗികഠംക്കും കേഠംക്കമാറുമയോട്
വ്യക്തമായ് ചതുഷ്ഷഷ്ടികലകഠംസവിസ്തരം

മുക്തിദം വേദാർത്ഥവുമുപദേശിച്ചുദേവൻ
ഭക്തവത്സലൻതത്രവസിച്ചുകിഞ്ചിൽകാലം

സുന്ദരേശ്വരൻപിന്നെഗൌരിയോടൊരുമിച്ചു
ചെന്നുഹാലാസ്യത്തിങ്കൽവാണിതുമുന്നെപ്പോലെ

അമ്പിളിത്തുമ്പചാമ്പലണിയും മഹേശൻെറ
അമ്പത്തിയേഴാമതാം ലീലായേമുനികളെ

ചൊല്ലിനേനിതുഭക്ത്യാകേഠംക്കിലും പഠിക്കിലും
കല്യാണമുണ്ടായ്വരും മോക്ഷവും സിദ്ധിക്കമേ

മുല്ലബാണാരിപ്രസാദത്തിനാലദ്ധ്യായം ഞാൻ
ചൊല്ലിനേനറുപത്തിമൂന്നമിങ്ങിനെയിപ്പോഠം

അറുപത്തിമൂന്നാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 64

## വാതപുരേശൻെറ ജ്ഞാനദീക്ഷ

അഗസ്ത്യൻ

ഞാനിനിച്ചൊല്ലാമീശൻ വാതപുരേശ്വരനു
ജ്ഞാനദീക്ഷയെച്ചെയ്തലീലയെമുനികളെ

വാതപുരത്തിൽവാഴമൊരുഭൂസുരേന്ദ്രനു
വാതപുരേശനെന്നപുത്രനുണ്ടായിമുന്നം

വേദങ്ങഠംനാലുമവൻവിധിപോലഭ്യസിച്ചു
വേദാർത്ഥങ്ങളെയെല്ലാമറിഞ്ഞുവഴിപോലെ

സകലസ്മൃതിപുരാണങ്ങളും ധനുർവ്വേദം
സകലശാസ്ത്രങ്ങളുമായുർവ്വേദവും തഥാ

അശ്വമാതംഗചേഷ്ടിതാദിയുംലിപികളും
നിശ്ശേഷഭാഷകളുംരാജനീതിയുമിവ

സർവ്വവുമഭ്യസിച്ചുഷോഡശാബ്ദങ്ങൾക്കുള്ളിൽ
സർവ്വജ്ഞനായാൻമഹാബുദ്ധിമാൻധർമ്മനിഷ്ഠൻ

അരിമർദ്ദനപാണ്ഡ്യനവനെമന്ത്രിയാക്കി
കരിവാഹാദിയെല്ലാമവനെയേല്പിച്ചിതു

സ്വകൃത്യങ്ങളിലുംസാമത്ഥ്യംകാൺകമൂലം
ഉർവ്വീശൻവേണ്ടുവോളംകൃഷികൾധനങ്ങളും

രത്നങ്ങൾവസ്ത്രങ്ങളുംകൊടുത്തുമഹീദേവ–
രത്നമാമവനെമോദിപ്പിച്ചുദിനംതോറും

സന്മന്ത്രിവരനായവാതപുരേശനോടും
അമ്മഹീപതിരാജ്യംപാലിച്ചുവാണീടിനാൻ

സർവജ്ഞൻ പാപഭീരുശ്രീവാതപുരേശനും
പൂർവ്വന്മാരാചരിച്ച മാർഗ്ഗത്തെവെടിയാതെ

വിത്തശാഠ്യംവെടിഞ്ഞുസകലബ്രാഹ്മണർക്കും
നിത്യവുമന്നവസ്ത്രധനധാന്യാദിനൽകി

സുന്ദരേശനുമുപഹാരങ്ങളനവധി
തന്നുള്ളിൽഭക്തിയോടുമർപ്പിച്ചാനനുദിനം

അന്തമില്ലാതവണ്ണംധനത്തെനൃപതിക്കും
മന്ത്രസാമത്ഥ്യത്തിനാൽ സന്തതംവർദ്ധിപ്പിച്ചാൻ

കാലമിങ്ങിനെകുറഞ്ഞൊന്നുചെന്നപ്പോളശ്വ–
പാലകന്മാരൊന്നിച്ചുഭൂപനെവന്നുകണ്ടു

സാദരംനമസ്കരിച്ചിങ്ങിനെചൊല്ലീടിനാർ
മേദിനീപതേതുരഗസ്ഥിതികേട്ടിടേണം

അശ്വങ്ങൾചിലതിപ്പോൾമരിച്ചുചിലതിന്നു
നിശ്ശേഷരോഗങ്ങളുംപിടിപെട്ടിരിക്കുന്നു

ഉത്തമാശ്വങ്ങൾമറ്റുള്ളവയുംവൃദ്ധരായി
സത്വരംവാങ്ങീടേണംനൂതനവാഹങ്ങളെ

പരരാജ്യേച്ഛുക്കളാംധരണീപതിമാർക്കു
തുരഗരത്നങ്ങളാംപെരിയസഹായങ്ങൾ

അന്യദ്വീപത്തിൽനിന്നുമവയെവരുത്തേണം
സന്ദേഹമില്ലെന്നവർതൊഴുതുചൊന്നനേരം

വാതപുരേശന്തന്നെവരുത്തിമഹീപതി
ജാതകൌതുകമേവംസാദരമുരചെയ്താൻ

നീയിനിക്കൊരുകണ്ണാകുന്നുഞാൻരാജ്യകാര്യ–
മായതുകൊണ്ടുനിന്നാൽനോക്കുന്നുമന്ത്രിശ്രേഷ്ഠ

അശ്വങ്ങളനുദിനംമരിച്ചുപോകുന്നിതെ–
ന്നശ്വപാലന്മാരിപ്പോൾവന്നുരചെയ്തീടിനാർ

വിത്തങ്ങരംവേണ്ടുവോളംഭണ്ഡാഗാരത്തിൽനിന്നു
സത്വരമെടുത്തുനീയെവിടെനിന്നെങ്കിലും
ഉത്തമവാഹങ്ങളെവാങ്ങിപ്പോരികവേണം
സത്തമനിന്നെപ്പോലെവിശ്വാസമില്ലാരെയും
ഇങ്ങിനെകേട്ടനേരംശ്രീവാതപുരേശ്വര–
നങ്ങിനെതന്നെയെന്നുഭണ്ഡാഗാരത്തിൽചെന്നു
ഗണകന്മാരെക്കൊണ്ടുകണക്കിലെഴുതിച്ചു
പണമാകവേവാരിയെടുപ്പിച്ചുടൻതന്നെ
പെട്ടിയിലിട്ടുപൂട്ടിമുദ്രയിട്ടാത്മഗേഹെ
പെട്ടെന്നുകൊണ്ടുപോയിവെച്ചുകാവലുമാക്കി
യമനാശനപ്രീത്യൈപുണ്യകർമ്മങ്ങരംചെയ്‌വാൻ
സമയമിതുകൊള്ളാമെന്നുള്ളിലോർത്തുവേഗം
ഹേമപത്മിനിതന്നിൽകുളിച്ചുനിത്യകർമ്മം
സാമോദംചെയ്തുഭസ്മരുദ്രാക്ഷങ്ങളുംചാർത്തി
തീരസ്ഥഗണേശനെ പൂജിച്ചുഗന്ധാദിയാൽ
നാരികേളാദിനൈവേദ്യങ്ങളുംസമർപ്പിച്ചു
ഷൺമുഖന്തന്നെപ്പിന്നെപൂജിച്ചുഭക്തിയോടും
തന്മനസ്ഥിതമെല്ലാംപ്രാർത്ഥിച്ചുകുമ്പിട്ടുടൻ
സാദരംമീനാക്ഷിയെചെന്നുദർശിച്ചുഭക്ത്യാ
മേദിനിതന്നിൽവീണുകുമ്പിട്ടുപ്രാർത്ഥിച്ചിതു
ധനങ്ങരംകൊണ്ടുദേവിധർമ്മത്തെച്ചെയ്തീടുന്നേൻ
മനസ്സില്ലഹോവ്യർത്ഥമായ്‌വ്യയംചെയ്തീടുവാൻ
എന്നുടെകാര്യംസാധിപ്പിച്ചുനീനൃപനേയു–
മെന്നെയുംരക്ഷിക്കേണമെന്നുസംപ്രാർത്ഥിച്ചഥ
ലിംഗരൂപിയാംസുന്ദരേശനെച്ചെന്നുകണ്ടു
തിങ്ങിനഭക്തിയോടുംസ്തുതിച്ചുകുമ്പിട്ടുടൻ
ഗന്ധപുഷ്പാദ്യങ്ങളാൽപൂജിച്ചുവിധിപോലെ
അന്ധകാന്തകവൈരിതന്നോടുപ്രാർത്ഥിച്ചിതു
ജഗദുല്പത്തിസ്ഥിതിലയകാരണശംഭോ
നിഗമശീർഷവേദ്യ സർവ്വജ്ഞകൃപാസിന്ധോ
എന്നധീനത്തിലുള്ളമന്നവധനങ്ങളാൽ
നിന്നെയും നിൻെറഭക്തന്മാരേയും പൂജിക്കുന്നേൻ
രാജകാര്യത്തെഭവാൻചെയ്യെന്നെരക്ഷിക്കേണം
രാജശേഖരഭവാനെന്നിയേഗതിയില്ലാ
എന്നുടെഗമനവുംസഫലമായ്‌വരേണ–
മെന്നപേക്ഷിച്ചുമെല്ലെപോകുവാൻമുതിന്നപ്പോരം
വന്നൊരുവിപ്രൻഭസ്മംവാങ്ങിക്കൊരംകെന്നുചൊന്നാൻ
സന്നിമിത്തത്താലേററംപ്രീതനായതുംവാങ്ങി

കിങ്കരന്മാരെക്കൊണ്ടുപണവുമെടുപ്പിച്ചു
ശങ്കകൈവിട്ടുചെന്നാൻപ്രാങ്മുഖനായിമന്ദം
കിഴക്കേക്കടൽക്കരെക്കിങ്ങിനെപോകുന്നോരു
വഴിക്കുമഹാതീർത്ഥമെന്നൊരുശിവസ്ഥലേ
ചെന്നനേരത്തുവാതപുര്യധീശൻെറചിത്തം
തന്നിലാനന്ദമേററംവർദ്ധിച്ചുതാനേതന്നെ
തങ്കരളിങ്കലേവംചിന്തിച്ചാനതുനേരം
ശങ്കരസ്ഥാനങ്ങളെക്കണ്ടേൻഞാനനവധി
എങ്കിലുമിതുപോലെകണ്ടമാത്രയിൽചിത്ത-
പങ്കജംദ്രവിച്ചതില്ലന്യസ്ഥാനത്തിലെങ്ങും
ഇവിടംവിട്ടുപോവാൻതോന്നുന്നില്ലൊരേടത്തു-
മിവിടെത്തന്നെവസിച്ചീടുവൻശിവാഹ്വയേ
എന്നുറച്ചനന്തരംധനങ്ങളുംചുമന്നുകൊ-
ണ്ടൊന്നിച്ചുവന്നഭടന്മാരോടുചൊന്നാനേവം
ഉത്തമതുരഗങ്ങളാഷാഢമാസത്തിങ്ക-
ലത്രവന്നീടുമപ്പോളവയേവാങ്ങിവേഗം
അങ്ങുവന്നീടുവൻഞാൻശ്രാവണമാസത്തിങ്ക-
ലിങ്ങിനേനൃപനോടുനിങ്ങളുംചെന്നറിയിപ്പിൻ
എന്നുകേട്ടപ്പോളവരങ്ങിനെതന്നെയെന്നു
മന്നനോടറിയിപ്പാൻ മധുരാപുരംപുക്കാർ
വാതപുരേശൻപിന്നെത്തത്രത്യതടാകത്തിൽ
ചേതസിഭക്തിയോടുംസ്നാനംചെയ്തനന്തരം
തത്രസാന്നിധ്യംചെയ്യുംജനവന്നാഥന്തന്നെ
സത്വരംദർശിക്കുവാൻപ്രാസാദേചെല്ലുംവിധൌ
നീപവനേശന്തന്നെജനവന്നാഥൻെറ
രൂപവുംപൂണ്ടുകുന്ദമൂലത്തിൽശിഷ്യന്മാരേ
വേദവുംപഠിപ്പിച്ചുഗുരുമൂർത്തിയായ്വാഴും
വേദവേദ്യനെക്കാണായ്വന്നൊരുനേരത്തിങ്കൽ
വാതപുരേശനേഷസുന്ദരേശ്വരനെന്നു
ചേതസിനിശ്ചയിച്ചുകുമ്പിട്ടാൻപലതരം
ഗുരുമൂർത്തിയുമപ്പോളുംകരുണാപൂർണ്ണദൃഷ്ട്യാ
തരസാകടാക്ഷിച്ചു വരികെന്നരുളുംചെയ്താൻ
വാതപുരേശനപ്പോളേററവുംവിനീതനായ്
ജാതകൌതുകംമെല്ലേഗുരുസന്നിധൌചെന്നാൻ
വാതപുരേശന്തൻെറഭക്ത്യാചാരങ്ങളുംകണ്ടു
പ്രീതനായ് പഞ്ചാക്ഷരമുപദേശിച്ചാൻഗുരു
വാതപുരേശനുതന്മന്ത്രമാഹാത്മ്യത്തിനാൽ
ചേതസിസുജ്ഞാനവുംവാക്കിങ്കൽകവിതയും

ഉണ്ടായിപിന്നെവേദംപഠിക്കംശിഷ്യന്മാരെ
കണ്ടുകൊണ്ടവിടെവാണീടിനാനനന്തരം

ഗുരുമൂൎത്തിയുമത്രവത്സനീവസിക്കയെ-
ന്നരുളംചെയ്തുടൻതന്നെമറഞ്ഞുശിഷ്യരോടും

ശ്രീവാതപുരേശനുംഗുരുവേക്കാണാഞ്ഞപ്പോറം
ശ്രീവാചകങ്ങളംകൊണ്ടുസ്തുതിച്ചുദുഃഖിച്ചേററം

കാണുമെന്നോൎത്തുകരഞ്ഞൊന്നുതതൈ്രവവാണു
ഊണുറക്കങ്ങളംവിട്ടുഭ്രാന്തൻപോലനന്തരം

ശ്രീവാചകങ്ങളംചൊല്ലിനടക്കുന്നേരംപിമ്പേ
ശൈവന്മാർശിവശിവേത്യുച്ചാര്യക്കൂടീടിനാർ

അവരെക്കണ്ടുതുഷ്ട്യാവാതപുരേശനുള്ളിൽ
ശിവനെധ്യാനിച്ചവൎക്കേകിനാൻബഹുധനം

ജനവന്നാഥന്നുമർപ്പിച്ചിതുബഹുധനം
ധനമാഹ്വേനസുന്ദരേശന്നുമെത്തിച്ചിതു

മന്നവധനമെല്ലാംചിലനാളംകൊണ്ടുതീൎത്തു
പിന്നെയുമവിടെവാണീടിനാൻനിശ്ശങ്കനായ്

സത്വരംമന്ത്രിമാരുംശ്രീവാതപുരേശൻെറ
വൃത്താന്തംകേട്ടുപാണ്ഡ്യഭൂപനോടറിയിച്ചാർ

ക്ഷിത്യധീശനുമതുകേട്ടുകോപിച്ചുശീഘ്രം
ഭൃത്യനേയയച്ചിതുപത്രികയോടുകൂടി

ഉത്തമാശ്വങ്ങളെനീവാങ്ങുവാൻകോശസ്ഥിത-
വിത്തമെല്ലാമെടുത്തുവന്നതില്ലശ്വങ്ങളും

പത്രികകണ്ടാലിനിതാമസിക്കാതെതെല്ലും
സത്വരമശ്വങ്ങളെക്കൊണ്ടുപോരികവേണം

ഇത്തരംവാക്യമടങ്ങീട്ടുള്ളപത്രത്തിനെ
ഭൃത്യനുംകൊണ്ടുചെന്നുകൊടുത്തനേരത്തിങ്കൽ

വാതപുരേശനതുവായിച്ചുമഹേശനെ
ചേതസിധ്യാനംചെയ്തുമീനാക്ഷീദേവിയേയും

ജനവന്നാഥന്തന്നെച്ചെന്നുദർശിച്ചുസ്തുതി-
ച്ചനഘൻഭീതിഭീതനായേവംപ്രാൎത്ഥിച്ചിതു

സത്വരമശ്വങ്ങളെക്കൊണ്ടുപോരണമെന്നു
പൃത്ഥ്വീശൻപത്രമയച്ചിരിക്കുന്നിതുമമ

ഭൂപവിത്തങ്ങളംകൊണ്ടുവാങ്ങീലവാഹങ്ങളേ
നീപാടവീശ്വരന്നുംനിനക്കുംഭക്തന്മാൎക്കും

സാദരമർപ്പിക്കയാൽധനങ്ങളെല്ലാംതീൎന്നു
ഹേദയാനിധേയിനിച്ചെയ്യേണ്ടതെന്തുചൊൽക

വാതപുരേശനേവംപ്രാൎത്ഥിച്ചനില്ക്കുംവിധൌ
ഭൂതനാഥൻെറ വാക്കുകേളംക്കായിതാകാശത്തിൽ

സോപചാരംനീപത്രമെഴുതിവേഗമിനി
ഭൂപതിക്കയെയ്ക്കേടോപേടിക്കവേണ്ടതെല്ലം
ഭക്തനാംനിൻെറകാര്യംസാദ്ധ്യമാക്കവാൻസർവ്വ-
ശക്തനാംഞാനുണ്ടെന്നുധരിക്കമഹാമതേ
ഇങ്ങിനെകേട്ടനേരംശ്രീവാതപുരേശ്വരൻ
തിങ്ങിനമോദംപൂണ്ടുനമസ്കാരവുംചെയ്തു
നാലഞ്ചുനാളിന്നുള്ളിലശ്വത്തെവാങ്ങിധാത്രീ-
പാലകകൊണ്ടുപോരാംനിന്നടെസമീപത്തിൽ
ശാലകളവകൾക്കനന്നായിനിർമ്മിക്കേണം
ചാലവേപുരമലംകരിപ്പിക്കയും വേണം
എന്നേനീമുന്നെപ്പോലെവിശ്വസിച്ചിരുന്നാലും
മന്നവഖലവാക്യംകേൾക്കരുതൊരിക്കലും
എന്നൊരുപത്രംനന്നായെഴുതിഭൂപതിക്കായ്
വന്നദൂതൻെറകയ്യിൽകൊടുത്തങ്ങയച്ചിതു
ജ്ഞാനവാനെന്നാകിലുംശ്രീവാതപുരേശ്വരൻ
മാനസേചാഞ്ചല്യമോടന്നുറങ്ങീടുംവിധൌ
ഭക്തൻെറമനതാരിലുള്ളസംശയംതീർപ്പാൻ
ഭക്തവത്സലനേവംസ്വപ്നത്തിലരുൾചെയ്താൻ
വാതപുരേശനിന്നെപ്പോലൊരുഭക്തനില്ല
ചേതസിനിനച്ചതുസാദ്ധ്യമാക്കന്നേനഹം
മന്നവസമീപത്തിൽവേഗേനനീചെന്നാലും
തന്നീടാമവിടെഞാനുത്തമവാഹങ്ങളെ
ളൂണവുംതീർത്തുനിന്നെസ്വതന്ത്രനാക്കീടുന്നേ-
നണുമാത്രവുമിതിൽ സംശയിക്കേണ്ടഭവാൻ
ഇങ്ങനേസ്വപ്നംകണ്ടുസത്വരമെഴുനീററു
തിങ്ങിനഭക്ത്യാസ്നാത്വാഭസ്മലേപനംചെയ്തു
ജനവന്നാഥന്തന്നേദ്ദർശിച്ചുനമസ്കരി-
ച്ചനഘൻനടന്നുടൻമധുരാപുരംപുക്ക
ആസ്ഥാനേമന്ത്രിമാരോടൊന്നിച്ചുവസിക്കുന്ന
പാർത്ഥിവന്തന്നെക്കണ്ടുസന്തോഷംപൂണ്ടാനേററം
മന്ത്രിപുംഗവന്തന്നെക്കണ്ടപ്പോൾപാണ്ഡ്യശന-
മന്തരംഗത്തിലേററംസന്തോഷംപൂണ്ടുശീഘ്രം
മററുള്ളമന്ത്രിമാരേയകററിമന്ത്രീന്ദ്രനേ
ചെററരികത്തുവിളിച്ചിങ്ങനേചോദിച്ചിതു
വിത്തങ്ങളെത്രകൊടുത്തശ്വങ്ങളെത്രവാങ്ങി
ഉത്തമലക്ഷണങ്ങളവകൾക്കേതെല്ലാം
ഇത്ഥമാകർണ്യമന്ത്രിപറഞ്ഞാനശ്വങ്ങളേ
ഇത്രവാങ്ങിച്ചേനെന്നുചൊൽവതെങ്ങനേയിപ്പോൾ

വിത്തങ്ങളസംഖ്യമായ്കൊടുത്തേൻമഹീപതേ
ഉത്തമാശ്വങ്ങളേയുംവാങ്ങിനേനനവധി
സല്ലക്ഷണങ്ങളെല്ലാമുണ്ടവകൾക്കുനൂനം
ചൊല്ലുവാനെല്ലാമിപ്പോളില്ലസാമർത്ഥ്യംമമ
കണ്ടെങ്കിൽത്തന്നെയെല്ലാമറിയാമവകളേ-
ക്കൊണ്ടു നിൻപേരുമശ്വപതിയെന്നായ്ഭവിക്കും
എന്നുടെസാമർത്ഥ്യംഞാൻവർണ്ണിച്ചുചൊൽകയല്ല
സുന്ദരേശ്വരനുടെകാരുണ്യമെല്ലാംദൃഢം
ഇത്ഥമാകർണ്ണ്യഭൂപനേററവുംസന്തോഷിച്ചു
വിത്തഭൂഷണാദ്യങ്ങൾസമ്മാനിച്ചനന്തരം
മന്ദിരേചെന്നാലുമെന്നയച്ചാനതുനേരം
മന്ദമെന്നിയേചെന്നുശ്രീവാതപുരേശ്വരൻ
ഹേമപത്മിനീസ്നാനംചെയ്തുസന്ധ്യയുമൂത്തു
സാമോദംഭസ്മരുദ്രാക്ഷങ്ങളേധരിച്ചഥ
തീരസ്ഥവിഘ്നരാജഷൺമുഖന്മാരേപ്പാദ-
താരിൽവീണാശ്രുകുപ്പിസ്തുതിച്ചുഭക്തിയോടും
മീനാക്ഷീദേവിയേയുംകമ്പിട്ടുസ്തുതിച്ചഥ
മീനകേതനവൈരിയായഹാലാസ്യേശനെ
സാദരംപ്രദക്ഷിണനമസ്കാരങ്ങൾചെയ്തു
വേദവേദ്യനെസ്തുതിച്ചുപ്രീതംപ്രാത്ഥിച്ചപ്പോൾ
ഖേദിക്കേണ്ടെന്നുനഭോവാണിയുംകേൾക്കായ്വന്നു
മോദിച്ചുപുനരവൻകമ്പിട്ടുഗൃഹംപുക്കാൻ
മന്നവന്നശ്വങ്ങളേക്കൊടുത്തുമഹേശ്വര-
നെന്നേയുംരക്ഷിച്ചീടുമെന്നുറച്ചകതാരിൽ
ബന്ധുക്കളോടുംശിവഭക്തന്മാരോടുംമായാ-
ബന്ധഹീനനാമവൻഭുജിച്ചുമഞ്ചമദ്ധ്യേ
നിർവ്വികാരനായ്വസിച്ചീടുമ്പോൾബന്ധുക്കളൊ-
ഴുവ്വീസുരേന്ദ്രന്മാരുമിങ്ങിനെചൊല്ലീടിനാർ
ഹേവാതപുരേശനീസാധുമാർഗ്ഗംവെടിഞ്ഞു
കേവലംരാജസേവചെയ്വതുമഹാകഷ്ടം
എന്നല്ലരാജദ്രോഹംചെയ്യുന്നതതികഷ്ടം
മന്നവനറിഞ്ഞെങ്കിൽശിക്ഷിക്കുംനിന്നെനൂനം
പിന്നെഞങ്ങളെക്കൂടിബാധിക്കുമെന്നിങ്ങിനെ
ഖിന്നരായ്ബാന്ധവന്മാർചൊന്നതുകേട്ടനേരം
ഞാനറിയേണ്ടതറിഞ്ഞിരിക്കുന്നിതുനിങ്ങൾ
മാനസേഖേദിപ്പതിനെന്തവകാശമുള്ള
ഇനിക്കുംനിങ്ങൾക്കുമായ്സംബന്ധമെന്തുപാർത്താ-
ലിനിക്കോനിസ്സംഗതഭവിച്ചുസംസാരത്തിൽ

ജനവന്നാഥൻതൻെറകാരുണ്യകടാക്ഷത്താ-
ലനൂണനായീടുവൻഭൂപതിക്കപായത്താൽ
പിന്നെഞാൻസ്വതന്ത്രനായ്ഗമിപ്പൻവല്ലേടവു-
മെന്നുരചെയ്തയച്ചുബന്ധുവർഗ്ഗത്തെയെല്ലാം
പത്മപത്രത്തിലുള്ളതോയബിന്ദുവൽചിത്ത-
സത്മത്തിൽനിസ്സംഗതയോടുവാണിതുമന്ത്രി
വാതപുരേശന്തന്നെപിററന്നാരംമഹീപതി
ചേതസിസന്തോഷേണവരുത്തിസകൌതുകം
എന്നുവാഹങ്ങരംവരുമെന്നുചോദിച്ചാനപ്പോരം
സുന്ദരേശനെധ്യാനിച്ചിങ്ങനെചൊന്നാനവൻ
അശ്വങ്ങരംവരുമിന്നോനാളെയോമററന്നാളോ
വിശ്വസിച്ചാലുമതിനപ്പുറംപോകയില്ല
മന്നവപുരമലംകരിച്ചീടുകവേണ-
മെന്നുകെട്ടപ്പോരം ഭൂപനേററവുംസന്തുഷ്ടനായ്
രംഭകരംദ്ധ്വജങ്ങളുംചാമരം ഛത്രംപൂർണ്ണ-
കുംഭങ്ങരംവിതാനങ്ങരംതോരണപൂഗങ്ങളും
മാലകരംദീപങ്ങളുംസേചനമിവകളാൽ
നാലുഭാഗവുമലങ്കരിച്ചാൻമധുരയിൽ
പുരവാസികളായസകലജനങ്ങളും
തരസാകൃത്യങ്ങളെക്കഴിച്ചുപുലർകാലെ
ഒന്നിച്ചുവാഹങ്ങളിൽവരവുംനോക്കിവാണാർ
മന്നനുമതുപോലെവാണിതുമുനികളെ
ശംഭുവിന്നമ്പത്തെട്ടാംലീലയെച്ചൊന്നേനേവം
സംഭൃതഭക്തിയോടുമിതിനെപഠിക്കകിൽ
സംഭവിച്ചീടുംസർവകാമവുംസുഖങ്ങളും
ശംഭുവിൻപ്രസാദത്താൽമോക്ഷവുംസിദ്ധിക്കമേ
ബുദ്ധിമാനല്ലെങ്കിലുമീശപ്രസാദേനഞാ-
നദ്ധ്യായമറുപത്തിനാലുമിങ്ങിനെചൊന്നേൻ.

അറുപത്തിനാലാമദ്ധ്യായം സമാപ്തം

# അദ്ധ്യായം 65

## മായാശ്വങ്ങളുടെ വിക്രയം

അഗസ്ത്യൻ

താപസന്മാരേമായാശ്വങ്ങളെഭൂപതിക്ക
ശ്രീപരമേശൻവിററലീലയെച്ചൊല്ലാമിനി
അശ്വങ്ങളിന്നിന്നിങ്ങുവരുമെന്നവനീശൻ
വിശ്വാസത്തോടുക്കൂടിവാതപുരേശവാക്കിൽ

വിസ്തീർണ്ണതടാകങ്ങൾനിർമ്മിച്ചുപുരമെല്ലാം
വിസ്തരിച്ചലങ്കരിച്ചൈത്ര്യംകുതൂഹലാൽ

മൂന്നുനാൾകഴിച്ചിതുമന്ത്രിചൊന്നതുപോലെ
വന്നീലതുരഗങ്ങളെന്നതേപറയേണ്ടു

വാതപുരേശൻതാനുമീശ്വരൻചൊന്നവാക്യം
ചേതസിവിശ്വസിച്ചുവസിച്ചാനചഞ്ചലം

പിറേറന്നാൾപുലർകാലെസൂചകവാക്യങ്ങളാം
കാററിനാൽ മന്നവൻെറകോപമാകുന്നവഹ്നി

ഏററവുംകത്തിജ്വലിക്കുന്നനേരത്തുതത്ര
തെറെറന്നുവന്നാൻമന്ത്രിമന്നവൻതന്നെകാണ്മാൻ

വാതപുരേശൻതന്നെക്കണ്ടനേരത്തുകോപ–
വീതിഹോത്രനാൽദഹിപ്പിപ്പതിന്നെന്നപോലെ

മന്നവനൊന്നുനോക്കിദുസ്സഹകോപത്തിനാൽ
തന്നരികത്തുനില്ക്കുംഭൃത്യരോടുരചെയ്താൻ

വാഹങ്ങൾവരുത്തുവാനർത്ഥത്തെവാങ്ങിയെന്നെ
ദ്രോഹിച്ചമന്ത്രിയാകുമിവനെയിപ്പോൾനിങ്ങൾ

ബന്ധിപ്പിനെന്നുഭൂപൻകല്പനകേട്ടനേരം
ക്രോധേനകിങ്കരന്മാർപിടിച്ചുവലിച്ചുടൻ

വലുതായൊരുകല്ലുമുതുകിലേററിപ്പിന്നെ
വലുതായൊന്നുകൂടിക്കേററിനാരംസത്തിലും

അതിനാലൊരുഭാരമവനുണ്ടായില്ലഹോ
മതിശേഖരൻതന്നിൽമാനസംലയിക്കയാൽ

ബലവാനിവനിതുസഹിക്കുംനൃനിമിനി
പലതുമുണ്ടുപായംബാധിപ്പാനെന്നുചൊല്ലി

നല്ലദണ്ഡങ്ങൾകൊണ്ടുകാൽകൈകളമർത്തുടൻ
കല്ലൊന്നുകൂടിപ്പുറത്തേററിനാരഹോകഷ്ടം

അന്നേരംശിവശിവയെന്നവൻകരഞ്ഞുകൊ–
ണ്ടന്നത്തെപകലേവംകഴിച്ചുകൂട്ടീടിനാൻ

മന്നവാജ്ഞയാലന്നുരാത്രിയിൽകാരാഗൃഹം
തന്നിലാക്കിനാർതത്രദുഃഖിച്ചുവസിക്കുമ്പോൾ

കുത്സിതന്മാരാംകാരാദ്ധ്യക്ഷന്മാരവിടേയും
ഭർത്സനംചെയ്താരതുസഹിപ്പാൻവഹിയാഞ്ഞു

വാഹങ്ങൾവന്നില്ലെന്നുഭടന്മാർഭർത്സിപ്പതും
ഹേഹരസഹിപ്പതിന്നാളല്ലദയാനിധേ

ത്രാണനംചെയ്കവേഗമല്ലെങ്കിലിപ്പോൾതന്നെ
പ്രാണനെക്കളഞ്ഞീടുമെന്നവൻമുഹുരപി

പറഞ്ഞുംകൂടെക്കൂടെക്കരഞ്ഞുംസ്തുതിചെയ്തും
നിറഞ്ഞദുഃഖത്തോടുരാത്രിയുംകഴിച്ചഥ

പിററന്നാരംപുലർകാലെമന്ത്രിയുംകാരാഗൃഹ—
മുററത്തുനിന്നുനോക്കുംനേരത്തുകാണായ്‌വന്നു
സുന്ദരേശ്വരവിമാനാഗ്രത്തിൽവിളങ്ങുന്ന
സുന്ദരംസ്വർണ്ണകുംഭംപവിത്രംപാപാപഹം
അതിനെക്കണ്ടനേരമുടനെക്കുമ്പിട്ടാശു
മതിശേഖരപാലിക്കെന്നെയെന്നുരചെയ്തു
ശ്രീവാചകങ്ങരംകൊണ്ടുപിന്നെയുംസ്തുതിച്ചിതു
ശ്രീവാതപുരേശ്വരൻശങ്കരഭക്തോത്തമൻ
സുന്ദരേശ്വരനതുകേട്ടപ്പോരംകൃപാർദ്രനായ്
നന്ദ്യാദിഗണങ്ങളെവിളിച്ചുചൊന്നാനേവം
മന്നിടത്തിങ്കലുള്ളജംബുകങ്ങളെയെല്ലാം
മന്ദമെന്നിയെപിടിച്ചശ്വങ്ങളാക്കീടേണം
എന്നീശൻപറഞ്ഞപ്പോരംജംബുകങ്ങളെയെല്ലാം
ചെന്നവർപിടിച്ചുടനുത്തമാശ്വങ്ങളാക്കി
സാദികളുടെരൂപംപൂണ്ടുതങ്ങളുംബഹു—
മോദേനവാഹങ്ങളിലേറിയോടിച്ചുനന്നായ്
പടഹകാഹളാദിവാദ്യങ്ങരംമുഴക്കിച്ചാർ
പൊടിയുംപൊങ്ങിപ്പൊങ്ങിനിറഞ്ഞുനഭസ്ഥലേ
മോദിച്ചുജനങ്ങളുമശ്വങ്ങരംവരുന്നെന്നു
മേദിനീപാലനോടുചെന്നറിയിച്ചീടിനാർ
വാതപുരേശൻതാനീവൃത്താന്തമറിയാതെ
ചേതസിഖേദമോടുമീശനെപ്രാർത്ഥിക്കുന്നു
ജനവനാഥസ്വാമിൻശങ്കരതവവാക്യം
മനസിദൃഢമായിവിശ്വസിച്ചിരിക്കുന്നു
എന്നുടെവാക്യംസത്യമാക്കുവാനശ്വങ്ങളോ—
ടൊന്നിച്ചുപ്രത്യക്ഷനായ്ഭവിക്കവേഗമിപ്പോരം
എന്നുകേഴുന്നമന്ത്രിവര്യനോടപ്പോരംചിലർ
വന്നുരചെയ്താരിതാവരുന്നുതുരഗങ്ങരം
ഖിന്നതകളഞ്ഞിന്നുമന്ത്രിപുംഗവഭവാൻ
മന്നവനോടുചെന്നുചൊല്ലുകമഹാമതേ
എന്നുകേട്ടപ്പോരംകാരാദ്ധ്യക്ഷന്മാർവിട്ടീടിനാർ
മന്നവനോടുചെന്നുപറഞ്ഞാൻമന്ത്രീന്ദ്രനും
വാതപുരേശവാക്യംകേട്ടപ്പോരംമഹീപതി
ചേതസിസന്തോഷിച്ചുമന്ത്രികളോടുകൂടി
കഞ്ചുകോഷ്ണീഷങ്ങളുംനിർമ്മലാംബരങ്ങളും
കാഞ്ചനമയങ്ങളാംഭൂഷണങ്ങളുംചാർത്തി
പൂജ്യനാംഭൂപൻബഹിർമ്മണ്ഡപേസിംഹാസനേ
വീജ്യമാനനായ്ത്തത്രവസിച്ചുബഹുനേരം

വന്നില്ലവാഹങ്ങളുമീശലീലയാവേഗം
മന്നവൻകോപിച്ചപ്പോഠംഭൃത്യരോടുരചെയ്താൻ
ഏഷമായാവിമന്ത്രിവാജികഠംവരുന്നോരു
ഘോഷമല്ലിതൂനമിവൻെറമായയത്രെ
അതിനാൽഗാഢംനിങ്ങളിവനെപ്രഹരിപ്പി-
നിതിഭൂപൻെറവാക്കു കേട്ടോരുനേരത്തിങ്കൽ
തട്ടുത്തുകിങ്കരന്മാർകരത്തിൽപുളിവാറു-
മെട്ടുത്തുപ്രഹരിപ്പാനടുത്തീടിനാരപ്പോഠം
ശ്രീവാതപുരേശനംശ്രീസുന്ദരേശൻതന്നെ
ശ്രീവാചകങ്ങഠംചൊല്ലിസ്തുതിച്ചുഭക്തിയോടും
ശങ്കരസുന്ദരേശ കരുണാവാരാന്നിധേ
നിൻകഴലല്ലാതിനിക്കില്ലൊരുഗതിനാഥാ
കിങ്കരന്മാർവന്നെന്നെതല്ലുവാൻതുടങ്ങുന്നു
നിൻകൃപാലേശമെങ്കലില്ലയോകഷ്ടംകഷ്ടം
വിശ്വസിച്ചിരിക്കുന്നേൻ നിന്നുടെവാക്യത്തെഞാൻ
അശ്വങ്ങളോടുംഭവാൻ വേഗമാവിർഭവിക്ക
അശ്വങ്ങഠം വരുന്നതു നോക്കിവാഴുന്നഭൂപൻ
വിശ്വനായക വൃഥാ താമസിക്കൊല്ലതെല്ലും
ഇങ്ങിനെമന്ത്രിവര്യൻ പ്രാർത്ഥിച്ചനേരത്തിങ്കൽ
അങ്ങുകേഠംക്കായികാഹളാദിമവാദ്യഘോഷം
തുരഗഖുരോൽഭൂതധൂളിയുമാകാശത്തിൽ
പരന്നുകാണായ്വന്നു ചിത്രമെത്രയും ചിത്രം
മന്നവൻതാനമപ്പോഠം ഭ്രാന്തനെപ്പോലെനില്ക്കും
തന്നുടെ മന്ത്രീന്ദ്രനെ വിളിച്ചാശ്വസിപ്പിച്ചാൻ
മുന്നിലാമ്മാറുനോക്കുംനേരത്തുകുതിരക-
ളൊന്നിച്ചു വരുന്നതും കാണുമാറായിദൂരെ
ശങ്കുകർണ്ണനും മഹാകർണ്ണനും നന്ദിഭൃംഗി-
ശങ്കരഭക്തന്മാരാം മററുള്ള ഗണങ്ങളും
പലവർണ്ണങ്ങളുള്ള കഞ്ചുകോഷ്ണീഷങ്ങളും
പലമാതിരിയുള്ള വസ്ത്രഭൂഷണങ്ങളും
ധരിച്ചുബാലസൂര്യതുല്യമാം തേജസ്സിനാൽ
സ്ഫുരിച്ചഗാത്രത്തോടുമായുധങ്ങളുമേന്തി
ഊരുക്കഠംകൊണ്ടു തങ്ങളിരിക്കുമശ്വങ്ങളെ
പ്രേരണംചെയ്തുകൊണ്ടു ഭംഗിയിൽ വന്നടുത്താർ
ഹാരാംഗദാദിഭൂഷാലംകൃതശരീരനായ്
ചാരുകഞ്ചുകോഷ്ണീഷ വസ്ത്രങ്ങഠം ധരിച്ചുടൻ
കരവാളത്തെക്കയ്യിലിളക്കി വേദമാകും
തുരഗത്തിന്മേലേറി ചഞ്ചലകുണ്ഡലാഗ്രം

ആകൃഷ്ടഖലീനനായ് നന്ദ്യാദിഗണമദ്ധ്യേ
ലോകൈകസാദിയായ ദേവനുമാവിരാസീൽ
തുല്യഭൂഷണന്മാരായ് തുല്യസൌന്ദര്യന്മാരായ്
തുല്യഗാത്രന്മാരായി സാദികളിപ്രകാരം
തന്നുടെസമീപത്തിൽ വന്നട്ടത്തോരുനേരം
മന്നവൻകണ്ടുസന്തോഷാത്ഭുതവിവശനായ്
ഏതൊരു പുമാനിതിൽനാഥനെന്നിപ്പോഠം മമ
വാതപുരേശ ഭവാൻ കാണിച്ചുതന്നീടേണം
മന്നവനിപ്രകാരം ചൊന്നപ്പോഠം മന്ത്രിചൊന്നാ–
നന്നൊരുദിനംമാത്രം സാദിവര്യനെക്കണ്ടേൻ
വിത്തവുമെല്ലാമപ്പോഠംനാഥനാമവനുഞാൻ
സത്വരംനൽകീടിനേൻ കണ്ടിട്ടില്ലതിൽപിന്നെ
അത്രയുമല്ലമഹാപീഡയാലിപ്പോഴെൻെറ
ചിത്തവും വ്യസനസംയുക്തമായിരിക്കുന്നു
കൂട്ടത്തിലെവിടെയോ വാഴുന്ന നാഥന്തന്നെ
കാട്ടിത്തരുന്നതുംഞാനെങ്ങിനെയിപ്പോഠംനൃപ
മന്നവനതുകേട്ടു പിന്നെയും ചൊല്ലീടിനാൻ
നിന്നഴലെല്ലാംകളഞ്ഞവനെ ഇനിക്കിപ്പോഠം
കാണിച്ചുതന്നീടേണം മന്ത്രിസത്തമഭവാൻ
കാണിവൈകരുതെന്നു ഭൂയോപി ചൊല്ലുംവിധൌ
പാശത്തെയെല്ലാംകളയുന്നതൻകരത്തിങ്കൽ
പാശത്തെയേന്തി പശുപതിയാമശ്വാധിപൻ
എന്നുംനിശ്ചലങ്ങളാംതന്നുടെ പാദങ്ങളെ
മുന്നിലാമ്മാറിളക്കി മന്നവാന്തികേവന്നു
ആദിയില്ലാത്തനാഥനെങ്കിലും സാദിനാഥൻ
മേദിനീപതേ എന്നെക്കണ്ടാലുമെന്നുചൊല്ലി
വേദവാജിയെബഹുവിധത്തിൽനടത്തിനാൻ
മോദമോടതുകണ്ടുനന്ദ്യാദിഗണങ്ങളും
തങ്ങടെവാഹങ്ങളെ പിറകേവിട്ടുബഹു–
ഭംഗിയിൽപഞ്ചസ്വപിധാരാസുനടത്തിനാർ
ഉത്തമാശ്വങ്ങളുടെ ഗതിവൈചിത്ര്യം കണ്ടു
പൃത്ഥ്വീശനകതാരിലേററവും സന്തോഷിച്ചു
നിങ്ങളിൽസ്വാമിയാരെന്നിങ്ങിനെ ചോദിച്ചപ്പോ–
ളംഗുളികൊണ്ടുകാട്ടിക്കൊടുത്തു ഗണങ്ങളും
സേനാമദ്ധ്യത്തിലാമ്നായാശ്വത്തെയോടിക്കുന്ന
മീനാക്ഷീജാനിയായകുഹനാസാദീന്ദ്രൻെറ
സൌന്ദര്യതേജോമയമായരൂപത്തെക്കണ്ടു
മന്നവനാശ്ചര്യം പൂണ്ടീക്ഷിച്ചുവാഴുംവിധൌ.

അംഗജവൈരിമനോവേഗമാമശ്വത്തെയും
ഭംഗിയിലോടിച്ചുകൊണ്ടുടനുവന്നീടിനാൻ
ചിത്തസംഭ്രമംപൂണ്ടു മന്നവനപ്പോൾവേഗ-
മുത്ഥാനം ചെയ്തുകൈകൾകൂപ്പിനാനറിയാതെ
മന്നവസമീപത്തിൽ നില്ക്കുന്നജനങ്ങളു-
മൊന്നൊഴിയാതെകമ്പിട്ടീടിനാർസസംഭ്രമം
മന്നവനെഴുനീററതുചിതമായില്ലെന്നു
തന്നുള്ളിലോർത്തുപിന്നെയിരുന്നാനാസനത്തിൽ
സുന്ദരേശ്വരനപ്പോളരുളിച്ചെയ്താനേവം
മന്നവശിഖാമണേ പാണ്ഡ്യകേളെൻെറവാക്യം
ഉത്തമോത്തമനായ നിന്നുടെ മന്ത്രിവര്യൻ
വിത്തങ്ങളെത്രഭണ്ഡാഗാരത്തീന്നെടുത്തുവോ
അത്രയുംഞാനുമെൻെറ കിങ്കരന്മാരുമീശ-
ഭക്തനാമിവനോടു വാങ്ങിച്ചു മഹീപതേ
ഐശ്വര്യാപേക്ഷകൊണ്ടു വാങ്ങിയതല്ലസത്യം
ഐശ്വര്യം നിന്നെക്കാളുമേററമുണ്ടെനിക്കെടോ
എന്നിരിക്കവേ എന്നിൽ വിശ്വാസിയാംമന്ത്രിയെ
മന്നവ വളരെനീ പീഡിച്ചതായറിഞ്ഞേൻ
അവനുദുഃഖംവന്നാൽ സഹിപ്പതെങ്ങിനെഞാൻ
അവനെയല്ലഭവാൻപീഡിച്ചതെന്നെയത്രേ
എന്നോടുമന്ത്രിവര്യൻ ചൊന്നപോലിതാഞാനും
മന്നവകൊണ്ടുവന്നേനുത്തമവാഹങ്ങളെ
അശ്വങ്ങളെന്നുമൊരുപോലിരുന്നീടുമെന്നു
വിശ്വസിക്കരുതെന്നുചൊല്ലുന്നുമഹാജനം
ആശയുണ്ടശ്വങ്ങളെ വാങ്ങുവാൻനിനക്കെങ്കിൽ
പാശത്തിൻവിനിമയംചെയ്യേണമിപ്പോൾതന്നെ
മന്നവപാശത്തെനീവാങ്ങുകിലനന്തരം
നിന്നെസ്സംബന്ധിച്ചീടും ഗുണദോഷങ്ങൾരണ്ടും
നിന്നുടെവിത്തംതന്നെ വേണമെന്നാകിലിപ്പോൾ
തന്നീടാമിരട്ടിച്ചു വേണ്ടതെന്തെന്നു ചൊൽക
എന്നുകേട്ടപ്പോൾ നൃപൻ മോദേനചൊല്ലീടിനാൻ
സുന്ദരസാദിവര്യസർവ്വജ്ഞൻതന്നേഭവാൻ
അശ്വത്തിൻ ഗുണാഗുണം പാശംവാങ്ങിയാൽപിന്നെ
നിശ്ചയമെന്നച്ചേരും നിന്നെസ്സംബന്ധിച്ചിടാ
വിത്തത്തെ മടക്കിവാങ്ങീടുവാനില്ലാഗ്രഹം
ഉത്തമാശ്വങ്ങളേനീ തരികമഹാമതേ
വാതപുരേശനെപ്പോലെന്നുടെമന്ത്രിമാരി-
ലേതൊരുപുമാൻചെയ്യുമിങ്ങിനെയുള്ളകാര്യം

തുരഗങ്ങളെക്കണ്ടമാത്രത്തിൽത്തന്നെമമ
പരമാനന്ദംവളർന്നീടുന്നു ജനങ്ങൾക്കും

ഉത്തമവാഹങ്ങളാമിവയെലഭിച്ചുഞാൻ
സത്വരംരിപുക്കളെ സംഹാരംചെയ്തീടുവൻ

ഇങ്ങിനെ മഹീപതി ചൊന്നതുകേട്ടനേരം
മംഗലാത്മാവാംസുന്ദരേശ്വരൻസാദിവര്യൻ

മുന്നമശ്വങ്ങളുടെ ലക്ഷണങ്ങളെച്ചൊല്ലി
പിന്നെനൽകീടാമെന്നു ചിന്തിച്ചുചൊന്നാനേവം

മന്നവശിഖാമണേ നിന്നുടെമനസ്സുഷൈഷ്യ
മുന്നമശ്വങ്ങളുടെലക്ഷണങ്ങളെക്കേൾക്ക

സർവ്വസല്ലക്ഷണാഢ്യവാഹങ്ങളുള്ളവന്നു
ഉർവ്വിയുംകീർത്തിലക്ഷ്മീജയവുമുണ്ടായ്‌വരും

ഉത്തമവാഹസ്ഥനെ കീർത്തിയാംമാലകൊണ്ടു
സത്വരം വരിക്കുന്നു യുദ്ധത്തിൽവീരലക്ഷ്മി

മന്നവശിരോമണേ നിന്നുടെമുന്നിൽനില്ക്കു-
മെന്നുടെവാഹങ്ങളെക്കണ്ടാലുമഹോഭവാൻ

ഗതിയാൽശശസിംഹശാർദ്ദൂലമനസ്സദാ
ഗതിവാനരശരഭാദിയെ ജയിച്ചീടും

ആയാമോത്സേധവിസ്താരാദിയാൽമനോജ്ഞങ്ങൾ
മായമല്ലേകവർണ്ണാഃപഞ്ചവർണ്ണങ്ങൾകേചിൽ

ഭിന്നവർണ്ണങ്ങൾകേചിൽ ശംഖസ്വസ്തികചക്ര-
സുന്ദരപുണ്ഡരീകത്രിപുണ്ഡ്റാഢ്യങ്ങളെല്ലാം

മേഘപഞ്ചാസ്യശംഖഗംഭീരഹേഷിതങ്ങൾ
ശ്ലാഘനീയങ്ങളംഘ്രിദോഷങ്ങളില്ലൊന്നിനും

മദസംയുക്തങ്ങൾ ശിക്ഷാവിധിശിക്ഷിതങ്ങൾ
വിദിതനാനാവിധഗതികൾമനോജ്ഞങ്ങൾ

ആരൂഢപുരുഷോരുവശവർത്തികൾസദാ
ചാരുകുംകുമാഗരുകസ്തൂരീഗന്ധാഢ്യങ്ങൾ

പരിതോധാവനത്തിലൊരുചക്രംപോൽതോന്നും
സുരഭക്ഷണതുല്യഫേനമാലാന്വിതങ്ങൾ

എന്തിനും ശങ്കയില്ലാതുള്ളവജലത്തിങ്കൽ
നീന്തുന്നതിന്നുമേറ്റം ശീലമുള്ളവയെല്ലാം

എട്ടാംവയസ്സിലെത്തീട്ടുള്ളവയെല്ലാംനദി
കോട്ടകാസാരവഹ്നിലംഘനേസമർത്ഥങ്ങൾ

അഷ്ടമംഗളപഞ്ചകല്യാണസമ്പന്നങ്ങൾ
തുഷ്ടിദനാനാശുഭാവർത്തയുക്തങ്ങളെല്ലാം

ഇങ്ങിനെയുള്ളനല്ലവാഹങ്ങളാൽനൃപന്നു
മംഗലമുണ്ടായ്‌വരും മേല്ക്കുമേലെന്നുനൂനം

പൃത്ഥ്വീശയോഗ്യങ്ങളാമുത്തമാശ്വങ്ങളേഞാ-
നത്രനിൻഭാഗ്യത്തിനാൽ സത്വരംകൊണ്ടുപോന്നേൻ
ഗുണങ്ങളെല്ലാവരും ധാരാസുപഞ്ചസ്വപി
ഗ്ഗുണങ്ങളേററമുള്ളതങ്ങടെ വാഹങ്ങളെ
ഓടിച്ചാരത്തുകണ്ടുമന്നനും മന്ത്രിമാരും
തേടിനാരകതാരിലത്യന്തമോദത്തിനെ
അവ്യയനായസുന്ദരേശ്വരൻതാനുമപ്പോാം
സവ്യാപസവ്യക്രമാൽ തന്നുടെ വേദാശ്വത്തെ
സഞ്ചരിപ്പിച്ചനേരം ഗതിവേഗത്താലശ്വ-
മഞ്ചാറുണ്ടെന്നുതോന്നീ സകല ജനങ്ങാംക്കും
പരിതോഗമിക്കമ്പോളൊരുചക്രംപോലെയും
പുരവീഥിയിൽനേരെ ഗമിക്കന്നളവഹോ
വീഥിയോടൊത്തനീളമുള്ളവാഹംപോലെയും
മാധവസേവ്യന്തൻെറ മായാശ്വംവിളങ്ങുന്നു
ഇങ്ങിനെപലവിധമീശ്വരൻ നിജാശ്വത്തെ
ഭംഗിയിലോടിച്ചഥമന്നൻെറ മുന്നിൽനിത്തി
ശംഭുവുമരുംചെയ്തുകോംക്കെടോ മഹീപതേ
കാംഭോജദേശജങ്ങളിത്തുരംഗങ്ങളെല്ലാം
ഇവകാംബാൽഹീകദേശത്തിങ്കലുണ്ടായവ
ഇവകാം വനായുജാഗാന്ധാരദേശജാസ്സേ
സിന്ധുദേശോല്പന്നങ്ങളാരട്ടജങ്ങളിവ
കന്ധരദേശത്തിങ്കൽ ജനിച്ചതിവയെല്ലാം
ഇവകാംദ്വീപാന്തരജാതങ്ങളിവകളോ
യവനദേശജങ്ങാം കാശ്മീരജങ്ങളിവ
കേകയദേശജങ്ങളിവവാസന്തികങ്ങാം
ശ്രീകുരുക്ഷേത്രജങ്ങളിവകാം സൌവീരങ്ങാം
മാളവങ്ങളാമിവതൌളവങ്ങളാമേതെ
കേളിയേറുന്നകാളിംഗങ്ങളാമിവയെല്ലാം
സൌരാഷ്ട്രദേശത്തിങ്കൽജനിച്ചതിവയെല്ലാം
ചാരുക്കളിവസാല്വദേശത്തിൽജനിച്ചവ
പാഞ്ചാലജങ്ങളിവ മാഗധങ്ങളാമേതെ
ചാഞ്ചല്യംവേണ്ടപാരിയാത്രജങ്ങളാമിവ
ഹൈമവതങ്ങളാകുമിത്തുരംഗങ്ങളെല്ലാം
ഹേമക്കൂടാചലത്തിൽജനിച്ചുള്ളവയല്ലൊ
മന്ദരപർവ്വതത്തിൽ ജനിച്ചതിവയെല്ലാം
മന്നവ ചൊല്ലാമശ്വലക്ഷണങ്ങളെയിനി
കറുപ്പും ശ്വേതം ശോണം പിംഗവും മിശ്രമേവം
നിറത്താലഞ്ചുവിധമാകുന്നുകുതിരകാം

ഭൃംഗകോകിലാഞ്ജനവാരിവാഹങ്ങൾപോലെ
അംഗത്തിൽനിറമുള്ള വാഹങ്ങൾകറുത്തവ
ഇന്ദുപ്രാലേയശംഖരജതക്ഷീരഹാര
സന്നിഭവർണ്ണങ്ങളാം വാഹങ്ങൾ വെളുത്തവ
ആലക്തദ്യുതിനല്ലദാഡിമീപുഷ്പമിവ
പോലെരക്തങ്ങളായ വാഹങ്ങൾ ശോണങ്ങളാം
ദീപ്തപാവകഹേമഗോരോചനാഭങ്ങളാം
സപ്തികൾ പിംഗങ്ങളെന്നറിക മഹീപതേ
പലവർണ്ണങ്ങളുള്ളവാഹങ്ങൾ മിശ്രങ്ങളാം
വലശാസനതുല്യവന്നിട്ടുണ്ടിവയെല്ലാം
നാലുകാലിലുംശിരോവദനവക്ഷസ്സിലും
വാലിലുംവെളുത്തശ്വമഷ്ടമംഗലയുക്തം
ആനനംനാലുകാലുമിവററിൽവെളുപ്പെങ്കിൽ
നൂനമത്തുരംഗമംപഞ്ചകല്യാണിയല്ലോ
മന്നവവാഹത്തിൻെറനിഗളേദേവമണി
എന്നുപേരുള്ളചുഴിയുണ്ടെങ്കിലതുമൂലം
സർവ്വസമ്പത്തുംസ്വാമിക്കുണ്ടാകുമസംശയം
ഉർവ്വീശകൊണ്ടുവന്നേൻതാദൃശാശ്വങ്ങളേയും
ഉരസ്സിൽ രണ്ടുംരണ്ടുമാസ്യത്തിൽനാസയോർദ്വൌ
ശിരസ്സിൽരണ്ടും നെററിമദ്ധ്യത്തിലൊന്നുംതഥാ
പായുവിലൊന്നുമേവംചുഴികൾപത്തുംധരാ–
നായകപ്രശസ്തങ്ങളശ്വങ്ങൾക്കറിഞ്ഞാലും
ഇവയില്ലാത്തശ്വങ്ങൾദുർല്ലക്ഷണങ്ങളെന്നു
ഭുവനേമഹാത്മാക്കൾചൊല്ലുന്നുമഹീപതേ
വക്ഷസ്സിൽനാലുഭാഗത്തിങ്കലുംനടുവിലും
ദക്ഷിണാവർത്തങ്ങളഞ്ചുണ്ടെങ്കിലത്തുരംഗം
ശ്രീവൃക്ഷകീതിഖ്യാതം സകലഭാഗ്യങ്ങളും
കൈവരുമതിന്നുടെസ്വാമിക്കെന്നതുനൂനം
ആവർത്തദ്വയംലലാടത്തിലുള്ളശ്വത്തിനാൽ
കൈവരുംപുത്രസമ്പദ്വിജയംസ്വാമിക്കഹോ
മുച്ചുഴിയാൽലലാടെനിഃശ്രേണിയുള്ളശ്വത്താൽ
നിശ്ചയംധനധാന്യജനങ്ങളുണ്ടായ്‌വരും
ഗോധിയിൽനാലുസവ്യാവർത്തങ്ങളുള്ളശ്വത്താൽ
ബോധിച്ചീടതിൻസ്വാമിഭൂപതിയായ് ഭവിക്കും
മന്നവകർണ്ണമൂലേവൃഷഭാഖ്യമാംചുഴി
ഛന്ദമുള്ളശ്വത്തിനാൽസിദ്ധിക്കുംഭൂഷണങ്ങൾ
ഇത്യാദിശുഭാവർത്തസംയുക്തവാഹങ്ങളെ
ക്ഷിത്യധീശ്വര കൊണ്ടുവന്നിട്ടുണ്ടിവിടത്തിൽ

ഗളമദ്ധ്യത്തിൽരണ്ടുചുഴിയുള്ളശ്വത്തിനാൽ
വളരെദുഃഖംക്ഷുത്തുംമൃത്യുവുംസ്വാമിക്കുണ്ടാം

ജംഘയിൽരണ്ടുചുഴിയുള്ളവാഹത്താൽസ്വാമി
സങ്കടഭീതിബന്ധനങ്ങളെപ്രാപിച്ചീടും

ഉത്തരോഷ്ഠത്തിൽചുഴിയുള്ളവാഹത്തെവാങ്ങിൽ
ചത്തുപോം സ്വാമിതന്റെമാതാവെന്നറിഞ്ഞാലും

കക്ഷത്തിൽചുഴിയുള്ള വാഹത്തെവാങ്ങുന്നവൻ
തൽക്ഷണംയുദ്ധത്തിങ്കൽമരിക്കുംമഹീപതേ

ഘോണയിൽചുഴിയുള്ളവാഹത്തെവാങ്ങുന്നവൻ
ക്ഷോണിയിലിരിപ്പാനായ്പിന്നെയാഗ്രഹിക്കേണ്ട

ഗണ്ഡത്തിൽചുഴിയുള്ളവാഹത്തെവാങ്ങുന്നവൻ
ഖണ്ഡിച്ചുചൊല്ലാംമഹാരോഗിയായ്തീരുംദൃഢം

ജാനുവിൽചുഴിയുള്ളവാഹത്തെവാങ്ങുന്നവൻ
താനുംതൻകുലങ്ങളുംനശിക്കുംമഹീപതേ

ഏവമാദ്യശുഭാവർത്തങ്ങളുള്ളശ്വങ്ങളെ
ഹേവിഭോശാലയിങ്കൽപോലും കേററരുതാരും

അങ്ങിനെദുർല്ലക്ഷണമുള്ളവാഹങ്ങളൊന്നു-
മിങ്ങുവന്നശ്വങ്ങളിലില്ലെടോമഹീപതേ

ആയുസ്സുവാജികൾക്കുമുപ്പത്തിരണ്ടുവർഷ-
മായതിൽപത്തുദശയുണ്ടെന്നുധരിച്ചാലും

ആയുസ്സിൽപത്തിലൊരുഭാഗമാമൊരുദശാ
ആയതുവർഷംമൂന്നുനാളെഴപത്തിരണ്ടാം

മുന്നിലുമൊടുക്കവുമീരണ്ടുദശനീക്കി
മന്നവമദ്ധ്യത്തിലെദ്ദശകളാറുമല്ലൊ

ഏത്രയുംപ്രശസ്തകൾസകലവാജികൾക്കു-
മത്രസംശയംവേണ്ടശാസ്ത്രകല്പിതമിദം

അന്യവർണ്ണങ്ങളോടുസ്വല്പമായ്ശ്വേതവർണ്ണം
മന്നവചേർന്നീടുകിൽപ്രശസ്തങ്ങളാമവ

അന്യവർണ്ണങ്ങൾശ്വേതവർണ്ണത്തിൽചേർന്നാലതു
മന്നവവാഹങ്ങൾക്കുനിന്ദ്യമെന്നറിഞ്ഞാലും

കുക്ഷിയിൽവക്ഷസ്സിലുമരുണവർണ്ണാശ്വവും
ശിക്ഷയിൽകൃഷ്ണശ്വേതോവാപിവാജിയുംനൂനം

സ്വാമിക്കുഭാഗ്യത്തെയുംയുദ്ധത്തിൽജയത്തേയും
താമസിയാതെനൽകുംഭൂമിപാലകമൌലേ

വെളുത്തവയറുള്ളവാജിയാൽസുപുത്രനും
വെളുത്തവക്ഷസ്സുള്ളവാജിയാലാനന്ദവും

വെളുത്തഗ്രീവയുള്ളവാഹത്താൽധനങ്ങളും
വെളുത്തമുഖമുള്ളവാഹത്താൽവിജയവും

വെളുത്തപൃഷ്ഠമുള്ളവാജിയാൽസൌഖ്യങ്ങളും
വെളുത്തപാർശ്വമുള്ളവാജിയാൽകളത്രവും
ദക്ഷിണഭാഗേവെളുത്തശ്വത്താൽധാന്യങ്ങളും
തൽക്ഷണംലഭിച്ചീടും സ്വാമിക്കെന്നറിഞ്ഞാലും
ആനനംപൃഷ്ഠംവാലുംവെളുത്തവാഹത്തിനെ
സേനസ്സുമുന്നിൽനടത്തീടുകിൽജയമുണ്ടാം
വെളുത്തനിറമുള്ളവാഹത്തിൻശിരസ്സേററം
വെളുത്തീടുകിലതുസൂര്യകാന്താഖ്യമല്ലൊ
സർവ്വഭാഗ്യവുണ്ടാമതിനാൽസ്വാമിക്കെടോ
പർവ്വതാരാതിതുല്യപ്രാഭവപാണ്ഡ്യഭൂപ
നാഭിമാരഭ്യപൂർവ്വാർദ്ധംബാലസൂര്യപ്രഭം
നാഭിതൊട്ടപരാർദ്ധംപാണ്ഡുരമെന്നാകിലൊ
അത്തുരംഗമംദിവാവൈജയികാഖ്യമത്ര
സത്വരംസ്വാമിക്കഭീഷ്ടങ്ങളെസ്സാധിപ്പിക്കും
നാഭിമാരഭ്യപൂർവ്വാർദ്ധംനിശാകരപ്രഭം
നാഭിതൊട്ടപരാർദ്ധംബാലസൂര്യാഭമെങ്കിൽ
അത്തുരംഗമംനിശാവൈജയികാഖ്യമതും
ഭർത്താവിന്നഭീഷ്ടത്തെയാകവെസാധിപ്പിക്കും
പൃഥ്വീശനിൻഭാഗ്യത്താലത്രഞാൻ കൊണ്ടുവന്ന
തത്താദൃശാശ്വങ്ങളെക്കണ്ടുകൊണ്ടാലുംഭവാൻ
പാദത്തിൽപന്തുപോലെസ്ഥിതിയിൽമലപോലെ
മേദിനീപതിമൌലേസിംഹവൽസ്വാസ്ഫാലനെ
അംബുജംപോലെനേത്രേവായുപോൽവേഗേ ശബ്ദേ
അംബുദംപോലെവിന്യാസത്തിങ്കൽനടൻപോലെ
വക്ത്രത്തിൽകുലാംഗനാവക്ത്രംപോൽശോഭിക്കമി–
സ്സൃഷ്ടികളെല്ലാംഭൂപവാഹനയോഗ്യങ്ങളാം
നെററിയുംജഘനവുംവക്ഷസ്സെന്നിവമൂന്നു–
മേററവുംപൃഥുക്കളെന്നാകിലോപ്രശസ്തങ്ങൾ
പൃഷ്ഠവുംകണ്ണുംകുക്ഷിനാസികയിവനാലും
ശ്രേഷ്ഠങ്ങൾചെറുതാകിലശ്വങ്ങൾക്കറിഞ്ഞാലും
കേസരംരോമംവാലുംമൃദുക്കളായീടുകിൽ
വാസവതുല്യഭൂപശ്രേഷ്ഠങ്ങളവമൂന്നും
നേത്രങ്ങൾമുഖംശിരസ്സിമ്മൂന്നുംവലുതെങ്കിൽ
ധാത്രീശപ്രശസ്തങ്ങളേററവുംതുരംഗാണാം
ഓഷ്ഠങ്ങൾജിഹ്വാതഥാസൃകണിണീയിവമൂന്നും
ശ്രേഷ്ഠങ്ങൾകൃശങ്ങളായീടുകിൽമഹീപതേ
ആനനംജംഘാകഴുത്തിവദീർഘങ്ങളാകിൽ
മാനവശ്രേഷ്ഠവാഹങ്ങൾക്കേററംപ്രശസ്തങ്ങൾ

നല്ലശോഭയും സത്വസാരവും മേഘശംഖ-
തുല്യശബ്ദവും ശുഭവർണ്ണവും സുഗന്ധവും
എന്നല്ല സുലക്ഷണം തികഞ്ഞ വാഹങ്ങളീ
വന്നവയെന്നു ധരിച്ചീടുക മഹീപതേ

മേഘത്തിനൊത്ത വർണ്ണമാജ്യത്തിനൊത്ത ഗന്ധം
മേഘസന്നിഭശബ്ദം ഗജസിംഹവൽഗതി
ലേപനമാല്യങ്ങളിൽ പ്രീതിയുമുണ്ടെന്നാകിൽ
ഭൂപവാഹനയോഗ്യമത്തുരംഗമം തന്നെ

ഉത്തമത്തുരംഗത്തിന്നുയരം ന്ത്യറംഗുലം
മദ്ധ്യമാശ്വത്തിന്നതിൽ ഷോഡശഭാഗോനമാം
മദ്ധ്യമാശ്വത്തിൻ പ്രമാണത്തിൽ നിന്നഷ്ടാംശോനം
മുഗ്ദ്ധബോധിച്ചീടധമാശ്വത്തിൻ പ്രമാണമാം

ഗന്ധമാല്യാദ്യങ്ങളാലുത്തമവാഹങ്ങളെ-
സ്സന്തതം പൂജിക്കേണം ശ്രേയസേ മന്നവന്മാർ
ഉത്തമോത്തമങ്ങളാമിത്തുരംഗങ്ങളെ നീ
പൃത്ഥ്വീശ പൂജിച്ചാലും ധർമ്മകാമാദിസിദ്ധ്യൈ

സത്വയുക്തങ്ങളായും കാന്തങ്ങളായും സദാ
വത്സ സദ്വർണ്ണമനോവേഗയുക്തങ്ങളായും
സല്ലക്ഷണാഢ്യങ്ങളായ് കഠിനസ്ഥിരങ്ങളായ്
ദുർല്ലക്ഷണോനങ്ങളായ് ക്ഷുത്തൃട്സഹങ്ങളായും

എത്രയും ഭാരം വഹിക്കുന്നവയായുമുള്ള
ഇത്തുരംഗങ്ങളെ നീ വാങ്ങിക്കൊൾകെടോ നൃപ
ഇത്തരമരുൾ ചെയ്തു സാദിരൂപനാമീശൻ
സത്വരം മന്നവനു നല്ലിനാനശ്വങ്ങളെ

മന്നനും പാശസ്പർശമാത്രേണ സ്വീകരിച്ചു
ധന്യനായഹമെന്നു ചിന്തിച്ചു സന്തോഷിച്ചു
അശ്വപോഷകന്മാരെ വിളിച്ചു കല്പിച്ചിതു
അശ്വശാലയിൽ നന്നായ് ബന്ധിപ്പാനിവകളെ

എന്നു കേട്ടപ്പോളവരങ്ങിനെ ചെയ്തീടിനാർ
മന്ദുരയിങ്കൽ തിങ്ങിവിളങ്ങി തുരംഗങ്ങൾ
വേദസ്വരൂപമായ തന്നശ്വമൊന്നൊഴിച്ചു
മോദേന മററുള്ള വാഹങ്ങളെയെല്ലാം നൽകി

സാദിമദ്ധ്യത്തിൽ താർക്ഷ്യനെന്നപോൽ സഞ്ചരിക്കും
വേദാന്തവേദ്യനായ സാദിവര്യനെക്കണ്ടു
മേദിനീപതി പാരം മോദിച്ചു വിളിച്ചുടൻ
ആദായ ഭൂഷാചേലാം നൽകിനാനത്യുത്തമാം

അശ്വത്തിൽ നിന്നിറങ്ങിക്കരങ്ങൾ കാട്ടിവാങ്ങി
വിശ്വനായകൻ ധരിച്ചീടിനാൻ ശിരസ്സിങ്കൽ

ചന്ദ്രികാധവളയാം ചേലയാൽസുരനദീ
ചന്ദ്രാർദ്ധപ്രകാശങ്ങളംനാണിച്ചപാരം തദാ
ഭൂപതിസമ്മാനിച്ചമററുഭൂഷണങ്ങളെ
ശ്രീപരമേശൻ ഭക്തരക്ഷാത്ഥം സ്വീകരിച്ചാൻ
മററുള്ളഗണങ്ങൾക്കും മന്നവൻസമ്മാനമായ്
തെറെറന്നുനൽകീടിനാൻഭൂഷണാംബരങ്ങളെ
സാദിരൂപന്മാരായനന്ദ്യാദിഗണങ്ങളും
മോദേനവാങ്ങിധരിച്ചത്യന്തകുതുഹലാൽ
അരിമർദ്ദനനൊടുതുല്യനാം ഭാഗ്യവാനി-
ന്നൊരുവനില്ലലോകത്തിങ്കലെന്നുച്ചൈസ്തരം
പറഞ്ഞുപരസ്പരം നോക്കിപ്പുഞ്ചിരിപൂണ്ടും
നിറഞ്ഞമോദാൽതിരിഞ്ഞീക്ഷിച്ചും മഹീശനെ
വേദവാഹത്തിൽവാഴും വേദവേദ്യനാം മായാ-
സാദിയേ മുന്നിട്ടവരേവരും നടന്നിതു
മന്നനും മന്ത്രിയായവാതപുരേശന്തന്നെ
തന്നരികത്തുവിളിച്ചാശ്വസിപ്പിച്ചപാരം
ഭൂഷണവസ്ത്രരത്നാദികളെസമ്മാനിച്ചു
ഭാഷണം ചെയ്തീടിനാൻസൂചകന്മാരോടേവം
ദുഷ്ടരാം മന്ത്രിമാരെസൂചകന്മാർഭവാന്മാർ
ശിഷ്ടനായുള്ളമന്ത്രീവാതപുരേശന്തന്നെ
കഷ്ടമെന്നോടുനിങ്ങളേഷണിചൊല്ലിമുന്നം
രുഷ്ടനായതുമൂലം പീഡിച്ചേനിവനെഞാൻ
രണ്ടില്ലപക്ഷമിവൻതന്നേമഹിതകത്താ
കൊണ്ടുവന്നശ്വങ്ങളെക്കണ്ടതില്ലയോനിങ്ങൾ
കാലതാമസമല്പം വന്നാലുമെന്തുഹാനി
ഭൂലോകത്തിങ്കലീദൃശാശ്വങ്ങൾലഭിക്കുമോ
ഇങ്ങിനെമുഹുരപിശ്ലാഘിച്ചമന്ത്രീന്ദ്രനെ
തിങ്ങിനമോദത്തോടും തത്രൈവവാണുകിഞ്ചിത്
സൂര്യമണ്ഡലം നഭോമദ്ധ്യത്തിൽവന്നിതപ്പോ-
ളാര്യനാം മഹീപതിതങ്ങടേഗൃഹങ്ങളിൽ
ചെന്നാലുമെന്നുമന്ത്രിമാരേയുമയച്ചുതൻ
മന്ദിരേചെന്നുവസിച്ചീടിനാനതിസുഖം
വാതപുരേശനീശകാരുണ്യാൽകടം തീർത്തു
ചേതസിമോദേനതൻമന്ദിരം പൂക്കുവാണാൻ
മററുള്ളജനങ്ങളുമശ്വവിക്രയം കണ്ടു
അററമില്ലാതമോദം പൂണ്ടുചെന്നിതുഗേഹേ
ഹാലാസ്യനാഥനഖിലേശ്വരൻജഗന്മയൻ
ഫാലലോചനൻപരമേശ്വരൻപരാല്പരൻ

ലീലയാമന്നവന്നുമായാശപങ്ങളെനൽകി
പാലിച്ചുഭക്തനായവാതപുരേശന്തന്നെ
ഹാലാസ്യാലയംപുക്കുഗണങ്ങളോടുകൂടി
മൂലലിംഗത്തിൽഭക്തവത്സലനായദേവൻ
മറഞ്ഞുമീനാക്ഷിയോടിച്ചരിത്രങ്ങളെല്ലാം
പറഞ്ഞുസന്തുഷ്ടനായ്‌വാണിതുമുനികളേ
ഹാലാസ്യനാഥനായശ്രീസുന്ദരേശന്തന്റെ
ലീലയമ്പത്തിയൊമ്പതാമത്തുംചൊന്നേനിപ്പോൾ
ലീലാർത്ഥമെന്നാകിലുമിതിനെ ശ്രവിക്കുകിൽ
മാലകന്നീടുമഭീഷ്ടങ്ങളുംലഭിക്കുമെ
ഇത്ഥംഞാൻസുന്ദരേശകാരുണ്യകടാക്ഷത്താ–
ലദ്ധ്യായമറുപത്തിയഞ്ചുമോതിനേനിപ്പോൾ

അറുപത്തിയഞ്ചാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 66

## നദീപ്രവാഹാകർഷണം

**അഗസ്ത്യൻ**

ഹാലാസ്യനാഥനീശൻ നദിയെയാകർഷിച്ച
ലീലയെച്ചൊല്ലാം മുനിശ്രേഷ്ഠരെകേട്ടുകൊൾവിൻ
മായയാലശ്വരൂപംപ്രാപിച്ചജംബുകങ്ങൾ
സ്വീയരൂപത്തെപ്പൂണ്ടുരാത്രിയിൽചിന്തിച്ചിതു
മായാശ്വരൂപംപൂണ്ട നമ്മെബന്ധിക്കമൂലം
കായത്തിൽനമുക്കെല്ലാം വേദനയുണ്ടപാരം
കാട്ടിലുംനാട്ടിങ്കലുമൊരുപോൽനടക്കുന്ന
കൂട്ടരാംനമ്മെക്കയ്യിൽ കിട്ടുകയില്ലാർക്കുമേ
കഷ്ടമിങ്ങിനെയകപ്പെട്ടതുമിക്കാലത്തിൽ
ദിഷ്ടദോഷമെന്നല്ലാതില്ലചൊല്ലുവാനൊന്നും
ഇപ്പൊഴുതശ്വരൂപംവിട്ടുനാമാത്മരൂപം
ക്ഷിപ്രമാലംബിക്കയാൽ കെട്ടുകളെല്ലാമൂരി
ഒട്ടുമേവൈകാതിനിയോടുകിലത്യുത്തമം
കാട്ടിലെങ്ങാനുംചെന്നുകാമംപോൽസഞ്ചരിക്കാം
ഒട്ടുമേസുഖമില്ല ഭക്ഷണമിവിടത്തിൽ
കഷ്ടമിക്കൊള്ളുംപുല്ലുംതിന്നുന്ന കൂട്ടരോനാം
എല്ലുകൂടാതെതന്നെനല്ലമാംസങ്ങൾതിന്ന
പല്ലുകൾകൊണ്ടെങ്ങിനെപുല്ലിനെക്കടിക്കുന്നു
നല്ലതുനമുക്കിപ്പോളോടുകതന്നെവേഗം
ഇല്ലസന്ദേഹമേവംചിന്തിച്ചുജംബുകങ്ങൾ

എല്ലാമങ്ങൊരുമിച്ചുചാടിക്ഷതിച്ചുവേഗം
ചെല്ലുമ്പോഠംപ്രാകാരദ്വാരങ്ങഠംബന്ധിച്ചുമൂലം

പുറത്തുപോയീടുവാൻമാർഗ്ഗമില്ലെന്നുകണ്ടു
പുരത്തിൽവീഥിതോറുമുദ്യാനവനത്തിലും

ദേവാലയങ്ങളിലുംമററുഗേഹങ്ങളിലും
ധാവനംചെയ്തപൌരന്മാരേദംശിച്ചിതേററം

ദ്വാരപാലന്മാർപ്രഭാതത്തിങ്കൽപ്രാകാരത്തിൻ
ദ്വാരങ്ങഠംതുറന്നപ്പോളോടിനാർകാട്ടുനോക്കി

ഉടനെവന്നുവാജിപോഷകന്മാർനൃപൻെറ
അടിയിൽവീണുകൂപ്പിപേടിപൂണ്ടുണർത്തിച്ചു

ചണ്ഡതരാംശ്രുവംശമൌക്തികമണേവൈരി–
ഷണ്ഡഖണ്ഡനചണ്ഡദോർദ്ദണ്ഡപാണ്ഡ്യനാഥ

ഇന്നലേപുതുതായിവാങ്ങിച്ചതുരംഗങ്ങളൊ–
ന്നൊഴിയാതെരാത്രൌജംബുകരൂപംപൂണ്ടു

അത്യുച്ചനാദംചെയ്താരായതുകേട്ടഞങ്ങഠം
സത്വരംചെന്നതത്രനോക്കിയനേരത്തിങ്കൽ

കണ്ടതില്ലശ്വങ്ങളെതത്രപാത്ഥിവമണേ
മണ്ടുന്നജംബുകങ്ങഠംഞങ്ങളെക്കണ്ടുഭീത്യാ

ചിലതുചാടിവന്നുഞങ്ങളെക്കടിച്ചിതു
ചിലതുസാലങ്ങളെചാടിക്കടന്നുമണ്ടി

ചിലതുഗവാക്ഷത്തിൽക്കൂടിയുംചിലതഹോ
പലരന്ധ്രങ്ങളുള്ളിൽക്കൂടിയുംനിർഗ്ഗമിച്ചാർ

ഗമിപ്പാൻമാർഗ്ഗംകാണാഞ്ഞവിടെത്തന്നെപരി–
ഭ്രമിച്ചുചിലതെല്ലാംകിംബഹുനാത്രരാജൻ

മന്ദുരയിങ്കൽമുന്നമുള്ളവാഹങ്ങളേയും
മന്നവജംബുകങ്ങഠംകടിക്കനിമിത്തമായ്

ഭിന്നമുഷ്കങ്ങളായിക്കയറുംപൊട്ടിച്ചവ
മന്ദമെന്നിയേനാനാദിക്കുകഠംനോക്കിമണ്ടി

മുന്നമുള്ളശ്വങ്ങളുമിന്നലേവാങ്ങിച്ചതും
മന്ദുരയിങ്കലിപ്പോളൊന്നുമില്ലെന്നേവേണ്ടു

ഘോരമാംശബ്ദത്തോടുംനടന്നുവീഥിതോറും
ഫേരുക്കഠംനിശിപൌരന്മാരെയുംകടിച്ചഹോ

ദ്വാരങ്ങഠംപ്രഭാതത്തിൽതുറന്നനേരമന്ധകാര–
ങ്ങളോടുകൂടിയോടിനാർകാട്ടുനോക്കി

മന്ദുരയിങ്കലുള്ളവൃത്താന്തമിപ്രകാരം
മന്നവഞങ്ങളെന്തുചെയ്‌വതുദയാനിധേ

അശ്വപോഷകവാക്യമിങ്ങിനെകേട്ടുദീർഘ–
നിശ്വാസംപൂണ്ടുനൃപൻഖേദിച്ചുവാഴുംവിധൌ

മന്നവാന്തികത്തിങ്കൽവന്നിതുമന്ത്രിമാരും
മന്ദരോദന്തംനിങ്ങൾകേട്ടിതോമന്ത്രിമാരെ
എന്നുമന്നവവാക്യംകേട്ടപ്പോളവർകളും
ഇന്നുകാലത്തുഞങ്ങൾകേട്ടിതുമഹീപതേ
എന്നുരചെയ്തപാരംഖേദവിസ്മയങ്ങളോ-
ടൊന്നിച്ചുമുഖംതാഴ്ത്തിവാഴുമ്പോളവിടത്തിൽ
ശ്രീവാതപുരേശനാംമന്ത്രിവര്യനുംദേവ-
ദേവനാംമഹേശനേധ്യാനിച്ചുവന്നീടിനാൻ
ഭൂപതിപ്രവരനുമവനെക്കണ്ടനേരം
കോപമൂർച്ഛിതനായിട്ടിങ്ങിനേപറഞ്ഞിതു
നന്നുനന്നെടോതവചരിത്രംഭവാൻകൊണ്ടു-
വന്നവാഹങ്ങളെല്ലാമെത്രയുംവിചിത്രങ്ങൾ
നന്നായിട്ടിനിക്കനീയിന്ദ്രജാലത്തെക്കാട്ടി
തന്നിതുനിന്നെവിശ്വസിച്ചതിൻഫലമിദം
മുന്നമുള്ളശ്വങ്ങളുമാകവേചാടിപ്പോയി-
തെന്നല്ലപൌരന്മാരുംപീഡിതരായിതേററം
എന്നുമന്നവവാക്യംകേട്ടമന്ത്രിയുംചൊന്നാൻ
മന്ന! വാഹങ്ങൾകൊണ്ടുവന്നതിലെന്തുദോഷം
ഭൂലോകനാഥദ്രോഹംഞാനെന്തുചെയ്തേനിന്ദ്ര-
ജാലമെന്നാലശ്വങ്ങൾബന്ധനംപ്രാപിക്കുമോ
മന്ത്രികളുംഭവാനുമശ്വപോഷകന്മാരും
അന്തമില്ലാതപുരവാസികളായുള്ളോരും
കണ്ടുകണ്ടല്ലോഭവാൻവാങ്ങിച്ചുവാഹങ്ങളെ
വേണ്ടമേവിത്തമെന്നുചൊന്നതുംനീയല്ലയോ
സാദിവര്യാകാരനാമീശനെക്കണ്ടുഞാനും
മേദിനീപതേമോഹിച്ചീടിനേൻനിന്നെപ്പോലെ
അശ്വലക്ഷണമീശൻചൊന്നതുകേട്ടപാരം
വിശ്വസിച്ചല്ലോഭവാൻപാശത്തെമേടിച്ചതും
ശങ്കരേഭക്തിമാൻനീയാകയാലശ്വങ്ങളെ
ശങ്കരൻതന്നെതവതന്നതുംഞാനല്ലെടോ
ഹാലാസ്യവാസിയായശ്രീസുന്ദരേശ്വരന്റെ
ലീലാവിലാസമിതെന്നറികമഹീപതേ
വാതപുരേശനേവംചൊന്നതുകേട്ടനൃപൻ
ജാതകോപനായുരചെയ്തിതുഖേദമോടും
കിംബഹുനാത്രഭവാൻകൊണ്ടുവന്നശ്വമെല്ലാം
ജംബുകരൂപംപൂണ്ടിട്ടിന്നലേരാത്രിയിങ്കൽ
മന്ദരമേരുകൈലാസോന്നതങ്ങളായ്മുന്നേ
മന്ദുരയിങ്കൽനില്ക്കുമുത്തമവാഹങ്ങളെ

പെട്ടന്നകടിക്കയാലവയുംസ്വശ്രുംഖല
പൊട്ടിച്ചുകുതിച്ചങ്ങുഗമിച്ചുവനങ്ങളിൽ
ഇങ്ങിനെപറഞ്ഞേററംകോപമുജ്വലിക്കയാ-
ലംഗംവിറച്ചുഭടന്മാരോടുചൊന്നാനേവം

വാഹങ്ങൾവാങ്ങിപ്പതിന്നെത്രവിത്തങ്ങൾമഹാ
ദ്രോഹിയാമിവൻഭണ്ഡാഗാരത്തിൽനിന്നെടുത്തു
അത്രയുംവിത്തമിവനോടുവാങ്ങേണംനിങ്ങ-
ളെത്രനിർബ്ബന്ധിക്കിലുംചോദ്യമില്ലിനിക്കേതും

ഇത്തരംപൃത്ഥ്വീപതിതന്നുടെവാക്കുകേട്ടു
സത്വരംനിർദ്ദയന്മാരാകിയകിങ്കരന്മാർ
എത്തിപ്പിടിച്ചുകെട്ടിവാതപുരേശന്തന്നെ
കുത്തിയുംപ്രഹരിച്ചുംപീഡിച്ചാർമുന്നെപ്പോലെ

ബന്ധനതാഡനങ്ങൾകൊണ്ടുദുഃഖിച്ചുമായയാ
ബന്ധവർജ്ജിതനായവാതപുരേശനപ്പോൾ
അന്ധകാന്തകാന്തകനായ്സദാഭക്തന്മാൎക്കു
ബന്ധുവായ്കൃപാസിന്ധുവായഹാലാസ്യേശനെ

അന്തരംഗത്തിലോത്തുശ്രീവാചകങ്ങൾചൊല്ലി
അന്തമില്ലാതഭക്ത്യാസ്തുതിച്ചുപ്രാൎത്ഥിച്ചിതു
ഗന്ധൎവ്വമെല്ലാംഘോരരൂപംപൂണ്ടോടിയെന്നും
എൻധനംതരികെന്നുംപറഞ്ഞുമഹീപതി

ബന്ധനതാഡനങ്ങൾചെയ്യിക്കയാലെന്നംഗ-
സന്ധികൾതോറുംമഹാവേദനയുണ്ടുശംഭോ
കിംധിയാഭവോനിപ്പോൾചിന്തിക്കുന്നിതുഭക്ത-
ബന്ധുവാംനിൻപദാബ്ജംസന്തതംഗതിമമ

ഇങ്ങിനെസ്തുതിച്ചപ്പോളീശ്വരൻജഗന്മയൻ
മംഗലമൂൎത്തികൃപാവാരിധിസുന്ദരേശൻ
വാതപുരേശന്തന്റെസ്തോത്രങ്ങൾകൊണ്ടുപാരം
പ്രീതനായ്ഭക്തന്തന്നെരക്ഷിപ്പാൻമാൎഗ്ഗമോൎത്തു

നദിയേയാകർഷിച്ചീടേണമെന്നുറച്ചുടൻ
മദനാന്തകൻവേഗവതിയോടാജ്ഞാപിച്ചു
വരികവേഗംവേഗവതിയാംനദീവരെ
തരസാക്കുലംകഷവാരികളോടുകൂടി

ഇക്ഷണംതന്നെമധുരാപുരവീഥിയിങ്കൽ
ശിക്ഷയിൽപ്രവാഹിക്കെന്നീശ്വരൻകല്പിച്ചപ്പോൾ
ഉടനെജലങ്ങളാൽതടങ്ങൾകവിയവേ
തടിനീവരാവേഗവതിയുംപ്രവഹിച്ചാൾ

പ്രോല്ലസന്മത്സ്യകൂർമ്മശാഖാദിയാദോയുക്ത-
കല്ലോലജാലങ്ങളാൽതീരസ്ഥവൃക്ഷങ്ങളെ

പുഴക്കിക്കൊണ്ടും ധരഘോഷത്താലെട്ടദിക്കും
മുഴക്കിക്കൊണ്ടും മഹാഫേനക്കൂടങ്ങളോടും

മിന്നുന്നമണിഗണസുന്ദരഫണമുള്ള
പന്നഗേന്ദ്രങ്ങളോടുമൊന്നിച്ചു മധുരയിൽ

അംഭസ്സുപരന്നപ്പോൾ സകലജനങ്ങളും
സംഭ്രമം പൂണ്ടുപാരം പേടിയോടോടിച്ചെന്നു

വാതപുരേശന്തന്നെപീഡിക്കും ഭടന്മാരും
ഭീതിപൂണ്ടിഷ്ടജായാപുത്രവിത്താദികളെ

രക്ഷിപ്പാൻനദീജലജാതസംഭ്രമന്മാരായ്
തൽക്ഷണം തന്നെഗൃഹം നോക്കിമണ്ടിത്തുടങ്ങി

തന്നെപീഡിക്കും രാജഭടന്മാർഗൃഹം നോക്കി
ചെന്നപ്പോൾ നിർഭീകനായ് ശ്രീവാതപുരേശ്വരൻ

പിന്നെയും മഹേശനെസ്തുതിച്ചു ബഹുവിധം
തന്നുടെഹൃദംബുജേധ്യാനിച്ചു ഭക്തിയോടും

മന്ദമെന്നിയേകാരാഗൃഹത്തിൽനിന്നിറങ്ങി
ചെന്നുടൻഹേമപത്മാകരത്തിൽസ്നാനം ചെയ്തു

ധൌതവസ്ത്രവും ഭസ്മരുദ്രാക്ഷവും ധരിച്ചു
ചേതസിഭക്തിയോടുനിത്യകൃത്യങ്ങൾ ചെയ്തു

തീരസ്ഥവിഘ്നരാജന്തന്നെയും ഗുഹനേയും
ചാരുരൂപിണിയായമീനാക്ഷീദേവിയേയും

കുമ്പിട്ടുകുപ്പിപ്രദക്ഷിണവും ചെയ്തുവൃഷം
തമ്പുരോഭാഗേനമസ്കരിച്ചു ഭക്തിയോടും

ദ്വാരപാലന്മാരേയും നന്ദികേശഞ്ചനമ-
സ്കാരവും ചെയ്തുനടേശ്വരനെചെന്നുകണ്ടു

ദ്വാദശാന്തസ്ഥലത്തിൽതന്നടനവും കണ്ടു
വേദവേദ്യനെനമസ്കരിച്ചു ഭക്തിയോടും

തന്നിഷ്ടം പ്രാർത്ഥിച്ചുടൻശ്രീമഹാമണ്ഡപത്തിൽ
ചെന്നുവിഘ്നേശനേയും ദ്വാരപാലന്മാരേയും

സ്കന്ദഞ്ചതത്രനത്വാസാംബമാനന്ദമാദ്യം
സുന്ദരേശ്വരലിംഗം ദർശിച്ചു ഭക്തിപൂർവ്വം

ആനന്ദാംബുധിമഗ്നനായ് ഹൃദംബുജത്തിങ്കൽ
ധ്യാനവും ചെയ്തുസന്നിധാനത്തിൽവാണീടിനാൻ

കാലിണതൊഴുന്നോർക്കുമാലകററുവാൻലോകെ
ഹാലാസ്യനാഥനല്ലാതാരുള്ളമുനികളെ

നീലകണ്ഠനാം സുന്ദരേശൻതന്നുറുപതാം
ലീലയെച്ചൊന്നേനേവമിതിനെശ്രവിക്കുകിൽ

മാലകന്നീടും സർവ്വകാമവും സിദ്ധിച്ചീടും
കാലേനകൈവല്യവും പ്രാപിക്കാം മുനികളേ

ഭൂലോകശിവലോകേശാനുഗ്രഹത്താലേവം
ബാലോപിഞാനദ്ധ്യായമറുപത്താറും ചൊന്നേൻ

അറുപത്തിയാറാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 67

## പിട്ടിന്നുവേണ്ടി മണ്ണുചുമന്ന കഥ

**അഗസ്ത്യൻ**

വിഷ്ടപനാഥനീശൻപിഷ്ടാർത്ഥംമൺചുമന്നു
യഷ്ടിയാലടികൊണ്ടലീലയെച്ചൊല്ലാമിനി

ശിഷ്ടരാംമഹാമുനിശ്രേഷ്ഠരേ ഇതുകേൾക്കിൽ
ഇഷ്ടങ്ങളെല്ലാം കിട്ടും ദുഃഖവുംനശിക്കുമേ

പുരവീഥിയിൽവേഗവതിയാംനദിയുടെ
തരസാസലിലങ്ങൾപരന്നനേരത്തിങ്കൽ

ആർത്തരായ്ജനങ്ങളും ഹാഹേതിചൊന്നവാക്യം
പാർത്ഥിവനന്തഃപുരത്തിങ്കൽ വാഴുമ്പോൾകേട്ടു

എന്തൊരുഭയംപുരവാസികൾക്കുണ്ടായെന്നു
ചിന്തിച്ചുവെളിയിൽവന്നേററവുമുഴറേറാടെ

മുന്നിലാമ്മാറുനോക്കുംനേരത്തുപുരത്തിങ്കൽ
വന്നൊഴുകുന്ന നദീജലത്തെക്കണ്ടീടിനാൻ

തീരംകവിഞ്ഞുവേഗവതിയാംനദിയുടെവാരികൾ
വരുന്നെന്നുചൊല്ലിനാർചിലരപ്പോൾ

ഇക്ഷണംനദീതടമുന്നതമാക്കീടേണം
ശിക്ഷയിലെന്നുനൃപൻമന്ത്രികളോടുചൊന്നാൻ

മന്ത്രികളപ്പോൾ നദീതീരമാസാദ്യനന്നായ്
ബന്ധിച്ചീടേണമിതുപൌരന്മാരെല്ലാവരും

ഇത്രകോൽനീളമിന്നവീട്ടുകാരനെന്നേവം
സത്വരംയഥായോഗ്യം നിശ്ചയിച്ചെല്ലാടവും

ധനവാന്മാരായവർമൂന്നു കൂലിക്കാരെയും
ധനഹീനന്മാരൊന്നും വേഗത്തിലയച്ചുടൻ

തങ്ങൾതങ്ങൾക്കുള്ളംശംമണ്ണിട്ടുനദീതടം
തുംഗമാക്കേണമെന്നുഭേരിയുമടിപ്പിച്ചാർ

ഇങ്ങിനെകേട്ടനേരം സകലപൌരന്മാരും
തങ്ങൾക്കുള്ളംശംനദീതീരത്തെവോഢാക്കളാൽ

തുംഗമാക്കീടുംവിധൌ മധുരാപുരത്തിങ്ക–
ലെങ്ങുമേകണ്ടുകിട്ടാതായിതുവോഢാക്കളെ

അന്നേരമപ്പുരത്തിന്നാഗ്നേയകോണിൽജീർണ്ണ-
മന്ദിരേപിട്ടുണ്ടാക്കിവിററതിൻമൂല്യത്തിനാൽ

തന്നുദരത്തെപ്പോററുംബ്രാഹ്മണീവയോധികാ
സുന്ദരേശ്വരപാദപങ്കജഭക്തിയുക്താ

പുത്രബാന്ധവകാന്തഹീനയാമവരംനിത്യം
ഗാത്രത്തിൽഭസ്മരുദ്രാക്ഷങ്ങളെ ധരിച്ചഹോ

സോമസുന്ദരനേയുംമീനാക്ഷീദേവിയേയും
സീമയില്ലാതഭക്ത്യാസേവിച്ചുവഴിപോലെ

താമസംകൂടാതെതൻപിട്ടകരംവില്ലാൻവേണ്ടി
സോമസുന്ദരപ്രീതൈ്യ ഭൂസുരേന്ദ്രന്മാക്കായി

മുന്നമുണ്ടാക്കുംപിഷ്ടം സാദരംദാനംചെയ്തു
പിന്നെയുള്ളവവിററുതന്നുദരത്തെപോററും

നിത്യമല്ലഹോദേഹമെന്നോത്തുസാബ്രാഹ്മണീ
നിത്യവുംചിലവിന്നു വേണ്ടതിലധികമായ്

കിട്ടുന്നപണമെല്ലാംഭൂസുരന്മാക്കുനൽകും
മട്ടലർബാണാന്തകൻ തന്നുടെപ്രീത്യത്ഥമായ്

ഇങ്ങിനെകാലംകഴിച്ചീടുന്നപിഷ്ടാംബതാ-
നങ്ങുമിങ്ങുംനടന്നുപുരത്തിലെല്ലാടവും

അന്വേഷണംചെയ്തിട്ടുംതന്നംശംനദീതട-
മുന്നതമാക്കീടുവാനാരേയുംലഭിയാഞ്ഞു

ചിന്തയാവസിക്കുമ്പോരം ഭൂപതിഭടന്മാരു-
മന്തകന്മാരെന്നപോൽവന്നുരചെയ്തീടിനാർ

എന്തുനീയനങ്ങാതെവാഴുന്നുവൃദ്ധേതീര-
ബന്ധനത്തിന്നു വേഗമാളയക്കേണമിപ്പോരം

അല്ലെങ്കിൽനിൻെറഗേഹം തല്ലിപ്പൊളിച്ചുഞങ്ങരം
വല്ലതുമതിലുള്ളതാകവേകക്കുലാക്കും

ഇങ്ങിനെകേട്ടപാരംപേടിച്ചുപിഷ്ടാംബയു-
മങ്ങുചെന്നാലുമുടനാളയച്ചീടാമഹം

ഇല്ലത്തെത്തല്ലിപ്പൊളിക്കൊല്ലയെന്നവരേയും
നല്ലവാക്കുകരംചൊല്ലിമെല്ലെയങ്ങയച്ചഥ

നല്ലപിട്ടുകളെട്ടത്തല്ലൽപൂണ്ടോടിച്ചെന്നു
മുല്ലബാണാരിതൻെറ മുന്നിൽനിന്നതിഭക്ത്യാ

മീനാക്ഷീസുന്ദരേശശ്രീപാദപത്മങ്ങളെ
മാനസേധ്യാനിച്ചുടൻകുമ്പിട്ടുമുഹുരപി

പിഷ്ടങ്ങളെല്ലാമർപ്പിച്ചിങ്ങിനെ പ്രാത്ഥിച്ചിതു
വിഷ്ടപനാഥശംഭോപാഹിമാംകൃപാനിധേ

തീരബന്ധനത്തിന്നായാളയക്കേണമെന്നു
മാരനാശനബാധിക്കുന്നിതുകിങ്കരന്മാർ

ഇപ്പുരമെല്ലാമന്വേഷിച്ചിട്ടുമൊരുത്തനെ
മുപ്പുരാന്തകകാൺമാനില്ലഞാനെന്തുചെയ്‌വൂ
കരുണാനിധേകൂലിഞാൻകൊടുത്തീടാമൊരു
പുരുഷന്തന്നെവേഗംകാണിച്ചുതരേണംനീ
ഹാലാസ്യനാഥശംഭോഭക്തവത്സലനിൻെറ
കാലിണയല്ലാതെമററില്ലിനിക്കൊരുഗതി
ഇങ്ങിനെപ്രാൎത്ഥിച്ചഥവീഥിയിൽഭൃതകനെ
അങ്ങുമിങ്ങന്വേഷിച്ചുപിഷ്ടാംബനടക്കമ്പോൾ
അംഗജവൈരിസുന്ദരേശ്വരൻകൃപാനിധി–
മംഗലമൂൎത്തിജഗന്നായകൻസർവ്വവ്യാപി
പിഷ്ടാംബസ്സനുഗ്രഹംചെയ്‌വതിന്നതിശീഘ്രം
വിഷ്ടപനാഥനൊരുഭൃത്യകാകാരംപൂണ്ടാൻ
മന്ദഹാസാലംകൃതസുന്ദരമുഖത്തോടും
കന്ദർപ്പദർപ്പാപഹമായസൌന്ദര്യത്തോടും
വിസ്തീൎണ്ണവക്ഷസ്സോടുംകംബുകന്ധരയോടും
നിസ്തുലങ്ങളാമുരുബാഹുയുഗ്മങ്ങളോടും
കച്ചബന്ധാലംകൃതമാംകടിതടത്തോടും
കച്ഛപകർപ്പരാഭപ്രപദത്തോടുംകൂടി
ഷോഡശാബ്ദാകാരനായാവിർഭവിച്ചുചന്ദ്ര–
ചൂഡനീശ്വരൻതൻെറകരത്തിൽവിളങ്ങുന്ന
ബ്രാഹ്മമാംശിരഃകപാലത്തിനെക്കൊട്ടയാക്കി
വെണ്മഴവിനെനല്ലഖനിത്രമായ്ചമച്ചു
കൊട്ടയെശിരസ്സിലുംഖനിത്രമംസ–
ത്തിലും പെട്ടെന്നുധരിച്ചങ്ങുനടന്നുവീഥിതന്നിൽ
പിഷ്ടാംബതന്നെക്കണ്ടുകൂലിയാൾവേണമോയെ–
ന്നഷ്ടമൂൎത്തിതൻ വാക്കുകേട്ടവളുരചെയ്താൾ
ഇന്നുഞാൻകൂലിയാളെതിരഞ്ഞങ്ങുഴലു–
മ്പോൾ സുന്ദരേശ്വരൻതന്നെനിന്നെയിങ്ങയച്ചതും
എന്നുടെഭാഗംനദീതീരത്തെമണ്ണിനാൽനീ
ഉന്നതമാക്കീടുകതാമസിയാതെതെല്ലും
എന്നുകേട്ടപ്പോളീശൻമന്ദഹാസവുംപൂണ്ടു
ഇന്നിനിക്കെന്തുകൂലിതരുമെന്നരുൾചെയ്താൻ
അന്നേരംപിഷ്ടാംബയുംചൊല്ലിനാൾ–
മധുരമായെന്നുടെകയ്യിലൊരുകാശുമില്ലെടോസത്യം
ശക്കരനാളികേരംമുൽഗമേലവുമിവ–
യൊക്കവെചേൎത്തുനന്നായ്ചുട്ടപിട്ടുകളെഞാൻ
ആറാതെതന്നേതരാമതിനെതിന്നുവോൻ
കൂറോടുമെൻെറഭാഗംപൂരയനദീതീരം

ഇങ്ങിനെകേട്ടനേരമീശ്വരൻചിരിച്ചുകൊ–
ണ്ടങ്ങിനെതന്നെപിട്ടുതരികെന്നരുളംചെയ്താൻ
പിട്ടുകളധികമായ്കൊടുത്തുപിഷ്ടാംബയും
വിഷ്ടപനാഥനതുകച്ചിയിൽവാങ്ങിക്കെട്ടി
പെട്ടെന്നുനടന്നഥതടിനീതടെചെന്നു
പിഷ്ടാംബികാംശെവെള്ളമൊഴുകിപ്പോകുന്നതും
ഒട്ടേറെഭൃതകന്മാർതങ്ങളംതങ്ങളംക്കുള്ളംശം
പുഷ്ടിയായ്മണ്ണുകൊണ്ടുപൊങ്ങിക്കുന്നതുംകണ്ടു
പൊട്ടിച്ചിരിച്ചുപിന്നെനല്ലവസ്തുക്കളൊക്ക–
മൊട്ടുമേകൊടുക്കാതെഭക്ഷിക്കൊല്ലെന്നുചൊല്ലി
പൊട്ടിച്ചുപിട്ടൊട്ടൊട്ടുഭൃതകന്മാക്കുനൽകി
പെട്ടെന്നുതാനുംഭക്ഷിച്ചീടിനാൻമടിയാതെ
പിട്ടുകളംതീർന്നനേരംപിഷ്ടാംബതന്റെഗേഹേ
പെട്ടെന്നുചെന്നിങ്ങിനെവിഷ്ടപനാഥൻചൊന്നാൻ
ഒട്ടേറെവിശേഷമായ്ത്വദംശനദീതീരം
പിഷ്ടവിക്രേത്രിവെടിപ്പാക്കിനേനെല്ലാററിലും
ഒട്ടുമേകളവല്ലസുന്ദരേശ്വരൻസാക്ഷി
പിട്ടിനിയുംതരേണംവിശക്കുന്നിതുപാരം
പെട്ടന്നുമണ്ണുവെട്ടുമതിനെയെല്ലാംപിന്നെ
കൊട്ടയിലിട്ടെടുത്തുകരയിൽകൊട്ടുംവിധൌ
പിട്ടുകളംതിന്നതെല്ലാംഭസ്മമായ്പോയീടുന്നു
കഷ്ടമെന്നുടെവയറൊട്ടുന്നുകണ്ടാലുംനീ
വിഷ്ടപനാഥനേവംചൊന്നതുസത്യമെന്നു
പിഷ്ടാംബവിശ്വസിച്ചുപിന്നെയുംവേണ്ടുവോളം
പിട്ടുകളംനൽകീടിനാളീശ്വരനവയെല്ലാം
പെട്ടന്നുവാങ്ങിക്കെട്ടിത്തടിനീതടേചെന്നു
പിട്ടുപൊട്ടിച്ചുതിന്നുമങ്ങുമിങ്ങുംനടന്നും
കുട്ടികളംക്കെല്ലാവക്കുമൊട്ടുനൽകിയുംതഥാ
പിഷ്ടാംബതന്നെസ്തുതിച്ചുച്ചൈകൈർഗ്ഗാനംചെയ്തു–
മൊട്ടിരുന്നുംകിടന്നുമൊട്ടുമന്ദംനടന്നും
ഇങ്ങിനെദേവൻകളിക്കുന്നേരംനൃപാജ്ഞയാ–
ലങ്ങൊരുഗണകനാളെണ്ണുവാൻവന്നീടിനാൻ
അംഗജവൈരിയപ്പോളംകൊട്ടയുംഖനിത്രവും
ഭംഗിയിലെടുത്തങ്ങിതിച്ചുദ്ധതതരം
അംഗത്തിൽമണ്ണുംതേച്ചുഗണകൻമുന്നിൽച്ചെന്നു
അംഗപിഷ്ടാംബതന്റെഭൃതകനാകുന്നുഞാൻ
എന്നെയുംകാര്യസ്ഥനീകണക്കിലെഴുതേണ–
മെന്നുഭ്രയോപിസുന്ദരേശ്വരൻചൊന്നനേരം

പുളച്ചുംകൊണ്ടുമണ്ണുചുമക്കാതിവനോടി
കളിച്ചീടുന്നുവെന്നുമററുള്ളോരെല്ലാംചൊന്നാർ
അന്നേരമീശൻചൊന്നാൻകാര്യസ്ഥഭവാനിവർ
ചൊന്നവാക്യങ്ങളൊന്നുംവിശ്വസിക്കൊല്ലതെല്ലും
ഇന്നദീതീരംലോകരക്ഷാർത്ഥംബന്ധിച്ചേൻഞാൻ
ഇന്നിവരാരുംമണ്ണുംചുമന്നില്ലിതുസത്യം
മന്ദമെന്നിയെന്നടന്നാകവെനോക്കിക്കൊൾക
എന്നതിപ്രഗത്ഭമായീശ്വരൻചൊന്നനേരം
തൊററന്നുകാര്യസ്ഥനുമവനെയെഴുതീട്ടു
മററോരേടത്തുചെന്നാനന്നേരംമഹേശ്വരൻ
കൊട്ടയിൽതലവെച്ചുഖനിത്രെകാലുമേററി
കുട്ടികളോടുകളിവാക്കുകളതുംചെയ്തും
പാടിയുംകരഞ്ഞൊന്നുചാടിയുമങ്ങുമിങ്ങും
ഓടിയുമല്പനേരംപിന്നെയുംകിടക്കുമ്പോൾ
വേലചെയ്യിക്കുന്നോരുരാജപൂരുഷൻവന്നു
ലീലയാകിടക്കുന്നിതാരിവനെന്നുചൊന്നാൻ
ഇവനോപിഷ്ടാംബതൻ ഭൃതകനെന്നുമററു-
ള്ളവർചൊന്നതുകേട്ടുരാജപൂരുഷന്താനും
ചെന്നുടൻപിടിച്ചെഴുന്നീല്പിച്ചുഭർത്സിച്ചേററം
സുന്ദരേശ്വരനോടുചൊല്ലിനാനിപ്രകാരം
സുന്ദരാകാരനായനിന്നെക്കാണുമ്പോളൊരു
മന്നവനെന്നുതന്നെതോന്നുന്നുനാന്യഥാമെ
നിന്നംശംനദീതടംമണ്ണിട്ടുമിടായ്കയാൽ
സന്ദേഹമില്ലപൊട്ടിപ്പോകുമെന്നറിഞ്ഞാലും
പിട്ടുകൾവാങ്ങിത്തിന്നതെന്തിനുകിടപ്പാനൊ
ഒട്ടുനിൻദുർമ്മദത്തെയടക്കിത്തരാമിപ്പോൾ
വന്നാലുംമന്ത്രിവര്യന്തന്നുടെസമീപത്തി-
ലെന്നുകേട്ടീശനവന്തന്നോടുകലഹിച്ചു
മന്ദമെന്നിയേമന്ത്രിസന്നിധാനത്തിൽചെന്നു
മന്ദഹാസവുംപൂണ്ടുനിന്നിതുസുന്ദരേശൻ
ആരെടോഭവാനെന്നുമന്ത്രിചോദിച്ചാനപ്പോൾ
ധീരതയോടുമീശനരുളിച്ചെയ്താനേവം
ഭാരത്തെയെല്ലാംവഹിച്ചേഷഞാൻജനങ്ങളെ
പാരാതെരക്ഷിപ്പാനായ്മധുരാപുരമദ്ധ്യേ
വാണരുളന്നേനിനിക്കച്ഛനമ്മയുമില്ല
താണകുപ്പന്നവക്കുവേണ്ടതുകൊടുക്കുംഞാൻ
ഉത്തരദേശത്തിങ്കലിഷ്ടനായുണ്ടൊരുത്തൻ
വിത്തവുമവനെപ്പോലാർക്കുമില്ലറിഞ്ഞാലും

എന്നെക്കൊണ്ടെന്തുകാര്യംവേണ്ടതുനിനക്കിപ്പോഠം
മന്നനെപ്പോലും നമുക്കെല്ലോളംഭയമില്ല

പിഷ്ടാംബയിങ്കലുള്ളകാരുണ്യംകൊണ്ടിദാനീം
കൊട്ടയുംകയ്ക്കോട്ടുമായ്മൺചുമക്കവാൻവന്നേൻ

എന്നുകേട്ടപ്പോഠംമന്ത്രികോപിച്ചുചൊല്ലീടിനാൻ
നിന്നെക്കണ്ടപ്പോഠംഗുണവാനെന്നുവിചാരിച്ചേൻ

നിർഗ്ഗുണന്തന്നെഭവാനില്ലസംശയമേതും
ദുർഗ്ഗർവ്വമെല്ലാമിപ്പോളടക്കിത്തരുവൻഞാൻ

മന്നനെപേടിക്കയില്ലെന്നുനീചൊന്നമൂലം
സന്ദേഹമില്ലശിക്ഷായോഗ്യനെന്നിരിക്കിലും

കാരുണ്യംകൊണ്ടുതല്ലുന്നില്ലിപ്പോഠംനദീതീരം
പൂരയവേഗമല്ലെന്നാകിലോതല്ലുകൊള്ളും

വന്നീടുമിപ്പോഠംനദീതീരത്തെദർശിക്കവാൻ
മന്നവൻമഹാകോപശാലിയെന്നറികനീ

മന്ത്രീന്ദ്രനേവംപറഞ്ഞയച്ചനേരത്തിങ്ക-
ലന്തകാന്തകനായഭൂതകൻനദീതടേ

ചെന്നുപിന്നെയുംനന്നായ്കിടന്നുംപിഷ്ടങ്ങളെ
തിന്നുമാനന്ദമോടുപാടിയുംവാണീടുമ്പോഠം

മന്നവകിങ്കരന്മാർവന്നുടൻനദീതട-
മുന്നതമായിട്ടില്ലതാരുടെഭാഗമെന്നാർ

അപ്പൊഴുതരികത്തുനില്ക്കുന്നോർപറഞ്ഞിതു
ഇപ്പുരത്തിങ്കലഗ്നികോണിലായ്വസിക്കുന്ന

പിഷ്ടാംബതൻെറഭാഗമാകുന്നുനിമ്നസ്ഥലം
പിഷ്ടങ്ങഠംതിന്നുന്നിവൻഭൃതകനവളുടെ

എന്നുകേട്ടപ്പോളതികോപേനകിങ്കരന്മാർ
ചെന്നെഴുനീല്പിച്ചീശനോടുരചെയ്താരേവം

പിഷ്ടാംബയോടുനല്ലപിട്ടുകഠംവാങ്ങിതിന്നു
കഷ്ടമൊട്ടുമേവേലചെയ്യാതെകിടക്കയാൽ

നിന്നംശേനദീതടെസലിലമൊഴുകുന്നി-
തുന്നതതീരംകൂടിനശിക്കമിതുമൂലം

മന്നവൻനിൻെറദുഷ്ടകൃത്യത്തെയറിഞ്ഞെങ്കിൽ
സന്ദേഹമില്ലനിന്നെപ്രഹരിച്ചീടുംദൃഢം

അതിനാൽതവദംശത്തിൽമണ്ണിട്ടുപൊങ്ങിക്കേണ-
മതിവേഗത്തിലെന്നുകേട്ടരുഠംചെയ്താനീശൻ

എന്തെടോപറയുന്നുകിങ്കരന്മാരേനിങ്ങഠം
ഹന്തമിണ്ടാതെവേഗംപൊയ്ക്കൊഠംവിൻയഥാഗതം

ആരേയുംഭയമിനിക്കില്ലെടോസർവ്വഭൂപ-
ന്മാരുമെന്നുടെദാസന്മാരെന്നുധരിച്ചാലും

പാണ്ഡ്യദേശത്തെയെല്ലാംപാലിക്കുന്നതുമഹം
പാണ്ഡ്യധാത്രീശനരിമർദ്ദനനല്ലന്നൂനം
അരിമർദ്ദനനെൻെറഭൃത്യരിലൊരുത്തനെ-
ന്നരിമർദ്ദനനോടുചൊല്ലുവിൻചെന്നുനിങ്ങൾ
എന്നുടെപ്രഭാവത്തെയിന്നവനറിയട്ടെ-
യെന്നീശവാക്കുകേട്ടനേരത്തുകിങ്കരന്മാർ
മന്നവനോടുചെന്നുതൽകൃത്യമറിയിച്ചാർ
മന്നവനതുകേട്ട കോപമുൾക്കൊണ്ടുപാരം
സ്വർണ്ണനിർമ്മിതമായചൂരലുമെടുത്തുകൊ-
ണ്ടർണ്ണസാംപ്രവാഹത്തെവന്നുകണ്ടിതുശീഘ്രം
പിഷ്ടാംബതന്നംശത്തിൽസലിലംപോകുന്നതും
പിഷ്ടങ്ങൾതിന്നുതത്രശങ്കരൻകളിപ്പതും
കണ്ടതികോപാനലജ്വാലയാതുടുത്തുള്ള
രണ്ടുകണ്ണുകൾകൊണ്ടുംനോക്കിനാൻമഹേശനെ
മന്നവൻപ്രഹരിപ്പാൻഭാവിച്ചനേരത്തിങ്കൽ
തന്നരികത്തുനില്ക്കുംഭൃതകന്മാരെല്ലാരും
പെട്ടെന്നുമണ്ണെടുത്തുകൊട്ടുകനദീതീരെ
കിട്ടുമല്ലെങ്കിൽതവതല്ലെന്നുചൊന്നനേരം
ഒട്ടുമേപേടിയെന്യേഭൃത്യകാകാരനീശൻ
കൊട്ടയിലല്പംമണ്ണിട്ടെടുത്തുശിരസ്സിനാൽ
പൊട്ടിയതടത്തിങ്കലൊട്ടുമേമണ്ണുകൊട്ടാ-
തൊട്ടുദൂരത്തിൽമന്ദംനടന്നാൻമഹേശ്വരൻ
കൊട്ടയിലുള്ളമണ്ണുകൊട്ടാതെതന്നെമന്ദം
വട്ടത്തിൽനടക്കുന്നവിഷ്ടപേശനെക്കണ്ടു
മന്നവൻകോപിച്ചോറാം ഭിന്നമാംനദീതടം
നന്നാക്കുവാനിവന്നു തെല്ലുമേമനസ്സില്ല
അതിനാൽപ്രഹരിക്കവേണമെന്നുറച്ചുടൻ
ക്ഷിതിനായകനീശപൃഷ്ഠഭാഗത്തുചെന്നു
പത്മകോമളമായപാണിയിൽവിളങ്ങുന്ന
രുഗ്മവേത്രത്താലടിച്ചീടിനാൻ പൃഷ്ഠഭാഗെ
എന്തുഭൂപതെയെന്നെത്തല്ലുന്നതെന്നുചൊല്ലി
അന്തകവൈരിതത്രമറഞ്ഞുകൃപാനിധി
പെട്ടെന്നുമന്നവൻെറകിങ്കരന്മാരുമപ്പോൾ
പിഷ്ടാംബതൻഗൃഹത്തിൽ ചെന്നഥജരഠയെ
പിടിച്ചുവലിച്ചുനിൻഭൃതകനെങ്ങുപോയെ-
ന്നടിപ്പാൻതുനിഞ്ഞപ്പോൾ പേടിച്ചുപിഷ്ടാംബയും
കാണിച്ചുതരാമെന്നുപറഞ്ഞുഭക്തിയോടു-
മേണാങ്കചൂഡന്തന്നെപ്രാർത്ഥിച്ചാളിപ്രകാരം

നീലകണ്ഠാഖിലേശനിർമ്മലദയാനിധേ
ഹാലാസ്യനാഥസർവ്വസാക്ഷിയല്ലയോഭവാൻ

എന്നംശംനദീതടംബന്ധിപ്പതിന്നുവേണ്ടി-
യിന്നൊരുഭൃതകന്നുനൽകിനേൻബഹുപിഷ്ടം

സത്യമായവൻതീരബന്ധനംചെയ്യാതിപ്പോാം
കുത്രവാപോയാനിനിഞാനെന്തുചെയ്യേണ്ടതും

മറെറാരുഭൃതകന്നുകൊടുപ്പാൻപിട്ടുമില്ല
ചുററിലുംനിന്നുരാജഭടന്മാർ പീഡിക്കുന്നു

ചെററുമേസഹിപ്പതിനാളല്ലഞാനോദീന-
ക്കററബന്ധുവാംഭവാനെന്നെരക്ഷിച്ചീടേണം

അററമില്ലാതകുററംചെയ്കിലുംനിൻപദാബ്ജം
പോററുമെന്നേക്ഷണത്താൽസംസാരാബ്ധിയിൽനിന്നു

കേററുകമടിക്കാതെഭക്തരിൽകൃപാരസ-
മിററിററുവീഴുന്നനിൻകൺമുനക്കപ്പലിനാൽ

ഇങ്ങനെപിഷ്ടാംബതൻദീനവാക്യങ്ങൾകേട്ടു
തിങ്ങിനകൃപയോടുമംഗജാന്തകനീശൻ

വൃഷഭാരൂഢനായിഗ്ഗണങ്ങളോടുകൂടി
വൃഷഭൻവന്നുവേഗംദിവ്യമാംവിമാനത്തിൽ

വൃദ്ധയാംപിഷ്ടാംബയെദിവ്യരൂപിണിയാക്കി
ബദ്ധമോദേന കേററികൈലാസേകൊണ്ടുചെന്നാൻ

ദിവ്യസ്ത്രീഗണത്തോടുംവാദ്യഘോഷങ്ങളോടും
ദിവ്യരൂപത്തെപ്പൂണ്ടുപിഷ്ടാംബവിമാനത്തിൽ

ഗമനംചെയ്യുന്നതു കണ്ടവരെല്ലാവരും
അമിതാശ്ചര്യംചെന്നുനൃപനോടറിയിച്ചാർ

ഏതൊരുക്ഷണത്തിങ്കൽഭൃതകാകാരനായ
ചൂതബാണാരിതന്നെമന്നവനടിച്ചുവോ

അക്ഷണംതന്നെസർവ്വസ്ഥാവരജംഗമാനാം
ത്ര്യക്ഷലിംഗാനാംപൃഷ്ഠഭാഗത്തിലിരട്ടിയായ്

താഡനസംഭൃതയാംവേദനയുണ്ടായ്വന്നു
താഡനംചെയ്തവനെക്കണ്ടതില്ലൊരുത്തരും

മന്നവന്താനുമെന്നെത്തല്ലിയതാരെന്നുതൻ
പിന്നിൽനോക്കുന്നുമററുള്ളോരുമങ്ങനെതന്നെ

എന്നെയുംതല്ലിയെന്നുമെന്നേയുംതല്ലിയെന്നു-
മന്യോന്യമെല്ലാവരുംചൊല്ലിവിസ്മയിച്ചിതു

അന്നേരംപിഷ്ടാംബതന്നംശമാംനദീതീര-
മുന്നതമായ്ചമഞ്ഞുസുന്ദരനാഥാജ്ഞയാൽ

മന്നനുംമന്ത്രിമാരുംമററുള്ളപൌരന്മാരും
ഖിന്നരായടിച്ചതാരെന്നതറിയാതെപാരം

ഒന്നിച്ചുകൂടിമുഹൂർമ്മുഹുരാലോചിക്കുമ്പോറം
സുന്ദരേശ്വരവാക്കുകേറംക്കായിതാകാശത്തിൽ
മന്നവമത്ഭക്തനാംശ്രീവാതപുരേശ്വരൻ
നിന്നുടെധർമ്മാജ്ജിതമായവിത്തത്തിൽനിന്നു
എടുത്തവിത്തമെല്ലാമിനിക്കുംമത്ഭക്തക്കും
കൊടുത്തമൂലംബഹുപുണ്യവുംലഭിച്ചുതേ
നിന്നുടെ കോശഗേഹേ സംഖ്യയില്ലാതവിത്തം
കുന്നുപോൽകിടക്കുന്നുണ്ടിപ്പോറംമമാജ്ഞയാ
വാതപുരേശന്തന്റെ നിർബ്ബന്ധമൊഴിക്കുവാൻ
ഹേതുവായഹന്തന്നെനദിയെവർദ്ധിപ്പിച്ചേൻ
മന്നവദീഘായുസ്സായ്ഭേവിക്കസമ്പത്തുക-
ളൊന്നൊഴിയാതെതവസംഭവിച്ചീടും ദൃഢം
മന്നിടംബഹുകാലംപാലിക്കമമാജ്ഞയാൽ
മന്ദുരയിങ്കലുത്തമാശ്വങ്ങറംനിറഞ്ഞീടും
എന്നുടെപ്രാണനായവാതപുരേശനെന്നി
മന്നവസ്വച്ഛന്ദസഞ്ചാരത്തിന്നയക്കേണം
പിഷ്ടാംബതന്നെരക്ഷിച്ചീടുവാനുംവിശേഷാൽ
ശിഷ്ടനാംനിന്നെനന്നായൊന്നനുഗ്രഹിപ്പാനും
വിഷ്ടപനാഥനായഞാന്തന്നെഭൃതകനായ്
പിഷ്ടാർത്ഥംമൺചുമന്നുനിന്നുടെതല്ലുകൊണ്ടേൻ
തെല്ലുമേപരിഭവമില്ലെടോമുന്നംപാർത്ഥൻ
വില്ലുകൊണ്ടടിച്ചതുപോലിതും ക്ഷമിച്ചേൻഞാൻ
ഭക്തന്മാർതല്ലുന്നതുമർച്ചനപോലെതോന്നും
ഭക്തന്മാർക്കിഷ്ടമെന്തെന്നാലതുംകൊടുക്കുംഞാൻ
അംഗജവൈരിവാക്യമാകാശമാർഗ്ഗത്തിങ്ക-
ലിങ്ങനെകേട്ടനേരംസകലജനങ്ങളും
ചിത്തതാരിങ്കലേററംപേടിച്ചുംവിസ്മയിച്ചും
പൃത്ഥ്വീശവക്ത്രംനോക്കിവാണിതുചിത്രംപോലെ
സുന്ദരേശ്വരൻഭക്തവത്സലന്തന്റെവാക്യം
സന്ദേഹമില്ലിതെന്നുചൊല്ലിമന്നവന്താനും
അററമററാശ്ചര്യംപൂണ്ടീശനിൽതാൻചെയ്യോരു
തെററുചിന്തിച്ചുപേടിച്ചുംഗങ്ങറംവിറച്ചഹോ
മന്ത്രികളോടുംമററുജനങ്ങളോടുംകൂടി
ഹന്തഹന്തേതിചൊല്ലിനടന്നുചെന്നുഭൂപൻ
വാതപുരേശൻതന്റെ പാദപത്മത്തിൽവീണു
ജാതമോദേനനമസ്കരിച്ചുമററുള്ളോരും
പിന്നെമന്നവൻ ചൊന്നാൻഹേവാതപുരേശ്വര
നിന്നിൽഞാൻചെയ്തോരപരാധങ്ങറം പൊറുക്കണം

പഞ്ചബാണാരിദേവനെന്നോടുനിന്നെസ്വൈര-
സഞ്ചാരത്തിന്നയപ്പാൻകല്പിച്ചാനെങ്കിലുംനീ
മുന്നെപ്പോൽമന്ത്രിയായിട്ടെന്നേയുമനുഗ്രഹി-
ച്ചെന്നരികത്തുതന്നെപൂജ്യനായ്‌വസിക്കേണം
എന്നമന്നവവാക്യംകേട്ടുസന്തോഷംപൂണ്ടു
സുന്ദരേശ്വരഭക്തൻവാതപുരേശൻചൊന്നാൻ
സുന്ദരേശ്വരവാക്യംകേൾക്കായ്‌വന്നതുമൂലം
മന്നവ ഭവാനേററമീശ്വരഭക്തൻ ദൃഢം
നിന്നെയാശ്രയിച്ചല്ലോവൈദികകർമ്മമെല്ലാ-
മെന്നാലേചെയ്യപ്പെട്ടുതതിനാലിനിക്കിപ്പോൾ
ചിത്തശുദ്ധിയുമുണ്ടായതിനാൽമഹേശനിൽ
ഭക്തിയുംദൃഢമായിഭവിച്ചുമഹീപതേ
ദേവപ്രസാദാൽസംസാരത്തിൽവാസനയററു
ജീവന്മുക്തിയെലഭിച്ചീടിനേൻഞാനിദാനീം
സർവ്വത്രപരിപൂർണ്ണനീശ്വരൻമന്ദരശ്രീ
പർവ്വതമേരുകാശീകൈലാസാദികളായ
പുണ്യക്ഷേത്രങ്ങളിലുംപ്രതിമാസ്വപിതഥാ-
യെണ്ണമില്ലാതലിംഗങ്ങളിലുംവിശേഷമായ്
സന്നിധാനംചെയ്യുന്നിതെന്നാഗമങ്ങളെല്ലാം
മന്നവമഹാഗുണവാരിധേഘോഷിക്കുന്നു
ശക്തിതന്നോടുക്കൂടീട്ടേകനാംരുദ്രനെന്നും
മുക്തിദനദ്വിതീയനെന്നുംവേദാന്തങ്ങളാൽ
പ്രതിപാദിക്കപ്പെട്ടോരീശ്വരൻസുന്ദരേശൻ
ഇതിവേദാന്തവാക്യവേദികൾപറയുന്നു
ഈശനക്കണ്വാദികൾക്കാശ്രുവേദാർത്ഥമുപ-
ദേശിച്ചലീലയേയുംചൊല്ലുന്നിതാഗമങ്ങൾ
ഏകമേവാദ്വിതീയംബ്രഹ്മേതിവേദവാക്യം
ലോകേശനായസുന്ദരേശനെ ഘോഷിക്കുന്നു
ആകയാൽമൂലലിംഗേസാന്നിദ്ധ്യംചെയ്തീടുന്ന
ലോകനായകൻവേദാന്താർത്ഥമെന്നറികനീ
സർവ്വജ്ഞൻസർവ്വവ്യാപീസച്ചിദാനന്ദാത്മകൻ
സർവ്വപ്രേരകനായസുന്ദരേശ്വരനിപ്പോൾ
പാരാതേചിദംബരേചെല്ലുചെല്ലെന്നിങ്ങിനെ
പ്രേരണംചെയ്യുന്നുമാംമാമകഹൃദിസ്ഥനായ്
ശങ്കരാജ്ഞയാചിദംബരത്തിൽപോകുന്നുഞാൻ
ശങ്കരഭക്തനായനീയതുലംഘിക്കാതെ
മന്ദമെന്നിയേപോവാനനുജ്ഞതരികെന്നു
ചൊന്നതുകേട്ടുഭൂപൻനൽകിനാനനുവാദം

സുന്ദരേശനെശ്രീവാചകങ്ങളാംകൊണ്ടുസ്തുതി-
ച്ചന്നേരം നടകൊണ്ടാൻ ശ്രീവാതപുരേശ്വരൻ

തന്നുടെമന്ത്രിയായശ്രീവാതപുരേശൻെറ
പിന്നാലെക്രോശമാത്രംമന്നവൻചെന്നാനപ്പോ

മന്നവഭവാനിനിതിരിഞ്ഞുപെയ്യൊണ്ടാലു-
മെന്നീശഭക്തവാക്യംകേട്ടപ്പോമഹീപതി

വന്നുടൻമണ്ഡപത്തിൽമന്ത്രികളോട്ട സോമ-
സുന്ദരേശൻെറഭക്തവാത്സല്യംപ്രശംസിച്ചാൻ

മന്ത്രികളെല്ലാവരുംകേട്ടാലുമെൻെറവാക്യ-
മന്തകവൈരിയെപ്പോലാരുള്ള ഭക്തപ്രിയൻ

ഭക്തവത്സലൻപണ്ടു ശിശ്രുമാംസവുംവിഷം
ഭക്തനാമൊരുവേടൻകൊടുത്തമാംസങ്ങളും

പിഷ്ടാംബകൊടുത്തപിഷ്ടങ്ങളുംഭക്ഷിച്ചിതു
വിഷ്ടപനാഥനോരോഭക്തരേരക്ഷിക്കവാൻ

കല്ലിനാലൊരുഭക്തൻമേല്ലമേലെറിഞ്ഞതും
വില്ലിനാൽപണ്ടുപാൎത്ഥൻതലമേലടിച്ചതും

നല്ലചൂരലുകൊണ്ടുഞാനടിച്ചതുംഗൌരീ-
വല്ലഭന്നേതിപ്രിയമായ്‌വന്നുമഹാത്ഭുതം

തല്ലുന്നഭക്തന്മാൎക്കുംനല്ലനുഗ്രഹമേകും
മല്ലബാണാരിയെപ്പോലില്ലൊരുഭക്തപ്രിയൻ

സേവിക്കവേണമെങ്കിൽശിവനെത്തന്നേവേണം
ഈവിധംഭക്തന്മാരിൽകാരുണ്യംമററാൎക്കുള്ളു

മന്നവനേവംചൊല്ലിസുന്ദരേശ്വരപാദം
തന്നുടെമാനസത്തിൽനന്നായുറപ്പിച്ചഥ

കനകാംബരരത്നഭൂഷണഭൂഗോക്കളെ
മനുജേശ്വരൻസുന്ദരേശ്വരന്നൎപ്പിച്ചിതു

തിങ്കൾതന്നുദയത്താൽവങ്കടൽവെള്ളംപോലെ
ശങ്കരപ്രസാദലേശത്തിനാൽസമ്പത്തുകൾ

പാൎത്ഥിവനനുദിനംവൎദ്ധിച്ചുപിന്നെമഹാ
കീൎത്തിമാൻജഗന്നാഥനെന്നൊരുപുത്രനുണ്ടായ്

ആൎത്തിതീൎത്തഖിലക്ഷ്മരിമൎദ്ദനഭൂപൻ
കീൎത്തിയാലഖിലലോകത്തേയുംശുഭ്രമാക്കി

പാൎത്ഥലമെല്ലാംപണ്ടുസുന്ദരേശ്വരൻരാജ-
മൂൎത്തിയായ്പാലിച്ചതുപോലെപാലിച്ചീടിനാൻ

അന്തകാന്തകപാദപങ്കജഭക്തിയുള്ളോ-
ൎക്കെന്തുദുൎല്ലഭമായിട്ടുള്ളുമാമുനിമാരെ

ശ്രീവാതപുരേശനുംനടന്നുശിഷ്യരോടും
കാവേരീതീരേപുണ്യക്ഷേത്രങ്ങളുള്ളതെല്ലാം

കണ്ടീശസേവചെയ്തുശ്രീചിദംബരേചെന്ന്
ഇണ്ടൽതീർത്തിഷ്ടമേകുംശ്രീശിവഗംഗയിങ്കൽ
സ്നാനവുംചെയ്തുസാംബംശ്രീനടേശ്വരനേയും
ധ്യാനിച്ചുശ്രീമന്മൂലനാഥലിംഗത്തിനേയും
കണ്ടുകുമ്പിട്ടുപിന്നെശ്രീതില്ലവനത്തിങ്കൽ
കണ്ടപത്രങ്ങൾതിന്നുകഴിച്ചുപലകാലം
രുദ്രനെസമാധിയിൽനിശ്ചലമനസ്സനായ്
നിദ്രയുംവിട്ടുസദാസേവിച്ചുശിവാമൃതം
ഞാനെന്നഭാവത്തേയുമാഹാരത്തേയുംവിട്ടു
ജ്ഞാനാംബുരാശിയിങ്കൽസർവ്വദാമുങ്ങിമുങ്ങി
ശ്രീതില്ലവനത്തിങ്കൽമൃഗങ്ങളോടുകൂടി
വാതപുരേശയോഗിസഞ്ചരിച്ചിതുമുദാ
ശാപാനുഗ്രഹകരന്മാരായബൌദ്ധരപ്പോൾ
ദീപാന്തരത്തിൽനിന്നുതങ്ങടെസമ്പ്രദായം
നടത്തീടുവാൻബഹുപുസ്തകംപീലിക്കെട്ടു-
മെടുത്തുശിഷ്യരോടുമോരോരോദിക്കിൽചെന്നു
വൈദികധർമ്മമെല്ലാംവാദത്താൽവെന്നുവെന്നു
മോദേനസ്വമതത്തെസ്ഥാപിച്ചുതത്രതത്ര
സഞ്ചരിച്ചീടുന്നൊരുമുണ്ഡികളഹോപര-
വഞ്ചനചെയ്‌വാൻതത്രശ്രീചിദംബരേവന്നു
തത്രവാണീടുംശിവഭക്തരാംമൂവ്വായിരം
പൃഥ്വീസുരന്മാരേയുംയോഗിവര്യന്മാരെയും
തടുത്തുനിർത്തിലോകേശിവനല്പഹോമോക്ഷം
കൊടുത്തീടുവാൻബുദ്ധനല്ലാതെമററാരുള്ള
അസത്യാർത്ഥത്തെപ്പറയുന്നുവേദങ്ങളെല്ലാം
ഭസിതരുദ്രാക്ഷങ്ങൾധരിക്കുന്നതുംവ്യർത്ഥം
ശിവന്തന്നിലുംഭസിതത്തിലുംഭക്തന്മാരാം
ഭവന്തോമഹാമോഹയുക്തന്മാരെന്നുനൂനം
രുദ്രാക്ഷഭസ്മങ്ങളെദ്ധരിച്ചാലതുകൊണ്ടു
ഭദ്രമോക്ഷങ്ങൾസിദ്ധിച്ചീടുമോമൂഢന്മാരെ
വൃക്ഷത്തിൽനിന്നുരുദ്രാക്ഷങ്ങളുമുണ്ടായാശ്രു-
ശ്രുക്ഷണിയിങ്കൽനിന്നുഭസ്മവുംഭവിച്ചിതു
ശിവനോനിന്ദ്യവസ്തുസംയുക്തനല്ലോപാത്താൽ
ഇവമൂന്നിനുംതമ്മിൽസംബന്ധമെന്തുചൊൽവിൻ
ശിവനോഭസ്മത്തിനോമാഹാത്മ്യമെന്നുംപിന്നെ
ഇവയിൽപവിത്രതയാർക്കെന്നുംപറയേണം
ഇത്തരംഞങ്ങളുടെസന്ദേഹത്തിനുനിങ്ങളു-
ത്തരംപറയേണമേഴുനാൾക്കുള്ളിൽതന്നെ

ഇല്ലെങ്കിൽനടേശൻെറകനകസഭയെല്ലാം
തല്ലിപ്പൊളിച്ചുഞങ്ങളില്ലാതെയാക്കും ദൃഢം

ഇങ്ങിനെകേട്ടനേരം ശിവഭക്തരാമവർ
മങ്ങിനമുഖത്തോടുമാലോച്യചൊല്ലീടിനാർ

ശിവശാസനാൽധാര്യം ഭോഗമോക്ഷാർത്ഥം ഭസ്മം
ശിവദമെന്നപുരാണാഗമവേദങ്ങളിൽ

ചൊല്ലുന്നിതതുകൊണ്ടുഭസ്മത്തെദ്ധരിക്കേണ—
മല്ലെങ്കിലവൻമഹാനരകേപതിച്ചീടും

മന്ദതകൊണ്ടുശിവഭസ്മരുദ്രാക്ഷങ്ങളെ
നിന്ദിച്ചനിങ്ങൾക്കെല്ലാം നരകം തന്നെഗതി

ഇങ്ങിനെവൈദികന്മാർപറഞ്ഞനേരത്തിങ്കൽ
തിങ്ങിനമദത്തോടും ബൌദ്ധന്മാർപറഞ്ഞിതു

ശ്രുതികളാഗമങ്ങളെന്നല്ലപുരാണങ്ങ—
ളിതുകളെല്ലാമസത്യാർത്ഥത്തെപ്പറയുന്ന

അതിനാലതുഞങ്ങൾവിശ്വസിക്കുന്നില്ലൊന്നു—
മിതികേട്ടപ്പോൾശിവഭക്തരാം ഭൂസുരന്മാർ

തങ്ങടെഗൃഹങ്ങളിൽചെന്നുബൌദ്ധന്മാരെനാ—
മെങ്ങിനെജയിക്കുന്നതെന്നുദുഃഖിച്ചുവാണു

ആറാം ദിനത്തിലവരെല്ലാരുമൊത്തുചന്ദ്ര—
ക്കീറുമാറും ചൂടുന്നശ്രീസുന്ദരേശ്വരൻെറ

പാദാംബുജത്തിൽവീണുകുമ്പിട്ടുകൂപ്പിബൌദ്ധ—
വാദത്തെജയിക്കുവാൻനൽകേണമനുഗ്രഹം

എന്നുസംപ്രാർത്ഥിച്ചവർതന്നുടെഗൃഹം പുക്കാ—
രന്നുരാത്രിയിൽസ്വപ്നേവന്നരുൾചെയ്തുശിവൻ

ദ്രാവിഡകവീന്ദ്രനാം മത്ഭക്തനൊരുപുമാൻ
ആവിർമ്മോദേനതില്ലവനത്തിൽമുഗ്ദ്ധമം

വ്യാഘ്രപാദനെപ്പോലെസഞ്ചരിക്കുന്നിതിപ്പോൾ
ശീഘ്രമുണ്ടാകും ജയമവനാൽനിങ്ങൾക്കെല്ലാം

വാതപുരേശനെന്നുപേരവന്നഹോമുന്നേ
ജാതമായ്മാണിക്യവാചകനെന്നിപ്പോൾനാമം

ബൌദ്ധരെജയിപ്പതിന്നവനെസുന്ദരേശൻ
ബദ്ധസന്തോഷമിങ്ങോട്ടയച്ചതറിഞ്ഞാലും

കളിച്ചുനടന്നീടുമവനെമോദിപ്പിച്ചു
വിളിച്ചുനിങ്ങൾകൂട്ടിക്കൊണ്ടുപോരുവിൻവേഗം

രുദ്രാക്ഷഭസ്മോജ്വലവിപ്രവേഷത്തെപ്പൂണ്ടു—
രുദ്രൻെറവാക്കിവണ്ണം സ്വപ്നത്തിൽകേട്ടെല്ലാരും

വിസ്മയപ്പെട്ടന്യോന്യം സ്വപ്നവൃത്താന്തം ചൊല്ലി
സുസ്മേരാനനന്മാരായ് ശ്രീനടേശ്വരനുടെ

സന്നിധിയിങ്കൽക്കൂടിശിവഭക്തന്മാരെല്ലാം
ഉന്നതമോദത്തോടുംവാദ്യങ്ങളടിപ്പിച്ചു
നടന്നുവനത്തിങ്കൽചെന്നപ്പോഠംമൃഗൈസ്സമം
നടന്നീടുന്നവാതപുര്യധീശനെക്കണ്ടു
ഞങ്ങളെരക്ഷിപ്പാനായ്‌വരികെന്നവർകൂപ്പി
തിങ്ങിനഭക്ത്യാചൊന്നനേരത്തുമുനീശ്വരൻ
കേട്ടതുഭാവിയാതെനടന്നാനപ്പോളവർ
കൂട്ടമായ്‌പിമ്പേചെന്നുപിന്നെയുമപേക്ഷിച്ചാർ
പിന്നെയുംമുന്നേപ്പോലെനടന്നുമുനീശ്വരൻ
ചെന്നുടൻവനമദ്ധ്യേമറഞ്ഞീടിനാനപ്പോഠം
ശിവഭക്തന്മാരെല്ലാംഖേദിച്ചുനടേശ്വര-
ശിവസന്നിധൌചെന്നുപ്രാത്ഥിച്ചീടിനാരേവം
വിളിച്ചുഞങ്ങളതുകേഠക്കാതെമുനീശ്വരൻ
കളിച്ചുമൃഗങ്ങളോടൊന്നിച്ചുനടക്കുന്നു
ബൌദ്ധരെജ്ജയിപ്പാനായെന്തുചെയ്യേണ്ടുഞങ്ങഠം
സ്വാമിൻനീചന്ദ്രചൂഡചൊല്ലുകനടേശ്വര
ഇങ്ങിനെപ്രാത്ഥിച്ചവർനില്ക്കുന്നദശാന്തരേ
ഗംഗാധരൻെറവാക്യംകേഠക്കായിതാകാശത്തിൽ
ഭക്തന്മാരെല്ലാവരുംകേഠക്കവിൻതദാഹ്വാനെ
വ്യക്തമായോരുമാർഗ്ഗംപറഞ്ഞീടുവനിപ്പോഠം
ജനവന്നാഥക്ഷേത്രേകന്ദമൂലത്തിൽവെച്ചു
ഘനകൌതുകംമുന്നംഗുരുമൂത്തിയാമഹം
ദിവ്യദൃഷ്ടിയാൽനോക്കിവാതപുരേശ്വരന്നു
ദിവ്യമന്ത്രോപദേശംചെയ്കയാലതുമുതൽ
മാണിക്യംപോലെവന്നുവാക്കുമുണ്ടായിവന്നു
മാണിക്യവാചകനെന്നതിനാൽദീക്ഷാനാമം
കല്പിതമതുനിങ്ങഠംചൊല്ലിവേഗംവിളിക്കി-
ലല്പവുംമടിയാതെമാമുനിവരുംദൃഢം
ശങ്കരവാക്യമേവംകേട്ടപ്പോഠംസന്തോഷമാം
പങ്കടലിങ്കൽമുങ്ങിശിവഭക്തന്മാരെല്ലാം
തില്ലവനത്തിൽചെന്നനേരത്തുദൂരത്തിങ്കൽ
മെല്ലവേകാണായ്‌വന്നിതേകത്രമുനീന്ദ്രനെ
അപ്പൊഴുതുരചെയ്താർമാണിക്യവാചകത്വം
കല്പിതമായദീക്ഷാനാമത്തെചൊല്ലിനിങ്ങഠം
ഒന്നിച്ചുവിളിച്ചീടിലുടനെവരുമെന്നു
സുന്ദരേശാജ്ഞയാലെവിളിച്ചീടുന്നുഞങ്ങഠം
മാണിക്യവാചകാനീവരികമഹാമുനേ
കാണിവൈകാതെജയിച്ചീടുവാൻബൌദ്ധന്മാരെ

ഇങ്ങിനെകേട്ടനേരംശ്രീവാതപുരേശ്വര–
നംഗജവൈരിതന്നാൽകല്പിതംദീക്ഷാനാമം
ഈശപ്രസാദമൂലംലഭിച്ചാരിവരിങ്ങൊ–
ട്ടാശ്രമമാമയച്ചതുമിതിനായ്തന്നെശിവൻ
ധന്യനായഹമെന്നുചിന്തിച്ചുമടിക്കടി
മന്നിടത്തിങ്കൽവീണുകുമ്പിട്ടുംവരുന്നൊരു
മാണിക്യവാചകൻെറപാദപത്മദ്വയത്തിൽ
വീണുകുമ്പിട്ടുപൂജിച്ചീശ്വരഭക്തരെല്ലാം
വൃത്താന്തമറിയിച്ചുസംശ്ലിഷ്യവാദ്യഘോഷ–
നൃത്തഗീതങ്ങളോടുംകസ്യചിൽസ്ക്കന്ധദേശേ
ആരോപ്യമുനീന്ദ്രനെമുന്നിട്ടുകൊണ്ടുബൌദ്ധ–
ന്മാരുടെസമീപത്തിൽചെന്നൊരുനേരത്തിങ്കൽ
സത്വരംചൊൽവിൻനിങ്ങൾഞങ്ങടെചോദ്യത്തിനു–
ള്ളുത്തരമെന്നുബൌദ്ധന്മാർപറഞ്ഞിതുതദാ
ഉത്തരമെല്ലാംഞങ്ങൾനിശ്ചയിച്ചിരിക്കുന്നു
ബൌദ്ധരേജയംനിങ്ങൾക്കുണ്ടാകയില്ലനൂനം
ഇങ്ങിനെഭൂസുരന്മാർപറഞ്ഞനേരത്തിങ്കൽ
തിങ്ങിനരോഷത്തോടും ബൌദ്ധന്മാർപറഞ്ഞിതു
എങ്കിലോഭസിതമോശിവനോശ്രേഷ്ഠമെന്ന
ശങ്കയ്ക്കുചൊല്ലീടുവിനുത്തരംദ്വിജന്മാരെ
ഇത്തരംകേട്ടനേരംശ്രീവാതപുരേശ്വരൻ
ഉത്തരംചൊല്ലീടിനാൻവേദവാക്യങ്ങളാലെ
മഹത്വമുള്ളഭസ്മപ്രതിപാദകങ്ങളാം
ബൃഹത്സാമേതിത്രിയായുഷേത്യതിമന്ത്രങ്ങളും
ആപോരാജാനമഗ്നിരിത്യാദിമന്ത്രങ്ങളും
സാവധാനത്തിൽനന്നായെടുത്തുപറഞ്ഞിതു
ഇത്തരംവേദത്തിനാലുത്തരംചൊന്നനേരം
ചിത്തരംഗത്തിൽക്രുധാബൌദ്ധരുമുരചെയ്താർ
ശ്രുതിവാക്യങ്ങളസത്യാൎത്ഥത്തെപറയുന്നി–
തതിനാലവകളെവിശ്വസിക്കില്ലഞങ്ങൾ
യുക്തിയുക്തമായ്നല്ലദൃഷ്ടാന്തത്തോടുംഭവാ–
നുത്തരംചൊൽകയെന്നുകേട്ടനേരത്തിൽവേഗം
നഗ്നന്മാരുടെമുമ്പിൽശുഷ്ക്കഗോമയത്തിങ്ക–
ലഗ്നിയെച്ചാൎത്തീട്ടുതുഭസ്മമായീടുംവിധൌ
മാമുനിപറഞ്ഞിതുനഗ്നരേകണ്ടുകൊൾവിൻ
ഗോമയമിതുമീതെഭസ്മമായിരിക്കുന്നു
അന്തർഭാഗത്തിലഗ്നിമയമായ്കാണുന്നില്ലേ
അന്തകാന്തകനഗ്നിമയനെന്നറിഞ്ഞാലും

അതിനാൽസാമാനാധികരണ്യസംബന്ധവും
അതുമല്ലെടോജന്യജനകസംബന്ധവും
ശിവനുംഭസ്മത്തിനുമുണ്ടതുകൊണ്ടുതന്നെ
ഭുവനേമഹാപരിശുദ്ധമായ്‌വന്നുഭസ്മം
ഗർവ്വവുമജ്ഞാനവും നിറച്ചുപേരുമാത്രം
സർവ്വജ്ഞരെന്നുധരിച്ചീടുന്നനഗ്നന്മാരെ
വെറുതെനിങ്ങളെല്ലാം കലഹിച്ചീടവേണ്ട
പറവൻദൃഷ്ടാന്തവുമായതുകേട്ടുകൊൾവിൻ
അഗ്നിയോശിവമയംതസ്യഭൂഷണംഭസ്മം
നഗ്നരെധാരണാനുഭുക്തിമുക്തികളുണ്ടാം
ശിവധാരണപുണ്യാൽഗംഗയുംരുദ്രാക്ഷവും
ഭുവനേപവിത്രങ്ങളായ്‌വന്നുഭസ്മംപോലെ
എങ്ങനെഗംഗാസ്നാനാൽസിദ്ധിക്കുന്നുവോമോക്ഷ-
മങ്ങിനെതന്നെഭസ്മരുദ്രാക്ഷംധരിക്കിലും
ശങ്കരാജ്ഞയാഭോഗമോക്ഷങ്ങൾസിദ്ധിച്ചീടും
ശങ്കയില്ലെടോതെല്ലുംക്ഷപണാധമന്മാരേ
ഭസ്മത്താൽ സ്വതേവഹ്നി മൂടപ്പെട്ടതുപോലെ
ഭസ്മോദ്ധൂളിതൻസ്വഭാവേനശങ്കരന്താനും
ഇങ്ങനെമാണിക്യവാചകൻെറവാക്കുകേട്ടു
മങ്ങിനമുഖത്തോടുമുത്തരമില്ലായ്കയാൽ
തിങ്ങിനരോഷത്തോടുംഭർത്സിച്ചുനീചൊന്നതു
ഭംഗിയായില്ലതെല്ലുംതോററതുഭവാൻതന്നെ
ബൌദ്ധന്മാരപ്രകാരംചൊന്നനേരത്തുപാരം
ക്രുദ്ധരായ്മൂവ്വായിരംഭൂസുരവരന്മാരും
കലഹിച്ചതിവേഗം ബൌദ്ധന്മാരോടുകൂടി
കലഹംതീർപ്പാൻചോളഭൂപസന്നിധൌചെന്നാർ
മന്നവനിവരുടെ കലഹംതീർപ്പതിന്നാ-
യന്നേരമൊരുമാർഗ്ഗം ചിന്തിച്ചുചൊല്ലീടിനാൻ
അന്യോന്യംചൊല്ലിനിങ്ങൾകലഹിക്കേണ്ടാവൃഥാ
ചൊന്നതുപോലെകേൾക്കിൽകലഹംതീർത്തീടുവൻ
എന്നുകേട്ടപ്പോൾനൃപനീചൊന്നപോലെകേൾക്കാ-
മെന്നുഭൂദേവന്മാരുംബൌദ്ധരുംസമ്മതിച്ചാർ
ഇങ്ങനെകേട്ടനേരംമന്നവൻമൂകയായു-
മംഗനാരത്നമായുമുള്ളതൻകുമാരിയെ
വരുത്തിവിപ്രബൌദ്ധസന്നിധിയിങ്കൽമുന്നി-
ലിരുത്തിമഹീപതിപറഞ്ഞാനിപ്രകാരം
എന്നുടെപുത്രിയാകുമിവൾക്കു ദൈവത്തിനാൽ
തന്നെകല്പിതമായ മൂകത്വംകളഞ്ഞുടൻ

നല്ലവാക്പാടവത്തെയുണ്ടാക്കീടുന്നതാരോ
ഇല്ലസന്ദേഹംജയമവർക്കതന്നേദ്ധം

മന്നവനിപ്രകാരം ചൊന്നൊരുനേരത്തിങ്കൽ
ധന്യരാംവിപ്രന്മാരും ക്ഷപണന്മാരുംകൂടി

അങ്ങനെതന്നെയിതിൽതോൽക്കുന്നജനങ്ങടെ
അംഗങ്ങൾ ശിലാമയമാമിക്ഷുയന്ത്രത്തിനാൽ

പേഷണംചെയ്തീടണമെന്നുനിശ്ചയിച്ചപ്പോൾ
ഭോഷരാംക്ഷപണന്മാർ കന്യകാന്തികേചെന്നു

മുന്നമേമന്ത്രങ്ങളാൽ മന്ത്രിതാംബുക്കൾകൊണ്ടു
കന്യകാമുഖം നന്നായ്ക്ഷാളനംചെയ്തുപിന്നെ

സിദ്ധമന്ത്രങ്ങൾകൊണ്ടു യത്നിച്ചാർപലതരം
മുഗ്ദ്ധാംഗീമണിയുടെമൂകതനശിച്ചീല

കിന്തുതജ്ജയാശൈവ നശിച്ചു തദാനഗ്ന—
രന്തരംഗത്തിലേററംദുഃഖിച്ചുചൊന്നാരേവം

മാണിക്യവാചക നിൻ സാമർത്ഥ്യം ഞങ്ങൾക്കല്ലും
കാണിക്കമഹീപാലസന്നിധാനത്തിൽതന്നെ

ഇങ്ങനെകേട്ടനേരം ഭൂപമാനിതൻമുനി—
പുംഗവൻചിദംബരേ ശ്രീഹാലാസ്യത്തിങ്കലും

നർത്തനംചെയ്യുമേകം ശ്രീനടേശ്വരംസാംബം
ചിത്തരംഗത്തിൽധ്യാനിച്ചത്യന്തഭക്തിയോടും

ശ്രീവാചകങ്ങൾചൊല്ലിസ്തുതിച്ചുനിയ്യമേവം
ഹേവരാംഗനേപാടീടെന്നുരചെയ്തനേരം

ഭൂപകന്യകതാനുംമൂകത്വംവിട്ടുശീഘ്രം
ഭൂപതിക്കകതാരിൽ സന്തോഷമുണ്ടാംവണ്ണം

പാടിനാൾമനോഹരമായതുകേട്ടനേരം
ചാടിനാരെല്ലാവരുമാശ്ചര്യാംബുധിയിങ്കൽ

ഏണാക്ഷിതൻെറചിത്തമേററവുംനിർമ്മലമായ്
വാണിയുംനാവുതന്മേൽ വാണിതുശിവാജ്ഞയാ

പിന്നെയും ബഹുവിധംസ്തോത്രങ്ങൾഭൂപപുത്രി
മന്ദമെന്നിയേയോഗീന്ദ്രാജ്ഞയാചൊന്നനേരം

മന്നവനത്യാശ്ചര്യസന്തോഷസംയുക്തനായ്
തന്നുടെഭടന്മാരെവിളിച്ചു ബഹുശീഘ്രം

കൊല്ലുവിൻ ബൌദ്ധന്മാരെയെന്നുകല്പിച്ചാനപ്പോൾ
കല്ലിനാലുണ്ടാക്കിയോരിക്ഷുയന്ത്രത്തിലവർ

ശങ്കരദൂഷകന്മാരാകിയനഗ്നന്മാരെ
ശങ്കകൂടാതെപിടിച്ചിട്ടുപേഷണംചെയ്താർ

തരംനന്നെന്നുബൌദ്ധന്മാരെല്ലാവരുംകൂടി
വിരുന്നുണ്ണുവാൻപോയാരന്തകാലയത്തിങ്കൽ

ചോളദേശത്തിലുള്ള സകലജനങ്ങളും
ചോളഭൂപനും ശിവഭക്തരായ്‌വന്നിതേററം
ശൈവവാക്യങ്ങൾചതുർവ്വേദാത്ഥയുക്തങ്ങളാം
ദ്രാവിഡഗേയങ്ങളുമുണ്ടാക്കീട്ടനന്തരം
ശങ്കരഭക്തനായ മാണിക്യവാചകൻശ്രീ
ശങ്കരസായൂജ്യത്തെപ്രാപിച്ചു ദേഹത്തോടും
അരിമർദ്ദനനായപാണ്ഡ്യഭൂപതിതാനും
പരമേശ്വരൻതന്റെ കരുണാകടാക്ഷത്താൽ
പുത്രനാംജഗന്നാഥപാണ്ഡ്യനിൽ ഭൂഭാരത്തെ
സത്വരമർപ്പിച്ചീശസായൂജ്യംപ്രാപിച്ചിതു
ജഗന്നാഥനാംസുന്ദരേശനിൽഭക്തിയോടും
ജഗന്നാഥനുംനീത്യാപാലിച്ചാൻപ്രജകളെ
സുന്ദരേശ്വരപാദപങ്കജഭക്തിയുള്ളോ–
ക്കൊന്നുമില്ലസാദ്ധ്യമായിട്ടുമാമുനിമാരേ
സുന്ദരേശ്വരനുടെലീലഞാനറുപത്തിയൊന്നു–
മിങ്ങിനെചൊന്നേനിതുകേൾക്കിലോഭക്ത്യാ
സന്ദേഹമില്ലസർവ്വസമ്പത്തുംഭോഗമോക്ഷ–
മെന്നല്ലസിദ്ധിച്ചീടുമിച്ഛിച്ചതെല്ലാംദൃഢം
ഏഷഞാനേവംസുന്ദരേശ്വരാനുഗ്രഹത്താൽ
ഭാഷണംചെയ്തേനറുപത്തേഴാമദ്ധ്യായവും

അറുപത്തിയേഴാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 68

## കുബ്ജപാണ്ഡ്യന്റെ ജ്വരനിവാരണം

**അഗസ്ത്യൻ**

കുബ്ജപാണ്ഡ്യന്റെ ജ്വരം തീൎത്തുതൽ കുബ്ജത്വവു–
മബ്ജശേഖരൻ കളഞ്ഞീടിന ലീലയേഞാൻ
ചൊല്ലുന്നേനിതുഭക്ത്യാ കേൾക്കിലോ മുനികളെ
നല്ലസൌഭാഗ്യാരോഗ്യസമ്പദാദികളുണ്ടാം
പാണ്ഡ്യദേശത്തെബ്ബഹുവത്സരംജഗന്നാഥ
പാണ്ഡ്യൻപാലിച്ചു സ്വൎഗ്ഗലോകത്തെപ്രാപിച്ചിതു
തൽപുത്രൻവാരബാഹുപാണ്ഡ്യനും നീതിയോടു–
മുപ്പുരംപാലിച്ചീശസായുജ്യംലഭിച്ചിതു
വിക്രമബാഹുപരാക്രമബാഹുവും പിന്നെ
ശക്രതുല്യനായുള്ള സുരഭിപാണ്ഡ്യൻതാനും
ക്രമത്താൽ മധുരയെ പാലിച്ചുശിവലോകം
ഗമിച്ചീടിനാർ സോമസുന്ദരേശപ്രസാദാൽ

കങ്കമപാണ്ഡ്യൻപിന്നെ കങ്കമംകൊണ്ടുനിത്യം
ശങ്കരാർച്ചനചെയ്തു പാലിച്ചാൻപ്രജകളെ

കർപ്പൂരപങ്കങ്ങളാലീശനെപ്രതിദിനം
കർപ്പൂരപാണ്ഡ്യനർച്ചിച്ചാപ്പവാൻനിഃശ്രേയസം

കാരുണ്യപാണ്ഡ്യൻപിന്നെ പുരുഷോത്തമപാണ്ഡ്യൻ
കാരുണ്യമോടുരാജ്യം പാലിച്ചാനനന്തരം

ചേരചോളാവനീശന്മാരെയുംജയിച്ചഥ
പാരിടം പാലിച്ചഹോ ശത്രുശാസനപാണ്ഡ്യൻ

മുപ്പുരാന്തകനുടെ സായുജ്യംപ്രാപിച്ചപ്പോൾ
തൽപുത്രൻ കുബ്ജപാണ്ഡ്യൻകങ്കമാരുണഗാത്രൻ

ചാലവേ ചേരചോളപാണ്ഡ്യദേശങ്ങൾമൂന്നും
പാലനംചെയ്തുനിത്യം സുഖമായ്‌വസിക്കുമ്പോൾ

സത്വരം ചോളൻതന്റെ വനിതേശ്വരിയെന്ന
പുത്രിയെ കുബ്ജപാണ്ഡ്യഭൂപനു കൊടുത്തഥ

തന്നുടെരാജ്യത്തിനെ പ്രാപിച്ചാനതുപോലെ
മന്നവൻചേരൻതാനും ധനങ്ങൾ ധാന്യങ്ങളും

വളരെ പാണ്ഡ്യഭൂപനർപ്പിച്ചു തന്റെ രാജ്യ–
മളവററാമോദേന ലഭിച്ചാൻ ദൈവയോഗാൽ

അബ്ജലോചനയായ വനിതേശ്വരിയോടും
കുബ്ജപാണ്ഡ്യക്ഷിതീശൻ കങ്കമാരുണഗാത്രൻ

വനിതേശ്വരിയോടുകൂടവേമുന്നംചോള–
മനുജേശ്വരൻനിജതുഷ്ടയേനൽകീടിന

കുലബന്ധനനെന്നു പേരായമന്ത്രിയോടും
കലയാമാസരാജ്യംവലവൈരിപ്രതാപൻ

മുന്നംതാൻ ചെയ്തപാപാൽ കൂനലെന്നതുപോലെ
മന്നനുണ്ടായിബൌദ്ധമതത്തിൽവിശ്വാസവും

ശ്രുത്യുക്തകർമ്മങ്ങളിലശ്രദ്ധഭവിച്ചുട–
നത്യന്തദുർബ്ബുദ്ധിയായ്തീർന്നോരുമഹീപതി

ഭസ്മരുദ്രാക്ഷങ്ങളെത്യജിച്ചുജനങ്ങളും
അസ്മദാശ്രിതാചാരമാശ്രയിക്കേണമെന്നാൻ

ശങ്കരഭക്തൻകുലബന്ധനമന്ത്രീന്ദ്രനും
ശങ്കരഭക്തയായ വനിതേശ്വരിതാനും

മന്നവാജ്ഞയാഭസ്മരുദ്രാക്ഷങ്ങളെത്യജി–
ച്ചന്യൂനഭക്തിയോടും ജലത്താൽത്രിപുണ്ഡ്രത്തെ

ധരിച്ചുസോമസുന്ദരേശനെഭക്തിയോടും
സ്മരിച്ചുമാനസത്താൽ പൂജിച്ചുദിനംതോറും

അംഗജവൈരിലിംഗദർശനംകൂടാതെ നാ–
മെങ്ങിനെപ്രാണങ്ങളെ ധരിച്ചീടുന്നു കഷ്ടം

മേദിനീശൻെറബൌദ്ധമാർഗ്ഗവിശ്വാസം നീക്കി
വൈദികനാക്കീടുവാനെന്തൊരുമാർഗ്ഗമെന്നും
ചിന്തിച്ചുമന്ത്രീന്ദ്രനും വനിതേശ്വരിതാനു-
മന്തരംഗത്തിൽബഹുഖേദേനവാണീടിനാർ
മററുള്ളജനങ്ങളും ഭസ്മരുദ്രാക്ഷങ്ങളെ
ചെററുമേധരിക്കാതെ ബൌദ്ധസിദ്ധാന്തത്തിങ്കൽ
ഉററവിശ്വാസത്തോടും മന്നവാജ്ഞയാൽവേദം
തെററെന്നുകരുതിയും വാണിതു കഷ്ടംകഷ്ടം
പജ്ജന്യങ്ങളുംവർഷിക്കാതെയായ്സുഖമേററം
ഉജ്ജനങ്ങൾക്കും സതാം ദുഃഖവുമുണ്ടായ്വന്നു
അക്കാലം ശിവാനന്ദമാമുനിചിദംബരാൽ
മുക്കണ്ണനായഹാലാസ്യേശനെ ദർശിക്കുവാൻ
വന്നപ്പോൾ മന്ത്രീന്ദ്രനും രാജ്ഞിയുമൊരുമിച്ചു
ചെന്നുദർശിച്ചുവത്തമാനങ്ങൾ ചൊന്നനേരം
മോദേനശിവാനന്ദമാമുനിചൊല്ലീടിനാൻ
ഖേദിക്കവേണ്ടനിങ്ങൾ കേട്ടാലുമെൻെറവാക്യം
ബ്രഹ്മപുരത്തിൽശിവപദാബ്ജഹൃദയനാം
ബ്രാഹ്മണനുടെപുത്രനായിപ്പോൾസുബ്രഹ്മണ്യൻ
സംഭവിച്ചിതുശങ്കരാജ്ഞയാൽശ്രീപാർവ്വതീ
സംഭ്രമമോദത്തോടുംമുലപ്പാൽനൽകീടിനാൾ
ശങ്കരീസ്തന്യപാനംകൊണ്ടവൻ കവീന്ദ്രനായ്
ശങ്കയെന്നതിൽസ്വതസ്സർവജ്ഞനല്ലോഹൻ
മൂന്നായീവയസ്സിപ്പോൾ ജ്ഞാനസംബന്ധനെന്നു
മൂന്നുലോകപ്രസിദ്ധംനാമവുമവനെടോ
ജ്ഞാനവിജ്ഞാനാബ്ധിയാജ്ഞാനസംബന്ധൻശിവ-
സ്ഥാനസന്ദർശനാർത്ഥംജനകസ്കന്ധമേറി
ഛത്രചാമരവാദ്യഘോഷങ്ങളോടുംശിവ-
ക്ഷേത്രങ്ങളെല്ലാംചെന്നുദർശിച്ചുമഹേശനെ
ദ്രാവിഡഗേയങ്ങളാൽസ്തുതിച്ചുഭക്ത്യാമഹാ-
ദേവനോടാശുവാങ്ങിചതുരന്താഖ്യയാനം
തത്രത്യവേദബാഹ്യന്മാരായ ബൌദ്ധന്മാരെ
സത്വരം വേദത്തിനാൽജയിച്ചുശിക്ഷിച്ചഥ
വൈദികന്മാക്കസൌഖ്യമേകിനാൽനിങ്ങളൊട്ടും
ഖേദിക്കവേണ്ടഹാലാസ്യേശനെസ്സേവിപ്പാനും
അത്രത്യബൌദ്ധന്മാരെശിക്ഷിപ്പതിന്നുമവൻ
സത്വരം വരുമിപ്പോളില്ലസംശയമേതും
ഇങ്ങിനെശിവാനന്ദാമാമുനിപറഞ്ഞപ്പോൾ
തിങ്ങിനമോദംപൂണ്ടുരാജ്ഞിയും മന്ത്രീന്ദ്രനും

ജ്ഞാനവിജ്ഞാനസിന്ധോഭക്തവൈദികബന്ധോ
ജ്ഞാനസംബന്ധഭവാൻ ഞങ്ങളെ രക്ഷിപ്പാനും

ബൌദ്ധരേശിക്ഷിപ്പാനുമീശനെദർശിപ്പാനും
ബദ്ധമോദത്തോടിങ്ങോട്ടെഴുന്നള്ളുകവേണം

ഇങ്ങിനെവിലേഖനം ചെയ്യൊരുപത്രത്തിനെ
തിങ്ങിനമോദാലാരുമറിയാതയച്ചിതു

ജ്ഞാനസംബന്ധിമൂർത്തി പത്രികവരുംമുന്നെ.
ജ്ഞാനദൃഷ്ടിയാലെല്ലാമറിഞ്ഞുചിന്തിച്ചിതു

ശങ്കരഭക്തൻചോളനതിനാൽ ജനങ്ങളും
ശങ്കരഭക്തന്മാരായ്ഭവിച്ചാരവിടത്തിൽ

എത്രയുംഭക്തൻ ബൌദ്ധസിദ്ധാന്തത്തിങ്കൽപാണ്ഡ്യൻ
തത്രത്യരത്തുമൂലംതത്സമന്മാരായ്വന്നു

അതിനാലിനിയിപ്പോൾപാണ്ഡ്യദേശത്തിൽവേഗം
ക്ഷിതിനായകൻതന്നെവൈദികനാക്കീടേണം

എന്നുചിന്തിച്ചവാഴുന്നേരത്തു പത്രികയും
വന്നുചേർന്നപ്പോളതുവായിച്ചു സന്തുഷ്ടനായ്

ഉടനെപ്പോവതിന്നായ്തുനിഞ്ഞീടിനോരതി-
വട്ടവാമവനോടു ബന്ധുക്കൾ പറഞ്ഞിതു

തിഥിനക്ഷത്രവാരാദികളിന്നശുഭങ്ങൾ
പൃഥിവീപതിപാണ്ഡ്യൻ ബൌദ്ധസിദ്ധാന്തസക്തൻ

കിഞ്ചബൌദ്ധന്മാർപരവഞ്ചനസമർത്ഥന്മാർ
തഞ്ചബാലോസിപോകൊല്ലതിനാലൊരിക്കലും.

ഇത്ഥമാപ്തന്മാർതട്ടുത്തരചെയ്തോരുനേര-
മുത്തരമരുൾചെയ്തു ജ്ഞാനസംബന്ധനേവം

സുന്ദരേശ്വരന്തന്നെ ദർശിപ്പാൻപോകുന്നവ-
ർക്കെന്നുമേ ശുഭങ്ങളാം നക്ഷത്രവാരാദികൾ

പിന്നെഞാൻനഗ്നന്മാരെതോല്പിപ്പാൻമതിയാകും
പന്നഗക്കൂട്ടങ്ങളെപക്ഷീന്ദ്രനെന്നപോലെ

സുന്ദരേശാനുഗ്രഹാലൊന്നുമേദോഷംമമ
വന്നുകൂടുകയില്ലസന്ദേഹമില്ലതെല്ലും

ഇത്ഥമാകർണ്ണ്യാപിതേബാന്ധവാസ്സസംഭ്രമ-
മുത്ഥായപോകൊല്ലെന്നുതട്ടത്തനേരത്തിങ്കൽ

വായുനാസമ്പ്രേരിതമായതൂലം പോലവൻ
ഭൂയോപിസുന്ദരേശ്വരാജ്ഞയാപുറപ്പെട്ടു

ശങ്കരപ്രസാദത്താൽശുഭമായ്വരുമെല്ലാം
ശങ്കവേണ്ടെന്നുചൊല്ലിയാശ്വസിപ്പിച്ചുശീഘ്രം

പത്തുഗേയങ്ങൾചൊല്ലിസ്തുതിച്ചുമഹേശനെ
സത്തമൻശംഭുഭക്തൻ ജ്ഞാനസംബന്ധബാലൻ

ശങ്കരനാമംചൊല്ലുംപതിനാറായിരംശ്രീ-
ശങ്കരഭക്തന്മാരാംശിഷ്യന്മാരോടുകൂടി
ചതുരന്താഖ്യമായദിവ്യയാനത്തിൽകേറി
ചതുരാശാമുഖങ്ങളംമുഴക്കിവാദ്യങ്ങളാൽ
നൂതഭൂഷണങ്ങളാൽഭൂഷിതാംഗനായ്നവ-
രത്നനിർമ്മിതദണ്ഡമുള്ളവെൺകുടയോടും
ചാമരങ്ങളാൽവീജ്യമാനനായിരുപുറം
സീമയില്ലാതകാന്ത്യാലോകമുജ്ജ്വലിപ്പിച്ച
രുദ്രാക്ഷഭസ്മങ്ങളാൽഭൂഷിതഗാത്രനായ
രുദ്രന്റെപുത്രനാംശ്രീജ്ഞാനസംബന്ധബാലൻ
ദുഷ്ടരാംബൌദ്ധന്മാരെസ്സംഹാരംചെയ്‌വതിന്നും
ശിഷ്ടരെരക്ഷിപ്പാനുംബ്രഹ്മപുരത്തിൽനിന്നു
ശ്രീമധുരാപുരത്തിന്നെഴുന്നെള്ളിനാൻബാലൻ
കാമകോമളഗാത്രൻസോമസന്നിഭവക്ത്രൻ
ഇങ്ങിനെവരുന്നേരമാകാശമാർഗ്ഗമെങ്ങും
തിങ്ങുന്നവാദ്യഘോഷംകേട്ടുബൌദ്ധന്മാരെല്ലാം
ദൂതവക്ത്രത്തിൽനിന്നുവാർത്തകളറിഞ്ഞതി-
ഭീതരായ്കഥഞ്ചനവാണിതുസംഭ്രാന്തരായ്
ദൂരത്തുനിന്നുഹാലാസ്യേശഗോപുരങ്ങളും
ചാരുവാംവിമാനവുംകണ്ടൊരുനേരത്തിങ്കൽ
ജ്ഞാനസംബന്ധൻദിവ്യഗേയങ്ങളാൽസ്തുതിച്ചു
ധ്യാനിച്ചുമഹേശനെക്കുമ്പിട്ടുഭക്ത്യാപിന്നെ
ശ്രീവേഗവതീജലേസപ്തസാഗരതീർത്ഥേ
ഭാവനയോടുംഹേമപത്മിനീതീർത്ഥേതഥാ
കുളിച്ചുതത്രതത്രപിതൃദേവാദികൾക്കു
മുളച്ചസന്തോഷേണതർപ്പണംചെയ്തുപിന്നെ
ഗണനായകനെയുംശ്രീസ്കന്ദമൂർത്തിയേയും
പ്രാണതേഷ്ടദയായമീനാക്ഷീദേവിയേയും
കുമ്പിട്ടുകൂപ്പിസ്തുതിച്ചീശനുനിലിമ്പരിൽ
മുമ്പനാൽമുമ്പിനാലേസമർപ്പിക്കപ്പെട്ടോരു
വാരണസിംഹഗണനായകൈർദ്ധൃതമായ
ചാരുവിമാനത്തെയും കണ്ടതിന്നുള്ളിൽചെന്നു
ഹാലാഹലാലംകൃതകന്ധരമന്തകാരിം
ഹാലാസ്യനാഥംസച്ചിദാനന്ദസ്വരൂപിണം
ശൈലജാമനോഹരം പഞ്ചാശദ്വർണ്ണരൂപം
മൂലലിംഗസ്വരൂപംകാരുണ്യവാരാന്നിധിം
കണ്ടുകുമ്പിട്ടുകൂപ്പിസ്സന്തോഷാശ്രുക്കളോടും
തൊണ്ടവിറച്ചുദിവ്യഗേയങ്ങളാൽസ്തുതിച്ചു

രോമാഞ്ചംപൂണ്ടുഭക്ത്യാനിശ്ചലാംഗനായ്തത്ര
സോമസുന്ദരേശനെധ്യാനിച്ചുനിന്നീടിനാൻ

പിന്നെയുംസ്തുതിച്ചുപൂജിച്ചനുജ്ഞാപ്യബാലൻ
മന്ദമന്ദംപുറത്തുവന്നൊരുനേരത്തിൽ

മുന്നമേമധുരയിൽതന്നുടെശിഷ്യരോടും
വന്നൊരുശിവയോഗിവാഴുന്നുമഹാധന്യൻ

രുദ്രലിംഗാർച്ചകൻശ്രീസുന്ദരേശ്വരഭക്തൻ
രുദ്രാക്ഷഭസ്മോജ്വലൻകർമ്മാൻധർമ്മശീലൻ

കുലബന്ധനരാജ്ഞികൾക്കൊരുഗുരുഭൂതൻ
ജ്വലനോജ്വലതേജോവാരിധിധീരധീരൻ

വാഗീശനെന്നുപേരാമശ്ശിവയോഗീശ്വരൻ
വേഗേനരാജ്ഞിയോടും കുലബന്ധനനോടും

ഒന്നിച്ചുചെന്നുക്ഷേത്യാശ്രീജ്ഞാനസംബന്ധനെ
തന്നുടെമഠത്തിങ്കൽക്ഷണിച്ചുകൊണ്ടുവന്നാൻ

രാജ്ഞിയുംമന്ത്രീന്ദ്രനുംവേണ്ടുന്നവസ്തുക്കളെ
ആജ്ഞയാൽ തത്രവേഗംവരുത്തിപ്പചിപ്പിച്ചു

ജ്ഞാനസംബന്ധനേയുംതച്ഛിഷ്യഗണത്തേയും
മാനസാനന്ദത്തോടൂട്ടിനാർസഷഡ്രസം

ഭക്ഷണംകഴിഞ്ഞന്നുരാത്രിയിൽശിവംധ്യാത്വാ
ശിക്ഷയായുറങ്ങിനാൻജ്ഞാനസംബന്ധനപ്പോൾ

മധുരാസമീപത്തിലുള്ളപർവ്വതങ്ങളി-
ലധിവാസംചെയ്യുന്നനഗ്നന്മാരെല്ലാവരും

ഹവ്യകവ്യങ്ങൾകൊണ്ടുഹോമിച്ചുവിധിപോലെ
ഹവ്യവാഹനെക്ഷണംസന്തോഷിപ്പിച്ചുപാരം

ശ്രീജ്ഞാനസംബന്ധനെച്ചെന്നങ്ങുദഹിപ്പിപ്പാ-
നാജ്ഞാപിച്ചോരുനേരമഗ്നിയുംപുറപ്പെട്ടു

ബൌദ്ധശിഷ്യന്മാരോടുമൊന്നിച്ചുവന്നുശീഘ്രം
ബദ്ധമോദേനബാലൻകിടക്കുംമഠത്തിന്റെ

ചുററിലുംനിന്നുപാരമുജ്വലിച്ചിട്ടുംമഠം
പററുന്നതില്ലതെല്ലുമീശ്വരാനുഗ്രഹത്താൽ

നഗ്നന്മാരതുനേരംപുരമേലെല്ലാടത്തു-
മഗ്നിയെജ്ജ്വലിപ്പിച്ചങ്ങെടുത്തുവെച്ചീടിനാർ

ഉറങ്ങുംശിഷ്യന്മാരുംശ്രീജ്ഞാനസംബന്ധനു-
മറിഞ്ഞീലഹോനഗ്നചേഷ്ടിതംനിദ്രാവശാൽ

സർവ്വജ്ഞനായസുന്ദരേശ്വരനതുനേരം
നിർവ്വീര്യനാക്കീടിനാനഗ്നിയെസ്വശക്തിയാൽ

ഗൃഹത്തിന്മീതെവഹ്നിജ്വലിക്കുന്നുണ്ടുകണ്ടാൽ
ദഹിക്കുന്നില്ലഗൃഹത്തോടുചേർന്നോലപോലും

അല്പനേരംകഴിഞ്ഞൊരളവെതച്ഛിഷ്യന്മാർ
മേൽപുരയിങ്കലഗ്നിജ്വലിക്കുന്നതുകണ്ടു

സത്വരംഗുരുവിനോടറിയിച്ചോരുനേര—
മുത്ഥായഭക്ത്യാജ്ഞാനസംബന്ധൻമഹേശനെ

ദ്രാവിഡഗേയങ്ങളാൽസ്തുതിച്ചുപാണ്ഡ്യന്തന്നെ
പാവകൻപ്രാപിക്കട്ടെജ്വരരൂപേണവേഗം

എന്നൊരുഗേയംകൂടിചൊന്നപ്പോൾകുബ്ജപാണ്ഡ്യ—
മന്നനെപ്രാപിച്ചിതുജ്വരരൂപേണവഹ്നി

ഭൂമിപനസഹ്യമാംജ്വരതാപത്താലപ്പോൾ
ഭൂമിയിൽവീണുരുണ്ടാൻഭക്ഷണവിഹീനനായ്

ബൌദ്ധന്മാർനിജകർമ്മം നിഷ്ഫലമായനേരം
ബുദ്ധിക്ഷയംപൂണ്ടങ്ങുചെന്നറിയിച്ചീടിനാർ

ആയതുകേട്ടുനഗ്നാചാര്യന്മാർഖേദംപൂണ്ടു—
ഭൂയോപിചെയ്‌വതെന്തെന്നാലോചിച്ചിരുന്നിതു

മന്നനുജ്വരപീഡയെന്നുകേട്ടുടൻതത്ര—
വന്നുവൈദ്യന്മാരെല്ലാംചികിത്സതുടങ്ങിനാർ

ദോഷരാമവരൊട്ടുംരോഗത്തെയറിയാതെ
ഭേഷജപ്രയോഗങ്ങൾചെയ്തതുകൊണ്ടുതെല്ലും

താപത്തിന്നില്ലശാന്തിയെന്നുകണ്ടപ്പോൾപാണ്ഡ്യ—
ഭൂപതിനിങ്ങളെല്ലാംപൊയ്ക്കൊൾവിനെന്നുചൊല്ലി

ക്ഷപണാചാര്യന്മാരെവരുത്തിരോഗശാന്തി
സപദിവരുത്തെന്നുമന്ത്രിയോടാജ്ഞാപിച്ചാൻ

എന്നുകേട്ടപ്പോൾമന്ത്രിയവരെവരുത്തീട്ടു
മന്നന്റെരോഗശാന്തിചെയ്‌വിനെന്നുരചെയ്താൻ

അന്നേരംനഗ്നാചാര്യരൊന്നിച്ചുജ്വരിതനാം
മന്നന്റെദേഹത്തിങ്കൽപീലികൾകൊണ്ടുതൊട്ടു

ജപിച്ചുകണ്ഡികാംബുപ്രോക്ഷണംചെയ്താരപ്പോൾ
തപിച്ചുമഹീപതിമുന്നേക്കാളധികമായ്

നിങ്ങടെമന്ത്രവാദസാമർത്ഥ്യംനന്നുപാരം
അങ്ങുപൊയ്ക്കൊൾവിനെന്നുനഗ്നരെധിക്കരിച്ചു

മന്നവൻജ്വരതാപംസഹിയാഞ്ഞഹോഭൂമി
തന്നിൽവീണല്പനേരംമോഹിച്ചുകിടന്നിതു

ചെന്നഥമന്ത്രീന്ദ്രനുംവനിതേശ്വരിതാനും
മന്നനെസ്സമാശ്വസിപ്പിച്ചുരചെയ്താരേവം

ക്ഷോണീനായകസോമവംശമൌക്തികമണെ
പ്രാണരക്ഷയ്ക്കുമാർഗ്ഗംചൊൽവതുകേൾക്കഭവാൻ

ജ്ഞാനസംബന്ധനെന്നുവിശ്രുതനൊരുബാലൻ
താനിവിടത്തിൽശിവയോഗിതൻമഠത്തിങ്കൽ

വന്നിരിക്കുന്നുസർവ്വസമർത്ഥൻജ്ഞാനാംബുധി
സുന്ദരേശ്വരപാദപങ്കജഭക്തോത്തമൻ
അവനാൽതവരോഗംനശിക്കുമസംശയം
ഭേദിഷ്ടംപോലിനിചെയ്യാലുംമഹീപതെ
എന്നുകേട്ടപ്പോൾനൃപൻപറഞ്ഞാനവനത്ര
വന്നെങ്കിൽഭസ്മമെന്റെദേഹത്തിൽതൊടീക്കൊലാ
ഇനിക്കുനാഗ്നാടസിദ്ധാന്തവിശ്വാസംമൂലം
നിനയ്ക്കുന്നതുകൂടിവഹിയാഭസ്മത്തിനെ
ജന്മാന്തരത്തിൽചെയ്യപാപത്താലിപ്രകാര-
മമ്മഹീപതിവാക്യംകേട്ടവർചൊല്ലീടിനാർ
പാവനംവേദസിദ്ധംഭസ്മമെന്നറിഞ്ഞാലു-
മേവനുംധരിക്കേണമില്ലസംശയമേതും
അത്യന്തമൂഢന്മാരാംബൌദ്ധന്മാരുടെമതം
സത്യമെന്നോർത്തീടൊല്ലാക്ഷിത്യധീശ്വരഭവാൻ
ഭദ്രമുണ്ടാവാൻതവപൂർവ്വന്മാരനുഷ്ഠിച്ച
രുദ്രപൂജയുംഭസ്മരുദ്രാക്ഷധാരണവും
ഭൂപതെനിയ്യുമനുഷ്ഠിക്കിലോനിന്റെസർവ്വ-
പാപതാപങ്ങൾതീരുമീശ്വരാനുഗ്രഹത്താൽ
രുദ്രാക്ഷഭസ്മങ്ങളെത്യജിച്ചീടുന്നവന്നു
ഭദ്രമുണ്ടാകയില്ലനരകപ്രാപ്തിയുണ്ടാം
ഇല്ലവിശ്വാസംഞങ്ങൾചൊന്നതിൽനിനക്കെങ്കിൽ
നല്ലൊരുമാർഗ്ഗംവേറെപറയാമതുകേൾനീ
ക്ഷപണാചാര്യരെയുംവൈദികകേന്ദ്രന്മാരെയും
സപദിവരുത്തീട്ടുനിന്നുടെജ്വരതാപം
അവരിലാരുതീർത്തീടുന്നുവെന്നാകിൽഭവാ-
നവനെഗ്ഗുരുവാക്കിവെക്കേണമസംശയം
ഇങ്ങിനെമന്ത്രിതാനുംരാജ്ഞിയുംപറഞ്ഞപ്പോ-
ളങ്ങിനെതന്നെയെന്നുമന്നവൻസമ്മതിച്ചാൻ
സപദിമന്ത്രീന്ദ്രനുംരാജ്ഞിയുമാളയച്ചു
ക്ഷപണാചാര്യന്മാരെവരുത്തിമോദത്തോടും
നടന്നുതങ്ങൾതന്നെശിവയോഗിതൻമഠെ
കടന്നുചെന്നുവേഗംശ്രീജ്ഞാനസംബന്ധനെ
കണ്ടുകുമ്പിട്ടുകൂപ്പിവൃത്താന്തമറിയിച്ചു
കൊണ്ടുപോന്നിതുവേഗംശിഷ്യന്മാരോടുംകൂടി
പതിനാറായിരംതൻശിഷ്യന്മാരോടുംകൂടി
അതിബാലനാംജ്ഞാനസംബന്ധൻമഹാശയൻ
അന്തമില്ലാതഭൂതഗണസംസേവ്യനാകു-
മന്തകാന്തകനെന്നപോലവെതത്രവന്നു

അഷ്ടസഹസ്രംനഗ്നാചാര്യന്മാരാസനേഷു
വട്ടമിട്ടിരിക്കുന്നതിന്നുടെമദ്ധ്യത്തിങ്കൽ

തന്നുടെശിഷ്യന്മാരാൽദത്തമാമാസനത്തിൽ
സുന്ദരേശനെധ്യാനിച്ചിരുന്നുമഹാധന്യൻ

ഒട്ടേറെമദിച്ചാനക്കൂട്ടത്തിലൊരുസിംഹ-
ക്കുട്ടിയെപ്പോലെബാലൻശോഭിച്ചുസ്വതേജസാ

കുട്ടിയാംശ്രീജ്ഞാനസംബന്ധനെഞങ്ങൾചെന്നു
കൂട്ടിക്കൊണ്ടിങ്ങുപോന്നുദൈവമേദയാനിധേ

ക്ഷപണാചാര്യന്മാരോവാദത്തിൽസമർത്ഥന്മാർ
നൃപതിക്കേററമിഷ്ടന്മാരെന്നുമുണ്ടുപിന്നെ

ജയമാർക്കിതിലുണ്ടാമെന്നറിഞ്ഞീലെന്നേററം
ഭയമുൾക്കൊണ്ടുനിൽക്കും മഹിഷീമന്ത്രിമാരെ

കണ്ടുബാലകൻസുന്ദരേശനെസ്തുതിച്ചുട-
നിണ്ടൽതീരുവാനിത്ഥമവരോടരുൾചെയ്തു

തെല്ലുമേപേടിക്കേണ്ടമച്ചിത്തകാമ്പിൽവാഴും
മുല്ലബാണാരിപേടിക്കേണ്ടെന്നുചൊല്ലുന്നുമാം

ജ്ഞാനസംബന്ധവാക്യമിങ്ങിനെകേട്ടപാരം
മാനസേസന്തോഷിച്ചാർമന്ത്രിയുംമഹിഷിയും

ബദ്ധമോദേനരാജമന്ത്രിമാരുടെമുന്നിൽ
ബൌദ്ധന്മാരത്തുനേരംപ്രതിജ്ഞചെയ്താരേവം

ഭൂപതിദേഹത്തിങ്കൽദക്ഷിണഭാഗജ്വര-
താപത്തെക്കളയേണം ജ്ഞാനസംബന്ധബാലൻ

ഇടത്തുഭാഗത്തുള്ളതകററാംഞങ്ങൾതന്നെ
പടുത്വമിതിലാർക്കെന്നേവരുംകണ്ടുകൊൾവിൻ

ഇങ്ങിനെകേട്ടനേരംശ്രീജ്ഞാനസംബന്ധനു-
മങ്ങിനെതന്നെയെന്നുസമ്മതിച്ചിതുമോദാൽ

മടിയുണ്ടധികമായ്ശ്രീജ്ഞാനസംബന്ധനെ
തൊടുവാനെന്നാകിലുംപൂർവ്വപുണ്യപ്രഭാവാൽ

അങ്ങിനെതന്നെയെന്നുമന്നനുംസമ്മതിച്ചു
തിങ്ങിനമോദംപൂണ്ടാർമന്ത്രിയുംമഹിഷിയും

ജ്ഞാനസംബന്ധനപ്പോൾഭസ്മത്തെയെടുത്തുതൻ
മാനസേഗൌരിയോടുമീശനെധ്യാനിച്ചഥ

മന്നനെത്തൊടുവാനായ്ഭാവിച്ചനേരത്തിങ്കൽ
ചെന്നുനഗ്നന്മാർനില്ലുനില്ലെന്നുതടുത്തുടൻ

ഔഷധംചേർത്തുഭസ്മമിതുനീനൽകുന്നതു
ദോഷമല്ലെടോഞങ്ങൾസമ്മതിച്ചിരിക്കവാൻ

തെല്ലുമേമന്ത്രശക്തിയില്ലെങ്കിൽനീയെന്തിനു-
വല്ലതുംകാണിക്കുന്നുനല്ലൊരുസദസ്സിങ്കൽ

ഭസ്മത്താൽജ്വരത്തിനെക്കളെവാൻചിന്തിച്ചിതു
വിസ്മയംതന്നെതവസാധിക്കമതെങ്കിലോ

ക്ഷുറിട്ടതന്നഭാഗത്തിങ്കലേജ്വരംഭവാൻ
വേറിട്ടഭസ്മംകൊണ്ടുകളഞ്ഞീടുകവേണം

നിന്നുടെകയ്യിലുള്ളഭസ്മമൌഷധയുക്തം
മന്നനെതൊടീക്കവാൻസമ്മതിക്കില്ലഞങ്ങൾ

ഇങ്ങിനെക്ഷപണന്മാർചൊന്നതുകേട്ടുബാലൻ
ഭംഗിയിലവരോടുപറഞ്ഞാനിപ്രകാരം

ഹാലാസ്യക്ഷേത്രത്തിങ്കലുള്ളടുപ്പിലെഭസ്മം
ബാലിശന്മാരെനിങ്ങളെടുത്തുതന്നീടുവിൻ

ആയതുകൊണ്ടുതന്നെജ്വരത്തെമന്നവൻെറ
കായത്തിൽനിന്നുനീക്കിക്കളെവൻക്ഷണത്തിൽഞാൻ

ഇത്ഥമാകർണ്യബൌദ്ധന്മാരുരചെയ്തുഭസ്മം
ചിത്തത്തിൽസ്മരിക്കയുംകാൺകയുമരുതേടോ

അങ്ങിനെയുള്ളഭസ്മമെങ്ങിനെതൊടുംഞങ്ങൾ
നിങ്ങളെപ്പോലെയുള്ളമൂഢന്മാർക്കുതേചേരും

നിന്നുടെശിഷ്യന്മാരോട്ടഭൃത്യരോഭസ്മത്തിന്നു
ചെന്നെങ്കിലവരതിലൌഷധംചേർക്കുംദൃഢം

അതിനാലവർകൊണ്ടുപോരികവേണ്ടഭസ്മ–
മിതികേട്ടപ്പോൾജ്ഞാനസംബന്ധൻമഹാശാന്തൻ

നിങ്ങൾക്കാരിഷ്ടമെങ്കിലവനാദായഭസ്മ–
മിങ്ങുനൽകിയാൽപോരുമെന്നരുൾചെയ്തനേരം

ഭൂപപൂരുഷന്മാരെയയച്ചുക്ഷപണന്മാർ
ശ്രീപരമേശമഹാസനത്തിൽനിന്നുഭസ്മം

വരുത്തിക്കൊടുപ്പിച്ചാർജ്ഞാനസംബന്ധനുംതൻ
കരത്തിൽവാങ്ങിസുന്ദരേശനെധ്യാനിച്ചഥ

ശൈവതേജസ്സാംഭസ്മമെന്നുള്ളതിലുറച്ചതി–
ഭാവനയോടുംപഞ്ചാക്ഷരത്തെജ്ജപിച്ചുടൻ

ശ്രീഭസ്മസ്തുതിമയമായഗേയവുംചൊല്ലി
ശ്രീവേപ്രസാദമാംഭസ്മത്താലെങ്ങിനെഞാൻ

പാപിയാംഭൂപാലനെതൊടുന്നുകഷ്ടംകഷ്ടം
പാപിയെത്തൊടുന്നതുംപാപമായ്‌വരുമല്ലോ

എങ്കിലുംസുന്ദരേശഭാവനാദാർഢ്യാൽപാപ–
ശങ്കകൂടാതെഭൂപസ്പർശനംചെയ്യേയുള്ളു

ഏവമാലോചിച്ചഥജ്ഞാനസംബന്ധബാലൻ
പാവനമായഭസ്മമെടുത്തുമന്നവൻെറ

ദക്ഷിണപാർശ്വത്തിങ്കലിട്ടുതൻകരത്തിനാൽ
ശിക്ഷയിലൊന്നുതടവീടിനനേരത്തിങ്കൽ

ദക്ഷിണപാർശ്വജ്വരമവിടംവിട്ടുതന്നെ
തൽക്ഷണമിടത്തുഭാഗത്തുചെന്നിതുചിത്രം
ഇരുഭാഗത്തെജ്വരമൊരുഭാഗത്തായപ്പോറം
ധരണീപതിപാരംപരിതാപവുംപൂണ്ടാൻ
പട്ടത്വംനടിക്കുന്നനഗ്നന്മാർപിഞ്ഛരങ്ങളാ
ലിടത്തുഭാഗംതൊട്ടുജപിച്ചീടിനാരപ്പോറം
ജ്വരവുമിരട്ടിച്ചുപിന്നെയുംകുണ്ഡികാംബു
തരസാതളിച്ചപ്പോളതിലുമധികമായ്
ജ്വരതാപത്താൽപിഞ്ഛരാഗ്രങ്ങളുംകരിഞ്ഞപ്പോറം
ധരണീപതിഭർത്സിച്ചീടിനാൻനഗ്നന്മാരെ
ലജ്ജയെന്നിയെനഗ്നന്മാരുരചെയ്താരപ്പോറം
ഇജ്ജനങ്ങടേകുററമല്ലെടോമഹീപതേ
ദക്ഷിണഭാഗംപാർക്കിലമൃതഭാഗമല്ലേ
തൽക്ഷണംനശിച്ചുപോമവിടെയുള്ളരോഗം
വിഷഭാഗമാംവാമപാർശ്വത്തിലുള്ളജ്വരം
വിഷമംതന്നെനശിപ്പിക്കുവാനെല്ലാവക്കും
അതിനെക്കൂടിബാലനാമിവൻകളഞ്ഞെങ്കിൽ
അതിസാമർത്ഥ്യവാനും യോഗ്യനുമിവൻതന്നെ
ഇത്ഥമാകർണ്യഭൂപൻബാലനോടുരചെയ്താൻ
സത്തമദയാനിധേജ്ഞാനസംബന്ധബന്ധോ
ഇക്ഷണംവാമഭാഗജ്വരവുംകളഞ്ഞെൻെറരക്ഷണം
ചെയ്യുസാക്ഷാലീശ്വരൻതന്നെഭവാൻ
ഭൂപനിങ്ങിനെപ്രാർത്ഥിച്ചോരുനേരത്തിൽജ്വര–
താപത്തെത്തീക്കുവൻഞാൻപേടിക്കവേണ്ടെടോനീ
എന്നരുറംചെയ്തുഭസ്മസ്പർശനംകൊണ്ടുബാലൻ
മന്നന്റെ വാമഭാഗജ്വരവുംതീർത്തീടിനാൻ
അന്നേരംമന്നവന്റെ ദേഹത്തിൽബലംസൌഖ്യം
മുന്നേക്കാറംവിശേഷിച്ചു പുഷ്ടിയുമുണ്ടായ്വന്നു
ആനന്ദമോടുംവനിതേശ്വരീമന്ത്രിമാരേ
മാനവേശ്വരൻ പ്രശംസിച്ചുഥമുഹുരപി
ജ്ഞാനസംബന്ധപാദേ സാഷ്ടാംഗംനമസ്കൃത്യ
ഞാനെന്നഭാവംവിട്ടു പറഞ്ഞാൻ ഭക്തിയോടും
സർവ്വജ്ഞജഗൽഗുരോ ജഗന്നായകസാക്ഷാൽ
സർവ്വജ്ഞൻതന്നെഭവാനില്ലസംശയമേതും
ബാലനെന്നാലും തത്ത്വജ്ഞാനവിദ്യാദികൊണ്ടും
കാലകാലന്റെ പാദപങ്കജഭക്തികൊണ്ടും
നിനക്കുസമനായി നീതന്നെയുള്ളുനിന്നെ
നിനയ്ക്കുന്നവർക്ക്ജ്ഞാനങ്ങളുംതീരുംദൃഢം

നിന്നെക്കാൺകയാലിനിക്കജ്ഞാനം തീൎന്നചിത്തേ
വന്നുദിക്കുന്നുജ്ഞാനമത്ഭുതമത്യത്ഭുതം
മുന്നംഞാനറിയാതെനഗ്നസിദ്ധാന്തത്തിനെ
നന്നായിവിശ്വസിച്ച പാപത്തെയെല്ലാംതീൎത്തു
കരുണാനിധേ എന്നെകാത്തരുളേണംഭവാൻ
ശരണമിനിക്കുനിൻചരണാംബുജമെന്നും
ധരണീശൻെറവാക്യമിങ്ങിനെ കേട്ടുബാലൻ
കരുണാകടാക്ഷത്താലീക്ഷിച്ച പിന്നെമോദാൽ
കുബ്ജപാണ്ഡ്യൻെറ ദേഹേഭസ്മത്തെതേച്ചവൻെറ
കുബ്ജത്വംതീൎത്തുനല്ലസൌന്ദൎയ്യമുളവാക്കി
പഞ്ചബാണാരിപ്രസാദത്തിന്നുഹേതുവായ
പഞ്ചാക്ഷരത്തെനൃപന്നുപദേശിച്ചീടിനാൻ
കണ്ടവരെല്ലാമേവമത്ഭുതംഞങ്ങടംമുന്നം
കണ്ടതില്ലെന്നുചൊല്ലിബാലനെപ്രശംസിച്ച
സുസ്മേരാനനന്മാരായ് ഭസ്മമാഹാത്മ്യമോൎത്തു
ഭസ്മത്തെലലാടത്തിൽ ധരിച്ചുകൊണ്ടാടിനാർ
മൂഢതയോടുക്കൂടി കൂനല്പം പോയനേരം
ഗാഢസൌന്ദൎയ്യനായ ഭൂപനെനോക്കിബാലൻ
സുന്ദരപാണ്ഡ്യനെന്ന പേരിട്ടുനിനക്കു—
ഞാനിന്നുതൊട്ടിതു ലോകപ്രസിദ്ധമായുംവരും
എന്നരുൾചെയ്താനന്നുമുതല്ക്കുമഹീപതി
സുന്ദരപാണ്ഡ്യനെന്ന വിഖ്യാതനായാൻഭുവി
ജനനംമുതൽക്കുള്ളകൂനൽപോയപ്പോൾനൃപൻ
മനസിനിറഞ്ഞുള്ള ഭക്തിമോദങ്ങളോടും
ഭദ്രാസനത്തിൽജ്ഞാനപൂൎണ്ണനെയിരുത്തീട്ടു—
രുദ്രനെന്നോൎത്തുഭക്ത്യാ പൂജിച്ചുവിധിപോലെ
ഭൂഷണാംബരാദികൾകൊണ്ടുതൽഗാത്രമെല്ലാം
ഭൂഷിച്ചപിന്നെച്ഛത്രചാമരാദ്യങ്ങളോടും
ബാലനെച്ചതുരന്തയാനത്തിലേററിമുന്നിൽ
ഭൂലോകമെല്ലാം മുഴങ്ങുന്നവാദ്യങ്ങളോടും
പുരത്തെപ്രദക്ഷിണം ചെയ്യിച്ചങ്ങൊരുമറെ
ഇരുത്തിശിഷ്യരോടുതദനുജ്ഞയാൽപിന്നെ
രാജധാനിയിൽവന്ന സുന്ദരപാണ്ഡ്യൻഭൂപൻ
രാജരാജനെപ്പോലെ മോദേനവസിച്ചിതു
ജ്ഞാനസംബന്ധബാലൻ ഹാലാസ്യനാഥനേയും
മീനാക്ഷീദേവിയേയും ചെന്നുസേവിച്ചുഭക്ത്യാ
നവ്യഗേയങ്ങൾ ചൊല്ലിസ്തുതിച്ചുമുഹുൎമ്മുഹു—
രവ്യയന്തന്നെനമസ്കരിച്ചു സന്തുഷ്ടനായ്

സകലജനങ്ങളാൽ സ്തൂയമാനനായ്പിന്നെ
സകലാനിധിബാലൻതന്മം പ്രാപിച്ചിതു
സമ്പൂർണ്ണകാമന്മാരായ്മഹിഷീമന്ത്രിമാരും
അമ്പിളിക്കലാധരനായഹാലാസ്യേശനെ
കമ്പിട്ടുകൂപ്പിനല്പകാഴ്ചകളനവധി
തമ്പുരാനർപ്പിച്ചതിസൌഖ്യമായ്വസിച്ചിതു
മദവുംതീർന്നുലജ്ജപൂണ്ടഹോനഗ്നന്മാരും
വദനംതാഴ്ത്തിക്കൊണ്ടു നോക്കിയുംപരസ്പരം
നൃപനാൽനിരസ്തരായ്ഖേദഭീതികളോടും
സപദിനിജാവാസപവ്വതങ്ങളിൽചെന്നാർ
സുന്ദരപാണ്ഡ്യന്താനുമത്യന്തഭക്തിയോടും
സുന്ദരേശനുശ്രീമദാഭരണങ്ങളേയും
കാഞ്ചനമയീംപ്രഭാംകല്പകവൃക്ഷോജ്വലാം
കാഞ്ചനപീഠച്ഛത്രചാമരാദ്യങ്ങളേയും
വൃഷഭാദികളായവാഹനാദികളനല്പ-
കൃഷിദേശങ്ങളെയുമർപ്പിച്ചസന്തോഷത്താൽ
ശങ്കരപാദംസദാസ്മരിച്ചുജനങ്ങടെ
സങ്കടംതീർത്തുരാജ്യംപാലിച്ചുവാണുധന്യൻ
ജ്വരവും കുബ്ജത്വവും ക്ഷപണത്വവുംതീർന്നു
പരമേശ്വരപാദഭക്തിയുംസൌന്ദര്യവും
മാനവേശ്വരനായപാണ്ഡ്യനു സംഭവിച്ചു
ജ്ഞാനസംബന്ധകാരുണ്യത്തിനാൽ മുനികളെ
ഹാലാസ്യനാഥനായ ശ്രീസുന്ദരേശ്വരൻെറ
ലീലഞാനറുപത്തിരണ്ടുമിങ്ങിനെചൊന്നേൻ
മാലകന്നീടുമിതുകേൾക്കിലോജ്ഞാനമുണ്ടാം
കാലേനകൈവല്യവുംസിദ്ധിക്കുംമുനികളെ
മുല്ലബാണാരികൃപാലേശത്താലഹമേവം
ചൊല്ലിനേനറുപത്തുമെട്ടുമദ്ധ്യായങ്ങളെ

അറുപത്തിയെട്ടാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 69

### നഗ്നന്മാരുടെ ശൂലാരോഹണം

**അഗസ്ത്യൻ**

അഷ്ടമൂർത്തിയാംസുന്ദരേശ്വരൻ കൃപാനിധി
ശിഷ്ടനാംശ്രീജ്ഞാനസംബന്ധനെക്കൊണ്ടുമുന്നം
ദുഷ്ടരാംനഗ്നന്മാരെത്തരുശൂലാഗ്രങ്ങളി-
ലിട്ടു കൊല്ലിച്ച ലീലചൊല്ലുവാൻ കേട്ടുകൊൾവിൻ

മാനവേന്ദ്രൻെറമന്ത്രികുലബന്ധനൻധീമാൻ
മാനിനീമണിയായവനിതേശ്വരിയോടും

ഒന്നിച്ചുചെന്നുഗ്ദ്ധംജ്ഞാനസംബന്ധൻതൻെറ
മുന്നിൽനിന്നിപ്രകാരം ഭക്തിയോടപേക്ഷിച്ചാർ

വേദോക്തമാർഗ്ഗംനന്നായ്സ്ഥാപിപ്പതിന്നും പിന്നെ
വേദദൂഷകന്മാരാം നഗ്നരെശിക്ഷിപ്പാനും

ലീലയാബാലവേഷംധരിച്ചനീഞങ്ങടെ
മാലകററീടുവാനും ഭൂപനെപ്പാലിപ്പാനും

അത്രത്യഭക്തന്മാരെയൊന്നനുഗ്രഹിപ്പാനും
അത്രവന്നിതുനൂനം ഞങ്ങടെഭാഗ്യത്തിനാൽ

ബൌദ്ധന്മാർനിറകയാൽഭുവനത്തിങ്കൽ ശൈവ–
സിദ്ധാന്തമേററം മങ്ങിത്തുടങ്ങീദയാനിധേ

സ്തംഭയവശ്യാകർഷണാദികൾ കൊണ്ടുമഹാ–
ഡംഭയുക്തന്മാരായനഗ്നന്മാരെണ്ണായിരം

ഉണ്ടവരോരോകൌശലങ്ങളാൽസ്വമതമാം
കുണ്ടിലാക്കീടുന്നിതു സമസ്തജനത്തെയും

ആകയാലവരെനീശിക്ഷിച്ചഗ്ഗുണാംബുധേ
ലോകത്തിലെങ്ങുംശൈവമതത്തെനടത്തേണം

മന്നവൻസ്വച്ഛന്ദനാമതിനാൽതൽസ്നേഹത്തെ
എന്നുമേവിശ്വസിച്ചീടരുതെവെറുതേനീ

ബൌദ്ധഭാഷിതംകേട്ടാൽ നാളെക്കമന്നവൻെറ
ബുദ്ധിമാറിപ്പോമതുകൊണ്ടുനിന്തിരുവടി

ഇങ്ങൊരുസംവത്സരംവസിച്ചീടുകവേണം
ഞങ്ങൾക്കുബന്ധുഭവാനല്ലാതെമററാരുള്ള

ഇങ്ങിനെപ്രാത്ഥിച്ചപ്പോൾ ജ്ഞാനസംബന്ധനുള്ളിൽ
അംഗജവൈരിതന്നെച്ചിന്തിച്ചുചൊല്ലീടിനാൻ

ശങ്കരകാരുണ്യമൊട്ടുണ്ടെങ്കിലവനൊരു
സങ്കടമൊരുനാളും സംഭവിക്കയുമില്ല

അത്രയുമല്ലസർവ്വാഭീഷ്ടവുംസിദ്ധിച്ചീടും
ശത്രുക്കളെല്ലാംതാനേ നശിക്കുമസംശയം

എന്തിനുവൃഥാനിങ്ങൾചിന്തപൂണ്ടുഴലുന്നി–
തന്തകാന്തകൻതന്നെ ചിന്തിച്ചുവാണീടുവിൻ

സുന്ദരേശാനുവാദംവാങ്ങിഞാൻനാളെത്തന്നെ
സന്ദേഹമില്ലശിക്ഷിച്ചീടുവൻനഗ്നന്മാരെ

ഇന്നുപൊയ്ക്കൊൾവിൻനിങ്ങളെന്നയച്ചവർകളെ
സുന്ദരേശ്വരപാദം ചിന്തിച്ചുവാണുബാലൻ

പിററന്നാളുഷസ്സിങ്കൽ നിത്യകർമ്മങ്ങളെല്ലാം
തെററന്നുചെയ്തുനഗ്നശിക്ഷാത്ഥമീശ്വരൻെറ

കല്പനവാങ്ങുവാനായ് രാജ്ഞീമന്ത്രികളോടു-
മുല്പന്നമോദംചെന്നു സുന്ദരേശാലയത്തിൽ
മീനാക്ഷീദേവിയേയുംസ്കന്ദഞ്ചഗജാനനം
മാനസേഭക്തിയോടുംസ്തുതിച്ചുകുമ്പിട്ടഥ
സുന്ദരേശനെച്ചെന്നുദർശിച്ചുനമസ്കരി-
ച്ചുന്നതഭക്ത്യാസ്തുതിച്ചിങ്ങിനെപ്രാത്ഥിച്ചിതു
സർവ്വലോകൈകനാഥശങ്കരചന്ദ്രചൂഡ
സർവ്വജ്ഞഭക്തപ്രിയസാംബസുന്ദരമൂത്തേ
ദുഷ്ടരാമെണ്ണായിരംക്ഷപണാചാര്യന്മാരും
ഒട്ടേറെശിഷ്യന്മാരുമോരോരോഗിരികളിൽ
തൊഞ്ചവേദങ്ങളേയുംനിന്ദിച്ചുകൊണ്ടുംപര-
വഞ്ചനചെയ്തുകൊണ്ടുംവസിച്ചീടുന്നുകഷ്ടം
അവരെശിക്ഷിക്കവാൻഞങ്ങളാഗ്രഹിക്കുന്നു
തവസമ്മതമെങ്കിലനുജ്ഞനൽകീടണം
പിന്നെഞങ്ങൾക്കുവാദേജയമുണ്ടാവാൻനന്നാ-
യൊന്നനുഗ്രഹിക്കയുംവേണമേസുന്ദരേശ
ജ്ഞാനസംബന്ധനേവംപ്രാത്ഥിച്ചുമഹേശനെ
മാനസേധ്യാനിച്ചനങ്ങാതെനിന്നോരുനേരം
ശങ്കരവാക്യമേവമാകാശേകേൾക്കമാറായ്
ശങ്കയെന്തിതിൽതവമൽഭക്തശിരോമണേ
മനക്കാമ്പിങ്കലെന്തുമൽഭക്തക്കിഷ്ടമെന്നാ-
ലിനിക്കുമിഷ്ടമതുതന്നെയെന്നറിഞ്ഞാലും
ജയവുംനിനക്കുണ്ടാംവാദത്തിൽവത്സഭവാൻ
മയിഭാവനയുള്ളോനല്ലയോകാത്രശങ്കാ
ഇങ്ങിനെകേട്ടനേരംശ്രീജ്ഞാനസംബന്ധനു-
മംഗജവൈരിഭക്തന്മാരായമററുള്ളോരും
തിങ്ങിനഭക്ത്യാനിശ്ചലാംഗരായ് നിന്നാരപ്പോ-
ളങ്ങുകേൾക്കായിവന്നുപിന്നെയുംശിഷ്ടവാക്യം
സ്മയദൂഷിതന്മാരാംനഗ്നന്മാരെല്ലാവരും
സ്വയമേവാഗമിക്കുംമന്നേജ്ഞയാലെടോ
മേദിനീപതിപാണ്ഡ്യൻതന്മുന്നിൽവെച്ചുനിങ്ങൾ
വാദിപ്പിനവരോടുപേടിക്കുടാതെതന്നെ
ജയവുംനിങ്ങൾക്കുണ്ടാംതരശ്ശൂലാഗ്രങ്ങളിൽ
സ്വയമേവാരോഹണംചെയ്യുമക്ഷപണന്മാർ
ഇങ്ങിനെശംഭുവാക്യംപിന്നെയുംകേട്ടനേരം
തിങ്ങിനമോദംപൂണ്ടുരാജ്ഞീമന്ത്രികളുടെ
ആനനംനോക്കികൃതകൃത്യനായെന്നുചിത്തേ
ജ്ഞാനസംബന്ധനോത്തുപിന്നെയുംമഹേശൻെറ

കാലിണകൂപ്പിസുന്ദരേശാനുവാദരത്നം
ചേലാഞ്ചത്തിൽബന്ധിച്ചുടനെമൂന്നുപേരും
ചെന്നുതന്നുടെഗേഹേ ഭക്ഷണംകഴിച്ചവ–
രന്നുസന്ധ്യയിൽസുന്ദരേശ്വരമണ്ഡപത്തിൽ
വന്നിരുന്നാലോചിച്ചാർനഗ്നസിദ്ധാന്തമേററം
മന്നിടത്തിങ്കൽവർദ്ധിച്ചീടുന്നുദിനംതോറും
ഇതിന്നുപ്രതിക്രിയചെയ്യില്ലെങ്കിലോശൈവ–
മതവുംനശിച്ചുപോംവൈദികകർമ്മങ്ങളും
വേദോക്തയാഗാദികളനുഷ്ഠിക്കാതിരുന്നാ–
ലാദിതേയന്മാർനിരാഹാരരായ്കോപിച്ചീടും
അന്നേരമില്ലാതെയാംമഴയുമതുകൊണ്ടു
മന്നിടത്തിങ്കലുള്ളോർദുഃഖിക്കംദാരിദ്ര്യത്താൽ
അന്യായങ്ങളുംചെയ്യുമതിനാൽപാപങ്ങളും
വന്നുകൂടീടുമതിനില്ലസംശയമേതും
അതിനാൽവേദോക്തകർമ്മാചാരങ്ങളെയെല്ലാം
ക്ഷിതിനായകന്തന്നെ പരിപാലിക്കവേണം
അല്ലെങ്കിൽനൃപനധഃപതിക്കമെന്നിതെല്ലാം
ചൊല്ലേണംനൃപനോടുചെന്നുനാമിപ്പോഠതന്നെ
പിന്നെനാംമഹീപതിചൊന്നപോലനുഷ്ഠിക്കാ–
മെന്നുറച്ചവർ മൂന്നുപേരുമൊന്നിച്ചുചെന്നു
സുന്ദരപാണ്ഡ്യനോടുതൽക്കാര്യമറിയിച്ചാർ
നന്നതുകൊള്ളാമെന്നുമന്നനുംസമ്മതിച്ചു
ഭൂപതേരനുജ്ഞയുംലഭിച്ചനേരത്തിങ്കൽ
ശ്രീപരമേശ്വരഭക്തൻശ്രീജ്ഞാനസംബന്ധനും
മഹിഷീമന്ത്രിമാരുംസന്തോഷംകൊണ്ടുനിദ്രാ
രഹിതന്മാരായ്തന്നെരാത്രിയെകഴിച്ചിതു
ഭൂപതിജ്വരംതീർപ്പാൻതങ്ങളാൽകഴിയാതെ
താപമുററക്കൊണ്ടുപാരംലജ്ജയാമുഖംതാഴ്ത്തി
കറുത്തഭാവത്തോടുംസ്വംസ്വമാവാസംപുക്ക
പുറത്തെക്കിറങ്ങാതെവസിക്കംനഗ്നന്മാരെ
കണ്ടുതൽകളത്രങ്ങൾബാലനാൽപരാജയ–
മുണ്ടായെന്നതുമറിഞ്ഞിങ്ങിനെചൊല്ലീടിനാർ
വല്ലഭന്മാരെനിങ്ങളെല്ലാരുമെന്തിങ്ങിനെ
വല്ലാത്തഭാവത്തോടുമിരിക്കുന്നതുചൊൽവിൻ
ചൊല്ലുകില്ലെങ്കിൽവേണ്ടഞങ്ങളെല്ലാമറിഞ്ഞു
കല്ലുപോലിരുന്നിട്ടുകാര്യമെന്തിനിനിങ്ങൾ
ധീരരായ്പ്രസിദ്ധരായ്സർവ്വശാസ്ത്രാംഭോനിധി
പാരഗന്മാരായ്ഗിരാസർവ്വജേതാക്കളായ

നിങ്ങടെപൂർവ്വികന്മാരായുള്ളനഗ്നാചാര്യർ
തങ്ങളാൽസമ്പാദിക്കപ്പെട്ടൊരുയശസ്സിനെ
മുടിപ്പാൻതന്നെനിങ്ങൾജനിച്ചുസൽകുലത്തെ–
ക്കെടുപ്പാനുത്ഭവിച്ചദുഷ്ടസന്തതിപോലെ
കടുപ്പമെന്നെന്തിനുകാത്തുപൊത്തുന്നുപോയാ–
ലെടുപ്പാൻകഴയുമോനല്പപേരിനെപ്പിന്നെ
മിടുക്കന്മാരെന്നുള്ളനാട്യത്തെഞങ്ങളോടു
നടിക്കുന്നിതുമിനിക്കണക്കല്ലൊന്നുകൊണ്ടും
അടക്കാംനൃപജ്വരമെന്നോർത്തുചെന്നുനിങ്ങൾ
നടക്കാൻവയ്യാത്തൊരുബാലകനോടുതോററു
ഒടുക്കംതിരിച്ചിങ്ങുപോന്നതെന്തിനുകഷ്ടം
തടിക്കുവിനാശമുണ്ടൊരിക്കലെന്നോർക്കാതെ
പടക്കുപോരാത്തവൻകരത്തിൽവില്ലുമമ്പു–
മെടുക്കാതിരിക്കുന്നതെത്രയുമത്യുത്തമം
നടക്കില്ലെന്നുകണ്ടകാര്യത്തിൽ പ്രവേശിച്ചാൽ
മുടക്കംവരുമെന്നുസർവ്വസമ്മതമല്ലോ
കടക്കണ്ണെന്തിനിപ്പോൾതുടപ്പിക്കുന്നുനിങ്ങ–
ളടക്കാൻവയ്യഞങ്ങൾക്കവമാനംനിനച്ചാൽ
പണ്ടുള്ളനഗ്നാചാര്യർഗജനാഗാദ്യങ്ങളെ
ഉണ്ടാക്കീട്ടുണ്ടുപൂർവ്വംമന്ത്രവൈഭവത്തിനാൽ
തന്മന്ത്രപ്രഭാവാദിയില്ലയോനിങ്ങൾക്കിപ്പോൾ
കിംമുഖംതാഴ്ത്തീടുന്നുക്ഷപണാധമന്മാരെ
അമ്മതൻയൌവനത്തെക്കളവാന്തന്നേനിങ്ങൾ
ഇമ്മഹീതലത്തിങ്കൽജനിച്ചുനിസ്സംശയം
വാദവശ്യാകർഷണോച്ചാടനമഹേന്ദ്രജാ–
ലാദികളായനാനാകർമ്മങ്ങളെല്ലാററിലും
സീമയില്ലാതവണ്ണംനിങ്ങൾക്കുമുന്നമുള്ള
സാമർത്ഥ്യമിപ്പോൾപണയത്തിലോപറഞ്ഞാലും
പൊണ്ണരായ്വസിക്കുന്നക്ഷപണാധമന്മാരെ
എണ്ണിയാലൊടുങ്ങാത്തശിഷ്യന്മാരോടുംകൂടി
എണ്ണായിരംപേർനിങ്ങൾമന്നവാന്തികേചെന്നൊ–
തുണ്ണിയാൽപരാജയംപ്രാപിച്ചവർത്തമാനം
വർണ്ണിച്ചുകൊണ്ടോരോരോജനങ്ങൾചൊല്ലുന്നതും
കർണ്ണത്തിൽകേട്ടുനിങ്ങളെന്തിനായിരിക്കുന്നു
പെണ്ണുങ്ങളായഞങ്ങൾക്കതിനാൽനാണമിന്ന–
വണ്ണമെന്നുരചെയ്വാൻവയ്യെടോപൊയ്യല്ലേതും
കണ്ണുരുട്ടിയാൽകാര്യംപറവാൻപേടിക്കയി–
ല്ലുണ്ണികളല്ലഞങ്ങളൂററമങ്ങിരിക്കട്ടേ

നാണവുംകെട്ടിങ്ങൊരുകോണിൽവന്നൊരുത്തരും
കാണാതെവസിക്കുന്നതാണങ്ങൾക്കുചിതമൊ
ഊണുറക്കങ്ങൾകൊണ്ടുള്ളുണിനംനിങ്ങൾക്കുമായ്
കാണുന്നുഭേദമെന്നുകാണികൾകഥിക്കുന്നു
പ്രാണനെക്കളവിനല്ലെങ്കിലോനിങ്ങൾചെന്നു
കാണിവൈകാതെജയിച്ചീടുവിനക്കുട്ടിയെ
ഒന്നിതിലേതെങ്കിലുമിന്നുചെയ്യില്ലെങ്കിലോ
എന്നുമേസൈ്വരം നിങ്ങൾക്കുണ്ടാകയില്ലനൂനം
തരുണിമാരാംഞങ്ങൾപരിഹാസങ്ങൾകേട്ടു
ധരണീതലത്തിങ്കൽമരുവുന്നതുമില്ല
തങ്ങടെകളത്രങ്ങളിങ്ങിനെഭർത്സിച്ചപ്പോൾ
തിങ്ങിനഖേദത്തോടുംനഗ്നന്മാരെല്ലാവരും
എത്രയുംകഷ്ടംകഷ്ടമെന്നുകാതുകംപൊത്തി
രാത്രിയെനിദ്രാശനഹീനരായ്കഴിച്ചഥ
കാലത്തുജലസ്നംഭവഹനിസ്നംഭാദികളാൽ
ബാലനെജയിക്കാമെന്നുറച്ചുപുറപ്പെട്ടാർ
അന്നേരമവരുടെഭാര്യമാരെല്ലാവരും
മുന്നിൽവന്നിപ്രകാരംതടുത്തുചൊല്ലീടിനാർ
ഇന്നലെഞങ്ങൾചൊന്നപാരുഷ്യവാക്കുനിങ്ങ-
ളിന്നുമാനസതാരിൽകരുതീടരുതേതും
ഇന്നലെരാത്രൌബഹുദുസ്വപ്നംകണ്ടുഞങ്ങ-
ളിന്നതുകൊണ്ടുനിങ്ങൾപോകരുതൊരിക്കലും
ബാലകനോടുതോററനിങ്ങളെയെല്ലാംമഹീ-
പാലകാജ്ഞയാൽഭൃവഭടന്മാരടിച്ചേററം
ശൂലത്തിലിട്ടനേരംമരിച്ചുനിങ്ങളെല്ലാം
ആലോക്യഞങ്ങളെല്ലാംകരഞ്ഞുകരഞ്ഞഹോ
മാറത്തുതല്ലിത്തല്ലിഹാഹേതിമുറവിളി-
ച്ചാറാത്തദുഃഖാബ്ധിയിൽമുങ്ങിയിങ്ങിനെസ്വപ്നം
കണ്ടിതുഞങ്ങളിതുസത്യമായ്വരുമതു-
കൊണ്ടുപോകൊല്ലനിങ്ങൾപ്രാണനായകന്മാരേ
പിന്നെയുംബഹുവിധദുസ്വപ്നംകണ്ടതവർ
ചൊന്നതാദരിയാതെനഗ്നന്മാർനടന്നപ്പോൾ
ചെന്നവരരക്കെട്ടിൽപിടിച്ചുകരഞ്ഞുകൊ-
ണ്ടിന്നുപോകരുതെന്നുതടുത്തുനിർത്തീടിനാർ
ഹന്തഇന്നലെനിങ്ങളെന്തുരചെയ്യുതിപ്പോ-
ളെന്തിന്നുതടുക്കുന്നുദുഷ്ടമാനസകളെ
നാരിമാരുടെവാക്കുനേരെന്നുകരുതുന്ന
പൂരുഷൻമഹാഭോഷനില്ലസംശയമേതും

ഒരിക്കൽഭർത്സിക്കയുമൊരിക്കൽസ്തുതിക്കയു-
മൊരിക്കൽചിരിക്കയുമൊരിക്കൽകരകയും

വേണ്ടെന്നുമുടൻതന്നെവേണമെന്നുംപറഞ്ഞു
ശണ്ഠയ്ക്കായിരിക്കയുംചെയ്യുംനാരികളുടെ

വാക്കുകൾകേൾക്കുന്നവനെത്രയുംമഹാമൂഢൻ
നീക്കമില്ലതിനെന്നുസർവ്വസമ്മതമല്ലോ

വേണ്ടെന്നുചൊല്ലുമിപ്പോൾകുറച്ചുകഴിഞ്ഞെങ്കിൽ
ശണ്ഠകൂട്ടീടുമിവരായത്തുംകേട്ടുകേട്ടു

ഇരിക്കുന്നതിനെക്കാളെത്രയുമത്യുത്തമം
മരിക്കുന്നതുതന്നെയെന്നുരചെയ്തുവേഗം

ജീവകന്മാരെല്ലാരും നടന്നാരവരുടെ
ജീവനാഥകളപ്പോൾകോപിച്ചുചൊല്ലീടിനാർ

ഞങ്ങടെവാക്കുതെല്ലുമാദരിക്കാതെപോകും
നിങ്ങൾക്കുജയമൊരുനാളുമുണ്ടാകയില്ല

ഇങ്ങിനെശാപംകേട്ടുനഗ്നന്മാരെല്ലാവരും
നിങ്ങളുടെശാപംഫലിക്കില്ലെടോഞങ്ങൾക്കേതും

അരനാഴികയ്ക്കുള്ളിലിരുപത്തെട്ടുവിധ-
മുരചെയ്തീടുന്നൊരുതരുണിമാരാംനിങ്ങൾ

കാര്യമില്ലാതെശപിക്കുന്നതുഫലിക്കുമ്പോൾ
സൂര്യചന്ദ്രന്മാരുദിക്കുന്നതുതെക്കേദിക്കിൽ

എന്നുരചെയ്തുകൊണ്ടുനഗ്നന്മാർനടക്കുമ്പോൾ
പന്നഗംകുറുനരിപൂച്ചയുംവിധവയും

മുന്നിലോരോന്നായ്‌വന്നുതൽക്ഷണംതച്ഛിഷ്യന്മാർ
നന്നല്ലശകുനങ്ങൾപോകവേണ്ടെന്നുചൊന്നാർ

പിന്നെയുംകൂട്ടാക്കാതെനടന്നുക്ഷപണന്മാർ
പിന്നിൽനിന്നടിയ്ക്കുടികാലൻതള്ളുകമൂലം

ശ്യാമളകൃകലാസംപതിച്ചുശിരസ്സിങ്കൽ
വാമചക്ഷുസ്സുംവാമപാർശ്വവുംതുടിച്ചിതു

പിന്നേയുംനാനാവിധദുശ്ശകുനങ്ങൾകണ്ടേ-
തൊന്നുമേകൂട്ടാക്കാതെനടന്നു ജീവകന്മാർ

സുന്ദരപാണ്ഡ്യഭൂപൻതന്നരികത്തുചെന്നു
വന്നതുഞങ്ങൾബാലനോടുവാദിപ്പാനെന്നാർ

കൊള്ളാമങ്ങിനെ ചെയ്‌വിനെന്നപ്പോൾമഹീപതി
കൊള്ളരുതാത്തനഗ്നന്മാക്കുവാദമേകി

അന്നേരമവർചെന്നുപ്രാതഃകാലത്തുസോമ-
സുന്ദരേശ്വരന്തന്നെദർശിച്ചുപോരുന്നൊരു

ജ്ഞാനസംബന്ധന്തന്നെത്തടുത്തുമദ്ധ്യേപഥം
മാനവേന്ദ്രൻെറഗേഹേകൂട്ടിക്കൊണ്ടാശുവന്നാർ

മാനസേഭക്ത്യാനൃപനന്നതസ്വർണ്ണപീഠേ
ജ്ഞാനസംബന്ധൻതന്നെയിരുത്തിപൂജിച്ചഥ

സന്നിധിയിങ്കൽരാജ്ഞീമന്ത്രികളോട്ടുകൂടി
നിന്നിതന്നേരമേവംനഗ്നന്മാർപറഞ്ഞിതു

ജ്ഞാനസംബന്ധബാലനിനക്കുമന്ത്രംകൊണ്ടു
മാനസത്തിങ്കലുള്ളഗർവ്വത്തെക്കളഞ്ഞാലും

മെല്ലവേപൂഴിയിന്മേൽപുഴക്കളരിക്കുമ്പോൾ
വല്ലതുമൊരക്ഷരമാമതുപോലെഭവാൻ

മന്നവജ്വരംശമിപ്പിച്ചതുകൊണ്ടുമാത്രം
എന്നുടെമന്ത്രംഫലിച്ചെന്നുള്ളിലോർക്കേണ്ടടോ

കാക്കവന്നപ്പോൾപനമ്പഴംവീണതുപോലെ
ഓക്കിൽനിൻജയമൊരുജയമല്ലെടോവടോ

നിന്നുടെഗർവ്വംനശിപ്പിയ്ക്കുവാൻവന്നുഞങ്ങൾ
ഇനിയുംനിൻെറമന്ത്രം ഫലിക്കിൽനീയേപൂജ്യൻ

ഇല്ലെങ്കിൽജയംനിനക്കില്ലഞങ്ങൾക്കുതന്നെ
വല്ലതുമുപായത്തിൽകാട്ടിയാൽമതിയാമോ

തെല്ലുമേവൈകാതെനാംതങ്ങൾതങ്ങടെമന്ത്രം
നല്ലപത്രങ്ങളിന്മേലെഴുതീട്ടവകളെ

വഹ്നിയിലിട്ടുന്നേരമാരുടെപത്രംകത്തീ–
ട്ടന്നുവെന്നാകിലവന്തന്നെതോററുന്നൂനം

സ്ഫുരിക്കുംവഹ്നിയിങ്കലാരുടെപത്രംകത്താ–
തിരിക്കുന്നിതോജയമവനെന്നറിഞ്ഞാലും

എന്നവർപ്രതിജ്ഞചെയ്യ്തീടിനാരപ്പോൾബാലൻ
സുന്ദരേശനെസ്മരിച്ചങ്ങിനെതന്നെയെന്നാൻ

തൽക്ഷണംതന്റെവല്ലഭാജ്ഞയാകിങ്കരന്മാർ
ശിക്ഷയിലഗ്നികുണ്ഡം വെട്ടുവാൻതുടങ്ങിനാർ

നഗ്നന്മാരതുനേരമോതിനാരിപ്രകാരം
അഗ്നികുണ്ഡംകുഴിപ്പാനിസ്ഥലംയോഗ്യമല്ല

ശങ്കരക്ഷേത്രാന്തികമാകുമിസ്ഥലത്തിങ്കൽ
ശങ്കരഭക്തന്മാർക്കേജയമുണ്ടാകയുള്ളു

അതിനാലിട്ടിക്കിൽനിന്നീശാനകോണിലായി–
ട്ടതിദൂരത്തിലല്ലാതുണ്ടൊരുമഹാസ്ഥലം

ചെന്നവിടത്തിലൊരുകുണ്ഡത്തെനിർമ്മിച്ചതിൽ
വഹ്നിയെജ്വലിപ്പിച്ചുപ്രതിജ്ഞനടത്തേണം

ഇങ്ങിനെപറഞ്ഞവർബാലനെപ്പരിഹസി–
ച്ചങ്ങിനെനടന്നുതൽസ്ഥലത്തെപ്രാപിച്ചുടൻ

നല്ലതായൊരുകുണ്ഡംവെട്ടിവഹ്നിയേയതിൽ
മെല്ലവേജ്വലിപ്പിച്ചുതത്രവാണീടുംവിധൌ

ജ്ഞാനസംബന്ധൻനിജശിഷ്യസംഘങ്ങളോടും
മാനിനീമണിയായവനിതേശ്വരിയോടും

കുലബന്ധനനെന്നമന്ത്രീന്ദ്രനോടും മററു
പലശങ്കരഭക്തന്മാരോടുമൊരുമിച്ചു

ബൌദ്ധന്മാർചെന്നുമോഹംചെയ്തുവാഴുന്നദിക്കിൽ
ബദ്ധമോദേനചെന്നാൻശങ്കരഭക്തോത്തമൻ

കുട്ടിതൻപിമ്പെപശുപോകുന്നപോലെ ശിവൻ
കുട്ടിയാംശ്രീജ്ഞാനസംബന്ധൻെറപിമ്പേ ചെന്നാൻ

തരസാപൌരന്മാരുമത്ഭുതമിതുകാണ്മാൻ
പരിവാരങ്ങളോടുംഭൂപനുംവന്നുതത്ര

എണ്ണായിരംപേർനഗ്നാചാര്യന്മാർവെവ്വേറയാം
വണ്ണമേററവുംമൂപ്പുള്ളോലയിൽപൂർവ്വംതങ്ങൾ

എത്രയുംപണിപ്പെട്ടുപഠിച്ചമന്ത്രങ്ങളെ
സത്വരംവിലേഖനംചെയ്തുവഹ്നിയിലിട്ടാർ

ധ്യാനിച്ചുമഹേശനേതൻപുസ്തകത്തിൽനിന്നു
ജ്ഞാനസംബന്ധനൊരുപത്രത്തെയെടുത്തഥ

അഗ്നിയിലിട്ടീടിനാനന്നേരമത്യത്ഭുതം
നഗ്നപത്രങ്ങളെണ്ണായിരവുംപഞ്ഞിപോലെ

അഞ്ജസാദഹിച്ചപ്പോൾനഗ്നരേയിനിനിങ്ങൾ
കിംജല്പിക്കുന്നുവെന്നുകാണികൾഹസിച്ചിതു

ചിത്രമെത്രയും ചിത്രംജ്ഞാനസംബന്ധൻതൻെറ
പത്രമോജലത്തിങ്കലെന്നപോലഗ്നിയിങ്കൽ

ഒട്ടുമേവാട്ടംപോലുമില്ലാതെകിടക്കുന്ന-
തൊട്ടൊഴിയാതുള്ളോരുംകണ്ടുവിസ്മയംപൂണ്ടു

ജ്ഞാനസംബന്ധനേയുംഭക്താഭീഷ്ടദനായ
മീനാക്ഷീജാനിയേയുംസ്തുതിച്ചുകൊണ്ടീടിനാർ

ജ്ഞാനസംബന്ധനോടുനഗ്നന്മാർചൊന്നാരപ്പോൾ
നൂനമഗ്നിസ്തംഭനമന്ത്രജ്ഞൻഭവാൻക്രൂരൻ

അതിനാലത്രെദഹിച്ചില്ലനിന്നുടെപത്രം
ഇതിനാൽജയിച്ചുഞാനെന്നുനീനടിക്കേണ്ട

നീയിന്നുകാപട്യേനജയിപ്പാൻതുനിഞ്ഞെങ്കി-
ലായതുഞങ്ങളെല്ലാംസമ്മതിക്കുമോശഠ

ഒഴുകുംനദിയിങ്കൽനാമിനിമന്ത്രങ്ങളെ
എഴുതീട്ടുള്ളപത്രംകൊണ്ടുപോയെറിയേണം

വാരിവേഗത്താലപ്പോളൊഴുകിപ്പോയീടുന്ന-
താരുടെപത്രമെന്നാൽ തോററവനവൻതന്നെ

ആരുടെപത്രംപ്രവാഹത്തിനോടെതിത്തുമേൽ
കേറുന്നുവെന്നാലവൻജയിച്ചുനിസ്സംശയം

ഇന്നുനീജയിച്ചെങ്കിൽനിന്മതമനുഷ്ഠിച്ചു
നിന്നുടെഭൃത്യന്മാരായിരിക്കാംഞങ്ങളെല്ലാം
ഞങ്ങൾക്കജയമുണ്ടായ്‌വരികിൽഭൃത്യനായ്‌നീ
ഞങ്ങടെമതംനന്നായനുഷ്ഠിക്കയും വേണം
ഇങ്ങിനെക്ഷപണന്മാർചൊന്നതുകേട്ടനേരം
അംഗജാന്തകഭക്തനരുളിച്ചെയ്തുബാലൻ
ഭൃത്യന്മാരിനിക്കേററമുണ്ടതുകൊണ്ടുനിങ്ങൾ
ഭൃത്യരായ്‌ഭവിക്കേണമെന്നൊരാഗ്രഹമില്ല
ഹാലാസ്യനാഥപ്രസാദേനഞാൻജയിച്ചെങ്കിൽ
ശൂലത്തിലിട്ടുകൊല്ലുംനിങ്ങളെനിസ്സംശയം
ഇങ്ങിനെ കേട്ടനേരംവിധിവൈപരീത്യത്താ–
ലങ്ങിനെതന്നെയെന്നുനഗ്‌നന്മാർസമ്മതിച്ചാർ
ബാലകനപ്പോളതിതീക്ഷ്‌ണാഗ്രങ്ങളായ്‌ബഹു
ശൂലങ്ങൾനൃപനോടുപറഞ്ഞുണ്ടാക്കിച്ചുവ
നിരത്തിഭൂമിതന്നിൽനിറുത്തീടിനാനൊരു
തരത്തിലെണ്ണായിരംപിന്നെയുമനവധി
പിന്നെനഗ്‌നന്മാരോടുപറഞ്ഞാൻബാലനേവം
ചൊന്നതുകേൾപ്പിൻനിങ്ങൾവെറുതെമരിക്കേണ്ട
തെല്ലുമേഹിതാഹിതമറിയാതിപ്രകാരം
ചൊല്ലുന്നതെല്ലാംനിങ്ങളജ്‌ഞാനംകൊണ്ടല്ലയോ
വേദോക്തമാർഗ്ഗംതന്നേസത്യമാകുന്നുസർവ്വ–
ഖേദവുംതീരുംനൂനമതിനെയനുഷ്ഠിക്കിൽ
മററുള്ളമാർഗ്ഗമെല്ലാംതെററെന്നുധരിക്കവിൻ
അററമില്ലാതപാപംവദ്ധിക്കുമവകളാൽ
അതിനാൽക്ഷപണതചംവെടിഞ്ഞുനിങ്ങളെല്ലാം
മതിയിൽശൈവമാർഗ്ഗംസത്യമെന്നുറച്ചുടൻ
ധരിച്ചുഭസ്‌മരുദ്രാക്ഷങ്ങളെദേഹത്തിങ്കൽ
സ്‌മരിച്ചുമഹേശനെജപിപ്പിൻപഞ്ചാക്ഷരം
ശങ്കരപൂജയേയുംഭക്തിയോടനുഷ്ഠിപ്പി–
നെങ്കിലോപാപംതീൻഭോഗമോക്ഷങ്ങളുണ്ടാം
ഇങ്ങിനെഹിതംചൊന്നേനിതുപോലനുഷ്ഠിക്കിൽ
നിങ്ങളെക്കൊല്ലാതെഞാനങ്ങുവിട്ടയച്ചീടാം
അല്ലെങ്കിലെല്ലാരെയുംശൂലാഗ്രങ്ങളിലേററി
കൊല്ലുമിന്നതിന്നീഷലില്ലെടോതെല്ലുപോലും
ഇങ്ങിനെകേട്ടനേരംദുഷ്‌ടരാംക്ഷപണന്മാർ
തിങ്ങിനകോപത്തോടുംബാലകന്തന്നെനോക്കി
ശങ്കരഭസ്മരുദ്രാക്ഷങ്ങളെനിന്ദിച്ചേററം
ശങ്കകൂടാതെപറഞ്ഞീടിനാരിപ്രകാരം

തോൽക്കമെന്നോത്തുഭവാൻകൌശലവാക്കചൊ-
ന്നാൽകേരംക്കവാനാളാരെടോദൃമ്മതെമതിമതി
കണ്ണുശ്ലൂലാമോയവാക്യത്തെപറഞ്ഞുനീ
ഉണ്ണിയാകയാലിപ്പോരംകൊല്ലന്നതില്ലഞങ്ങരം
തരസാമന്ത്രപത്രംനദിയിലിടുവാനായ്
വരികവയ്യെങ്കിൽനീദാസനായ്ഭവിക്കേണം
ക്ഷപണന്മാരിങ്ങിനെചൊന്നതുകേട്ടുബാലൻ
നൃപനോട്ടരചെയ്യനിർമ്മലഗ്ഗുണാംബുധി
എത്രയുംഹിതമായവാക്യത്തെപറകിലും
ശ്രോത്രത്തിൽചെൽകയില്ലദുഷ്കാലമട്ടക്കമ്പോരം
കഷ്ടമെത്രയുംകഷ്ടംശിഷ്ടഭാഷിതംകേട്ടാൽ
ദുഷ്ടരാമിവക്കുള്ളിൽവിശ്വാസംജനിക്കമോ
ശ്ലൂലങ്ങളൊന്നുംകൂടിയുറപ്പിക്കേണമിനി
കാലതാമസംവേണ്ടെന്നരുരംചെയ്യൊരുനേരം
കാലാരിഭക്തന്മാരുംഭൂപകിങ്കരന്മാരും
ശ്ലൂലമൂലങ്ങരംകുത്തിയുറപ്പിച്ചിതുനന്നായ്
ജ്ഞാനസംബന്ധൻതാനുംമഹിഷിമന്ത്രിമാരും
മാനവേന്ദ്രനുംമററുസമസ്തജനങ്ങളും
ഒന്നിച്ചുചെന്നുവേഗവതിയാംനദീതീരേ
മുന്നമേതത്രചെന്നുനിന്നിതുനഗ്നന്മാരും
ജലസ്തംഭാദിനാനാകർമ്മജ്ഞരായനഗ്നർ
ഒലിച്ചീടുന്നനദീജലത്തിലതുനേരം
മന്ത്രപത്രങ്ങരംനന്നായ്മന്ത്രിച്ചുവിക്ഷേപിച്ചാ-
രന്തരംഗത്തിൽഫലിച്ചീടുമെന്നാശയോടും
സത്വരംബാലൻനിജപുസ്തകത്തിങ്കൽനിന്നു
പത്രമൊന്നെടുത്തുടൻസർവ്വരുംകാൺകെത്തന്നെ
ശങ്കരീശങ്കരന്മാരുടെപാദങ്ങളോർത്തു
ശങ്കകൂടാതെനദ്യാംപത്രത്തെയെറിഞ്ഞിതു
തൽക്ഷണംപ്രവാഹത്തിന്നെതിരായ്തന്നെപത്രം
ശിക്ഷയിലോടീലോകരക്ഷാത്ഥംശരംപോലെ
നഗ്നർക്കഗതികീഴ്പോട്ടെന്നുകാണിക്കുംപോലെ
നഗ്നപത്രങ്ങളൊലിച്ചബ്ധിയിൽച്ചെന്നിതെല്ലാം
അന്നേരമതുകണ്ടുമന്ത്രിയുംമഹിഷിയും
മന്നനുംമററുള്ളോരുമാശ്ചര്യംതേടീടിനാർ
നഗ്നന്മാരതുനേരമേററവുംവിസ്മയിച്ചു
ഭഗ്നാഭിലാഷന്മാരായ്ഖേദേനമുഖംതാഴ്ത്തി
മംഗലമൂത്തിയായജ്ഞാനസംബന്ധനോടു
ഞങ്ങളെല്ലാരുംതോററിതെന്നുരചെയ്തീടിനാർ

ഒന്നറിയാലിവരോടുമെന്നോർത്തുനഗ്നന്മാരെ
പുറത്തിന്നിന്നിത്തുരാജഭടന്മാരെല്ലാവരും

കരുണാനിധിയായജ്ഞാനസംബന്ധനപ്പോൾ
അരുളിച്ചെയ്തുനഗ്നന്മാരോടുദയാർദ്രനായ്

തരുശൂലാഗ്രങ്ങളിലാരുഹ്യനിങ്ങളെല്ലാം
ഒരുകാലത്തുതന്നെവെറുതെമരിക്കേണ്ട

ഞാനുരചെയ്യുന്നതുകേൾപ്പിനിപ്പോളെങ്കിലും
മാനുഷജന്മംലഭിച്ചീടുവാൻപണിപാരം

അതിനെവൃഥാനിങ്ങൾകളവാനൊരുങ്ങാതെ
ശ്രുതിപ്രോക്തങ്ങളായകർമ്മങ്ങളനുഷ്ഠിപ്പിൻ

ബർഹാദിചിഹ്നത്തോടുംക്ഷപണത്വവുംവെടി-
ഞ്ഞാർഹതന്മാരേനിങ്ങൾഭസ്മരുദ്രാക്ഷങ്ങളെ

ധരിച്ചുധന്യന്മാരായ്ഭവിപ്പിൻനിങ്ങൾക്കവെ
ധരിപ്പാനാചാരത്താലധികാരവുമുണ്ടാം

ശങ്കരപ്രിയങ്ങളാം ഭസ്മരുദ്രാക്ഷങ്ങളെ
സങ്കരജാതികൾക്കുംധരിക്കാമസംശയം

മോദേനഭസ്മരുദ്രാക്ഷങ്ങളെദ്ധരിപ്പവൻ
വേദോക്തകർമ്മങ്ങൾക്കുമർഹനായ്ഭവിക്കുമെ

പ്രാണരക്ഷയ്ക്കുവേണ്ടിസൽക്കർമ്മംചെയ്യുന്നതിൽ
നാണമെന്തെന്നുബാലനിങ്ങിനെചൊന്നനേരം

ഉണ്ണിയാംനീയ്യിങ്ങിനെഭസ്മരുദ്രാക്ഷങ്ങളെ
വർണ്ണിക്കുന്നതുകർണ്ണശൂലാഭംഞങ്ങൾക്കെടോ

സ്മരിക്കുന്നതുംകൂടിവഹിയാതുള്ളഭസ്മം
ധരിക്കുന്നതിനെക്കാൾമരിക്കുന്നതുകൊള്ളാം

കോപഹേതുക്കളായവാക്കുകൾഭയമെന്യെ
ഭൂപസംശ്രയത്തിനാലല്ലയോചൊല്ലുന്നനീ

കുത്സിതന്മാരാംനഗ്നാചാര്യന്മാരെല്ലാവരും
ഭർത്സനംചെയ്തിങ്ങിനെതരുശൂലാഗ്രങ്ങളിൽ

ജീവിതാശയെവിട്ടുസ്വയമേവാരോഹിച്ചാർ
ദൈവകല്പിതംതടുക്കാവതല്ലൊരുത്തനും

മറ്റുള്ളനഗ്നന്മാരിൽചിലരെശൈവന്മാരും
ചുററിലുംനിൽക്കുംനൃപകിങ്കരന്മാരുംകൂടി

പിടിച്ചുശൂലങ്ങളിലേററുമ്പോളതിൽചിലർ
മടിച്ചീടാതെഭസ്മംധരിച്ചുഭയത്തിനാൽ

അടിച്ചീടേണ്ടഭസ്മംകിട്ടായ്കമൂലംഞങ്ങ-
ളെടുത്തുനെററിയിന്മേൽഗോമയംധരിക്കുന്നു

ഇങ്ങിനെചൊല്ലിചിലരങ്ങിനെചെയ്തീടുന്നു
എങ്ങുംഗോമയംപോലുംലഭിയാഞ്ഞപ്പോൾചിലർ

എടുക്കുന്നിതുതോളിൽപശുക്കുട്ടിയെത്തന്നെ
പിടിക്കുന്നോരെനമസ്കരിക്കുന്നിതുചിലർ
ഇങ്ങിനെചെയ്യുന്നോരെജ്ഞാനസംബന്ധാജ്ഞയാ–
ലങ്ങുവിട്ടയച്ചുടൻമററുള്ളനഗ്നന്മാരെ
എടുത്തുവേഗംഭൂപഭടന്മാർശൂലങ്ങളിൽ
കിടത്തീടുമ്പോളവർഹാഹേതിഘോഷിക്കുന്നു
ക്ഷപണാചാര്യന്മാരുംതച്ഛിഷ്യബാന്ധവേഷു
ക്ഷപണത്വംവിടാത്തസമസ്തനഗ്നന്മാരും
വരിയായുറപ്പിച്ചതരുശൂലാഗ്രങ്ങളാൽ
തരസാമാർപിളർന്നുമരണംപ്രാപിച്ചിതു
പറക്കുംഗൃധ്രങ്ങളുംകാകങ്ങൾപിശാചങ്ങൾ
കുറുക്കന്മാരുംതിന്നുക്ഷപണശവങ്ങളെ
അഗ്നിയിൽമന്ത്രപത്രംജ്ഞാനസംബന്ധനിട്ടു
നഗ്നരെത്തോല്പിച്ചോരുസ്ഥലത്തിന്നതുമുതൽ
ജ്ഞാനസംബന്ധമെന്നുനാമവുമുണ്ടായ്വന്നു
ജ്ഞാനികളായവസിഷ്ഠാദിമാമുനിമാരെ
മാനസത്തിങ്കലേററമാശ്ചര്യംപൂണ്ടുകൊണ്ടു
ജ്ഞാനസംബന്ധൻതന്നെശ്ലാഘിച്ചിതെല്ലാവരും
മന്നവനപ്പോൾബാലനോടുചോദിച്ചുഭക്ത്യാ
ഇന്നുനിന്തിരുവടിയിന്നദീജലത്തിങ്കൽ
ക്ഷേപിച്ചപത്രമെങ്ങുപോയിതുഗുണാംബുധേ
ശ്രീപരമേശഭക്തവരുത്തീടുകവേണം
എന്നുകേട്ടപ്പോൾബാലനരുളിച്ചെയ്താനേവം
ഇന്നദീപ്രവാഹാഭിമുഖമായല്ലോപത്രം
സുന്ദരനാഥാജ്ഞയാപോയിതെന്നറികനീ
മന്നവവരുത്തുവൻകൂടെവന്നാലുംഭവാൻ
ഇത്തരമരുൾചെയ്തുഭൂപാലാദികളോടും
സത്വരംപടിഞ്ഞാട്ടുബാലകൻനടന്നിതു
അരയോജനദൂരംചെന്നപ്പോൾമന്ത്രപത്രം
തരസാജലത്തിങ്കൽമറയുന്നതുകണ്ടു
ബാലകൻഗേയങ്ങളാൽസ്തുതിച്ചാനതുകൊണ്ടും
ഓലതാണതുപൊങ്ങിക്കാണുമാറായതില്ല
മന്നനുംമററുള്ളോരുമത്ഭുതംകാണ്മാൻതത്ര
നിന്നിതുഭക്തിയോടുംജ്ഞാനസംബന്ധനപ്പോൾ
അവിടെപശുക്കളെമേയ്ക്കുന്നബാലന്മാരോ–
ടിവിടെവിശേഷമെന്തെന്നുചോദിച്ചീടിനാൻ
ഒന്നുമില്ലിവിടെയെന്നവരുംചൊല്ലീടിനാ–
രന്നേരംചിത്തമേററംപ്രസന്നമാകമൂലം

ഇവിടെവിശേഷമൊന്നുണ്ടെന്നുനിശ്ചയിച്ചു
ശിവനെഗ്ഗേയങ്ങളാൽസ്തുതിച്ചീടിനാൻബാലൻ
അന്നേരമന്നദീതന്നുത്തരതീരത്തിങ്ക-
ലുന്നതഭൂതലത്തിലൊരുശങ്കരലിംഗം
കാണുമാറായിതപ്പോരാംജ്ഞാനസംബന്ധൻചെന്നു
സ്ഥാണുലിംഗത്തെനമസ്കരിച്ചുഭക്തിയോടും
സുന്ദരപാണ്ഡ്യഭൂപാലാദികളോടുലിംഗ-
സന്നിധിയിങ്കൽനിന്നുസ്തുതിച്ചാൻഗേയങ്ങളാൽ
സ്തുതികേട്ടപ്പോരാംപാതിമതിചൂടുന്നദേവൻ
അതിസന്തുഷ്ടനായിട്ടാശ്ശുലിംഗത്തിൽനിന്നു
ഭസ്മരുദ്രാക്ഷോജ്ജ്വലവൃദ്ധവിപ്രാകാരനായ്
സസ്മരാരാതിരാവിർഭവിച്ചുദയാനിധി
ഭസ്മനാബാലഫാലംപഞ്ചാക്ഷരംമോദാൽ
സസ്മിതമലങ്കരിച്ചാശ്ശുതൽപാണിപത്മം
പിടിച്ചുവത്സനിനക്കിച്ഛയെന്തെന്നുചൊൽക
മടിച്ചീടേണ്ടതരാമെന്നരുരാംചെയ്തീടിനാൻ
ഇപ്രകാരംശ്രവിച്ചനേരത്തുബാലനുള്ളിൽ
വിപ്രനല്ലിതുമമതാതനെന്നുറച്ചുടൻ
പാണിയിൽപിടിച്ചാശ്ശുകുമ്പിട്ടുകരഞ്ഞുടൻ
ത്രാണനംചെയ്തീടേണമെന്നെനീയെന്നുചൊന്നാൻ
അതുകേട്ടീശനരുരാംചെയ്തിതുകൃപാനിധി
മതിമാനായഭവാനെന്തിനുഖേദിക്കുന്നു
വത്സശങ്കരഭക്തജ്ഞാനവിദ്യാദികളാൽ
ത്വത്സമനായിട്ടാരുമില്ലെടോജഗത്ത്രയേ
ലീലയാബാലവേഷംപൂണ്ടനിൻഭസ്മോജ്ജ്വല-
ഫാലമാംമുഖാംബുജംവാട്ടുവാനെന്തുബന്ധം
ഇങ്ങിനെമധുരമായ്‌വൃദ്ധവിപ്രാകാരനാം
ഗംഗാധരൻെറവാക്യംകേട്ടരുരാംചെയ്തുബാലൻ
നിന്നുടെപാദാംബുജംദർശിപ്പാൻമമയോഗം
വന്നതുകൊണ്ടുതന്നെസർവ്വവുംലബ്ധമായി
എന്നിരിക്കിലുംമമമന്ത്രപത്രത്തെഭവാൻ
തന്നീടവേണംനൃപൻകാൺമതിന്നിച്ഛിക്കുന്നു
എന്നുമാത്രവുമല്ലസർവ്വജ്ഞന്മാരാംതവ
നന്ദനന്മാർക്കമതുകൊണ്ടുകിംപ്രയോജനം
പിന്നെനിന്നുടെപാദഭക്തിവർദ്ധിപ്പതിന്നും
തന്നീടവേണംവരംകരുണാനിധേമമ
എന്നുബാലകവാക്യംകേട്ടപ്പോരാംമഹേശ്വരൻ
മന്ദഹാസവുംചെയ്തുബാലനോടരുരാംചെയ്തു

സ്കന്ദാംശജാതവത്സസർവ്വജ്ഞൻതന്നെഭവാൻ
ചൊന്നവാക്യവുംയുക്തിയുക്തമെത്രയുംന്യായം

വേദനിന്ദകന്മാരെജയിച്ചുസർവ്വത്രനീ
വൈദികധർമ്മങ്ങളെസ്ഥാപിച്ചുവഴിപോലെ

സർവ്വസൌഖ്യങ്ങളോടുംവസിച്ചുബഹുകാലം
സർവ്വജ്ഞനായഗുഹന്തന്നിൽനീലയിച്ചാലും

ഇത്തരമരുൾചെയ്തുപത്രത്തെബാലകന്നു
സത്വരംനൽകീദേവൻമറഞ്ഞൂതത്രലിംഗേ

ശങ്കരാനുഗ്രഹത്താൽസന്തോഷംപൂണ്ടുബാലൻ
തങ്കരപങ്കേരുഹത്തിങ്കലുള്ളൊരുപത്രം

ഏണാങ്കചൂഡനത്രവന്നിതുതന്നുഭവാൻ
കാണെന്നുമന്നവൻെറകരത്തിൽകൊടുത്തപ്പോൾ

മാനവേശ്വരൻവാങ്ങിവായിച്ചുസന്തോഷിച്ചു
ജ്ഞാനസംബന്ധൻതന്നെസ്തുതിച്ചുകമ്പിട്ടഥ

ആസ്ഥയാലൊരുശിവയോഗിതൻമുഖത്തിൽനി-
ന്നസ്ഥലമാഹാത്മ്യത്തെശ്രവിച്ചുമഹീപതി

മുന്നംകൃതാദികാലേവിഷ്ണുവുംഗരുഡനും
പന്നഗേശനാംശേഷനിവരാൽഭക്തിയോടും

പൂജിതമായമഹാലിംഗത്തെക്കലിയിലും
പൂജിച്ചുകാമങ്ങളെപ്രാപിച്ചുമഹാത്മാക്കൾ

സർവ്വപാപവുംതീരുംതല്ലിംഗമീക്ഷിക്കകിൽ
സർവ്വസമ്പത്തുമന്ത്യേമോക്ഷവുംസിദ്ധിക്കമേ

ഇത്രമാഹാത്മ്യമുള്ളശിവലിംഗാധിഷ്ഠിതം
എത്രയുംപുണ്യപ്രദമാകുമസ്ഥലത്തിന്നു

ഭൂപതിശ്രീപത്രികാപുരമെന്നിട്ടുനാമം
ശ്രീപത്രികാപുരീശനെന്നുതല്ലിംഗത്തിനും

ശ്രീപത്രികാപുരീശക്ഷേത്രത്തിലത്യുന്നത-
ഗോപുരപ്രാസാദാദിസർവ്വവുംനിർമ്മിച്ചഥ

മന്നവൻമുന്നംനഗ്നസിദ്ധാന്തമനുഷ്ഠിച്ചു
തന്നുടെപാപശാന്ത്യൈപൂജിച്ചുഭക്തിയോടും

ഉത്തമവിപ്രന്മാരെക്കൊണ്ടുമന്നവൻപിന്നെ
നിത്യവുംമഹേശന്നുപൂജയുംകഴിപ്പിച്ചു

പുരവുംതീർത്തുബഹുജനങ്ങളോടുംകൂടി
സുരനായകതുല്യൻവാണിതുതത്രഭൂപൻ

ജ്ഞാനസംബന്ധന്താനുംശ്രീപത്രികാപുരേശം
മാനസേഭക്തിയോടുംസേവിച്ചുദിനംതോറും

ധരണീപതിയോടുംതന്നുടെശിഷ്യരോടും
ഒരുവത്സരംതത്രവസിച്ചുമഹാധന്യൻ

പിന്നെമന്നവനോടുംതന്നുടെശിഷ്യരോടു-
മൊന്നിച്ചുപുറപ്പെട്ടുമധുരാപുരേവന്നു

മഹിഷീമഹീപാലമന്ത്രികളാലേററവും
മഹസാംനിധിബാലൻപൂജിതനായിനിത്യം

അതിമോദേനവാണാനൊരുവത്സരംതത്ര
പതിനാറായിരംതച്ഛിഷ്യന്മാരോടുംകൂടി

ജ്ഞാനസംബന്ധൻതന്നാലപ്പുരത്തിങ്കൽവാഴും
മാനവന്മാരെല്ലാരുംശങ്കരഭക്തന്മാരായ്

മേനിയിൽഭസ്മരുദ്രാക്ഷങ്ങളേധരിച്ചഘ-
ഹീനരായ്പഞ്ചാക്ഷരംജപിച്ചുവാണീടിനാർ

മാനസവാക്കർമ്മത്താൽഭസ്മരുദ്രാക്ഷങ്ങളെ
മാനിയാതൊരുത്തനുമില്ലെന്നേപറയേണ്ടു

നഗ്നരാംവൃക്ഷങ്ങളെജ്ഞാനസംബന്ധദന്തി
ഭഗ്നങ്ങളാക്കിനീപകാനനേവാണാനേവം

വേദാർത്ഥയുക്തങ്ങളാംഗേയങ്ങളംകൊണ്ടുബാലൻ
വേദാന്തവേദ്യനായഹാലാസ്യനാഥൻതന്നെ

ഭാവനയോടുംസ്തുതിച്ചഖിലകാമങ്ങളും
ജീവന്മുക്തിയുംപ്രാപിച്ചാശ്രുസുന്ദരേശൻെറ

അനുവാദവുംവാങ്ങിവനിതേശ്വരിയോടും
മനുജേശ്വരനോടുംമററുഭക്തന്മാരോടും

യാത്രയുംചൊല്ലിനിജശിഷ്യന്മാരോടുംകൂടി
ശ്രോത്രിയവര്യൻചെന്നുശ്രീവേണുപുരത്തിങ്കൽ

തത്രത്യനഗ്നന്മാരെജയിച്ചുവൈദികന്മാ-
ക്കെത്രയുംമോദംനൽകിവസിച്ചാനാറുമാസം

പിന്നെയുമോരോശിവക്ഷേത്രങ്ങളംഭക്തിയോടും
ചെന്നുദർശിച്ചുതത്രവാഴുന്നനഗ്നന്മാരെ

വാദേനതോല്പിച്ചുടൻവൈദികധർമ്മങ്ങളെ
മോദേനതത്രതത്രസ്ഥാപിച്ചുചെന്നങ്ങിനെ

രാമേശ്വരഞ്ചവേദാരണ്യേശംവാത്മികേശം
കാമദംത്യാഗരാജംശോണാരണ്യേശ്വരഞ്ച

ശ്രീവടാരണ്യേശ്വരംമായൂരേശ്വരംതഥാ
സേവകാഭീഷ്ടപ്രദമമൃതഘടേശ്വരം

ശ്വേതാരണ്യേശമിത്യാദികളാംലോകത്രയ-
ഖ്യാതങ്ങളായശിവക്ഷേത്രങ്ങളെല്ലാററിലും

ചെന്നതിഭക്തിയോടുംസാംബമീശ്വരംപരം
ഇന്ദുലേശാലംകൃതംശങ്കരംജഗന്മയം

ഭക്തകല്പകവൃക്ഷംഭവനാശനംഭവം
മുക്തിദംശിവൻതന്നെസ്സേവിച്ചുകമ്പിട്ടഥ

സർവ്വത്രവിജയിയായ്സ്ഥാപിച്ചുവൈദികത്തെ
സർവ്വജ്ഞനായബാലൻബ്രഹ്മപുരത്തിൽ വന്നു
ജനകജനനിമാരുടെപാദങ്ങൾകൂപ്പി
മനസിസന്തോഷേണതത്രവാണരുളിനാൻ
സുന്ദരപാണ്ഡ്യൻതാനുംപുത്രപൌത്രാദികളോ–
ടൊന്നിച്ചു ബഹുകാലംവസിച്ചുഭാര്യയോടും
മധുരേശ്വരനെന്നതന്നുടെതനയനിൽ
മധുരാരാജ്യഭാരമർപ്പിച്ചു സപ്രമോദം
സുന്ദരപാണ്ഡ്യൻഭൂപൻവനിതേശ്വരിയോടു–
മൊന്നിച്ചുസായൂജ്യത്തെപ്രാപിച്ചു മുനികളേ
ശങ്കരന്തൻെറപാദപങ്കജംസേവിപ്പവ–
ക്കെരിക്കമോഭവസങ്കടമൊരുനാളും
സുന്ദരേശ്വരന്തൻെറ ലീലകളറുപത്തി–
മൂന്നുമിന്നുരചെയ്തേനിതിനെശ്രവിക്കിലോ
വന്നുകൂടീടുംഭോഗമോക്ഷങ്ങളസംശയം
സുന്ദരേശ്വരപാദഭക്തിയുംവദ്ധിക്കമേ
സ്വർദ്ധുനീചന്ദ്രചൂഡകാരുണ്യകടാക്ഷത്താ–
ലദ്ധ്യായമറുപത്തിയൊമ്പതുംപറഞ്ഞുഞാൻ.

അറുപത്തിയൊമ്പതാം അദ്ധ്യായം സമാപ്തം.

# അദ്ധ്യായം 70

## ശിവലിംഗാദികളുടെ ആനയനം

**അഗസ്ത്യൻ**

ശിവലിംഗവുംശമീവൃക്ഷവും തഥാകൂപ–
മിവകൾമൂന്നിനേയുംമധുരാപുരത്തിങ്കൽ
വിശ്വസാക്ഷിയാമീശൻസാക്ഷികളായ്വരുത്തി
വൈശ്യനാരിക്ക മോദംനൽകിയലീലയെഞാൻ
ചൊല്ലുവൻകേട്ടുകൊൾവിൻ മുനിപുംഗവന്മാരേ
അല്ലലുംതീൎന്നു നിത്യകല്യാണംഭവിക്കമേ
മുന്നംസാഗരതീരേ കാവേരീപുരനാമ–
മെന്നുലോകപ്രസിദ്ധമാമൊരുപുരത്തിങ്കൽ
തന്നുടെഭാര്യയോടുമൊന്നിച്ചു വാണീടിനാൻ
ധന്യനാമൊരുവൈശ്യൻ സകലസമ്പത്തോടും
സന്തതിയില്ലാത്തവൻ സന്താപംപൂണ്ടുപാരം
അന്തമില്ലാതെതപോദാന ഹോമങ്ങൾചെയ്തു
നന്ദനനുണ്ടായതില്ലെങ്കിലുമവൎക്കൊരു
സുന്ദരിയായ പുത്രി ജനിച്ചു പുണ്യത്തിനാൽ

വൈശ്യവര്യനാമവന്നുണ്ടൊരു ഭാഗിനേയൻ
നിശ്ശേഷഗുണാംബുധിമധുരാപുരത്തിങ്കൽ

സുന്ദരനാമവന്നുപുത്രിയെക്കൊടുക്കേണ-
മെന്നു ബന്ധുക്കളോടുമാലോചിച്ചുറച്ചഥ

വാണീടുംദശാന്തരേ ജീർണ്ണദേഹത്തിൽനിന്നു
പ്രാണനുംവേർപിരിഞ്ഞുസ്വർഗ്ഗലോകംഗമിച്ചു

തൽക്ഷണമവന്റെഭാര്യയുംദേഹമാശ്രു-
ശ്രുക്ഷണിയിങ്കലിട്ടു കാന്തസന്നിധൌചെന്നാൾ

ഉടനെസഗോത്രന്മാരൌർദ്ധ്വദൈഹികകർമ്മം
മടിക്കൂടാതെതന്നേകഴിച്ചുവിധിപോലെ

വേഗേനമധുരയിൽ വസിക്കും വൈശ്യവര്യ-
ഭാഗിനേയന്നു പത്രമെഴുതിയയച്ചിതു

സർവ്വസൽഗുണാംബുധിയാകിയ നിൻമാതുലൻ
സർവ്വസൽക്കർമ്മങ്ങളും ചെയ്തയാലവനഹോ

നന്ദനനുണ്ടായതില്ലെങ്കിലും രതിയേക്കാൾ
സുന്ദരിയായിട്ടൊരുനന്ദിനീസംഭവിച്ചു

തന്നുടെ സകലസമ്പത്തുക്കളോടുംകൂടി
സുന്ദരിയാംപുത്രിയെ നിനക്കുതരുവാനായ്

പെററുവീണപ്പോൾത്തന്നെ മാതുലൻനിശ്ചയിച്ചു-
തുററബന്ധുക്കളായ ഞങ്ങളോടുംപറഞ്ഞാൻ

അങ്ങനെയിരിക്കവേ മരിച്ചുനിന്മാതുലൻ
അംഗനാരത്നമാം തൽഭാര്യയും തമന്വഗാൽ

അതിനാലിവിടെനീയുടനെതന്നെവന്നു
മതിനേർമുഖിയായ മാതുലപുത്രിയേയും

തദ്ധനത്തേയും പരിഗ്രഹിച്ചു ഭവാൻപിന്നെ
ബദ്ധമോദേനചെന്നുവസിക്ക മധുരയിൽ

ഇതിവാചകമടങ്ങീട്ടുള്ള പത്രികയെ
അതിവേഗത്തിലൊരുദൂതൻശ്രീമധുരയിൽ

കൊണ്ടുപോയ്ക്കൊടുത്തപ്പോൾ വായിച്ചു ഭാഗിനേയൻ
രണ്ടുനാഴികനേരം ഹാഹേതികരഞ്ഞഥ

അഞ്ചാറുപേരോടൊന്നിച്ചവിടെനിന്നുവേഗ-
മഞ്ചാതെനടന്നവൻചിലനാൾകൊണ്ടുതന്നെ

സിന്ധുതീരഗമാകുമപ്പുരത്തിങ്കൽചെന്നു
ബന്ധുവർഗ്ഗത്താൽ സമ്മാനിതനായതിമാത്രം

എത്രയുംമനോജ്ഞമാംമാതുലമന്ദിരത്തിൽ
ചിത്രദിനങ്ങൾവാണാൻ ബന്ധുക്കളോടുംകൂടി

ധന്യനാംഭവാനിന്നു മാതുലപുത്രിയായ
കന്യകതന്റെപാണിഗ്രഹണംചെയ്തീടേണം

എന്നുബന്ധുക്കൾചൊന്നനേരത്തുഭാഗിനേയൻ
ഇന്നിതുവേണ്ട മധുരാപുരത്തിങ്കൽചെന്നു
അവിടെവസിക്കുന്നബന്ധുക്കൾകാൺകെത്തന്നെ
ഇവളെ വേൾക്കേണമെന്നവരോടുരചെയ്തു
യാത്രയുംചൊല്ലിവേഗം ഗോമഹിഷ്യാദിയേയും
പാത്രങ്ങളോടുദാസീദാസവർഗ്ഗങ്ങളേയും
മുന്നിലങ്ങയച്ചവൻ കനകരത്നാദിക-
ളൊന്നൊഴിയാതെയെടുപ്പിച്ചു കന്യകയോടും
മധുരാപുരംനോക്കി വേഗേനനടക്കുമ്പോൾ
വിധുനേർമുഖിയായകന്യകചൊല്ലീടിനാൾ
കാന്തനിൻ പിന്നാലെ ഞാൻവേഗേനനടക്കയാൽ
താന്തയായ്ഭവിക്കുന്നേനതിനാലിനിബ്ഭവാൻ
മെല്ലവേനടക്കേണം മല്ലസായകതുല്യ
വല്ലഭ നിനക്കെന്നിലില്ലയോതെല്ലുംകൃപാ
നടപ്പാൻവയ്യ നിന്നോടൊപ്പമെൻജീവനാഥ
ഇടപ്പുംസ്തനങ്ങളും ഘനങ്ങളാകമൂലം
പറയുന്നതുകളിയെന്നുനീനിനയ്ക്കേണ്ട
അറിയാമല്ലോതവ ചിലനാൾകഴിഞ്ഞെങ്കിൽ
അംഗനാരത്നത്തിൻെറ ശൃംഗാരരസംകൊണ്ടു
ഭംഗിയേറിയവാക്യമിങ്ങിനെ കേട്ടുവൈശ്യൻ
നിങ്ങളെല്ലാരും വേഗമങ്ങുചെന്നാലുംപിമ്പേ
ഞങ്ങൾവന്നീടാമെന്നു ചങ്ങാതിമാരേയെല്ലാം
മുന്നിലാമ്മാറയച്ചു തന്നുടെഭൃത്യരോടും
കന്യകയോടുംകൂടിമന്ദമന്ദംനടന്നു
സീസപുരത്തിലുള്ളശിവക്ഷേത്രത്തിൽവന്നാൻ
വാസരനാഥന്താനുമസ്തമിച്ചിതുതദാ
സീസപുരേശലിംഗമുത്തമംവിധിവിഷ്ണു-
വാസവമുഖ്യസർവ്വദേവപൂജിതംപൂതം
ശ്രീപരമേശലിംഗസന്നിധിയിങ്കലൊരു
കൂപവുമൊരുശമീവൃക്ഷവുമുണ്ടുപണ്ടേ
സർവ്വതീർത്ഥസ്വരൂപംകൂപമശ്ശമീവൃക്ഷം
സർവ്വദേവതാമയം സംശ്രിതപാപാപഹം
ഭാഗിനേയനാം വൈശ്യനക്കൂപവാരിയിങ്കൽ
വേഗേനകുളിച്ചുതൻനിത്യകർമ്മങ്ങൾചെയ്തു
തക്ഷകൻമുമ്പായുള്ളപന്നഗങ്ങളെശമീ-
വൃക്ഷമൂലത്തിൽ പ്രതിഷ്ഠിച്ചിട്ടുണ്ടവകളെ
ചെന്നുവന്ദിച്ചുവൈശ്യൻസീസപുരേശലിംഗം
തന്നേയുംപ്രദക്ഷിണനമസ്കാരങ്ങൾചെയ്തു

തന്നുടെഭൃത്യന്മാരേക്കൊണ്ടാശ്രുപചരിപ്പിച്ചു
കന്യകാദാസികളോടു കൂടവേതാനും
ഭക്ഷണംകഴിച്ചുകാറേറല്ക്കുവാൻ പടിയിന്മേൽ
ശിക്ഷയിൽതലവെച്ചുകിടന്നു തത്രവൈശ്യൻ
കററവാർകുഴലിയും മണ്ഡപത്തിൽകിടന്നാൾ
ചുററിലുംകിടന്നിതു മററുള്ളഭൃത്യന്മാരും
നടന്നക്ഷീണത്തോടും നല്ലകാററുകളേററു
കിടന്നങ്ങുറങ്ങുന്നവൈശ്യനേരാത്രിയിങ്കൽ
ഒരുപന്നഗംവന്നു കടിച്ചുകൊന്നുകഷ്ടം
വരുവാനുള്ളതേതുവിധവുംവരുമല്ലോ
ഭൃത്യന്മാരതുനേരമറിഞ്ഞുവൎത്തമാനം
അത്യന്തഖേദത്തോടും ഹാഹേതികരഞ്ഞിതു
തൽക്ഷണംകന്യകയുംവൈശ്യനെവന്നുകണ്ടു
വക്ഷസിതാഡിച്ചേററംകരഞ്ഞുതുടങ്ങിനാൾ
പിന്നെയും ദുഃഖംസഹിയാത്തവളൊട്ടുദൂരെ
ചെന്നുനിന്നുരസ്സിങ്കലടിച്ചുകരഞ്ഞിതു
ഇല്ലയോമഹാത്മാക്കളിപ്പുരത്തിങ്കലെൻെറ
വല്ലഭൻവിഷമേററുമരിച്ചുകിടക്കുന്നു
വല്ലവണ്ണവുംമമകാന്തനെജീവിപ്പിക്കി—
ലില്ലതിന്മീതെപുണ്യമൊന്നുമേലോകത്തിങ്കൽ
അല്ലൽതീൎത്തുകീടുവിൻ മംഗല്യഭിക്ഷാ—
മിനിക്കില്ലൊരു ബന്ധുനിങ്ങളല്ലാതെലോകത്തിങ്കൽ
ഇങ്ങിനെകേഴക്കുന്നോൎക്കുംദുഃഖമുണ്ടാകുംവണ്ണ—
മംഗനാമണികരഞ്ഞീടിനാൾ വീഥിയിങ്കൽ
അന്നുരാത്രിയിൽജ്ഞാനസംബന്ധൻശിഷ്യരോടും
വന്നിരിക്കുന്നുസീസപുരത്തിൽദൈവഗത്യാ
ഓരോരോശിവക്ഷേത്രംചെന്നുദർശിച്ചുഭക്ത്യാ
പാരാതെബ്രഹ്മപുരത്തിന്നുപോകുന്നമദ്ധ്യേ
സീസപുരേശന്തന്നെസേവിപ്പതിന്നുതത്ര
സീസപുരത്തിൽ വന്നുവാഴുന്നമഹാധന്യൻ
സൎവ്വജ്ഞഭക്തോത്തമൻകരുണാവാരാന്നിധി
സർവ്വജ്ഞൻഗുഹാംശജൻജ്ഞാനസംബന്ധബാലൻ
ഹന്തഹന്തേതികന്യാരോദനംകേട്ടുവേഗ—
മെന്തിതെന്നറിഞ്ഞുപോരെന്നൊരുശിഷ്യനോടു
ചൊന്നനേരത്തിലവൻ രോദനഹേതുവെല്ലാം
ചെന്നറിഞ്ഞുടൻജ്ഞാനസംബന്ധനോടുചൊന്നാൻ
അതുകേട്ടോരുനേരം കരുണാനിധിബാല—
നതിവേഗേനചെന്നുകന്യകാസമീപത്തിൽ

മതിനേർമുഖിഖേദിക്കൊല്ലനീയെന്നുചൊല്ലി
മൃതനായ്കിടക്കന്നവൈശ്യനെച്ചെന്നുകണ്ടു

ശങ്കരംസാംബംപീയൂഷാർദ്രദേഹംസ്മരിച്ചു
തങ്കരപങ്കജത്തിൽഭസ്മത്തെയെടുത്തുടൻ

മൃത്യുഞ്ജയാഖ്യംമന്ത്രംശ്രീപഞ്ചാക്ഷരത്തേയും
അത്യന്തഭക്ത്യാജപിച്ചാശ്ശുവൈശ്യൻെറദേഹേ

ഭസ്മത്തെവിക്ഷേപിച്ചുവീക്ഷിച്ചാൻസുധാദൃഷ്ട്യാ
വിസ്മയം വൈശ്യനപ്പോഠംപ്രാണനുമുണ്ടായ്വന്നു

ഉറങ്ങീട്ടുണൎന്നുപോലെഴുനീററുവൈശ്യൻ
നിറഞ്ഞസന്തോഷേണസകലജനങ്ങളും

ജ്ഞാനസംബന്ധപാദംസാഷ്ടാംഗം നമസ്കരി-
ച്ചാനന്ദമോടുവൈശ്യന്തന്നെയുംതഴുകിനാർ

അളവില്ലാത്തഭക്ത്യാശ്രീജ്ഞാനസംബന്ധൻെറ
നളിനാഭങ്ങളായ ചരണങ്ങളെക്കൂപ്പി

കുട്ടിയെങ്കിലുംമോദാൽകന്യകാവൈശ്യദേഹം
തൊട്ടതില്ലഹോവിവാഹംകഴിയായ്കമൂലം

അതുകൊണ്ടുകേതാരിലേററവുംസന്തോഷിച്ചു
മതിമാനായജ്ഞാനസംബന്ധൻദയാനിധി

സർവ്വജ്ഞൻഗൃഹാംശജൻവൈദികസ്ഥൈൎയ്യകൎത്താ
സർവ്വജ്ഞഭക്തോത്തമൻവൈശ്യനോടരുഠംചെയ്തു

വത്സവൈശ്യേന്ദ്രമഹാഭാഗ്യവൽഭാഗിനേയ!
ത്വത്സമനായിട്ടാരുമില്ലസൽഗുണങ്ങളാൽ

മാതുലപുത്രിയാകുമിവളെഭവാനിപ്പോഠം
ഏതുമേമടിക്കാതെവേഠംക്കെടോവിധിപോലെ

ഇങ്ങനെകേട്ടനേരംവൈശ്യനുംചൊല്ലീടിനാ-
നിങ്ങുബന്ധുക്കളാരുമില്ലമൽഗുരോസ്വാമിൻ

കർമ്മണിവൈവാഹികേസാക്ഷികഠംവേണമല്ലോ
ധർമ്മജ്ഞപറഞ്ഞാലുമതിനാരുള്ളതിപ്പോഠം

ഇങ്ങനെയിരിക്കെഞാനിവിടെവെച്ചുതന്നെ
യെങ്ങിനെപാണിഗ്രഹണംചെയ്യേണ്ടുദയാനിധേ

ഇങ്ങനെകേട്ടനേരംവൈശ്യനോടരുഠംചെയ്തു
മംഗലഗുണാബ്ധിയാംജ്ഞാനസംബന്ധബാലൻ

കന്യകജനിച്ചപ്പോഠംതന്നെതജ്ജനനിയും
നിന്നുടെമാതുലനാംതല്ലിതാവൈശ്യേന്ദ്രനും

കന്യകാരത്നത്തിനെവാങ്ങ്മനസ്സുകഠംകൊണ്ടു
തന്നിതുനിനക്കെന്നുസർവ്വരുമറിയുന്നു

ശിവലിംഗവുംശമീവൃക്ഷവുംകൂപമിവ
തവസാക്ഷികളായിട്ടുണ്ടിവിടത്തിൽതന്നെ

എന്നമാത്രവുമല്ലസർവ്വസാക്ഷിയായ്സോമ—
സുന്ദരേശ്വരനില്ലേമടിയെന്തൊടോപിന്നെ

തവസാക്ഷികളായിമധുരാപുരത്തിങ്കൽ
ഇവകളെല്ലാംവരുമാവശ്യമുണ്ടാകുമ്പോഠം

കന്യകതൻെറപാതിവ്രത്യമാഹാത്മ്യത്തിനാ—
ലെന്നടെമാനസത്തിലുണ്ടസന്തോഷമേററം

ഇന്നതുകൊണ്ടുപറയുന്നുഞാതിത്രമാത്രം
എന്നുടെവാക്യത്തെനീലംഘിച്ചീടരുതെടോ

ശങ്കരസാന്നിദ്ധ്യത്താലിദ്ദേശമത്യുത്തമം
ശങ്കിക്കവേണ്ടലഗ്നമെത്രയും ശ്രേഷ്ഠമിപ്പോഠം

നല്ലദേശത്തിൽവെച്ചുനല്ലലഗ്നത്തിൽതന്നെ
നല്ലകർമ്മങ്ങഠംചെയ്താലായുരാരോഗ്യമുണ്ടാം

അതിനാലിവിടെവെച്ചടനെവിധിപോലെ
മതിനേർമുഖിയാളേവേഠംക്കേണംഭവാൻമുദാ

മംഗലംമേൽക്കുമേലേനിനക്കുവദ്ധിക്കമെ—
ന്നിങ്ങനെഗ്ഗ്രഹാംശജനരുഠംചെയ്തോരുനേരം

കന്യകാവിവാഹത്തേസമീപപുരേശലിംഗ—
സന്നിധിയിങ്കൽവെച്ചുചെയ്തിതുവൈശ്യവര്യൻ

വേദോക്തവിധിപോലെ ജ്ഞാനസംബന്ധന്തന്നേ
മോദേനവൈവാഹികകർമ്മത്തേനടത്തിച്ചു

നന്നായനുഗ്രഹിച്ചുവൈശ്യദമ്പതികളെ
ചെന്നാലുമെന്നുമധുരാപുരത്തിന്നയച്ചാൻ

ജ്ഞാനസംബന്ധപാദംകുമ്പിട്ടുദമ്പതിമാർ
മാനസമോദത്തോടുംദാസദാസികളോടും

ഒന്നിച്ചുസ്വർണ്ണരത്നാദികളുമെടുപ്പിച്ചു
മന്ദംമന്ദംനടന്നുമധുരാപുരേചെന്നു

രണ്ടാമതായിങ്ങനെതാൻചെയ്തവിവാഹത്തെ
വേണ്ടിയുള്ളവരോടുപറഞ്ഞുവൈശ്യവര്യൻ

ഒന്നാമതായിവൈശ്യൻവേട്ടഭാര്യയ്ക്കുതെല്ലും
സുന്ദരിയായരണ്ടാംഭാര്യയെക്കണ്ടുമൂലം

സന്തോഷമുണ്ടായതില്ലെങ്കിലുംമാത്സര്യത്തെ
അന്തരംഗത്തിൽതന്നെഗ്ഗൂഢമായ്വെച്ചീടിനാഠം

മററുള്ളബന്ധുക്കഠംക്കുനൂതനഭാര്യയിങ്ക—
ലററമില്ലാതമോദമുണ്ടായിദിനംതോറും

തന്നുടെധനംകൊണ്ടുംമാതുലധനംകൊണ്ടും
ഒന്നിച്ചുവാണിജ്യംചെയ്തേററവുംധനവാനായ്

രണ്ടുഭാര്യമാരോടുമൊന്നിച്ചുമധുരയി—
ലണ്ടർകോനേക്കാളതിസൌഖ്യമായ്വാണുവൈശ്യൻ

ഇങ്ങിനേവസിക്കുമ്പോഠമാതുലപുത്രിയാകു-
മംഗനാമണിക്കൊരുനന്ദനനുണ്ടായ്‌വന്നു

വിനയാദികളായസൽഗ്ഗുണങ്ങളാൽവൈശ്യ-
തനയൻമഹായോഗ്യനെന്നതേപറയേണ്ടു

ദുഷ്ടയാംജ്യേഷ്ഠത്തിക്കുനാലഞ്ചുതനയന്മാർ
ദുഷ്ടാഗ്രഗണ്യന്മാരായ്‌ജനിച്ചുദുർബുദ്ധികഠ

ഉണ്ണികളെല്ലാവരുമൊരുനാഠമിററത്തിങ്കൽ
മണ്ണുകഠകോരിക്കളിച്ചങ്ങിനെയിരിക്കുമ്പോഠ

ദുഷ്ടരാംജ്യേഷ്ഠത്തിതൻകുട്ടികളൊന്നിച്ചതി-
ശിഷ്ടനാംകനീയസീപുത്രനെപ്രഹരിച്ചു

പെട്ടെന്നുമാതാവിൻെറസന്നിധിയിങ്കൽചെന്നാർ
ശിഷ്ടരേപീഡിക്കുവാൻദുഷ്ടക്കുമടിയുണ്ടോ

ഖിന്നനായ്‌കനീയസീനന്ദനൻനിജമാതൃ-
സന്നിധിയിങ്കൽചെന്നുപറഞ്ഞുകരഞ്ഞിതു

ഒന്നുമഗ്രജന്മാരേചൊന്നതില്ലഹമമ്മേ
വന്നവരെന്നെത്തല്ലിവെറുതേകളിക്കുമ്പോഠ

എന്നുടെദേഹത്തിങ്കൽതല്ലിതാകിടക്കുന്നി-
തെന്നുനന്ദനനേങ്ങിയേങ്ങിച്ചൊന്നതുകേട്ടു

പെണ്ണുങ്ങളണിയുന്നമണിയാംകനീയസീ
കണ്ണുനീർതുടച്ചുതൻമകനെയെടുത്തുടൻ

ഉണ്ണിനീകരയേണ്ടനിന്നെത്തച്ചവർവല്ല
വണ്ണവുംനശിച്ചുപോമെന്നുകോപേനചൊന്നാഠ

അതുകേട്ടോടിവന്നുദുഷ്ടയാംജ്യേഷ്ഠത്തിയും
അതികോപേനപറഞ്ഞീടിനാളിപ്രകാരം

എന്തെടിദുഷ്ടേപറയുന്നുനീമഹാമൂഢേ
എന്തധികാരംനിനക്കിവിടെയിരിക്കുവാൻ

ആരുനിന്നച്ഛനെന്നുംജാതിയെന്തെന്നുംനിൻെറ
പേരുമെന്തെന്നുമറിയുന്നതാരിവിടത്തിൽ

ആണിനേക്കിട്ടായ്‌കയാലലഞ്ഞുതിരിഞ്ഞുമൽ-
പ്രാണനാഥൻെറകൂടെപ്പോന്നവളല്ലയോനീ

കുറല്ലംനിങ്കലെൻെറകാന്തനുണ്ടതുമൂല-
മേറെനീഞെളിയേണ്ടനിന്തൊഴിലറിയും ഞാൻ

എത്തിയജനങ്ങളേവേശ്യമാരെന്നപോലേ
പൊത്തിപ്പിടിക്കുന്നവളല്ലയോശഠേമൂഢേ

നിന്നേമല്ലാന്തനഗ്നിസാക്ഷികംവേട്ടിട്ടില്ല
പിന്നെനീയിനിക്കൊരുദാസിക്കുതുല്യയല്ലോ

നിനക്കിൽധനഗേഹാദ്യങ്ങളിലവകാശം
ഇനിക്കല്ലാതെനിനക്കിരിക്കില്ലൊരിക്കലും

ഏടിനീജാതിഭ്രഷ്ടയെന്നുതോന്നുന്നുനിന്നെ
തൊട്ടുവാൻപാടില്ലഹോവൈശ്യരാംഞങ്ങൾക്കാക്കും
എന്തധികാരമെന്റെമക്കളേശപിക്കുവാൻ
ഹന്തനീയെന്നെപ്പോലെയുള്ളവളെന്നോഗർവ്വം
എന്നുടേകാന്തനഗ്നിസാക്ഷികംവിധിപോലെ
നിന്നേവേൾക്കുന്നനേരംകണ്ടതാരെടിശഠേ
സാക്ഷികളുണ്ടെന്നാകിലവരേവരുത്തുക
രാക്ഷസിഗൃഹത്തിൽനിന്നിറങ്ങല്ലെങ്കിൽവേഗം
എന്നവൾഭർത്സിച്ചപ്പോൾലജ്ജയാമുഖംതാഴ്ത്തി
മന്ദമന്ദംപറഞ്ഞാളിങ്ങിനേകനീയസീ
കാന്തനെജീവിപ്പിച്ചജ്ഞാനസംബന്ധബാലൻ
താന്തന്നേവിധിപോലെഞങ്ങടേവിവാഹത്തേ
സീസപുരേശസന്നിധാനത്തിൽകഴിപ്പിച്ചു
സീസപുരേശൻശമീവൃക്ഷവുംകൂപമിവ
അവ്യയങ്ങളായുള്ളസാക്ഷികൾവിവാഹത്തിൽ
ദിവ്യരൂപങ്ങളിവമൂന്നുമെന്നറിഞ്ഞാലും
സർവസാക്ഷിയായ്‌വിളങ്ങീടുന്നസുന്ദരേശൻ
സർവ്വലോകേശന്തന്നെസീസപുരേശലിംഗം
സർവ്വദേവതാമയതത്രത്യശമീവൃക്ഷം
സർവ്വതീർത്ഥസ്വരൂപംകൂപമെന്നറികനീ
ജ്ഞാനസംബന്ധൻലോകവിശ്രുതൻഗൃഹാംശജൻ
മാനിനിയിവരെല്ലാംസാക്ഷികൾവിവാഹത്തിൽ
അത്രയുമല്ലമമകാന്തൻംജാതിനാമ—
ഗോത്രാദിയെല്ലാംനന്നായറിയാമസംശയം
ഇതിനേക്കാളുമിനിക്കില്ലനിന്നോടുചൊൽവാ—
നിതിസാകനീയസീഖേദേനപറഞ്ഞപ്പോൾ
ശിവലിംഗവും ശമീവൃക്ഷവുംകൂപമിവ—
യിവിടേവരികയില്ലെന്നോത്തുജ്യേഷ്ഠത്തിയും
ഉടനേചൊല്ലീടിനാൾദൂരത്തിലുള്ളശമീ—
വാടപീകൂപംശിവലിംഗമെന്നിവകളാൽ
എങ്ങിനേവിശ്വാസമുണ്ടാകുന്നിതിനിക്കിപ്പോ—
ളിങ്ങുനീയിവമൂന്നുംവരുത്തിവ്യക്തമായി
തെളിയിച്ചീടവേണമെങ്കിൽനീചൊന്നതെല്ലാം
കളവല്ലെന്നുചിത്തേവിശ്വാസമുണ്ടാംമമ
നിന്നെപ്പോൽപതിവ്രതയായൊരുനാരീലോകം—
തന്നിലില്ലെന്നുംകൂടിവിശ്വസിക്കയുംചെയ്യാം
ഇങ്ങിനെചെയ്കില്ലെങ്കിൽനിന്നുടെവിവാഹത്തെ—
യിങ്ങുസമ്മതമില്ലവേശ്യപോൽതന്നെനീയും

വല്ലഭന്തേൻെറസ്വരത്തിൽനിനക്കംനിൻപുത്രനും
തെല്ലുമില്ലവകാശമെന്നതുനിസ്സംശയം
ഇത്തരംബന്ധുമദ്ധ്യേജ്യേഷ്ഠത്തിപറഞ്ഞപ്പോ-
ളുത്തരമൊന്നുമുരിയാടാതേകനീയസീ

എത്രയുംദുഃഖത്തോടന്നിദ്രാശനങ്ങളെന്യേ
രാത്രിയേക്കഴിച്ചുകൂട്ടീടിനാളൊരുവിധം
നാരിമാക്കതാരിൽസാപത്ന്യംപോലേദുഃഖ-
കാരണം മററെന്തുള്ളസഹിക്കില്ലൊരിക്കലും

വല്ലഭനോയവൈശ്യനല്ലൽപൂണ്ടകതാരിൽ
കല്ലുപോലൊരുദിക്കിലുരിയാടാതിരുന്നാൻ
ഉണ്ടൊരുപുരുഷന്നുരണ്ടുഭാര്യമാരെങ്കിൽ
ഇണ്ടൽതീർന്നുള്ളകാലമുണ്ടാകയില്ലന്നൂനം

രണ്ടുപേരുംകൂടീട്ടകണ്ടദ്വേഷ്യങ്ങൾചൊല്ലി
ശണ്ഠകൂട്ടുമ്പോളവന്നെന്തൊരുസൌഖ്യമുള്ള
സൂര്യനങ്ങുദിച്ചപ്പോൾമാതുലപുത്രിയായ
ഭാര്യവേഗേനഭർത്തൃപാദത്തിൽവീണുകൂപ്പി

സുന്ദരേശാനുഗ്രഹംകൊണ്ടുഞാനവിടത്തി-
ലിന്നുതന്നെവരുത്താംമൂന്നുസാക്ഷികളേയും
സുന്ദരേശാലയത്തിൽചെന്നുപോരുവാനെന്നേ
ഒന്നനുവദിക്കേണമെന്നുടെജീവനാഥ

ഇങ്ങിനെപ്രാത്ഥിച്ചവളനുവാദവുംവാങ്ങി
തിങ്ങിനഭക്ത്യാതൻെറപുത്രനോടൊരുമിച്ചു
ചെന്നുടൻഹേമാബ്ജനീതീത്ഥത്തിൽസ്നാനംചെയ്തു
സുന്ദരീശ്രീമീനാക്ഷീതന്നെദ്ദർശിച്ചുഭക്ത്യാ

കുമ്പിട്ടുസ്തുതിച്ചുഹാലാസ്യനാഥനായ
തമ്പുരാന്തൻെറസന്നിധാനത്തിൽചെന്നുഭക്ത്യാ
കുട്ടിയെസാഷ്ടാംഗമായ്കിടത്തിക്കരഞ്ഞുകൊ-
ണ്ടഷ്ടമൂത്തിയെക്കുമ്പിട്ടിങ്ങിനേപ്രാത്ഥിച്ചിതു

ശങ്കരലോകനാഥസർവ്വജ്ഞശംഭോസർവ്വ-
സങ്കടവിനാശനസേവകാഭീഷ്ടപ്രദ
വൻകൃപാവാരിരാശേപാർവ്വതീപ്രാണനാഥ
തിങ്കൾചൂടുന്നസുന്ദരേശ്വരനമോസ്തുതേ

ഞാനൊരുപതിവ്രതയെങ്കിലോഭവാനിപ്പോൾ
ദീനയാമെന്നെപരിപാലിക്കദയാനിധേ
എന്നുടെപാണിഗ്രഹംസ്വീസപുരത്തിൽതവ
സന്നിധിയിങ്കൽവെച്ചുചെയ്യുമ്പോളവിടത്തിൽ

സാക്ഷികളായിരുന്നശിവലിംഗവുംശമീ-
വൃക്ഷവുംകൂപമിവമൂന്നിനേയുംക്ഷണേന

പ്രത്യക്ഷനായ്വന്നുനീയിവിടേവരുത്തിയെ–
ന്നത്യന്തദുഃഖംതീർത്തുകാത്തുകൊള്ളുകവേണം
ഇന്നിതുഭവാൻചെയ്തില്ലെങ്കിലോസുന്ദരേശ
നിന്നുടെപാദത്താണമരിക്കുമസംശയം
നിന്നുടേഭക്തനായജ്ഞാനസംബന്ധബാലൻ
ചൊന്നവാക്യത്തെനിനക്കസത്യമാക്കീടാമോ
ഇങ്ങിനെപ്രാർത്ഥിച്ചപ്പോറംസാദ്ധ്വിയാമവളുടെ
തിങ്ങിനഖേദാവമാനങ്ങളേക്കളയുവാൻ
ജ്ഞാനസംബന്ധൻമുന്നംചെയ്യിച്ചവിവാഹത്തെ
താനറിഞ്ഞഖിലേശൻമൂലലിംഗത്തിൽനിന്നു
സിദ്ധരൂപംധരിച്ചുപ്രത്യക്ഷനായ്ഭവിച്ചു
മുഗ്ദ്ധാംഗിഖേദിക്കേണ്ടെന്നീക്ഷിച്ചുകൃപാദൃഷ്ട്യാ
സുന്ദരീവരികെന്നുഷറംസ്ഥൂണമണ്ഡപത്തിൽ
ചെന്നിരുന്നഖിലേശൻചിന്തിച്ചനേരത്തിങ്കൽ
ആശ്രുസാക്ഷികറംമൂന്നുംശ്രീമൂലലിംഗത്തിന്റെ
ഈശാനകോണിൽവന്നുപ്രത്യക്ഷീഭവിച്ചിതു
ഇവളാകുന്നിതുസീസപുരത്തിലുള്ള
ശിവലിംഗവുംശമീവൃക്ഷവുംകൂപമെന്നു
കാണിച്ചുകൊടുത്തുടൻസിദ്ധരൂപിയായ്വന്നോ–
രേണാങ്കചൂഡൻമറഞ്ഞീടിനാൻകൃപാനിധി
ദുഷ്ടയാംജ്യേഷ്ഠത്തിയുംകാന്തനുംമററുള്ളോരു–
മൊട്ടൊഴിയാതെവന്നുകണ്ടുവിസ്മയംപൂണ്ടു
ഭക്തവത്സലനായസുന്ദരേശ്വരനേയും
ഭക്തയാംകനീയസിതന്നെയുംശ്ലാഘിച്ചിതു
മൂലത്തിലുള്ളതക്ഷകാദികളോടുംശമീ–
സാലവുംകൂപംശിവലിംഗമെന്നിവകളേ
സീസപുരത്തിൽനിന്നുവരുത്തിക്കാണിച്ചോരു
വാസവസേവ്യനായസുന്ദരേശനേപ്പോലെ
ഭക്തരക്ഷണംചെയ്വാനേതൊരുദേവനുള്ളു
ഭുക്തിമുക്തികറംനൽകുമീശ്വരനമോസ്തുതേ
മാതുലപുത്രിയായവൈശ്യഭാര്യയേപ്പോലെ
ഏതൊരുപതിവ്രതയുള്ളതുലോകത്തിങ്കൽ
പുണ്യവുമിവളെപ്പോലാർക്കുമില്ലെന്നിങ്ങിനേ
വർണ്ണിച്ചുജ്യേഷ്ഠത്തിയെനിന്ദിച്ചുനിന്ദിച്ചേററം
സുന്ദരേശനെനമസ്കരിച്ചുനിജനിജ
മന്ദിരങ്ങളിൽചെന്നുസമസ്തജനങ്ങളും
ശങ്കരകൃപാകടാക്ഷേണവീക്ഷിക്കപ്പെട്ട
ശങ്കരഭക്തോത്തമയായൊരുകനീയസി

തന്നുടെകാന്തനോടും സകളത്രനായുള്ള
നന്ദനനോടുംകൂടിമധുരാപുരത്തിങ്കൽ

ശാശ്വതമായനല്പയശസ്സും സമ്പാദിച്ചു
നിശ്ശേഷഭോഗങ്ങളും ഭുജിച്ചുവസിച്ചഥ

അന്ത്യകാലത്തുനിജകാന്തനോടൊരുമിച്ചു
സന്തതാനന്ദമായസായൂജ്യം ലഭിച്ചിതു

തന്വംഗിമാർക്കുപാതിവ്രത്യമെന്നുള്ളധർമ്മ-
മൊന്നിനാൽസമസ്തവും സാധിക്കുമസംശയം

എന്നിരിക്കവേപിന്നെസുന്ദരേശ്വരപാദം
തന്നിലും ഭക്തിയുണ്ടായെങ്കിലോചൊല്ലേണമോ

ഒരിക്കലെന്നാകിലും തന്നുടേപാദപത്മം
സ്മരിക്കുന്നവർക്കുള്ളസർവ്വദുഃഖവും തീർത്തു

ഇരിക്കുംകാലമവർക്കിച്ഛയെന്തെന്നാലതും
മരിക്കുംനേരത്തിങ്കൽമോക്ഷവും നൽകുവാനായ്

പരക്കെപ്രസിദ്ധമാം മധുരാപുരത്തിങ്ക-
ലിരിക്കുന്നൊരുസോമസുന്ദരേശ്വരനുടേ

ലീലഞാനറുപത്തിനാലാമതും പറഞ്ഞേൻ
മാലകന്നീടുമിതുകേൾക്കിലോമുനികളേ

ഫാലലോചനനായഹാലാസ്യനാഥന്തന്റെ
ലീലകളറുപത്തിനാലുമിങ്ങിനേമോദാൽ

ക്രമത്താൽവസിഷ്ഠാദിമാമുനിമാരേചൊന്നേൻ
സമസ്തേശ്വരൻഗുഹൻചൊന്നതുപോലെഞാനും

ഭക്തിയോടിവകളെകേൾക്കിലും പഠിക്കിലും
ഭക്തിവദ്ധിക്കും സുന്ദരേശ്വരപാദാംബുജേ

പുത്രമിത്രാർത്ഥകളത്രാദികളോടുകൂടി
അത്രസൌഖ്യമായ്ബഹുവത്സരം വാണുപിന്നെ

ഭക്തവത്സലൻതന്റെകാരുണ്യകടാക്ഷത്താൽ
മുക്തിയും സിദ്ധിച്ചീടും മുനിപുംഗവന്മാരേ

മുല്ലബാണാരിതന്റെകാരുണ്യലേശേനഞാൻ
ചൊല്ലിനേനെഴുപതാമദ്ധ്യായം മാലോകരെ.

എഴുപതാം അദ്ധ്യായം സമാപ്തം.

## അദ്ധ്യായം 71

### പുരാണശ്രവണമാഹാത്മ്യം

**സൂതൻ**

സാദരം ശംഭുഭക്തൻ മുമ്പായമുനികളേ
മോദേനകേട്ടുകൊൾവിൻസൂതനാമെന്റെവാക്യം

ശ്രീകാശിയിങ്കൽ മുക്തിമണ്ഡപത്തിങ്കൽവെച്ചു
പാകാരിസേവ്യനായ ശ്രീസുന്ദരേശ്വരന്റെ

ലീലകളറുപത്തിനാലുമേവംക്രമേണ
കാലാരിഭക്തനായകുംഭസംഭവമുനി

ചൊന്നതുകേട്ടുവസിഷ്ഠാദികൾക്കകതാരിൽ
സുന്ദരേശ്വരപാദഭക്തിവർദ്ധിച്ചപാരം

ഗുരുവാമഗസ്ത്യനെഗ്ഗന്ധഭൂഷണവസ്ത്ര–
സരസീരുഹങ്ങളാൽ പൂജിച്ചിട്ടനന്തരം

സകലസതീജനരത്നമാംതൽപത്നിയെ
സകലമുനികളുംപൂജിച്ചുവിധിപോലെ

ഉടനേകുംഭോത്ഭവനാശീർവ്വാദങ്ങൾകൊണ്ടു
നിടിലേക്ഷണഭക്തന്മാരായ മുനികൾക്കു

സന്തോഷമകതാരിലേററവുംവളർത്തുടൻ
ശാന്തമവ്യയംകൃപാസാഗരംവേദവേദ്യം

അന്തമദ്ധ്യാദിഹീനംഹാലാസ്യനാഥംശിവം
സന്തതാനന്ദാത്മകമാത്മനോദ്വാദശാന്തേ

ധ്യാനിച്ചു നിശ്ചലേനചേതസാകുംഭോത്ഭവ–
നാനന്ദാമൃതപാനംചെയ്തുചിന്മയനായാൻ

അന്നേരംവസിഷ്ഠാദി മാമുനിമാർക്കെല്ലാക്കും
സുന്ദരേശ്വരപാദപങ്കജംദർശിക്കുവാൻ

ആശവർദ്ധിച്ചപാരമഗസ്ത്യൻസമാധിവി–
ട്ടാശ്രുനേത്രങ്ങൾ തുറന്നീടിനാനതുനേരം

ഉടനെമുനീന്ദ്രന്മാർ പ്രാർത്ഥിച്ചുഭക്ത്യാഗുരോ
നിടിലേക്ഷണഭക്തനിർമ്മലകുംഭോത്ഭവ

നിന്നുടേമുഖാംബുജംതന്നിൽനിന്നൊഴുകിയ
സുന്ദരേശ്വരലീലാമധു സേവിക്കമൂലം

ഇന്നുഞങ്ങടെ ചിത്തവണ്ടുകൾക്കുള്ളാനന്ദ–
മിന്നവിധത്തിലെന്നുചൊൽവതിനെളുതല്ല

ഇന്നിയുമൊരാഗ്രഹം കൂടിയുണ്ടതിനേയും
മന്ദമെന്നിയെഭവാൻ സാദ്ധ്യമാക്കിത്തരേണം

മുന്നമത്രൈവമണികർണ്ണികാതടേശുഭേ
കന്ദർപ്പവൈരിക്ഷേത്രേ പാപതൂലാനലാഭേ

ഇന്ദുശേഖരനീശൻ പ്രത്യക്ഷനായമൂലം
വന്നിതുഞങ്ങൾക്കെല്ലാം ചിത്തശുദ്ധിയുമേവം

സുന്ദരേശ്വരപാദപങ്കജംകാൺമാനുള്ളി–
ലിന്നൊരാഗ്രഹം വളരുന്നിതുഞങ്ങൾക്കെല്ലാം

അതിനാൽനാമെല്ലാരുമൊന്നിച്ചുപോയീടേണം
അതിവേഗേന സുന്ദരേശ്വരക്ഷേത്രത്തിങ്കൽ

പാവനം പ്രവേശമാത്രേണ ജീവന്മുക്തിദം
ദേവതാപസഗണസേവിതം പുരാതനം

പാപനാശനം പരമാമൃതപ്രാപ്തിഹേതും
ശ്രീപരമേശക്ഷേത്രമായഹാലാസ്യത്തിനെ

പ്രാപിച്ചുപാപാപഹേ ശിവതീർത്ഥേകളിച്ചു
താപത്രയഘ്നംപുണ്യം സോമസുന്ദരേശാഖ്യം

ശ്രീപരമേശലിംഗംഞങ്ങൾക്കുദർശിക്കുവാൻ
താപസോത്തമഭവാനൊന്നനുഗ്രഹിക്കേണം

ഇങ്ങിനെവസിഷ്ഠാദിമാമുനിമാരെല്ലാരും
തിങ്ങിനഭക്തിയോടുംപ്രാർത്ഥിച്ചനേരത്തിങ്കൽ

പ്രീതിയോടഗസ്ത്യന്തുമിങ്ങിനെതന്നെയെന്തു
പ്രാതരുത്ഥായപിറെറന്നാളതിഭക്തിയോടും

മണികർണ്ണികാസ്നാനനിത്യകൃത്യങ്ങൾചെയ്തു
പ്രണതേഷ്ടദം വിശ്വനാഥഞ്ച വിശാലാക്ഷീം

ഗണനാഥാദി ദേവാൻ സേവിച്ചുമഹാമുനി
ഗണസംവൃതനായ കുംഭജൻ ഭക്തിയോടും

പിന്നെ വേഗം കളത്ര ശിഷ്യന്മാരോടുകൂടി
തന്നുടെതപോവിമാനത്തിലാരുഹ്യമോദാൽ

ആകാശമാർഗ്ഗത്തൂടെഭൂലോകശിവലോക-
മാകിയപുരംനോക്കിഗ്ഗമിച്ചുകുംഭോത്ഭവൻ

തങ്ങടെതപോബലംകൊണ്ടു നിർമ്മിക്കപ്പെട്ട
തുംഗവിമാനങ്ങളിലാരുഹ്യകുംഭജൻെറ

പിന്നാലെവസിഷ്ഠാദിമാമുനിമാരെല്ലാരും
ഒന്നിച്ചുചെന്നീടിനാർ മധുരാപുരംനോക്കി

രാകാശശാങ്കൻ താരാഗണങ്ങളോടുകൂടി
പോകുന്നപോലഗസ്ത്യയാനംശോഭിച്ചിതപ്പോൾ

ഫലപുഷ്പാഢ്യങ്ങളാംവൃക്ഷങ്ങൾശ്രീശൈലാദി
പലശൈലങ്ങൾ പുണ്യനദികളനവധി

ശ്രീപരമേശ്വരൻെറക്ഷേത്രങ്ങൾപവിത്രങ്ങൾ
താപസന്മാർവസിക്കും വനങ്ങളിവകളെ

കണ്ടുകണ്ടഹോതേഷാംമാഹാത്മ്യംപ്രശംസിച്ചു
കൊണ്ടുവേഗേനചെന്നുകുംഭജാദികളെല്ലാം

ഹാലാസ്യസാലംചക്രവാളപർവ്വതതുല്യം
ചാലവെകാണായപ്പോളിറങ്ങീമഹീതലെ

കമ്പിട്ടുഭക്തിയോടുംഗോപുരങ്ങളെതൊഴു-
തുമ്പർകോൻകൊടുത്തൊരുശങ്കരവിമാനത്തെ

ആലോക്യഭക്ത്യാനമസ്കരിച്ചുനടന്നവർ
ഹാലാസ്യക്ഷേത്രമകംപുക്കതിമോദത്തോടും

ശ്രീവേഗവതീജലെകുളിച്ചുവിധിപോലെ
ദേവർഷിപിതൃതർപ്പണങ്ങളും ചെയ്തുപിന്നെ
ഉത്തരശ്രീഹാലാസ്യനാഥമീശ്വരം നത്വാ
സപ്തസാഗരകീർത്ഥസ്നാനം ചെയ്തനന്തരം
തീർത്ഥപ്രദക്ഷിണങ്ങൾതർപ്പണജപാദികൾ
പൃത്ഥ്വീസുരേന്ദ്രന്മാർക്കുദാനങ്ങളിവകളെ
ചെയ്തനന്തരംഭക്ത്യാസമന്ത്രം സസങ്കല്പം
ചെയ്തിതുസ്നാനംഹേമപത്മിനീതീർത്ഥത്തിങ്കൽ
ആലിപ്യഭസ്മത്തിനാലഖിലാംഗങ്ങളേയും
ഫാലാദിസ്ഥലങ്ങളിൽധരിച്ചുത്രിപുണ്ഡ്രമായ്
ശിരസികണ്ഠത്തിലുംഭുജയോരപിപാപ-
ഹരമാംരുദ്രാക്ഷമാല്യത്തിനെധരിച്ചഥ
സിദ്ധിവിനായകഞ്ചഷണ്മുഖംഭക്ത്യാഭീഷ്ട-
സിദ്ധിദംഭക്തിയോടുംസ്തുതിച്ചുകുമ്പിട്ടഥ
സുന്ദരീംസുമീനാക്ഷീംഭക്തസർവ്വാഭീഷ്ടദാം
സുന്ദരേശ്വരജായാംദർശിച്ചുഭക്തിയോടും
നതിസ്തോത്രങ്ങൾചെയ്തനേരത്തുമഹേശ്വരീ
മതിപ്രീതയായുടനാവിർഭവിച്ചുദേവീ
അണിമാദൈ്യശ്വര്യവുമാത്മപാദാബ്ജഭക്തിം
പ്രണതന്മാരാമവർക്കേകിവേഗംമറഞ്ഞാൾ
പിന്നെയുംമുനീന്ദ്രന്മാർവലത്തുവെച്ചുവൃക്ഷം
തന്നുടെമുന്നിൽനമസ്കരിച്ചുഭക്തിയോടും
ദ്വാരപാലന്മാരെയുംനന്ദികേശഞ്ചനമ-
സ്കാരങ്ങൾചെയ്തുസുന്ദരേശനെദ്ദർശിച്ചിതു
സോമസുന്ദരംപരമിന്ദ്രവിമാനസ്ഥിതം
കാമിതഫലപ്രദംസച്ചിദാനന്ദാത്മകം
ശ്രീമൂലലിംഗത്തിനെദർശിച്ചനേരത്തിങ്കൽ
സീമയില്ലാതഭക്തിവർദ്ധിച്ചുഹൃദയത്തിൽ
സോമസുന്ദരന്തന്നെസ്തുതിച്ചുകുമ്പിട്ടഥ
മാമുനീന്ദ്രന്മാർഷോഡശോപചാരങ്ങളാലെ
വിധിപോൽഭക്തിയോടുംപൂജിച്ചുപിന്നെമൂന്നു
വിധമായ്നമസ്കരിച്ചാശയെമഹേശ്വരം
ചിന്മയംധ്യാനിച്ചഥസ്തുതിച്ചുബഹുവിധ-
മമ്മുനീന്ദ്രന്മാരഥപൂജയുംസമർപ്പിച്ചു
സർവ്വമന്ത്രാദ്യംശ്രീമൽപഞ്ചാക്ഷരാഖ്യംമന്ത്രം
സർവ്വപാപഘ്നംസതാരംജപിച്ചെല്ലാവരും
സോമസുന്ദരേശനെധ്യാനിച്ചുഭക്തിയോടും
ശ്രീമൂലലിംഗത്തേയുംനോക്കിനിന്നോരുനേരം

അത്യന്തപൂതമാനന്ദാത്മകം ചിരന്തനം
നിത്യസുന്ദരമായമൂലലിംഗത്തിൽനിന്നു
ഭക്തരാമഗസ്ത്യാദിമാമുനീന്ദ്രന്മാരുടെ
ഭക്തിവിശ്വാസപൂജാദികളാൽസന്തുഷ്ടനായ്
ശങ്കരൻകൃപാനിധിസർവ്വജ്ഞൻസർവ്വസാക്ഷി
സങ്കടവിനാശനൻചന്ദ്രശേഖരൻപരൻ
ആനന്ദാത്മകനീശൻതന്നുടെശക്തിയായ
മീനാക്ഷീദേവിയോടും വൃഷഭാരൂഢനായി
അത്യന്തതേജോമയമായരൂപംധരിച്ചു
ശ്രുത്യന്തവേദ്യൻസുരേശ്വരനാവിർഭവിച്ചു
മാമുനിമാരെനോക്കിവരമെന്തിച്ഛയെന്നാൽ
താമസമെന്യേപറഞ്ഞീടുവിൻമടിക്കേണ്ട
ഭുക്തിമുക്തികൾക്കേകകാരണമായഭവൽ-
ഭക്തികൊണ്ടും വിശേഷാൽസ്തോത്രങ്ങൾകൊണ്ടുമിപ്പോൾ
സന്തുഷ്ടനായേനഹമത്രഭോഗങ്ങളോടു-
മന്ത്യകാലത്തുമോക്ഷം ലഭിക്കും നിങ്ങൾക്കെല്ലാം
ഭൂമിയിലുള്ളശിവലോകമാം ശ്രീഹാലാസ്യം
നാമതോജീവന്മുക്തിപരമാമർത്ഥത്താലും
ഭുക്തിമുക്തികളേകകാലത്തുവേണമെങ്കിൽ
ഭക്തിയോടിവിടെവാണിടേണമെല്ലാവരും
പാപികൾപോലുമത്രവന്നമാത്രത്തിൽതന്നെ
പാപങ്ങൾതീർന്നുജീവന്മുക്തരായ്ഭവിക്കുമോ
സ്ഥാവരജംഗമങ്ങളിവിടെവാഴുന്നവ-
രേവരും ജീവന്മുക്തന്മാരെന്നുധരിക്കുവിൻ
മുക്തിയുണ്ടാകും കാശ്യാദികളിൽമരിക്കുമ്പോൾ
മുക്തരാമിവിടെവാണീടുകിൽതന്നെനൂനം
അത്രവന്നതുകൊണ്ടുനിങ്ങളും മഹാമുനി-
സത്തമന്മാരെജീവന്മുക്തരായ്വന്നിതിപ്പോൾ
മത്സമനാമഗസ്ത്യൻലോപാമുദ്രയോപിന്നെ
ചിത്സ്വരൂപിണിയായമൽപ്രിയയോടുതുല്യാ
ഏതയോർദ്ദയാപൂർണ്ണദൃഷ്ടിഗോചരനായാ-
ലേതൊരുപുരുഷന്നുദുഃഖമുണ്ടാകും പിന്നെ
നിയമസമാധിശാസ്ത്രാദികൾകൊണ്ടും പിന്നെ
മയിഭാവനകൊണ്ടും സർവ്വജ്ഞൻകുംഭജന്മാ
തത്സർവ്വജ്ഞതകൊണ്ടും ധന്യരായ്വന്നുനിങ്ങൾ
മത്സരഹീനന്മാരായ്മാമുനിവരന്മാരെ
എന്നരുൾചെയ്തുകൃപാവാരിധിസുന്ദരേശൻ
സുന്ദരങ്ങളാം വരദാഭയകരങ്ങളാൽ
കുംഭസംഭവന്തന്നെതടവിമന്ദമന്ദം
ശംഭുവുമരുൾചെയ്തുപിന്നെയും കൃപാനിധി

സർവ്വജ്ഞകുംഭോത്ഭവമൽപാദഭക്തോത്തമ
സർവ്വതാപസരോട്ടമിവിടെവസിച്ചുനീ
സർവ്വഭോഗങ്ങളേയുംഭുജിച്ചുദേഹാന്ത്യത്തിൽ
ഖർവ്വേതരാനന്ദമാംസായൂജ്യംലഭിച്ചാലും
എന്നരുൾചെയ്തുകൃപാദൃഷ്ടിയാൽമുനികളെ
സുന്ദരേശ്വരനനുഗ്രഹിച്ചുമറഞ്ഞിതു
പരമാനന്ദംപൂണ്ടുതാപസന്മാരെല്ലാം
പരമേശ്വരന്തന്നെപിന്നെയുംസ്തുതിച്ചഥ
കുംഭജൻമൂലലിംഗനിരൃതികോണിലൊരു
ശംഭുലിംഗത്തെപ്രതിഷ്ഠിച്ചുപൂജിച്ചാനപ്പോൾ
തങ്ങടെനാമപൂർവ്വമേവരുമോരോശിവ–
ലിംഗങ്ങൾപ്രതിഷ്ഠിച്ചുപൂജിച്ചുമുനീന്ദ്രന്മാർ
താപസവരന്മാരാൽസ്ഥാപിതങ്ങളായുള്ള
പാപനാശകങ്ങളാംശിവലിംഗങ്ങൾകൊണ്ടു
നീപകാനനം സുന്ദരേശ്വരക്ഷേത്രമപ്പോൾ
പ്രാപിച്ചു കാശീപുരശോഭയെമുനികളെ
ജ്ഞാനികളാകുമഗസ്ത്യാദികളനന്തരം
ശ്രീനടേശ്വരംദ്വാദശാന്തസ്ഥമാനന്ദദം
ചെന്നുദർശിച്ചുഭക്ത്യാമീനാക്ഷീദേവിയേയും
സുന്ദരേശ്വരനേയുംപൂജിച്ചുനമിച്ചിതു
നിത്യനാമീശ്വരൻെറകരുണാകടാക്ഷത്താൽ
നിത്യത്വംലഭിച്ചഗസ്ത്യാദിമാമുനീന്ദ്രന്മാർ
സുന്ദരേശ്വരന്തന്നെപൂജിച്ചുഭക്തിയോട്ട–
മിന്നുമങ്ങിനെജീവന്മുക്തരായ്‌വസിക്കുന്നു
ഹാലാസ്യമാഹാത്മ്യത്തെക്കേട്ടപുണ്യത്താൽതന്നെ
ഹാലാസ്യനാഥന്തന്നെച്ചെന്നുദർശിപ്പതിന്നും
മംഗലമായനിത്യാനന്ദത്തെലഭിപ്പാനും
സംഗതിവന്നുവസിഷ്ഠാദികൾക്കെന്നൂനം
എന്നതുകൊണ്ടുംശംഭുഭക്താദിമുനികളേ
എന്നോടുകൂടിനിങ്ങളാശുഹാലാസ്യക്ഷേത്രേ
ചെന്നുജീവന്മുക്തരായ്ഭവിച്ചീടുവിൻ സോമ–
സുന്ദരേശ്വരന്തൻെറകരുണാകടാക്ഷത്താൽ
മന്ദരംമേരുകാശീകൈലാസംചിദംബര–
മെന്നുള്ളസ്ഥലങ്ങളിൽവാണരുളീടുന്നതും
ലീലയാഭക്തന്മാരെപാലനംചെയ്തീടുന്ന
ഹാലാസ്യനാഥനായ സുന്ദരേശ്വരന്തന്നെ
ശങ്കരക്ഷേത്രങ്ങളെല്ലാററിലുമത്യുത്തമം
ശങ്കയില്ലെടോതെല്ലുംഹാലാസ്യക്ഷേത്രന്തന്നെ

സർവതീർത്ഥങ്ങളെക്കാളുത്തമോത്തമമല്ലൊ
സർവ്വപാപഘ്നമായഹേമപത്മിനീതീർത്ഥം
മന്ദരാദിയിലുള്ളശിവലിംഗങ്ങളെക്കാരം
സുന്ദരേശ്വരലിംഗമുത്തമോത്തമംപരം
ഇവകരംമൂന്നിനോടുംതുല്യമാംക്ഷേത്രംതീർത്ഥം
ശിവലിംഗവുമില്ലമൂന്നുലോകത്തിങ്കലും
അതിനാലിവമൂന്നുംചേർന്നുള്ളമധുരയിൽ
ഹിതകാമിയായുള്ളപുരുഷൻവസിക്കേണം
ഒന്നിനെസ്സേവിച്ചെങ്കിൽതന്നെപാപങ്ങരംതീരു-
മെന്നിരിക്കവേമൂന്നുംസേവിക്കിൽചൊല്ലേണമോ
ഹാലാസ്യനാഥന്തൻറലീലകളടങ്ങിയ
ഹാലാസ്യമാഹാത്മ്യത്തെക്കേരംക്കിലുംപഠിക്കിലും
ധൂപദീപാദികൊണ്ടുപുസ്തകത്തിനെബ്ഭക്ത്യാ
ശ്രീപരമേശനെന്നുധ്യാനിച്ചുപൂജിക്കിലും
പാപവുംതാപങ്ങളുംരോഗവുംശമിച്ചീടും
ശ്രീപരമേശന്താനുംപ്രീതനായ്ഭവിക്കുമേ
പുത്രമിത്രാത്ഥകളത്രാദിയാംസമ്പത്തോടു-
മത്രവത്സരംനൂറുംതികച്ചുവസിച്ചഥ
അന്ത്യകാലത്തുസാലോക്യാദിയാംപദങ്ങളി-
ലെന്തിലാഗ്രഹമെന്നാലായതുംസിദ്ധിക്കുമേ
പൂതഭ്രുതലേനദീതീരെവാദേവാലയേ
ഏതൊരുസ്ഥലത്തിങ്കൽഹാലാസ്യമാഹാത്മ്യത്തെ
ചേതസിഭക്ത്യാപഠിച്ചീടുന്നുവെന്നാൽതത്ര
പ്രീതനായ്സുന്ദരേശൻമീനാക്ഷീദേവിയോടും
സന്നിധാനംചെയ്തീടുമതിനാൽതോരണങ്ങരം
എന്നല്ലവിതാനങ്ങരം പുഷ്പമെന്നിവകളാൽ
നന്നായലങ്കരിക്കവേണമസ്ഥലത്തിങ്കൽ
തന്നുള്ളിൽഭക്തിയോടുംകേരംക്കയുംവേണംപിന്നെ
എന്നാലവന്നുസർവ്വഭോഗവുംഭുജിച്ചീടാം
പിന്നെമോക്ഷവും ലഭിച്ചിടുമേസത്യംസത്യം
ഹാലാസ്യമാഹാത്മ്യത്തെപഠിക്കുന്നവൻസാക്ഷാൽ
ഫാലലോചനനെന്നുധ്യാനിച്ചുഭക്തിയോടും
ചന്ദനപുഷ്പാദികരംകൊണ്ടുപൂജിച്ചുപിന്നെ
അന്നവുംസഷഡ്രസംനൽകിമോദിപ്പിച്ചഥ
അത്യന്തഭക്തിയോടുമദ്ധ്യായമൊന്നോരണ്ടോ
നിത്യവുംനിയമമായദ്ധ്മോതദദ്ധ്മോ
ഒരുശ്ലോകമോമുടങ്ങാതെകേരംക്കുന്നവക്കും
പുരുഷാത്ഥങ്ങരംനാലുംലഭിക്കുംവക്താവിന്നും
പിന്നെപ്പുരാണവക്താവാകിയഗുരുവിന്നു
മന്നവനെന്നാകിലോഗ്രാമങ്ങരംധനങ്ങളും

ധനികനെന്നാകിലോവിത്തശാഠ്യംവെടിഞ്ഞു
ധനഭൂഷണകേദാരാദിയുംകൊടുക്കേണം
തങ്ങളാൽകഴിയുന്നപോലെമററുള്ളോരെല്ലാം
അംഗുലീയമോപട്ടോവസ്ത്രമോ കൊടുക്കേണം
സാംബമീശ്വരംധ്യാത്വാപൂജിച്ചുഗുരുവിന്നു
താംബൂലസമേതമായ്ക്കൊടുക്കുന്നവയെല്ലാം
സുന്ദരേശാർപ്പിതമായ്ഭവിക്കുംദൃഢംസോമ-
സുന്ദരേശ്വരൻഗുരൌസാന്നിദ്ധ്യംചെയ്കമൂലം
പിന്നെസ്സമാപ്തിയിങ്കൽവിപ്രൎക്കുഭക്തിപൂർവ്വം
തന്നുടെശക്തിപോലെഭോജനംനൽകുന്നവൻ
അന്നസംഖ്യാകവർഷംശങ്കരലോകത്തിങ്കൽ
ചെന്നുസൌഖ്യമായ്വസിച്ചീടുമെന്നറിഞ്ഞാലും
ശ്രദ്ധയുള്ളതുപോലെമാഹാത്മ്യശ്രവണത്താൽ
സിദ്ധിക്കുംഫലമെന്നുധരിപ്പിൻമുനികളേ
വ്യാഖ്യാനപീഠേനല്ലപട്ടിനെവിരിച്ചതിൽ
ആഖ്യയാഹാലാസ്യമാഹാത്മ്യമാംപുസ്തകത്തെ
വെച്ചതിൽസുന്ദരേശസാന്നിദ്ധ്യമുണ്ടെന്നുതാൻ
നിശ്ചലമനസ്സനായ്ധ്യാനിച്ചുഭക്തിപൂർവ്വം
ഉല്പന്നമോദംഗന്ധപുഷ്പധൂപാദികൊണ്ടും
പാല്പായസാപൂപാദിനൈവേദ്യങ്ങളെക്കൊണ്ടും
താംബൂലപൂജാദികൾകൊണ്ടുമീശ്വരംശിവം
സാംബസുന്ദരംബലദാതാരമാരാധിച്ചു
പിന്നെപ്രദക്ഷിണങ്ങൾചെയ്തുകുമ്പിട്ടുകൂപ്പി
ഉന്നതാസനത്തിങ്കലിരുത്തിഗ്ഗുരുവിനെ
അതിലുംചെറുതാകുമാസനത്തിന്മേലിരു-
ന്നതിഭാവനയോടുംതന്മുഖംനോക്കിക്കൊണ്ടു
അന്യാലാപങ്ങളൊന്നുംചെയ്യാതെഹിമശൈല-
കന്യകാപതിയുടെമാഹാത്മ്യംശ്രവിക്കേണം
ഇങ്ങിനെകേൾക്കുന്നവൻതന്നുടെശ്രവണത്തി-
ലംഗജാന്തകൻസദാവസിക്കുംമനസ്സിലും
ശങ്കരമാഹാത്മ്യത്തെകേൾക്കുന്നതിങ്കൽവിഘ്ന-
മംകരിപ്പിക്കുന്നവനേററവുംമഹാപാപി
എങ്കിലിങ്ങനെകേൾപ്പാനനുകൂലിക്കുന്നവൻ
സങ്കടംതീൎന്നുമോക്ഷംലഭിക്കുമസംശയം
ശങ്കരമാഹാത്മ്യത്തെക്കേൾക്കുന്നജനങ്ങൾക്കു
സങ്കടമൊരുനാളുമുണ്ടാകയില്ലനൂനം
പങ്കങ്ങളെല്ലാംതീർന്നുസംസാരമാകുന്നൊരു
വങ്കടൽകടന്നീടാമില്ലസംശയമേതും
ഹാലാസ്യക്ഷേത്രമാഹാത്മ്യത്തിനെശ്രവിക്കുകിൽ
ത്രൈലോക്യത്തിങ്കലുള്ള സർവ്വക്ഷേത്രങ്ങളുടെ

മാഹാത്മ്യമെല്ലാംകേട്ട ഫലത്തെ ലഭിച്ചീട-
മൈഹികപാരത്രികസൌഖ്യവുമുണ്ടായ്‌വരും
സർവ്വതീർത്ഥസ്നാനവും സകലയാഗങ്ങളും
സർവ്വദാനവുംസർവ്വക്ഷേത്രദർശനങ്ങളും
ചെയ്യുന്നോർക്കുണ്ടാകുന്ന ഫലത്തേലഭിച്ചീടും
പൊയ്യല്ലഹാലാസ്യമാഹാത്മ്യത്തെശ്രവിക്കുകിൽ
സകലരോഗങ്ങളും സകലപാപങ്ങളും
സകലതാപങ്ങളും ഹാലാസ്യമാഹാത്മ്യത്തെ
ഒരിക്കൽ ശ്രവിച്ചെങ്കിൽ നശിക്കുമസംശയം
മരിക്കുന്നേരത്തിങ്കൽ മുക്തിയും ലഭിക്കുമെ
പുത്രനോ കളത്രമോ ധനമോ ധാന്യങ്ങളോ
മിത്രമോ സൽകീർത്തിയോ വിദ്യയോ രാജത്വമോ
ആയുരാരോഗ്യങ്ങളോ ദിവ്യസ്ത്രീസംഭോഗമോ
സായുജ്യമോക്ഷമോമറ്റെന്തുകാംക്ഷിതമെങ്കിൽ
ഹാലാസ്യമാഹാത്മ്യത്തെക്കേൾക്കുന്നജനങ്ങൾക്കു
കാലാരിപ്രസാദേന സിദ്ധിക്കുമതൂന്നം
കല്യാണപ്രദമായഹാലാസ്യമാഹാത്മ്യത്തെ
ചൊല്ലീയഗുരുവിനെപഠനസമാപ്തിയിൽ
നല്ലഭൂഷണങ്ങളാൽ സർവ്വാംഗമലംകൃത്യ
പല്ലക്കിലെടുപ്പിച്ചു വാദ്യഘോഷങ്ങളോടും
മെല്ലവേപ്രദക്ഷിണംചെയ്യിച്ചുപുരമെല്ലാ-
മില്ലത്തിൽഭക്തിയോടുകൊണ്ടുചെന്നാക്കിമോദാൽ
നല്ലനുഗ്രഹംവാങ്ങിപ്പോരേണം കേൾക്കുന്നവ-
രില്ലത്തിൽഭക്തിയോടും കൊണ്ടുചെന്നാക്കിമോദാൽ
നല്ലനുഗ്രഹംവാങ്ങിപ്പോരേണം കേൾക്കുന്നവ-
രില്ലിതുപോലെഫലം യാഗങ്ങൾ ചെയ്കിലും
ശംഭുഭക്താദിമഹാമുനിപുംഗവന്മാരെ!
കുംഭജൻ വസിഷ്ഠാദിമാമുനികൾക്കുമുന്നം
കാശിയിൽവെച്ചുചൊന്നഹാലാസ്യമാഹാത്മ്യംഞാ-
നാശുനിങ്ങൾക്കുമിപ്പോൾ പറഞ്ഞേനിപ്രകാരം
മീനാക്ഷീസുന്ദരേശപാദപങ്കജഭക്തി
മാനസേഭവാന്മാർക്കുമിനിക്കും വദ്ധിക്കേണം
സകലാധരചൂഡൻ സാംബനായ്ജയിക്കേണം
സകലജനങ്ങൾക്കും സംഭവിക്കേണം ശുഭം
ഹാലാസ്യമാഹാത്മ്യത്തിലദ്ധ്യായമറുപത്തി-
നാലുമേഴുംക്രമേണകേരളഭാഷയായി
മീനാക്ഷീസുന്ദരേശാനുഗ്രഹലേശത്തിനാൽ
ഞാനുരചെയ്തേൻ മഹാലോകരേ! ശുഭം ശുഭം

എഴുപത്തിയൊന്നാം അദ്ധ്യായം സമാപ്തം.

ക വി താ **ചാ** തുര്യമില്ലെങ്കിലുമിപ്പുസ്തകം
ഭു വി സ **ത്തു** ക്കൾക്കതിമുത്തിനായ് ഭവിക്കേണം;
വ ല്ല തും **കു** റവുണ്ടാമിതിലെന്നാലുമതു
ചൊല്ലിമു **ട്ടി** ക്കാമെന്നു കരുതീടരുതാരും.
തെററുകൾ **മ** ഹേശൻെറ മാഹാത്മ്യം കഥിക്കുമ്പോൾ
ചെററു വ **ന്നാ** ലുമതിനാലെന്തുഹാനിയുള്ളു!
അങ്കകൌ **ടി** ല്യജാഡ്യാദികളാം ദോഷങ്ങളു-
ണ്ടെങ്കിലും**യാ**മിനീശനതിനാൽ നിന്ദ്യനാമോ?
കവിതാ **ര** സമത്രകാര്യമായ്നിനയ്ക്കേണ്ട
കവിതേത്യാദിമുൻചൊന്നൊമ്പതുപാദങ്ങളിൽ
നാലാമതായവർണ്ണജാതനാമകനായ
നാലാമതായവർണ്ണജാതനാംഞാനിങ്ങിനെ
കാലകാലാനുഗ്രഹലേശത്താലുരചെയ്ത
ഹാലാസ്യമാഹാത്മ്യാഖ്യമാകിയൊരിപ്പുസ്തകം
ആയിരത്തറുപത്തിമൂന്നായകൊല്ലവർഷം
പോയതിൽപിന്നെവന്ന മകരമാസത്തിങ്കൽ
ഒമ്പതുമാറുംചേന്ന ദിവസത്തിങ്കൽതന്നെ
സമ്പൂർണ്ണമായിവന്നു ശങ്കരപ്രസാദത്താൽ
ഭൂതേശരുദ്രജായാകലിതാർദ്ധാംഗശംഭോ
പാത്തുമാംസദാഭവൽ കാരുണ്യാമൃതത്ഥരീ
പ്രാലേയശൈലകന്യേമീനാക്ഷിനമോസ്തുതേ
ഹാലാസ്യനാഥശംഭോ നമസ്തേ നമോസ്തുതേ
ഹേചന്ദ്രചൂഡസാംബനിന്നനുഗ്രഹത്തിനാ-
ലാചന്ദ്രതാരം സർവ്വലോകജിഹ്വാഗ്രങ്ങളിൽ
ഹാലാസ്യമാഹാത്മ്യാഖ്യമമൃതംവസിക്കേണം
മാലോകരെല്ലാംഭവത്ഭക്തരായ്ഭവിക്കേണം
മാലകന്നെല്ലാവരുംസൌഖ്യമായിരിക്കേണം
കാലേനകൈവല്യവുമിനിക്കും ലഭിക്കേണം
കാലേഷുമേഘങ്ങളുംവർഷിക്കവേണംപ്രജാ-
പാലനം നീതിയോടും നൃപന്മാർ ചെയ്തീടേണം
മംഗളംശ്രീമീനാക്ഷ്യൈശ്രീസുന്ദരേശ്വരായ
മംഗളം സദാ സർവ്വലോകേഭ്യസ്സുമംഗളം

ശ്രീഹാലാസ്യമാഹാത്മ്യം കേരളഭാഷാഗാനം സമ്പൂർണ്ണം

ശ്രീസോമസുന്ദരേശ്വരായനമഃ
ശുഭമസ്തു.

ആറുംഫാലവിലോചനത്തിലനിശം നീറുന്നതീ തിങ്കളിൻ
കീറും ഭക്തജനേകൃപാരസമലിഞ്ഞൂറുന്ന നേത്രങ്ങളും
ചീറും പാമ്പിനൊടസ്ഥിമാലവിലസുംമാറുംജടാഭാരവും
നീറും പൂണ്ടുമയാസമേതമെരുതിൽകേറുന്നദേവംഭജേ.

## ഹാലാസ്യമാഹാത്മ്യം

ശിവക്ഷേത്രങ്ങളിലൊന്നായ ഹാലാസ്യത്തിന്റെ മാഹാത്മ്യങ്ങളെ പ്രകീർത്തിക്കുന്ന ഒരു കൃതി. ശിവക്ഷേത്രങ്ങളിൽ ഏറ്റവും ശ്രേഷ്ഠമായവ അറുപത്തെട്ടെണ്ണമാകുന്നു. അതിൽത്തന്നെ പതിനാറെണ്ണം കൂടുതൽ പ്രഖ്യാതങ്ങളാണ്. ഈ പതിനാറിൽ കാശി, കാളഹസ്തി, ചിദംബരം, ഹാലാസ്യം എന്ന നാലെണ്ണം അതിപ്രഖ്യാതങ്ങളാണ്.

ഈ ഹാലാസ്യം വളരെ ദൂരത്തുള്ള സ്ഥലമൊന്നുമല്ല. നമുക്കു സുപരിചിതമായ മധുര തന്നെയാണ്. ഹാലാസ്യം മറ്റു പുണ്യസ്ഥലങ്ങളെ അപേക്ഷിച്ച് ശ്രേഷ്ഠമായതിനുള്ള കാരണങ്ങൾ, തീർത്ഥമാഹാത്മ്യങ്ങൾ, അറുപത്തിനാലു ശിവലീലകൾ എന്നിവ ഇതിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നു.

പാർവ്വതിയുടെ അവതാരമായ മീനാക്ഷിയുടെ ബിംബം പ്രതിഷ്ഠിച്ചിട്ടുള്ള മധുരമീനാക്ഷി ക്ഷേത്രത്തിനാണ് ഇന്നു പ്രശസ്തി. എന്നാൽ സുന്ദരേശ്വരലിംഗപ്രതിഷ്ഠയും സമീപത്തുള്ള ഹേമപത്മിനീ തീർത്ഥത്തിനുമായിരുന്നു പ്രാചീനകാലത്തു പ്രസിദ്ധി. സുന്ദരേശ്വരന്റെ ജടയിൽ വിളങ്ങുന്ന ചന്ദ്രക്കലയിൽ നിന്നുള്ള പീയൂഷവർഷത്താൽ നനയുന്നതു കൊണ്ടാണ് മധുരാപുരിയെന്നു ഹാലാസ്യത്തിനു പേരുണ്ടായതു്.

## ഹാലാസ്യമാഹാത്മ്യം

സ്വയംഭൂവായ സുന്ദരേശ്വരലിംഗപ്രതിഷ്ഠയിൽ ഹേമപത്മങ്ങൾ അർച്ചിച്ചു പൂജിച്ചു ദേവേന്ദ്രൻ ബ്രഹ്മഹത്യാപാപത്തിൽനിന്നും മോചിതനായി. പാണ്ഡ്യരാജകുമാരിയായി ജനിച്ച ശ്രീ പാർവ്വതിയെ ശിവൻ സുന്ദരേശ്വരരൂപത്തിൽവന്നു വിവാഹം ചെയ്തു പാണ്ഡ്യരാജാവായി. അങ്ങനെ പുരാണവും ചരിത്രവും കൂടിക്കലർന്ന കഥകളുടെ കലവറ—അതാണ് ശങ്കരസംഹിത അഥവാ അഗസ്ത്യസംഹിതയിലെ ഹാലാസ്യമാഹാത്മ്യം!

നീലകണ്ഠദീക്ഷിതരുടെ സംസ്കൃതകൃതിയായ ശിവലീലാർണ്ണവത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്ന അറുപത്തിനാലു ശിവലീലകളും ഇതിലുണ്ട്.

പ്രാചീന തമിഴ് സാഹിത്യത്തിലെ പ്രസിദ്ധമായ സംഘം കവിതകളിൽ പരാമൃഷ്ടരായ മലയധ്വജപാണ്ഡ്യൻ, സുന്ദരേശപാണ്ഡ്യൻ എന്നിവരും എഴുപത്തിരണ്ടു ശിവഭക്തശ്രേഷ്ഠരിൽ പ്രധാനികളായ തിരുജ്ഞാനസംബന്ധർ, മാണിക്യവാചകർ മുതലായവരും സംഘം കവികളിലൊരാളായ നൽക്കീരനും ഇതിലെ ചില കഥാപാത്രങ്ങളാണ്.

മധുരയിലെ സോമസുന്ദരക്ഷേത്രത്തിന്റെ പുരാണപ്രസിദ്ധി വിളിച്ചോതുന്ന ഹാലാസ്യമാഹാത്മ്യം.

## ചാത്തുക്കുട്ടിമന്നാടിയാർ

സംസ്കൃതപണ്ഡിതനും വാഗ്മിയും ആയിരുന്ന ചാത്തുക്കുട്ടിമന്നാടിയാരുടെ പലകൃതികളും കോളേജുക്ലാസ്സുകളിൽ പാഠപുസ്തകമാണ്. ജാനകീപരിണയം നാടകം (വിവർത്തനം) ഹാലാസ്യമാഹാത്മ്യം (കിളിപ്പാട്ട്) ഉത്തരരാമചരിതം നാടകം (വിവർത്തനം) പുഷ്പഗിരീശസ്തോത്രം, താടകാപരിണയം എന്നിവയാണ് ശ്രീ ചാത്തുക്കുട്ടിമന്നാടിയാരുടെ കൃതികൾ.